# രണ്ടു ചൈനയിൽ

കെ. എം. പണിക്കർ

നാഷനൽ ബുക്ക്സ്റ്റാൾ

# RANDU CHINAYIL

(TRANSLATION OF "IN TWO CHINAS")

BY

K. M. PANIKKAR

Translation by

C. J. THOMAS

First Impression October 1956



PUBLISHERS

SAHITHYA PRAVARTHAKA C. S. LTD.

NATIONAL BOOKSTALL

POST BOX 40, KOTTAYAM

# രണ്ടു ചൈനയിൽ

(ഒരു നയതന്ത്രപ്രതിനിധിയുടെ ഓർമ്മക്കുറിപ്പുകൾ)

കെ. എം. പണിക്കർ



നാഷനൽ ബുക്ക്സ്റ്റാൾ
കളരിക്കൽബസാർ കോട്ടയം

വില 3 ക. 8 ണ.

## കെ. എം. പണിക്കരുടെ കൃതികൾ

(മലയാളത്തിൽ)

| | |
|---|---|
| ആത്മകഥ | |
| കല്യാണമൽ | (നോവൽ) |
| കേരളസിംഹം | ” |
| ധൂമകേതുവിൻെറ ഉദയം | ” |
| പറങ്കിപ്പടയാളി | ” |
| പുണർകോട്ടസ്വരൂപം | ” |
| നാടകത്രയം | (നാടകം) |
| സുകുമാരവിലാസം | ” |
| പടിഞ്ഞാറെമുറി (തർജ്ജമ) | ” |
| ആപൽക്കരമായ യാത്ര | (യാത്രാവിവരണം) |
| ചൈനയിലെ ഒരു യാത്ര | ” |
| രണ്ടു ചൈനയിൽ | ” |
| ഇണപ്പക്ഷികൾ | (പദ്യം) |
| കവിതാകൗതുകം | ” |
| ഭൂപസന്ദേശം | ” |
| പങ്കിപരിണയം | ” |
| ബാലികാമതം | ” |
| ചാടൂക്തിമുക്താവലി | ” |
| രസികരസായനം | ” |
| സിനിമാതാരം | ” |
| പ്രേമഗീതി | ” |
| വേലുത്തമ്പിദളവാ | ” |
| അംബാപാലി | ” |
| ചിന്താതരംഗിണി | ” |
| സ്വാതന്ത്ര്യസൗരഭം | ” |
| കുമാരസംഭവം (തർജ്ജമ) | ” |
| ഉപന്യാസമാല | |
| കവിതാതത്വനിരൂപണം | |
| ഹൈദർനായ്ക്കൻ | (ചമ്പു) |

Printed at the India Press, Kottayam. Copies 1500.

# മുഖവുര

1948 മുതൽ 1952 വരെ ഞാൻ ആദ്യം നാങ്കിങ്ങിലെ ദേശീയഗവൺമെണ്ടിലേയും പിന്നീട്ട് പെക്കിംഗിലെ ചൈനീസ് പീപ്പിൾസ് റിപ്പബ്ളിക്കിലേയും ഇന്ത്യയുടെ അമ്പാസഡറായിരുന്ന കാലഘട്ടത്തിൻെറ ഒരു തുടർച്ചയായ ചരിത്രം അവതരിപ്പിക്കുവാൻ ഈ ഗ്രന്ഥത്തിൽ യാതൊരു ശ്രമവും നടത്തിയിട്ടില്ല. ചൈനീസ് ചരിത്രത്തിലെ അതിപ്രധാനമായ ഒരു പ്രതിസന്ധിഘട്ടത്തിൽ വ്യക്തിപരമായിത്തോന്നിയ അഭിപ്രായങ്ങളുടെയും ഉണ്ടായ അനുഭവങ്ങളുടെയും രേഖമാത്രമാണിതു്. കോമിന്താങ്ങ് ഭരണത്തിന്റെ അവസാനരംഗങ്ങൾ എൻെറ കൺമുമ്പിൽവെച്ചാണ് നടന്നതെന്നു പറയാം. പുതിയ ചൈനീസ്‌രാഷ്ട്രം ഉയരുന്നതു് കണ്ടുനില്ക്കുവാനും എനിക്കു് ഭാഗ്യമുണ്ടായി. അതിലും പ്രധാനമായി ചൈനക്കാർ കൊറിയയിൽ ഇടപെടുന്നതിനുമുമ്പായി കൊറിയൻയുദ്ധത്തെ സംബന്ധിച്ച കൂടിയാലോചനകളിൽ പങ്കെടുക്കുവാനും, അന്നു് വ്യർത്ഥമെങ്കിലും രണ്ടുവർഷത്തിനുശേഷമുണ്ടായ സന്ധിയ്ക്കു് അടിസ്ഥാനമിട്ട ചർച്ചകൾ നടത്തുവാനും എനിക്കു കഴിഞ്ഞു.

ഈ ഗ്രന്ഥത്തിൽ പ്രകടിപ്പിച്ചിരിക്കുന്ന അഭിപ്രായങ്ങൾ തികച്ചും വ്യക്തിപരമാണെന്നും അവ യാതൊരു വിധത്തിലും ഇന്ത്യാഗവൺമെണ്ടിൻെറ ആശയങ്ങളെ പ്രതിഫലിപ്പിക്കുന്നില്ലെന്നും എടുത്തുപറയേണ്ടതില്ലല്ലോ.

ലണ്ടൻ

മാർച്ച് 21, 1955

**കെ. എം. പണിക്കർ**

## ഉള്ളടക്കം

അദ്ധ്യായം ഒന്ന്

# ചൈനയിലെ ഇന്ത്യൻ അമ്പാസഡർ

സ്വാതന്ത്ര്യപ്രഖ്യാപനത്തിന് ഏതാനുംമാസം മുമ്പുതന്നെ സരോജിനിനായിഡു എന്നോടു പറഞ്ഞിരുന്നു, നാട്ടുരാജ്യങ്ങൾ ഇന്ത്യൻയൂണിയനിൽ ലയിക്കുന്നതു സംബന്ധിച്ചുള്ള ജോലികൾ പൂർത്തിയായ ഉടനെതന്നെ എന്നെ വിദേശത്തെവിടെയെങ്കിലും അമ്പാസഡറായിട്ടയയ്ക്കുവാൻ പ്രധാനമന്ത്രി നെഹ്രു നിശ്ചയിച്ചിട്ടുണ്ടെന്ന്. സംസ്ഥാനങ്ങളും നാട്ടുരാജ്യങ്ങളുംചേർന്ന് കീറിത്തുന്നിയ തുണിക്കഷണംപോലെകിടന്നിരുന്ന നാട്ടിൽനിന്ന് ഒരു സംയുക്തഭാരതത്തെ സൃഷ്ടിക്കുന്നതിന്റെ മുഖ്യഭാരം കൃഷ്ണമാചാരിയുടെമേലും എന്റെ മേലുമാണ് വീണിരുന്നത് ഗവർണ്ണർജനറലുദ്യോഗത്തിനുപുറമേ, നാട്ടുരാജ്യബന്ധത്തിൽ ബ്രിട്ടീഷ്സിംഹാസനപ്രതിനിധിയുംകൂടിയായിരുന്ന മൗണ്ട്ബാററൻപ്രഭുവിന്റെ ഊർജ്ജിതമായ സഹകരണവും ദേശീയനേതാക്കന്മാരുമായുള്ള ചർച്ചകളുംകൊണ്ട്, ബ്രിട്ടീഷ് പരമാധികാരത്തിന്റെ അന്തർദ്ധാനംകൊണ്ടുണ്ടായ ശൂന്യാവസ്ഥയെ പരിഹരിച്ച് ബ്രിട്ടീഷ് അധികാരത്തിന്റെ പരമാവധിയായി ക്ലിപ്തപ്പെടുത്തിയിരുന്ന 1947 ആഗസ്റ്റ് പതിനഞ്ചിന് മുമ്പേതന്നെ നാട്ടുരാജ്യങ്ങളെ സമാധാനപരമായി ഇന്ത്യൻയൂണിയനിൽലയിപ്പിക്കുവാൻ ഞങ്ങൾക്ക് കഴിഞ്ഞു.

സെപ്തംബർമാസത്തിന്റെ മദ്ധ്യത്തോടുകൂടി ന്യൂയോർക്കിൽവെച്ച് ചേരാൻ നിശ്ചയിച്ചിരുന്ന ഐക്യരാഷ്ട്രസംഘടനയുടെ ജനറൽ അസംബ്ളിയിലേയ്ക്കുള്ള പ്രതിനിധിസംഘത്തിലംഗമായിരിക്കാനുള്ള ക്ഷണം ആഗസ്റ്റ് പതിനഞ്ചിനു് കുറച്ചു ദിവസങ്ങൾക്കുമുമ്പ് എനിക്കു ലഭിച്ചു. ഇതു് സ്വതന്ത്രഭാരതത്തിനു് പ്രാതിനിധ്യമുള്ള ആദ്യത്തെ രാജ്യാന്തരസമ്മേളനമായിരുന്നതുകൊണ്ടു് അതിലേയ്ക്കുള്ള പ്രതിനിധിസംഘത്തിൽ പ്രധാനമന്ത്രി എന്നെ തെരഞ്ഞെടുത്തതിൽ എനിക്കു വളരെ സന്തോഷമുണ്ടായിരുന്നു. ഈ സംഘത്തെ ശ്രീമതി വിജയലക്ഷ്മിപണ്ഡിററാണു് നയിച്ചതു്. എന്റെ ഈ നിയമത്തിനു് ബിക്കാനീർ മഹാരാജാവു് സസന്തോഷം അനുമതിനല്കി. പക്ഷേ, അപ്രതീക്ഷിതമായ തടസ്സങ്ങൾ അവസാനനിമിഷത്തിൽ ഉയർന്നുവന്നു. ആരും പ്രതീക്ഷിക്കാത്ത ഒരു കോളിളക്കമായിരുന്നു ഇന്ത്യാവിഭജനത്തിന്റെ അനന്തരഫലം. ഹതഭാഗ്യയായ പഞ്ചാബ് കത്തിയെരിഞ്ഞു. ഇന്ത്യയുടെ അതിർത്തിപ്രദേശങ്ങളിലെ മുസ്ലീമിങ്ങളും, പടിഞ്ഞാറൻബങ്കാളിലെ ഹിന്ദുക്കളും സിക്കുകാരും പെട്ടെന്നു് അവരുടെ വീടുകളിൽനിന്നു് ബലാൽക്കാരമായി ഒഴുക്കിലേയ്ക്കു പറിച്ചെറിയപ്പെട്ടു. അന്നു് ഇരുകൂട്ടരും പ്രകടിപ്പിച്ച മൃഗീയമായ ക്രൗര്യം, കരുതിക്കൂട്ടിയുള്ള കൂട്ടക്കൊലകൾ, പ്രാചീന കിരാതത്വത്തിലേയ്ക്കു വൻതോതിലുള്ള അധോഗതി ഇവയെല്ലാം ഇന്നു വേദനാകരമായ സ്മരണകൾ മാത്രമാണു്. പക്ഷേ, അന്നു് അവ ലോകത്തെയാകെ അമ്പരപ്പിച്ചു. ഞാൻ പ്രധാനമന്ത്രിയായിരുന്ന ബിക്കാനീർ രാജ്യം ഈ കുഴപ്പങ്ങളുടെ മദ്ധ്യത്തിലാണു സ്ഥിതിചെയ്തിരുന്നതു്. വടക്കും കിഴക്കും കിടക്കുന്നതു് കിഴക്കൻപഞ്ചാബാണു്. അവിടെ ഹിന്ദുക്കളും സിക്കുകാരും കൂട്ടുചേർന്നു് കൊള്ളയും കൊലയും തീവെപ്പും നടത്തുന്നു. പടിഞ്ഞാറുവശത്താകട്ടെ പാകിസ്ഥാനിൽ ഒരൊററ ദിവസംകൊണ്ടു് അയ്യായിരം ഹിന്ദുക്കളെ കൂട്ടക്കൊല ചെയ്ത ഭവൽപൂർ! പാകിസ്ഥാനിലെല്ലായിടത്തുനിന്നും ഹിന്ദു-സിക്ക് അഭയാർത്ഥികൾ രാജ്യത്തേയ്ക്കു പ്രവേശിക്കുകയാണു്. ബിക്കാനീറിലെ മുസ്ലീംജനത ഭയന്നു വിറച്ചിരിക്കുന്നു. ഈ അഗ്നിപ്രളയം ബിക്കാനീറിന്റെ അതിർത്തിയിൽവെച്ചുതന്നെ

ന്നെ നിരോധിക്കാൻ എനിക്കു കഴിഞ്ഞില്ലെങ്കിൽ, അതു നിറുത്താനാവില്ലെന്നും ആർക്കും ഊഹിക്കാൻ കഴിയാത്ത ഭവിഷ്യത്തോടെ ബോംബേവരെ പടർന്നുപിടിക്കുമെന്നും എനിക്കു വ്യക്തമായിട്ടറിയാമായിരുന്നു. മുസ്ലീമിങ്ങളെ പാകിസ്ഥാനിലേയ്ക്കു ബഹിഷ്ക്കരിക്കണമെന്ന വാദം ബിക്കാനീറിൽ വദ്ധിച്ചുവരികയാണു്. ജലസേചനമുള്ള ഗംഗാനഗർപ്രദേശത്തു പ്രബലമായ ഒരു സിക്ക്സമുദായം പാർക്കുന്നുണ്ടു്. അവരുടെ പഞ്ചാബിസഹോദരങ്ങൾ അനുഭവിച്ച യാതനകളോർത്തു് അവർ മുസ്ലീംരക്തത്തിനു ദാഹിച്ചിരിക്കുന്നു. എന്റെ ബുദ്ധിമുട്ടുകൾക്കു മകുടംചാർത്താനെന്നവണ്ണം, പാകിസ്ഥാനിലെ സമീപസ്ഥമായ ഭവൽപൂർരാജ്യത്തുനിന്നു് അനേകായിരം അഭയാർത്ഥികൾ രാജ്യത്തു പ്രവേശിച്ചു് തീയിൽ എണ്ണയൊഴിച്ചു.

എന്തുവന്നാലും കുഴപ്പം ബിക്കാനീറിലേയ്ക്കു ബാധിക്കരുതെന്നു് ഞാൻ നിശ്ചയിച്ചു; ജീവകാരുണ്യപരമായ കാരണങ്ങൾകൊണ്ടുമാത്രമല്ല, രജപുത്രരുടെ ഉറങ്ങിക്കിടക്കുന്ന 'മുസ്ലീംവിരോധത്തെ ഉണർത്തുന്നതിന്റെ ഭവിഷ്യൽഫലങ്ങൾ എനിക്കു നന്നായിട്ടറിയാമായിരുന്നതുകൊണ്ടുകൂടി. ഞാൻ അല്പം ദൗർബല്യം കാണിച്ചാൽ പഞ്ചാബിലെ ഭീകരചരിത്രം, ചിലപ്പോൾ കുറെക്കൂടി വദ്ധിച്ച തോതിൽ, രാജപുത്താനയിലും ആവത്തിക്കുമെന്നും എനിക്കറിയാമായിരുന്നു. ഈ അഭിപ്രായത്തിൽ ശാർദൂൽസിങ്ങ് മഹാരാജാവു് പൂർണ്ണമായി എന്നോടു യോജിച്ചു. പഞ്ചാബിലെ ലഹളകളുടെ ആദ്യവാത്തകൾ ലഭിച്ചയുടനെതന്നെ മഹാരാജാവിന്റെ അനുമതിയോടെ ബിക്കാനീർ പട്ടാളത്തിന്റെ മുഖ്യഭാഗവും പഞ്ചാബു്, ഭവൽപൂർ എന്നിവയോടു തൊട്ടുകിടക്കുന്ന ഗംഗാകനാൽ പ്രദേശത്തേയ്ക്കയയ്ക്കുകയും ചെയ്തു. ഞാൻ നേരിട്ടു് ആ പ്രദേശങ്ങളിൽ സഞ്ചരിച്ചു്, മുസ്ലീംപ്രജകളുടെമേലുള്ള യാതൊരാക്രമണവും രാഷ്ട്രം പൊറുക്കുകയില്ലെന്നും, ലഹളക്കാരെ വെടിവെയ്ക്കുവാൻ പട്ടാളത്തിനുത്തരവുകൊടുത്തിട്ടുണ്ടെന്നും, കുറ്റപ്പിഴകളിടുവാനും ഭൂസ്വത്തു് കണ്ടുകെട്ടുവാനും ഉദ്യോഗസ്ഥന്മാർക്കു് അധികാരം കൊടുത്തിട്ടുണ്ടെന്നും വ്യക്തമാക്കി. "കൃതകൃത്യനായി എനിക്കു പ്രതിനിധിസംഘത്തിൽ ചേർന്നു് ന്യൂയോർക്കിലേ

ട്ടു പോകാൻ കഴിയുന്നവിധത്തിൽ, ഒരാഴ്ചകൊണ്ടു് സ്ഥിതി ഗതികൾ ശാന്തമായി.

പക്ഷേ, സെപ്തമ്പർ ആദ്യത്തേയാഴ്ചയിൽ പുതിയതും സംഭ്രമിപ്പിക്കുന്നതുമായ ഒരു അവസ്ഥയുത്ഭവിച്ചു. രാജ്യം പതിവിലധികം ശാന്തമായിരുന്നു. യാതൊരു അനിഷ്ടസംഭവവും നടന്നില്ല. എങ്കിലും പാകിസ്ഥാനിലേയ്ക്കു ബിക്കാനീറിൽ കൂടി കടന്നുപോകണമെന്ന ഉദ്ദേശ്യത്തോടെ അതിർത്തിപ്രദേശത്തുള്ള ചില സ്ഥാനങ്ങളിൽ മുസ്ലീംഅഭയാർത്ഥികൾ സംഘം ചേരുന്നുണ്ടെന്നു് എനിക്കു് അറിവു ലഭിച്ചു. ഏകദേശം 80,000ത്തോളം വരുന്ന ഈ അഭയാർത്ഥികൾ ബിക്കാനീറിലേയ്ക്കു് അതിക്രമിച്ചു് കടക്കുമെന്നായിരുന്നു ഭയം. ഇന്ത്യൻ സൈന്യത്തിൻെറ ഭൂരിഭാഗവും പാകിസ്ഥാനിലായിരുന്നതുകൊണ്ടും ശിഷ്ടമുള്ളതിന് അതിപ്രധാനമായ മററു ജോലികൾ ഉണ്ടായിരുന്നതുകൊണ്ടും ഈ ക്യാമ്പുകൾക്കു് ഇന്ത്യാഗവമ്മേണ്ടു് നൽകിയ സൈനികസംരക്ഷണം അപര്യാപ്തമായിരുന്നു. അഭയാർത്ഥികളെ ആക്രമിക്കണമെന്ന ലക്ഷ്യത്തോടെ സംഘടിതരായ ചട്ടമ്പിസംഘങ്ങൾ ആ ഭാഗങ്ങളിലുണ്ടെന്നു കേട്ടു. അവരും അഭയാർത്ഥികളുമായി വലിയ തോതിൽ സംഘട്ടനമുണ്ടായാൽ അഭയാർത്ഥികൾ ബലമായി രാജ്യത്തേയ്ക്കു കടക്കുകയും കുഴപ്പമുണ്ടാക്കുകയും ചെയ്യുമെന്നു് എനിക്കു വ്യക്തമായി. ആപൽക്കാരികളായ ഈ സംഘങ്ങളെ കടത്തിവിടുവാൻ തീവണ്ടി തരണമെന്നു് ഞാൻ ഇന്ത്യാഗവമ്മേണ്ടിനെ പരമാവധി പ്രേരിപ്പിച്ചു. അംഗരക്ഷകഭടന്മാരെ ഗവമ്മേണ്ടു തരുമെങ്കിൽ മെയിൽവണ്ടികൾ അവരെ ഏല്പിക്കാമെന്നുപോലും ഞാൻ ഭരമേററു. പഞ്ചാബിൽ സ്വന്ത കുടുംബങ്ങളിൽനിന്നു് വേരുപറിഞ്ഞു് അലഞ്ഞുതിരിയുന്ന ഏതാനും ദശലക്ഷം ഹിന്ദു–സിക്കു് അഭയാർത്ഥികളുടെ പ്രശ്നംകൊണ്ടു് വലഞ്ഞു വിഷമിക്കുന്ന ഇന്ത്യാഗവമ്മേണ്ടിനു് എന്നെ സഹായിക്കാനുള്ള സൗകര്യമില്ലായിരുന്നു. കാര്യം എത്ര ഗുരുതരമാണെന്നും അതിർത്തിയിലെ വിവിധ സ്ഥാനങ്ങളിൽ സ്ഥിതിഗതികൾ എത്ര ആപൽക്കരമായികൊണ്ടിരിക്കയാണെന്നും മനസ്സിലാക്കി, ഞാൻ എൻെറ സ്വന്ത ഉത്തരവാദിത്തത്തിന്മേൽ അതിസാഹസികമായ ഒരു തീരു

മാനമെടുത്തു. രാജ്യത്തുകൂടി കടന്നുപോകുന്ന അഭയാർത്ഥി
കൾക്കു് തുണപോകാമെന്നു് ഞാൻ ഏററു. ബിക്കാനീർ
സ്റ്റേററ് റെയിൽവേവഴിയും, ബിക്കാനീർ മരുഭൂമിയിൽകൂടി
യുമൊക്കെയാണവർ പോകേണ്ടതു്. പൊതുവേ രാജ്യത്തു്
പൊതുജനാഭിപ്രായം ക്ഷുഭിതമായിരുന്നതുകൊണ്ടും, അഭയാ
ർത്ഥികൾക്കു കടന്നുപോകുവാനുള്ള ഗംഗാനഗർ പ്രദേശത്തു്
പ്രതീകാരത്തിനു് മുറവിളികൂട്ടുന്ന അനേക അഭയാർത്ഥികൾ
പാകിസ്ഥാനിൽനിന്നു് വന്നുകൂടിയിരുന്നതുകൊണ്ടും, അം
ഗീകരിക്കാൻ വിഷമമായ ഒരു തീരുമാനമായിരുന്നു ഇതു്.
മഹാരാജാവിനു കാര്യത്തിൻെറ നില ഞാൻ വിശദീകരിച്ചു
കൊടുത്തപ്പോൾ അദ്ദേഹം ഉത്സാഹപൂർവ്വം അതു് അംഗീകരി
ച്ചു. തൻെറ പ്രജകളോ അഭയാർത്ഥികളോ ആരെങ്കിലും അ
ഭയാർത്ഥിവണ്ടികളെ ഉപദ്രവിച്ചാൽ അവർ തൻെറ ഗുരുതര
മായ അപ്രീതിക്കു പാത്രീഭവിക്കുമെന്നു് അദ്ദേഹം നാടൊട്ടു
ക്കു പ്രഖ്യാപിക്കുകയും ചെയ്തു. ഒന്നാമത്തെ യാത്രാസംഘം
യാതൊരു അനിഷ്ടസംഭവവും കൂടാതെ പാകിസ്ഥാനിലേക്കു
കടന്നുപോയി. ധൈര്യമാർജ്ജിച്ചു്, രണ്ടാമതൊരു സംഘം
പുറപ്പെടാൻ ഞാൻ ആജ്ഞാപിച്ചു. ഇക്കുറി കാൽനടയായി
ട്ടാണു്. സംരക്ഷണത്തിനു പോലീസുകാവൽ മാത്രം. സ്ത്രീക
ളും കുഞ്ഞുങ്ങളുമുൾപ്പെട്ട, കുറെ ആയിരം ജനങ്ങളുടെ ഒരു
സംഘത്തെ മണലാരണ്യത്തിൽകൂടി ഇരുനൂറുനാഴിക നട
ത്തിക്കൊണ്ടുപോകുവാനുള്ള സംഘടനാപ്രവർത്തനം വളരെ
യേറെ ഭാരിച്ചതായിരുന്നു. ഭക്ഷണവും വെള്ളവും ഉണ്ടാക്കി
ക്കൊടുക്കണം. നാട്ടുകാരെ അകററിനിറുത്തണം; കുപിതരാ
യ ഹിന്ദു അഭയാർത്ഥികൾ അവിചാരിതമായി ആക്രമിക്കാ
തിരിക്കാൻ വേണ്ട മുൻകരുതലുകളെടുക്കുകയും വേണം. ക്ഷീ
ണിച്ചു തളർന്ന ഈ ഘോഷയാത്രയും പാകിസ്ഥാനിലെത്തിയ
പ്പോൾ ഞാൻ ദീർഘമായി നിശ്വസിച്ചു. മഹാരാജാവു്
അതീവ സന്തുഷ്ടനായി. അദ്ദേഹത്തിൻെറ രാജ്യത്തുമാത്രം
ഒരൊററ മുസ്ലീംവിരുദ്ധസംഭവവും നടന്നില്ലെന്നതിൽ മാത്രമ
ല്ല, ആയിരക്കണക്കിനു മുസ്ലീംഅഭയാർത്ഥികളെ കേവലം
പോലീസുകാവൽ മാത്രമായി കടത്തിവിടാൻമാത്രം ശാന്തമാ
യ അവസ്ഥ അവിടെയുണ്ടെന്നുള്ളതിലും അദ്ദേഹം അഭിമാ

നംകൊണ്ടു. സ്ഥിതിഗതികൾ വളരെ ശാന്തമാണെന്നും, ഐക്യരാഷ്ട്രസംഘടനയുടെ പ്രവർത്തനത്തിൽ പങ്കെടുക്കുവാൻവേണ്ടി ഞാൻ ന്യൂയോർക്കിലേക്കു പോകുന്നതിൽ അപകടമില്ലെന്നും അദ്ദേഹത്തിനു തോന്നി.

കുറെ ആഴ്ചക്കാലത്തെ മാനസികസമ്മർദ്ദം ഭയങ്കരമായിരുന്നു. രാജ്യമൊട്ടുക്ക് ഒരു സഞ്ചാരത്തിനുശേഷം ഞാൻ തീർച്ചയാക്കി, ഗൗരവമായി ഒന്നുംതന്നെ സംഭവിക്കാനിടയില്ലെന്ന്. അതുകൊണ്ട് സെപ്റ്റംബർ ഏഴാം തീയതി ഞാൻ ബിക്കാനീറിൽനിന്നു് ന്യൂയോർക്കിലേക്കു് തിരിച്ചു. കൃഷ്ണമേനോനും മററു് സുഹൃത്തുക്കളുമായി കാര്യങ്ങളാലോചിക്കാൻവേണ്ടി വഴിക്ക് രണ്ടുദിവസം ഞാൻ ലണ്ടനിൽ താമസിച്ചു. ഞാൻ ന്യൂയോർക്കിലെത്തിയപ്പോൾ അസംബ്ളിതുടങ്ങിയിട്ടു് ഒരാഴ്ചകഴിഞ്ഞിരിക്കുന്നു. പ്രതിനിധിസംഘത്തിലെ എൻെറ സ്ഥാനം താല്ക്കാലികമായി വഹിച്ചതു്, അന്നു് ന്യൂയോർക്കിലുണ്ടായിരുന്ന ബിഡൻ ചന്ദ്രറോയി (അദ്ദേഹം പിന്നീടു് ബങ്കാൾ മുഖ്യമന്ത്രിയുമായി) ആയിരുന്നു.

ശ്രീമതി വിജയലക്ഷ്മി പണ്ഡിററിൻെറ നേതൃത്വത്തിലുള്ള പ്രതിനിധിസംഘത്തിൽ, രാജാമഹാരാജ്സിംഗ്, (അദ്ദേഹം പിന്നീടു് ബോംബെ ഗവർണ്ണറായി) പാററ്നാ ഹൈക്കോർട്ടു് ചീഫ്ജസ്റ്റീസായ മി. ഫാസൽ ആലി, ഇന്ത്യയുടെ അഡ്വൊക്കേററ് ജനറൽ മി. സെതൽവാഡ്, ബി. ശിവറാവു എന്നിവരും ഞാനും ഉൾപ്പെട്ടിരുന്നു. പുറമേ ബഹുമാന്യരായ ചില താല്ക്കാലികപ്രതിനിധികളും, കുറെ ഉപദേശകരും സംഘത്തിലുണ്ടു്. ആദ്യംമുതല്ക്കേ മിസ്സിസ് പണ്ഡിററ് അവർക്കെന്നിലുള്ള വിശ്വാസത്തെ വ്യക്തമാക്കി. ഞാൻ അവിടെയെത്തിയ ദിവസംതന്നെ മനുവൽസ്കിയുമായുള്ള ഒരു സംഭാഷണത്തിന് അവരോടൊത്തുപോകുവാൻ അവർ എന്നെ ക്ഷണിച്ചു. പാരമ്പര്യമുള്ള ഈ ബോൾഷെവിക്ക്, ജനറൽ അസംബ്ളിയിലെ ഉക്രേനിയൻ പ്രതിനിധിസംഘത്തിൻെറ നേതാവാണു്. ലേക്ക്സക്സസിൽനിന്നു് ഏതാനുംമൈലകലെയുള്ള ഒരു മഹാസൗധത്തിലേക്കു് ഞങ്ങൾ മോട്ടോർകാറിൽ പോയി. സമൃദ്ധമായ ഒരു ലഘുഭക്ഷണത്തിനുശേഷം ഞങ്ങൾ സംസാരമാരംഭിച്ചു. അക്കൊല്ലത്തെ

ഇന്ത്യൻ പ്രതിനിധിസംഘത്തോട് സോവിയററുയൂണിയ ൻെറ മനോഭാവം തണുക്കുവാനുള്ള കാരണമെന്തെന്ന് മിസ്സി സ് പണ്ഡിററ് അദ്ദേഹത്തോട്ട ചോദിച്ചിട്ടുണ്ടായിരുന്നു. മനുവൽസ്കി തുറന്നു പറഞ്ഞു: "ഗ്രീസിലും കൊറിയയിലും നിങ്ങൾക്കെന്താണു താല്പര്യം? ഞങ്ങളെ സംബന്ധിച്ചിട ത്തോളം രാജ്യരക്ഷയ്ക്ക് അതിപ്രധാനമായ സ്ഥലങ്ങളാണവ. ഈ കാര്യങ്ങളിൽ ഞങ്ങളുടെ താല്പര്യങ്ങൾക്കെതിരായി ഇന്ത്യ എന്തിനാണിടപെടുന്നതു്?" അദ്ദേഹത്തിൻെറ വാദഗ തിയുടെ പൊതുസ്വഭാവമിതാണു്. ഇന്ത്യയുടെ മനോഭാവ ത്തെപ്പററി റഷ്യയ്ക്ക് ഉറപ്പില്ലെന്നും സോവിയററിനു് സുപ്ര ധാനമായ പ്രശ്നങ്ങളെ ഞങ്ങൾ സമീപിക്കുന്ന രീതിയിൽ അ വർക്കു സംശയങ്ങൾ ഉണ്ടെന്നും വ്യക്തമായിരുന്നു.

ജനറൽ അസംബ്ളിയുടെ, 1947-ലെ സമ്മേളനം പല തരത്തിലും ഒരു വലിയ വിഭജനഘട്ടമായിരുന്നു. മാർഷൽ പ്ലാൻ നടപ്പിൽവന്നു കഴിഞ്ഞിട്ട് ആദ്യത്തെ യോഗമായി രുന്നു അതു്. ചെക്കൊസ്ലോവാക്യയിലെ മാററങ്ങൾക്കു മുമ്പ് അവസാനമായി നടന്ന സമ്മേളനവും അതായിരുന്നു. ആ മാറ്റങ്ങൾ ചെക്കൊസ്ലോവാക്യയെ സോവിയറ്റു രക്ഷാവ ലയത്തിലുള്ള ഒരു പീപ്പിൾസ് ഡെമോക്രസിയാക്കിത്തീർ ത്തു. പാശ്ചാത്യപൗരസ്ത്യമത്സരം ഘനീഭവിച്ചുകൊണ്ടിരുന്ന ഒരു കാലമായിരുന്നു അതു്. സോവിയററുയൂണിയൻെറ അഭി പ്രായമനുസരിച്ച് ഐക്യരാഷ്ട്രസംഘടനയുടെ അടിസ്ഥാന മായ യുദ്ധകാലസന്ധികളിൽനിന്നു് അമേരിക്കയും പാശ്ചാ ത്യസഖികളും നിശ്ചയമായി അകന്നുപോകുകയാണെന്നു് ലോകത്തെ കാണിച്ചുകൊടുക്കുവാൻ സോവിയറ്റു ബ്ളോക്ക് കാര്യമായ ഒരു പരിശ്രമം നടത്തിക്കൊണ്ടിരിക്കുകയായി രുന്നു. കൊറിയയിലേയും ഗ്രീസിലേയും പ്രശ്നങ്ങൾ അവർ ക്കു് ഈ ആക്രമണത്തിനു് വേണ്ടത്ര വെടിമരുന്നായിത്തീ ന്നു. കൊറിയാകാര്യത്തിൽ സോവിയററിൻെറ നിലപാട്ട് വേഗം മനസ്സിലാക്കാവുന്ന ഒന്നായിരുന്നു. അവരുടെ വാദം, ജനറൽ അസംബ്ളിയുടെ ഭരണഘടനയനുസരിച്ച്, യുദ്ധാ നന്തര നടവടികൾ ചർച്ചചെയ്യുവാൻ അസംബ്ളിക്കു് അധി കാരമില്ലെന്നായിരുന്നു. അമേരിക്ക, ബ്രിട്ടൻ, ചൈനാ, സോ

വിയററുയൂണിയൻ, എന്ന നാലു കിഴക്കൻ മഹച്ഛക്തികൾ തമ്മിലുള്ള ചർച്ചകൾകൊണ്ടു് തീരുമാനിക്കേണ്ടതാണു് കൊറിയൻപ്രശ്നം എന്നവർ വാദിച്ചു. കൊറിയയുടെ കാര്യം കാര്യപരിപാടിയിൽ ചേർക്കുന്നതുകൊണ്ടു് അസംബ്ളി അധികാരപരിധിയെ അതിലംഘിക്കുകയാണെന്നും അവർ പറഞ്ഞു. ഗ്രീസിനെ സംബന്ധിച്ചാണെങ്കിൽ, അവിടത്തെ പ്രശ്നം അവരുടെ അഭ്യന്തരകാര്യങ്ങളിൽ ആംഗ്ലോ അമേരിക്കൻ ഇടപെടൽകൊണ്ടുണ്ടായതാണെന്നാണു് മനുവൽസ്കിയുടെ പക്ഷം. സോവിയററു് ആവശ്യപ്പെടുന്നതു് ഗ്രീക്കുപ്രശ്നം ഗ്രീക്കുകാർതന്നെ തീരുമാനിക്കണമെന്നുമാത്രമാണു്. സോവിയററു്വീക്ഷണഗതിക്കു് പിൻബലം കൊടുക്കണമെന്നു് മനുവൽസ്കി ആവശ്യപ്പെട്ടില്ല. നിഷ്പക്ഷത മാത്രമാണു് അദ്ദേഹത്തിനുവേണ്ടതു്.

മൂന്നാംകമ്മിററിയുടെ (സാമ്പത്തികവും സാമൂഹ്യവും) നടവടികളിൽ എനിക്കു വളരെ താല്പര്യം തോന്നി. പക്ഷേ, സാവധാനം ഉരുത്തിരിഞ്ഞുകൊണ്ടിരുന്ന ആ ഗംഭീരരാഷ്ട്രീയ നാടകമാണു് എന്നെ കൂടുതൽ രസിപ്പിച്ചതു്. ദിവസങ്ങൾ കഴിഞ്ഞുപോകുന്നതോടുകൂടി വാദപ്രതിവാദങ്ങൾ കൂടുതൽ രൂക്ഷമായി തീരുകയും പലപ്പോഴും ഹീനമായ അസഭ്യതയിലേയ്ക്കു് അധഃപതിക്കുകയും ചെയ്തപ്പോൾ, ലോകത്തെ രണ്ടു വിരുദ്ധചേരികളായി വേർതിരിക്കുന്ന ദീർഘമായ ഒരന്തർദേശീയ മല്പിടുത്തത്തിലേയ്ക്കാണു് ഞങ്ങൾ പ്രവേശിക്കുന്നതെന്നു് വ്യക്തമായി. വേണ്ടിവന്നാൽ ഒരു യുദ്ധംകൊണ്ടുതന്നെ കമ്മ്യൂണിസത്തിൻെറ വികാസം തടയാൻ അമേരിക്ക തീർച്ചയാക്കിയിരിക്കുന്നു എന്ന സംശയമാണു് സോവ്യററുനടപടികളുടെ പ്രേരണശക്തിയെന്നു തോന്നുന്നു. കൊറിയൻ പ്രശ്നവും ഗ്രീക്കുപ്രശ്നവും കമ്മ്യൂണിസ്ററുരാഷ്ട്രത്തെ വലയം ചെയ്യുവാനുള്ള ഒരു മഹൽപ്രസ്ഥാനത്തിൻെറ ആദ്യത്തെ കരുനീക്കങ്ങളാണെന്നും അവർക്കുതോന്നി. ചെക്കൊസ്ലോവാക്യയിലെ സംഭവങ്ങൾ അമേരിക്കയെ അവരുടെ അനാസ്ഥയിൽനിന്നുണർത്തി. ഈ സംഭവങ്ങൾ യൂറോപ്യൻസുരക്ഷിതത്വത്തിനുനേരെയുള്ള ഒരു ഭീഷണിയായിട്ടാണു് പാശ്ചാത്യശക്തികൾ ഗണിച്ചതു്. ചെക്കു് വിദേശകാര്യമന്ത്രിയായ

ജാൻമസാറിക്കിനെ അദ്ദേഹം യുദ്ധത്തിനുമുമ്പ് സ്വതന്ത്ര രാജ്യത്തിൻെറ പ്രതിനിധിയായി ലണ്ടനിൽ വന്നിരുന്നപ്പോൾ എനിക്കു പരിചയമുണ്ട്. അദ്ദേഹമിപ്പോൾ ജനറൽ അസംബ്ളിയിലെ ചെക്ക് പ്രതിനിധിസംഘത്തിന്റെ നേതാവാണ്. അദ്ദേഹവുമായി കാര്യങ്ങൾ ചർച്ചചെയ്യുവാൻ എനിക്കവസരം ലഭിച്ചു. എനിക്കു തോന്നിയതു് അദ്ദേഹം വളരെ വേദനാകരമായ ഒരവസ്ഥയിലാണെന്നാണ്. തന്റെ രാജ്യം സോവിയററുചേരിയിൽ അണിനിരന്നതിനെ അദ്ദേഹം ശക്തിയായി അനുകൂലിച്ചു. അമേരിക്കക്കാർ ജർമ്മൻ ശക്തി പുനഃരുദ്ധരിക്കാൻ സഹായിച്ചേക്കുമെന്നഭീതിയാണ് അദ്ദേഹം ഉന്നയിച്ച ലാഭം. ഇതെന്നെ വളരെ വിസ്മയിപ്പിച്ചു. എന്തെന്നാൽ 1935—36 കാലത്തു് ഞാനദ്ദേഹത്തെ ലണ്ടനിൽവെച്ചു കണ്ടപ്പോൾ അദ്ദേഹത്തിൻെറ സുഹൃത്തുക്കളും സഹപ്രവർത്തകരും മിക്കവാറും ജർമ്മൻവ്യവസായികളായിരുന്നു. പക്ഷെ, അതു് ഹിററ്ലർ ചെക്കോസ്ലാവാക്യ ആക്രമിക്കുന്നതിനും, ഹാച്ച, ഫ്യൂററെ സന്ദർശിച്ചതിനുശേഷം ഉണ്ടായ എട്ടുവർഷക്കാലത്തെ നരകയാതനയ്ക്കും മുമ്പായിരുന്നുവല്ലൊ. സർവ്വപ്രകാരേണയും മസാറിക്ക് ഒരു പാശ്ചാത്യനായിരുന്നു.

എനിക്കു ഗാഢമായ താല്പര്യമുള്ള മറെറാരു പ്രശ്നവും ഐക്യരാഷ്ട്രസംഘടനയുടെ മുമ്പിലുണ്ടായിരുന്നു. പലസ്തീൻ നാട്ട് വിഭജിച്ചു് ഒരു സ്വതന്ത്ര യഹൂദരാജ്യം സ്ഥാപിക്കണമെന്നുള്ള സിയോണിസ്റ്റ് അവകാശവാദമായിരുന്നു അതു്. 1926–ാമാണ്ടുതന്നെ കർണ്ണൽ ജോഷിയാ വെഡ്ജ്വുഡ്, യഹൂദനേതാവായ പ്രസിഡൻറ് ചെയിംവെയിസുമാനുമായി എന്നെ പരിചയപ്പെടുത്തിയിരുന്നു. 1943-ൽ ന്യൂയോക്കിൽവെച്ചു് ഞാനദ്ദേഹത്തെ പിന്നേയും കണ്ടു. അന്നു് ഒരു നാഴിക നേരത്തെ സംഭാഷണത്തിനായി ജോൺഫോസ്റ്റർ എന്നെക്കൂടി കൊണ്ടുപോയി. യഹീല്ല എബ്സ്റ്റീൻ, മോശെഷാരററ് മുതലായ മററു യഹൂദനേതാക്കന്മാരുമായും കുറെക്കാലമായി ഞാൻ സൗഹാർദ്ദത്തിലാണ്. എങ്കിലും പലസ്തീനിൽ ഒരു യഹൂദരാഷ്ട്രം സ്ഥാപിക്കുന്നതു സംബന്ധിച്ചു് എൻെറ അനുഭാവം പൂർണ്ണമായി സിയോനിസ്റ്റുകളോടുണ്ടായിരുന്നില്ല.

ഇന്ത്യൻമനോഭാവം എല്ലാപ്പോഴും അറബികളോട്ട് അനുകൂലമായിരുന്നു. പലസ്തീനിൽ ഒരു ദേശീയരാഷ്ട്രം സ്ഥാപിക്കണമെന്ന യഹൂദലക്ഷ്യത്തോട്ട് അനുഭാവമുണ്ടെങ്കിലും മതപരമായ വിഭാഗീയതയെ അടിസ്ഥാനമാക്കിയുള്ള രാഷ്ട്രത്തിനുവേണ്ടിയുള്ള ഈ വാദം ഒന്നാമതായി മുസ്ലീമിങ്ങളുടെ മതഭ്രാന്തിനെ ഉണർത്തുമെന്നും രണ്ടാമതായി അതു പലസ്തീനിലെ അറബികളോടു ചെയ്യുന്ന ഒരന്യായമായിരിക്കുമെന്നും എനിക്കു തോന്നി. അതുകൊണ്ട് യഹൂദന്മാർക്കും അറബികൾക്കും അയൽക്കാരായി ഒരുമിച്ചു കഴിയത്തക്ക ഒരു ഫെഡറേഷനെയാണ് ഇന്ത്യൻഡെലിഗേഷനിലെ ഞങ്ങൾ ഇഷ്ടപ്പെട്ടതു്. ഡോക്ടർ വെയിസ്മാൻ ന്യൂയോക്കിലെ സാവോയ് പ്ലാസാ ഹോട്ടലിലാണ് താമസിച്ചിരുന്നതു്. ഇന്ത്യയുടെ വീക്ഷണഗതി അദ്ദേഹത്തിനു മനസ്സിലാക്കിക്കൊടുക്കുവാൻ മിസ്സിസ് പണ്ഡിററിൻെറ സമ്മതത്തോടെ ഞാൻ അദ്ദേഹത്തെ പലകുറി സന്ദർശിച്ചു. എന്നോട്ട് അദ്ദേഹം വളരെയധികം ക്ഷമ കാണിച്ചു. പക്ഷേ, എല്ലാ മഹാന്മാരേയുംപോലെ പരിപൂർണ്ണമായ നീതിയെന്നദ്ദേഹം ഗണിക്കുന്ന കാര്യങ്ങളിൽ അചഞ്ചലനായിരുന്നു. ഞാൻ കണ്ടിട്ടുള്ളതിൽ ഏററവും ശ്രദ്ധാർഹനായ ഒരാളായിരുന്നു വെയിസ്മാൻ. മഹാത്മാഗാന്ധിയുടെ സന്നിധിയിൽ എനിക്കു തോന്നിയിരുന്ന ആദരവും വിനയവും ആണ് എനിക്കു വെയിസ്മാന്റെ സാന്നിദ്ധ്യത്തിൽ തോന്നിയതു്. അവർ രണ്ടുപേർക്കും, സമീപസ്ഥരിലേക്കു സ്വയം വ്യാപരിക്കുന്ന ആ ഉൽകൃഷ്ട ആത്മീയശക്തിയുണ്ടായിരുന്നു. അറബികളുടെ അവകാശത്തെപ്പററിയും ഇന്ത്യ നിർദ്ദേശിച്ച പരിഹാരത്തിന്റെ ഔചിത്യത്തെപ്പററിയും അദ്ദേഹത്തോടു തർക്കിച്ചിട്ടു ഫലമുണ്ടായിരുന്നില്ല. എങ്കിലും ഞാനതു ചെയ്യാൻ മടിച്ചില്ല. എന്തെന്നാൽ അദ്ദേഹത്തോടു സംസാരിക്കുന്നതുതന്നെ ഒരു ആനന്ദമാണ്. അതിനവസരം തരുന്ന യാതൊരൊഴികഴിവും വിട്ടുകളഞ്ഞുകൂടാ. പോരെങ്കിൽ ഇക്കാര്യത്തിൽ ആ ഒഴികഴിവുതന്നെ സമാധാനമാർഗ്ഗം തേടുന്ന ഒന്നായിരുന്നുതാനും.

ജനറൽ അസംബ്ളിയുടെ ആ സമ്മേളനത്തിൻെറ ഏററവും വികാരജന്യമായ രംഗങ്ങളിലൊന്ന് ഡോക്ടർ

വെയിസ്മാൻ പൊളിററിക്കൽകമ്മീഷൻെറ മുമ്പാകെ തെളിവു കൊടുക്കുവാൻ നേരിട്ട ഹാജരായതാണ്, ലെയിക്ക് സക്സസിലുള്ള എല്ലാവരും അതു് ഒരു ചരിത്രപ്രധാനമായ ഘട്ടമാണെന്നു് ധരിച്ചിരുന്നതുകൊണ്ടു് ശ്വാസം മുട്ടുന്ന തരത്തിൽ മുറിയിൽ ആൾക്കൂട്ടമുണ്ടായിരുന്നു. മിക്കവാറും പഴയനിയമത്തിലെ ഒരു പ്രവാചകനെപ്പോലെതന്നെ തോന്നിക്കുന്ന ആ വൃദ്ധനായ യഹൂദനേതാവിൻെറ ബഹുമാന്യരൂപം, ഇരുവശത്തും രണ്ടു ചെറുപ്പക്കാരുടെ സഹായത്തോടുകൂടി മന്ദമായി ആ ഹാളിൽ പ്രവേശിച്ചു. ഈ ആയാസം അദ്ദേഹത്തിനു വഹിക്കാവുന്നതിലപ്പുറമാണെന്നു വ്യക്തമായിരുന്നു. അവിടെ കൂടിയിരിക്കുന്ന ലോകരാഷ്ട്രങ്ങളുടെ മുമ്പിൽ ഹാജരായി തൻെറ ജനതക്കുവേണ്ടി വാദിക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞതു് ഇരുമ്പുപോലുള്ള ഇച്ഛാശക്തികൊണ്ടു മാത്രമാണ്. ഹാളിൽ പരിപൂണ്ണ നിശ്ശബ്ദതയാണ്. അദ്ധ്യക്ഷൻ അദ്ദേഹത്തെ പ്രസംഗിക്കാൻ ക്ഷണിച്ചപ്പോൾ എല്ലാവരും ചെവി വട്ടംപിടിച്ചു് അദ്ദേഹത്തിൻെറ വാക്കുകൾ കേൾക്കാൻ കാത്തുനിന്നു. കാഴ്ചക്കുറവുകൊണ്ടു് അദ്ദേഹത്തിനു് വായിക്കാൻ വിഷമമുണ്ടായിരുന്നു. അസാധാരണമായ ഉച്ചാരണരീതിയിൽ വിക്കിവിക്കി ഇംഗ്ലീഷ് പറഞ്ഞിരുന്നതുകൊണ്ടു് അദ്ദേഹത്തിൻെറ പ്രസംഗവും വളരെ ആകഷകമായിരുന്നില്ല. എങ്കിലും അവിടെയുണ്ടായിരുന്ന എല്ലാവർക്കും അദ്ദേഹത്തിന്റെ സാന്നിദ്ധ്യത്തിൻെറ അയസ്കാന്തശക്തി അനുഭവമായി. പ്രസംഗിച്ചുകൊണ്ടിരിക്കുന്ന വൃദ്ധൻ ലോകത്തിലെ മുഴുവൻ സമ്പത്തിനെക്കാളും വിലമതിക്കുന്ന എന്തോ ഒന്നിനുവേണ്ടിയാണ് നിലകൊള്ളുന്നതെന്നു് എല്ലാവരും മനസ്സിലാക്കി. വ്യക്തിപരമായി നോക്കിയാലും ആ സന്ദർഭം നാടകീയപ്രാധാന്യമുള്ളതായിരുന്നു. ഒരു ജീവിതകാലത്തെ നിരന്തരമായപ്രവത്തനത്തിൽ സദാ നോക്കിപ്പാത്തിരുന്ന ആ അനർഘനിമിഷം ഇതാ ആഗതമായിരിക്കുന്നു. സ്വന്ത ആയുഷ്കാലത്തുതന്നെ സ്വന്ത ആദർശങ്ങൾ പുഷ്പിച്ചുകാണുകയെന്നതു് അപൂവ്വമാണ്. ചെയിം വെയിസ്മാന്റെ വിജയനിമിഷമായിരുന്നു അതു്. എങ്കിലും അദ്ദേഹത്തിൻെറ ഭാവം ആഹ്ലാദത്തിന്റേതായിരുന്നില്ല, വിനയത്തിന്റേതായിരുന്നു. അടുത്ത ദിവസംത

ന്നെ ഞാൻ സാവോയ്പ്ലാസാഹോട്ടലിൽചെന്നു് അദ്ദേഹത്തെ കണ്ടു് അഭിനന്ദിച്ചു. ഞാൻ പറഞ്ഞ കുറച്ചു വാക്കുകൾ അദ്ദേഹത്തെ വികാരഭരിതനാക്കി എന്നു് എനിക്കു് കാണുവാൻ കഴിഞ്ഞു.

ഞാൻ നിസ്സാരമായ ഒരു പങ്കു് വഹിക്കേണ്ടിവന്ന മറെറാരു പ്രധാനകാര്യമുണ്ടു്. അസംബ്ളിയോഗം നടന്നുകൊണ്ടിരിക്കുമ്പോൾത്തന്നെ, മലവർഗ്ഗക്കാർ കാശ്മീർ ആക്രമിച്ചുവെന്ന വാർത്ത പത്രങ്ങളിൽ വന്നു. പാകിസ്ഥാൻെറ സജീവമായ പിന്തുണയോടെ സായുധരായ ഒരു വലിയ സംഘം അക്രമികൾ രാജ്യത്തു പ്രവേശിച്ചുവെന്നും മഹാരാജാവിൻെറ ഭരണകൂടം തകരാറായിരിക്കുന്നുവെന്നും വർത്തമാനമുണ്ടായി! അടുത്ത ദിവസംതന്നെ അറിയാൻകഴിഞ്ഞു, അക്രമികൾ താഴ്വരപ്രദേശത്തെത്തിയെന്നും തലസ്ഥാനമായ ശ്രീനഗറിനെ സമീപിക്കുന്നുവെന്നും. ഈ വാർത്ത ഇന്ത്യൻ പ്രതിനിധിസംഘത്തെ വല്ലാതെ അമ്പരപ്പിച്ചു. പക്ഷേ, അന്നു വൈകിട്ടുതന്നെ പ്രധാനമന്ത്രിയിൽനിന്നു് മിസ്സിസ് പണ്ഡിററിനു് ലഭിച്ച ഒരു കമ്പിസന്ദേശത്തിൽ, രാജ്യത്തെ മുഖ്യരാഷ്ട്രീയസംഘടനയുടെ സഹകരണത്തോടെ മഹാരാജാവു് ഇന്ത്യൻയൂണിയനിൽ ചേർന്നതിനെ തുടർന്നു് ഇന്ത്യൻപട്ടാളം വിമാനമാർഗ്ഗം ശ്രീനഗറിലിറങ്ങുകയും ശത്രുവുമായി സമ്പർക്കത്തിലേർപ്പെടുകയും ചെയ്തുവെന്നു് പറഞ്ഞിരുന്നു.

കാശ്മീർകാര്യത്തിൽ ഇടപെടാനും താഴ്വരപ്രദേശങ്ങൾ മലവർഗ്ഗക്കയ്യേററത്തിൻെറ കെടുതികളിൽനിന്നു് രക്ഷിക്കാനുമുള്ള ഇന്ത്യയുടെ തീരുമാനത്തിൻെറ ചരിത്രം സുപ്രസിദ്ധമാണു്. പക്ഷേ, ഇന്ത്യാഗവമെൻറിൻെറ അപ്രതീക്ഷിതമായ ഈ നടവടി മിക്ക ഗവമെൻറുകളേയും വിസ്മയിപ്പിച്ചു. എന്തു ന്യായത്തിന്മേലാണെന്നറിവില്ല, അവരെല്ലാം ധരിച്ചിരുന്നതു് കാശ്മീർ പാകിസ്ഥാനു ചെല്ലുമെന്നാണു്. രക്ഷാസമിതിയിൽ ഇന്ത്യ പാകിസ്ഥാനെതിരായി ആക്രമണക്കുററം ആരോപിക്കാനിടയുണ്ടെന്നു് ന്യൂഡെൽഹിയിൽനിന്നുള്ള സന്ദേശങ്ങൾ സൂചിപ്പിക്കാൻതുടങ്ങിയപ്പോൾ ഐക്യരാഷ്ട്രവൃത്തങ്ങളിൽ അമർത്തപ്പെട്ട ക്ഷോഭമുണ്ടായി. പ്രശ്നത്തിൻെറ ഈ വശത്തെസംബന്ധിച്ചു് പ്രതിനിധിസംഘത്തിനു വിവ

രമൊന്നുമില്ലായിരുന്നെങ്കിലും മിസ്സിസ് പ്ണ്ഡിറ്റിനു്, പ്രധാ നമന്ത്രിയിൽനിന്നു്, അമേരിക്കൻ വിദേശകാര്യമന്ത്രി ജന റൽ മാഷലിനെ സന്ദർശിച്ചു് ഇന്ത്യയുടെ മനോഭാവം എന്താ ണെന്നു് വിശദീകരിച്ചുകൊടുക്കണമെന്നു് നിർദ്ദേശിക്കുന്ന ഒരു സന്ദേശം ലഭിച്ചു. ഞാൻ കുറെക്കാലം കാശ്മീർസർവ്വീ സിലായിരുന്നെന്നും, നരേന്ദ്രമണ്ഡലംസംബന്ധിച്ച ജോലി കൾക്കിടയിൽ ആ രാജ്യത്തെ ഗതിവിഗതികളെപ്പററി പഠി ച്ചുകൊണ്ടിരിക്കുകയായിരുന്നെന്നും, മിസ്സിസ് പണ്ഡിററിന റിയാം. അതുകൊണ്ടു് ആ സംഭാഷണത്തിൽ സന്നിഹിത നായിരിക്കുവാനും ഇന്ത്യയുടെ പക്ഷം വാദിക്കുവാനും അവർ എന്നോടാവശ്യപ്പെട്ടു.

ജോർജ്മാഷൽ ഒരു സമ്മേളനത്തിനായി ഇംഗ്ലണ്ടിലേ ക്കു പോകാനിരിക്കുകയായിരുന്നതുകൊണ്ടു്, ന്യൂയോക്കിൽ ചെന്നു് മിസ്സിസ് പണ്ഡിററിനെ സന്ദർശിച്ചു് ഇക്കാര്യം ചർച്ചചെയ്യുവാൻ അദ്ദേഹം, പിന്നീട്ട് ഇന്ത്യയിലെ പ്രതി പുരുഷനായിവന്ന ലോയ്ഹെൻഡേഴ്സനെ നിയോഗിച്ചു. ഇതിനിടയിൽ ഈ പ്രശ്നത്തെപ്പററി പൊതുവായ ഒരു കുറി പ്പു ഞാൻ തയ്യാറാക്കിയിരുന്നു. അതുകൊണ്ടു് മി. ഹെൻഡേ ഴ്സൻ മിസ്സിസ് പണ്ഡിററിനെ അവരുടെ ഹോട്ടലിൽവെ ച്ചു സന്ദർശിച്ചപ്പോൾ, മലവർഗ്ഗാക്രമണത്തിൽ എടുത്ത സൈ നികനടപടിയും, പുറമേ, മഹാരാജാവു് ഇന്ത്യൻയൂനിയനിൽ ചേന്നുകൊണ്ടുൽഭവിക്കുന്ന ഭരണഘടനാപ്രശ്നവും അദ്ദേഹ ത്തിനു് വിശദീകരിച്ചുകൊടുക്കാൻ അവർ എന്നോടു പറ ഞ്ഞു. ഞാൻ തയാറാക്കിയ കുറിപ്പു് ഞാൻ അദ്ദേഹത്തിനുകൊ ടുത്തു. കാശ്മീർക്കാര്യത്തിൽ ഇന്ത്യ—അമേരിക്ക പ്രതിനിധി കൾ ചേന്നു നടത്തിയ ആദ്യത്തെ ചച്ച ഇതാണെന്നു് എനി ക്കു് തോന്നുന്നു.

കാശ്മീരിലെ സംഭവഗതികൾക്കു് മററു നാട്ടുരാജ്യങ്ങ ളിൽ പ്രത്യാഘാതങ്ങളുണ്ടാവുമെന്നു് എനിക്കു് നിശ്ചയമുണ്ടാ യിരുന്നു. ബിക്കാനീറിൽ ഏകാധികാരം വെച്ചൊഴിയുവാൻ ജനകീയകക്ഷികൾ മഹാരാജാവിനെ നിർബന്ധിക്കുന്ന വ ത്തമാനം ഉടൻ ഇന്ത്യയിലേക്കു് മടങ്ങാൻ എന്നെ നിർബദ്ധ നാക്കി. മൂന്നാം കമ്മററിയുടെ ജോലികൾ പൂത്തിയായിരുന്ന

ത്തുകൊണ്ട്, പ്രധാനമന്ത്രിയുടെ അനുമതിയോടെ മററു പ്രതി നിധികൾക്കുമുമ്പേതന്നെ ഞാൻ ഇന്ത്യയിലേയ്ക്കു് മടങ്ങി. വഴിക്കു് ഞാൻ ഒരുദിവസം ലണ്ടനിൽ താമസിച്ചു. അവിടെ വെച്ചു്അതിപ്രധാനമായ ചില വിവരങ്ങൾ എനിക്കു് ശേഖ രിക്കാൻ കഴിഞ്ഞു. ബീറാർ രാജകുമാരന്റെ തുണയാളായി രുന്ന കണ്ണൽ വാഗ്രെയെ, ഞാൻ താമസിച്ചിരുന്ന സാവോയ് ഹോട്ടലിൽവെച്ചു കണ്ടു. അദ്ദേഹത്തിൽനിന്നു്, ഗോപ്യമാ യി ഹൈദ്രബാദ് വാങ്ങിക്കൂട്ടുന്ന ഭീമമായ ആയുധശേഖര ത്തെപ്പററി അറിയാൻകഴിഞ്ഞു. ഇന്ത്യയ്ക്കെതിരായി വൻ തോതിലുള്ള സൈനികപ്രവത്തനത്തിനുതന്നെയാണു ലക്ഷ്യ മെന്നു്, ചില ഇടപാടുകളെപ്പററി അദ്ദേഹം തന്ന വിവര ങ്ങൾ വ്യക്തമാക്കി. ഈ സമയത്തു്, ഇന്ത്യൻ സൈന്യം മുഴു വനും കാശ്മീർക്കാര്യത്തിൽ മുഴുകിയിരിക്കയായിരുന്നെന്നും, വിഭജനത്തിന്റെ ഫലമായി പല വിഭാഗങ്ങളും അസംഘ ടിതമായിരിക്കുകയായിരുന്നെന്നും ഓമ്മിക്കേണ്ടതുണ്ടു്. ഇന്ത്യ സൈനികമായി ഒരു ദുർബ്ബലാവസ്ഥയിലായിരുന്നു. ഈ ദൗർബ്ബല്യം നൈസാമിന്റെ ഉപദേശകർ വളരെ ഊതി വീർപ്പിച്ചു. അതു് അനന്തരസംഭവങ്ങൾ തെളിയിക്കുകയും ചെയ്തു.

ഞാൻ ഡൽഹിയിലെത്തിയിട്ടു് ആദ്യം ചെയ്തതു്, നേ രേ കോൺസ്റ്റിറ്റ്യൂവൻറ് അസംബ്ളിയിൽ (ഞാൻ ആ സഭ യുടെ ഒരംഗമായിരുന്നു) പോയി അഭ്യന്തരകാര്യമന്ത്രിയായ സർദാർ പട്ടേലിനെ കണ്ടു് കണ്ണൽ വാഗ്രെയിൽനിന്നു് ലഭി ച്ച വിവരങ്ങൾ മുഴുവൻ ധരിപ്പിക്കുകയായിരുന്നു. നൈസാം ഇംഗ്ലണ്ടിൽ ആയുധം വാങ്ങുന്നതിനെതിരായും വാങ്ങിയ ആയു ധങ്ങൾ ഹൈദ്രബാദിലെത്താതിരിക്കുവാനും വേണ്ട നടവടി കൾ അദ്ദേഹം ഉടൻതന്നെ എടുത്തു. ബിക്കാനീറിൽ ഒരു ചെറിയ വിശ്രമത്തിനുശേഷം, പാർലമെൻറിന്റെ വിദേ ശകാര്യസമിതിയിൽ പങ്കെടുക്കുന്നതിനായി ഞാൻ ഡൽഹി യിലേയ്ക്കു മടങ്ങി. യോഗത്തിനുശേഷം നെഹ്രു വളരെ അല ക്ഷ്യഭാവത്തിൽ എന്നെ ഒരു മോട്ടോർസഞ്ചാരത്തിനു് ക്ഷണി ച്ചു. എന്താണു് സംഭവിക്കാൻ പോകുന്നതെന്നു് എനിക്കു് യാതൊരു രൂപവുമില്ലായിരുന്നു. നിശ്ശബ്ദമായി പത്തുനിമി

ഷത്തോളം കാറോടിച്ചതിനുശേഷം അദ്ദേഹം ഏതാണ്ട് പെട്ടെന്നെന്നപോലെ ചോദിച്ചു: "ഒരു പ്രതിപുരുഷൻെറ ഉദ്യോഗവുമായി വിദേശത്തെവിടെയെങ്കിലും പോകാൻ നിങ്ങൾക്ക് സൗകര്യമുണ്ടോ?" ബിക്കാനീറിലെ എൻെറ ജോലി തീരാറായിരിക്കുന്നുവെന്നും അതു സംബന്ധിച്ച ചുമതലകൾ പൂർത്തിയായിക്കഴിഞ്ഞാൽ അദ്ദേഹത്തിൻെറ അഭീഷ്ടമനുസരിച്ച് എവിടെയും പോകാൻ സന്നദ്ധനാണെന്നും ഞാൻ മറുവടി പറഞ്ഞു: "എപ്പോൾ സ്വതന്ത്രനാകാൻ കഴിയുമെന്നാണ് നിങ്ങൾ പ്രതീക്ഷിക്കുന്നതു്?" അദ്ദേഹം ചോദിച്ചു. "ഏതാണ്ട് ഏപ്രിൽ ഒന്നാം തീയതി," ഞാൻ മറുവടിപറഞ്ഞു. "എന്തുകൊണ്ട് കുറെക്കൂടി നേരത്തേയായിക്കൂടാ? മഹാരാജാവ് അവിടെ ജനകീയഭരണം സ്ഥാപിക്കുകയാണല്ലോ?" അവിടെ പല ചില്ലറക്കാര്യങ്ങളും ചെയ്തുതീർക്കാനുള്ളതിനപുറമെ കോൺസ്റ്റിറ്റ്യുവൻറ് അസംബ്ളിയിലെ പല കമ്മിററികളിലേയും ജോലിയിൽ എനിക്ക് വളരെ താല്പര്യമുണ്ടെന്നും ഞാൻ പറഞ്ഞു. ഈ കാലത്തിനിടയ്ക്കു് ആ ജോലികളെല്ലാം പൂർത്തിയാവുമെന്നു് ഞാൻ ഗണിച്ചു. ഭരണഘടനയുടെ അടിസ്ഥാനതത്വങ്ങളെപ്പററിയുള്ള കമ്മിററിയിലും, മൗലികാവകാശകമ്മിററിയിലും, ന്യൂനപക്ഷങ്ങളെയും പിന്നോക്കസമുദായങ്ങളെയും പററിയുള്ള കമ്മിററിയിലും ഞാൻ അംഗമായിരുന്നു. കൂടാതെ വേറെ ചില ചെറിയ സമിതികളിലും. അവയുടെയെല്ലാം റിപ്പോർട്ട് പൂർത്തിയായിരുന്നെങ്കിലും അവ കോൺസ്റ്റിററ്യുവൻറ് അസംബ്ളി പാസ്സാക്കിക്കഴിഞ്ഞിരുന്നില്ല. നമ്മുടെ ഭരണഘടനാരൂപീകരണത്തിൻെറ അവസാനപടികളിൽ പങ്കെടുക്കുവാനുള്ള താല്പര്യം ഞാൻ വിശദമാക്കിയപ്പോൾ പ്രധാനമന്ത്രി പൊട്ടിച്ചിരിച്ചു. "നിങ്ങൾ വിചാരിക്കുന്നതിലധികം സമയം അതിനൊക്കെ വേണ്ടിവരും. കമ്മിറ്റികളെല്ലാം റിപ്പോർട്ട് സമർപ്പിച്ചുകഴിഞ്ഞിരിക്കുന്നതുകൊണ്ട് സംഗതി ഇപ്പോൾ കോൺസ്റ്റിററ്യുവൻറ് അസംബ്ളിയുടെ മുമ്പിലാണ്. നിങ്ങൾ അതിനെക്കുറിച്ച് ക്ലേശിക്കണമെന്നു് ഞാൻ വിചാരിക്കുന്നില്ല. കുറെക്കൂടി നേരത്തെ നിങ്ങൾ സ്വതന്ത്രനാവുന്നതായിരുന്നു എനിക്കിഷ്ടം. എങ്കിലും നമുക്ക് ഏ

പ്രിൽവരെ ക്ഷമിക്കാം." ആ സംഭാഷണം അവിടെ അവസാനിച്ചു. എന്നെ എവിടെയാണ് നിയമിക്കാനുദ്ദേശിക്കുന്നതെന്നുപോലും പറയാതിരുന്നതു് നെഹ്രുവിൻെറ പതിവു സമ്പ്രദായമാണ്. പ്രധാനമന്ത്രിയുടെ ഉദ്ദേശ്യം എന്നെ ചൈനയിലേക്കയയ്ക്കാനാണെന്നു് അടുത്തദിവസം വിദേശകാര്യാലയത്തിൻെറ സെക്രട്ടറിജനറലായ ഗിരിജാശങ്കർ ബജ്പൈ എന്നോടു പറഞ്ഞു.

എൻെറ പേരു് പ്രധാനമന്ത്രി നെഹ്രുവിനോടു് നിർദ്ദേശിച്ചതിൻെറ ബഹുമതി പലരും അവകാശപ്പെട്ടിട്ടുണ്ടു്. അവരതു ചെയ്യുകാണും. മിസ്സിസ് സരോജിനിനായിഡുവുമായും മിസ്സിസ് പണ്ഡിററുമായും ഈ നിയമനക്കാര്യം ആലോചിച്ചുവെന്നെനിക്കറിയാം. 1924 മുതൽ 1927 വരെ ഞാൻ നെഹ്രുവിനോടൊത്തു് പ്രവർത്തിച്ചിട്ടുണ്ടു്. അന്നുതന്നെ അദ്ദേഹത്തിനു് എന്നെ സാമാന്യമായിട്ടറിയാം. നാട്ടുരാജാക്കന്മാരെ ഇന്ത്യൻഭരണക്രമത്തിൽ ലയിപ്പിക്കുന്നതു സംബന്ധിച്ചുള്ള ജോലിയിൽ ഞങ്ങൾ പിന്നെയും സഹകരിച്ചു പ്രവർത്തിക്കാനിടയായി. എന്നെ അവരുടെ സ്വന്തംകുടുംബത്തിലെ ഒരംഗത്തെപ്പോലെ പരിഗണിച്ചു് അത്യന്തം സ്നേഹിച്ചിരുന്ന മിസ്സിസ് സരോജിനിനായിഡു, അദ്ദേഹത്തിനു് എൻ്റെമേൽ പ്രതിപത്തിയുണ്ടാവാൻ കാരണമായിരുന്നിരിക്കാം. പക്ഷേ, ഞാനക്കാര്യം ഒരിക്കലും അറിയാൻ ശ്രമിച്ചിട്ടില്ല. ഏതായാലും നിയമനക്കാര്യം ഔദ്യോഗികമായിക്കഴിഞ്ഞയുടനെ, ലക്നൗവിൽ ചെന്നു് ഇന്ത്യയിലെ ഏററവും വലിയ സംസ്ഥാനത്തിൻെറ ഗവർണ്ണരായി അവിടെ താമസിക്കുന്ന ആ മഹതിയുടെ അടുത്തു് വിവരം പറയേണ്ടതു് എൻെറ ചുമതലയാണെന്നു് ഞാൻ കരുതി.

ഇന്ത്യയുടെ ദീർഘമായ ചരിത്രത്തിലുണ്ടായതിലേക്കേററവും മാഹാത്മ്യമുള്ളവരിലൊന്നായ ആ അസാധാരണ മഹതിയെ ഞാൻ അവസാനമായി കാണുകയായിരുന്നു. ഒന്നാംകിടയിലുള്ള ഒരു കവി, അതുല്യ വാഗ്വിലാസമുള്ള ഒരു വാഗ്മി, ഇന്ത്യൻനാഷണൽകോൺഗ്രസ്സിൻെറ ശക്തിസ്വാധീനതകൾ അത്യുച്ചകോടിയിലിരിക്കുന്ന കാലത്തു് അതിൻെറ അദ്ധ്യക്ഷയായിരുന്ന ദേശീയനേത്രി, സരസസംഭാഷണവും

ആകർഷകത്വവും ഔദാര്യവും ഉള്ള ഒരു സ്ത്രീ, എല്ലാററിലുമുപരിയായി ഹൃദയാലുവും സ്നേഹവതിയുമായ ഒരു മാന്യ—ഈ നിലകളിലെല്ലാം അവർ ചിന്താശീലരായ ഇന്ത്യക്കാരുടെ ജീവിതത്തെ നാല്പതുവർഷക്കാലത്തിലധികം ഭരിച്ചു. പഴയതും പുതിയതും തമ്മിലുള്ള പാലമായിരുന്നു അവർ. അവർ ഗോഖലെയുടെ സുഹൃത്തായിരുന്നു; മഹാത്മാഗാന്ധിയുടെ പ്രഥമ ശിഷ്യരിലൊരാളും. അവരെവിടെ താമസിച്ചാലും അവരുടെ ഗൃഹം അലഞ്ഞുതിരിയുന്ന കവികളുടേയും, അപ്രസിദ്ധരായ കലാകാരന്മാരുടേയും പ്രമാണപ്പെട്ട സ്ത്രീകളുടേയും ദേശീയ നേതാക്കളുടേയും സമ്മേളനസ്ഥലമായിരുന്നു. എല്ലാവർക്കുമവർ സ്വാഗതമരുളി; എല്ലാവർക്കും അവർ ഭാരതമാതാവാണ്. അവർ കോൺസ്റ്റിററ്യുവെൻറ് അസംബ്ളിയിൽ പൊയ്ക്കൊണ്ടിരുന്നപ്പോൾ അസംബ്ളിയിലേയ്ക്കു പോകാനും മടങ്ങാനും തുണപോവുക എൻെറ കടമയായിരുന്നു. യുണൈററഡ് പ്രോവിൻസസിലെ ഗവർണ്ണരായി അവർ ഡൽഹി വിട്ടപ്പോൾ ഡൽഹി റെയിൽവേസ്റ്റേഷനിലെ പ്രകടനം വികാരപൂർണ്ണമായ ഒന്നായിരുന്നു.

ലക്നൗവിൽ രാജ്ഞിയെപ്പോലെയാണവർ വാണതു്. അവർ ഉദ്യോഗത്തിൽ പ്രവേശിക്കുന്നതുവരെ, ജോലിയിൽ നിന്നു പിരിച്ചുവിടുമെന്നു ഭയപ്പെട്ടിരുന്ന മുസ്ലീം പരിജനം അവരെ ആരാധിച്ചു. ശതാബ്ദങ്ങളായി മുസ്ലീംസംസ്കാരത്തിൻെറ ഒരു കേന്ദ്രമായ ലക്നൗവിലെ ഉൽകൃഷ്ടമുസ്ലീംവനിതകൾ അവരിൽ കണ്ടെത്തിയതു് ഒരു രക്ഷാകർത്ത്രിയെയും സുഹൃത്തിനെയുമാണ്. മിസ്സിസ് നായിഡുവിനു് ഒരു ദൗർബല്യമുണ്ടായിരുന്നു: അവർക്കു് നല്ല ഭക്ഷണത്തോടു് അതിപ്രീതിയാണ്. അവരുടെ താല്ക്കാലികവാസം എവിടെയായാലും അവരുടെ കലവറ വിലയേറിയ അപൂർവ്വപലഹാരങ്ങൾ കൊണ്ടു് നിറയ്ക്കുവാൻ സ്ഥലത്തെ ആരാധകർ വാശിയോടെ മത്സരിച്ചു. രുചികരമായ പാചകത്തിനു് ഭാരതമെങ്ങും കീർത്തികേട്ട ലക്നൗവിൽ രാഷ്ട്രഭവനം പ്രമാണികളായ നവാബുകുടുംബങ്ങളുടെ പാചകകൗശലത്തിൻെറ പ്രദർശനശാലയായിത്തീർന്നു. ഞാൻ അവരുടെകൂടെ താമസിച്ച മൂന്നുദിവസവും ഈ മാന്യസ്ത്രീകൾ പ്രത്യേകം തയ്യാർചെയ്തു് അവരുടെ

സ്നേഹമുദ്രയായി സമപ്പിച്ച മൂന്നോ നാലോ വിശിഷ്ടോപഹാരങ്ങൾ ഇല്ലാതിരുന്നിട്ടില്ല.

ഞാൻ ലക്നൗ വിട്ടപ്പോൾ ഈ വൃദ്ധമഹതിയുമായുള്ള അവസാനത്തെ സന്ദർശനമാണതെന്ന് എൻെറ അന്തരാത്മാവിൽ ബോധമുണ്ടായിരുന്നു. പതിനെട്ടു മാസമായി അവർ രോഗബാധിതയായിട്ട്. എങ്കിലും അവർ ധീരമായി ദിവസങ്ങൾ തള്ളിനീക്കി. വർദ്ധിച്ചുവരുന്ന ശരീരദൗർബല്യത്തിനു കീഴടങ്ങാൻ ആ ആത്മാവ് സന്നദ്ധമായിരുന്നില്ല. ഞാൻ യാത്രപറഞ്ഞപ്പോൾ, മദാം സൺയാറ്റ്സെന്നിന് ഒരു സന്ദേശം നല്കിക്കൊണ്ട് അവർ പറഞ്ഞു: "നിങ്ങളുടെ പക്കൽനിന്ന് 'കാത്തേ' (ചൈന)യിലെ കഥകൾ കേൾക്കുവാൻ ഞാനുണ്ടായിരിക്കുമെന്നു തോന്നുന്നില്ല."

മാർച്ച് പതിന്നാലാംതീയതി രാജ്യത്തെ പ്രധാനമന്ത്രിപദത്തിൽനിന്ന് വിരമിക്കാൻ ബിക്കാനീർ മഹാരാജാവ് എനിക്കനുമതി നല്കി. നാട്ടുകാരുടെ സ്നേഹപ്രകടനങ്ങൾക്കിടയിൽ ഞാൻ തലസ്ഥാനനഗരി വിട്ടു. അവരിൽ ചിലർ ഡൽഹിവരെ എന്നെ അനുഗമിക്കയും, പിന്നീട് ഞാൻ ചൈനയിലേയ്ക്കു പോയപ്പോൾ കൽക്കട്ടയിൽ വന്ന് എന്നോടു യാത്രപറയുകയുംചെയ്തു.

ബിക്കാനീറിൽനിന്നു ഞാൻ രാജിവെച്ച തീയതിമുതൽ വിദേശകാര്യാലയത്തിൻെറ കീഴിൽ ഞാൻ ഒരു അംബാസഡറായി നിയമിതനായി. ഏതാനും ദിവസങ്ങൾക്കകം എൻെറ നാമനിർദ്ദേശത്തിന് നാങ്കിങ്ങിൽനിന്നുള്ള ഔദ്യോഗികസമ്മതവും ലഭിച്ചു. 1948 ഏപ്രിൽ 13-ാംനു വൈകുന്നേരം ഞാൻ കല്ക്കട്ടയിൽനിന്ന് ചൈനയിലേയ്ക്കു തിരിച്ചു. 14-ാംനു വൈകിട്ട് ഷാങ്ഹായിലെത്തി. പുതിയതും അപരിചിതവുമായ ഒരു ജീവിതരീതിയിൽ ഞാൻ പ്രവേശിച്ചു.

അദ്ധ്യായം രണ്ട്

## ചിയാങ്ങ്കൈഷക്കിൻെറ കീഴിലെ നാങ്കിങ്ങ്

ഞാൻ ചൈനയിൽ ആദ്യം സ്പർശിച്ച സ്ഥാനമായ ഷാങ്ങ്ഹായ്നഗരം ഒരു അയഥാർത്ഥവും വിചിത്രവുമായ സൃഷ്ടിയായിരുന്നു. ഏകദേശം ഒരു ശതാബ്ദമായി അതു് വിദൂരപൂർവ്വദേശത്തെ യൂറോപ്യൻ വാണിജ്യത്തിൻെറ തലസ്ഥാനമാണു്. വെള്ളക്കാരുടെ സവർണ്ണത്വത്തിൻെറ അഭിമാനവും അതിൻെറ പ്രതീകവുമായിരുന്നു ആ നഗരം. ജാപ്പനീസ്‌യുദ്ധത്തിനുശേഷം നഗരം ചൈനാക്കാർക്കു് തിരിച്ചുകൊടുത്തപ്പോൾ രാജ്യാന്തരാധികാരം, പ്രതിപുരുഷക്കോടതികൾ, വിദേശ്യപോലീസ്, യൂറോപ്യന്മാർ നിയന്ത്രിക്കുന്ന പ്രസിദ്ധമായ മുനിസിപ്പൽകൗൺസിൽ മുതലായവയുടെ എല്ലാ അനുസാരികളും അപ്രത്യക്ഷമായിരുന്നതുകൊണ്ടു് ആ നഗരത്തിന്റെ മഹിമയെല്ലാം ക്ഷയിച്ചിരുന്നു. ഷാങ്ങ്ഹായ് പൂർവ്വദേശത്തെ ആറാമത്തെ മഹാത്ഭുതമല്ലാതായിരിക്കുന്നു. അതു് ഇന്നു് ആധുനിക ചൈനയുടെ വാണിജ്യതലസ്ഥാനം മാത്രമാണു്. സിക്കു്പോലീസുകാരല്ല ഇന്നു് മുഖ്യതെരുവീഥിയിലെ ഗതാഗതം നിയന്ത്രിക്കുന്നതു്. കോർപറേഷൻമേയറും നഗരത്തിൻെറ ഗവർണ്ണറുമായിരിക്കുന്നതു് മിഴിവുററ കഴിവും അംഗീകൃത സത്യസന്ധതയുമുള്ള പ്രസിദ്ധനായ കെ. സി. വു ആണു്. അതു നിലനിറുത്തിപ്പോന്ന ധീരമായ ഭാവവും വീഥികളിലെ ഊക്കൻകെട്ടിടങ്ങളുമുണ്ടെങ്കിലും ആ നഗരം അല്പം ജീർണ്ണിച്ചതായി തോന്നി. ഉത്തര, മധ്യചൈനകളിൽനിന്നു് അവസാനമില്ലാത്ത ഒരു അഭയാർത്ഥിധാര നഗരത്തിലേക്കു പ്രവഹിക്കുന്നുണ്ടായിരുന്നു. ആദ്യമായി എൻെറ ശ്രദ്ധയെ ആകർഷിച്ചതു് ആയിരക്കണക്കിനുള്ള ഈ നിരാശ്രയർ എങ്ങിനെ പ്രധാന തെരുവുകളിൽ അലഞ്ഞുതിരിയാൻ അനുവദിക്കപ്പെട്ടുന്നുവെന്നതായിരുന്നു.

ഞാൻ ആ നഗരത്തിൽ ഒരു ദിവസമേ പാർത്തുള്ളു.

തലസ്ഥാനത്തെത്തി കാലതാമസം കൂടാതെ ജോലിയിൽ പ്രവേശിക്കാനുള്ള ആഗ്രഹം സർവ്വസാധാരണംമാത്രമാണല്ലോ.

രാഷ്ട്രീയകാരണങ്ങളാൽ ചിയാങ്ങ്കൈഷക്ക് തന്റെ തലസ്ഥാനം മാററിയ നാങ്കിങ്ങ് ആകർഷകമായ ഒരു പഴയ നഗരമാണ്. ഇന്ത്യയിലും ചൈനയിലുമുള്ള മിക്ക നഗരങ്ങളുമെന്നപോലെ അതും പഴയതിൻെറയും പുതിയതിൻെറയും ഒരു അസാധാരണ സങ്കരമാണ്. ചില തെരുവുകൾ വിസ്തൃതവും ഭംഗിയായി രൂപീകൃതവുമാണ്. മററുള്ളവ, ഇന്ത്യയിലെവിടെയും കാണാൻ കഴിയാത്തതരത്തിൽ വീതി കുറഞ്ഞതും, വൃത്തിഹീനവും ആൾപ്പെരുപ്പമുള്ളതുമാണ്. പ്രധാന വീഥികളുടെ അരികത്തായി ചെറിയ കൃഷിസ്ഥലങ്ങൾ കാണാൻ കഴിയും. ഇന്ത്യയിൽ അലഞ്ഞുനടക്കുന്ന കന്നുകാലികൾ ഗതാഗതം തടസ്സപ്പെടുത്തുന്നുണ്ടെങ്കിൽ കോഴിയും കുഞ്ഞുങ്ങളും തെരുവുനീളെ നടക്കുന്നതു് അപൂർവ്വമല്ല. നാങ്കിങ്ങ്കോട്ടയുള്ള ഒരു നഗരമാണ്. അതിൻെറ ഭീമമായ മതിലുകൾ പ്രസിദ്ധമായ പീക്കിങ്ങ്മതിലുകളെക്കാൾ അല്പം വീതി കുറഞ്ഞതാണെന്നാണ് ഞാൻ കേട്ടതു്. അതിൻെറ ഒരു കവാടത്തിനു പുറത്തായിട്ടാണ് 'താമരക്കുളം' സ്ഥിതിചെയ്യുന്നതു്. വേനല്ക്കാലത്തു് നാഴികക്കണക്കിന് താമരപ്പൂക്കളും ഭംഗിയായി അലങ്കരിച്ച ദ്വീപുകളും ചായപ്പീടികകളുംകൊണ്ടു് വളരെ മനോഹരമായ ഒരു സ്ഥലമാണതു്. നാങ്കിങ്ങിൻെറ പ്രാന്തപ്രദേശങ്ങളും വളരെ മനോഹരമാണ്. മിങ്ങ് ശവകുടീരങ്ങളും, ഇരു പാർശ്വങ്ങളിലും പ്രതിമകൾകൊണ്ടലങ്കരിച്ച നടക്കാവുകളും, വിചിത്രമായ പഴയ നക്ഷത്രബംഗ്ലാവുമുള്ള 'നീലമല'യും അടുത്തുതന്നെയാണ് സ്ഥിതിചെയ്യുന്നതു്, കോമിന്താങ്ങ് അതിൻെറ സ്ഥാപകനായ സൺയാറ്റ്സെന്നിൻെറ സ്മാരകമായി പണിചെയ്ത ഭീമാകാരമായ ശവകുടീരവും അവിടെത്തന്നെയാണ്, ചൈനയിലെ നിയോ-ക്ലാസിക്കൽ രീതിയിൽ പണിയപ്പെട്ട അനാകർഷകമല്ലാത്ത ഒരു കെട്ടിടമാണതു്. ആ രീതിയാണ് പാർട്ടി അന്നു് അനുകൂലിച്ചിരുന്നതു്.

പ്രതിപുരുഷാലയം പെക്കിങ്ങ് ലു എന്ന സ്ഥലത്തായിരുന്നു. കെട്ടിടം തീരെ ചെറുതും ഒരു പ്രതിപുരുഷാലയത്തി

ന പററാത്തതുമായിരുന്നെങ്കിലും അതൊരു നല്ല പ്രദേശത്തായിരുന്നു. മററു പല വിദേശപ്രതിനിധികളുടെയും താമസം അതിനടുത്തായിരുന്നു. ഞങ്ങളുടെ വീടിനു് നേരെ മുൻവശത്തായിരുന്ന ഈജിപ്ഷ്യൻപ്രതിപുരുഷാലയം. പോർട്ടുഗീസ് പ്രതിനിധിയായ ഡോക്ടർ ഫോൺസെക്കാ അടുത്തുതന്നെ താമസിച്ചിരുന്നു. പക്ഷേ, കുറെക്കൂടി സൗകര്യമുള്ള എല്ലാ വീടുകളും കോമിന്താങ്ങ്ഗവമ്മെണ്ടിന്റെ ഉപദേശകരെന്ന ഭാവത്തിൽ അവിടെ താമസിച്ചിരുന്ന അമേരിക്കൻ ജനറൽമാരും അഡ്മിറൽമാരുമാണു് ഉപയോഗിച്ചിരുന്നതു്. ഞങ്ങളുടെ വീട്ടിൽ ഏതാനും നല്ല മരങ്ങളും ഇടത്തരത്തിലുള്ള ഒരു തോട്ടവുമുണ്ടായിരുന്നു, എനിക്കു് പരാതിയൊന്നുമില്ലായിരുന്നു. ബർമ്മീസ്, ആഫ്ഗൻ, ഓസ്ട്രേലിയൻപ്രതിപുരുഷാലയങ്ങൾ ആവശ്യത്തിനു മാത്രം അടുത്തുതന്നെയാണു്. അങ്ങനെ ഒരു കണക്കിൽ ഞങ്ങൾക്കു് ജോലി ചെയ്യാൻ നല്ല സൗകര്യമുണ്ടു്.

ചൈനീസ്ഗവമ്മെണ്ടും വിദേശപ്രതിനിധികളും എന്നെ വളരെ ഔദാര്യപൂവ്വം സ്വീകരിച്ചു. ഇന്ത്യ രാജ്യാന്തരകാര്യങ്ങളിലേയ്ക്കു് മിക്കവാറും ആദ്യമെന്നപോലെ പ്രവേശിക്കുകയായിരുന്നതുകൊണ്ടു് ബ്രിട്ടീഷ് പ്രതിപുരുഷാലയവും മററു് കോമൺവെൽത്ത് പ്രതിനിധികളും അവരുടെ സൗഹാർദ്ദം പ്രകടിപ്പിക്കാൻ പ്രത്യേകം ശ്രദ്ധിച്ചു. ബ്രിട്ടീഷ് പ്രതിപുരുഷനായ സർ റാൽഫ് സ്റ്റീവൻസൻ, ഏതു ദുർഘടത്തിലും അദ്ദേഹത്തിന്റെ സഹായമുണ്ടായിരിക്കുമെന്നു് എന്നെ അറിയിച്ചു. കാനഡായുടെ പ്രതിപുരുഷനായ ററി. സി. ഡേവിഡ് ഇതിലുമധികം മമത പ്രകടിപ്പിച്ചു. അദ്ദേഹം തുറന്നു സംസാരിക്കുന്ന കൂട്ടത്തിലാണു്. അദ്ദേഹം വിദേശകാര്യമാമൂലുകളെ വകവെയ്ക്കാറുമില്ല. ആദ്യത്തെ ദിവസംമുതൽ അദ്ദേഹമെനിക്കു തന്ന സൗഹാർദ്ദം എനിക്കു് വളരെയേറെ ബലം നൽകി.

ചൈനാക്കാരുടെ കാര്യത്തിൽ, എനിക്കു് ഇന്ത്യയിൽ വെച്ചു്നല്ല പരിചയമുള്ള ഡോക്ടർ ലോ ചിയ ലൂൺ അന്നു് നാങ്കിങ്ങിലുണ്ടായിരുന്നുവെന്നതു് ഒരു മഹാഭാഗ്യമായിരുന്നു. വിദേശകാര്യാലയത്തിലെ ഉപമന്ത്രി ജോർജ്ജ് യെ നല്ലൊരു

സുഹൃത്തായിരുന്നു. അങ്ങനെ എന്റെ വിദേശസേവനവഞ്ചി ശാന്തമായ് സമുദ്രത്തിൽ അനുകൂലമായ കാലാവസ്ഥയോടെ, ഒട്ടേറെ ആശംസകളുമായി യാത്രയാരംഭിച്ചു.

ഞാനവിടെ എത്തുന്നതിനു് അല്പം മുമ്പായി വേറേ ചില പ്രതിപുരുഷന്മാരും പ്രതിനിധികളും എത്തിയിട്ടുണ്ടായിരുന്നു. സാക്ഷിപത്രം സമർപ്പിക്കുന്ന ചടങ്ങു് കാത്തിരിക്കുകയായിരുന്നു അവർ. അതുകൊണ്ടു് ആ ചടങ്ങു് ഇനിയും നീട്ടിവെക്കേണ്ടതില്ലെന്നു് ജനറലിസ്സിമോ ചിയാങ്ങ് കൈഷക്ക് തീരുമാനിച്ചു. ഞാൻ ചെന്നു് രണ്ടു ദിവസം കഴിഞ്ഞയുടനെ, എന്റെ പ്രസംഗത്തിന്റെ ഒരു പകർപ്പു് മുൻകൂറായി എത്തിച്ചുകൊടുക്കണമെന്നു് വിദേശകാര്യമന്ത്രിയായ ഡോക്ടർ വാങ്ങ്ഷി ചി എന്നോടാവശ്യപ്പെട്ടു. എന്റെ സാക്ഷിപത്രത്തിൽ ഇംഗ്ലീഷ് ചക്രവർത്തി ഒപ്പുവെക്കേണ്ടിയിരുന്നതിനാൽ അതു ലഭിക്കാൻ താമസം നേരിട്ടു. അങ്ങനെ ഞാനൊരു വിഷമസന്ധിയിലകപ്പെട്ടു. ഇക്കാര്യം ഞാൻ ജോർജ്ജ് യെയോടു് രഹസ്യമായി പറഞ്ഞു. അദ്ദേഹമതു് നിസ്സാരമായിട്ടെണ്ണി. തല്ക്കാലം ഒരു വെറുംകടലാസ് ഔദ്യോഗികമെന്നു തോന്നിക്കുന്ന ഒരു ലക്കോട്ടിലടക്കംചെയ്തു് കൊടുക്കുകയും പിന്നീടു് ശരിയായ സാക്ഷിപത്രം വിദേശകാര്യാലയത്തിലേല്പിക്കുകയും ചെയ്താൽ മതിയെന്നു പറഞ്ഞു.

കോമിന്താങ്ങിന്റെ ചരിത്രത്തിലെ ഒരു വഴിത്തിരിവിന്റെ സന്ദർഭത്തിലാണു് ഞാൻ നാങ്കിങ്ങിലെത്തിയതു്. നാഷനൽ അസംബ്ളിസമ്മേളനത്തെ തുടന്നു് തലസ്ഥാനനഗരി ശക്തിയായി ക്ഷോഭിച്ചിരിക്കയായിരുന്നു. ജനാധിപത്യപരമായ ഒരു ഭരണഘടന അവതരിപ്പിക്കുന്നതിനു മുമ്പു് ആവശ്യമെന്നു്, റിപ്പബ്ളിക്കിന്റെ സ്ഥാപകനായ സൺയാറ്റ്സെൻ നിശ്ചയിച്ചിരുന്ന 'സൈനിക രക്ഷാകർത്തൃത്വം' അവസാനിപ്പിക്കാമെന്നു്, പൂർണ്ണമനസ്സോടെയല്ലെങ്കിലും അമേരിക്കൻസമ്മർദ്ദത്തിനു് വഴങ്ങിക്കൊണ്ടു് ജനറൽ ചിയാങ്ങ് കൈഷക്ക് സമ്മതിച്ചു. അങ്ങനെ ജനറൽ മാർഷലിന്റെ നിർബ്ബന്ധംകൊണ്ടു് രാജ്യം ഒട്ടാകെ പൊതുതിരഞ്ഞെടുപ്പു് നടത്താൻ ചിയാങ്ങ് കൈഷക്ക് ഉത്തരവു കൊടുത്തു. വളരെയധികം സ്ഥലങ്ങളിൽ തെരഞ്ഞെടുപ്പു് നടക്കുകയോ

തെരഞ്ഞെടുപ്പിനു മുമ്പ് മററു പാർട്ടികളുമായി ചെയ്ത ഉടമ്പടികൾ പാലിക്കുകയോ ഒന്നുമുണ്ടായില്ലെങ്കിലും, ചൈനയ്ക്കു മുഴുവൻ പ്രതിനിധീഭവിക്കുന്നുവെന്നവകാശപ്പെടുന്ന ഒരു നാഷനൽ അസംബ്ളി രൂപമെടുത്തു. ഈ സഭ തിബത്തിനെക്കൂടി പ്രതിനിധീകരിച്ചിരുന്നുവെന്നു തോന്നും. അവരുടെ പ്രതിനിധികൾ വിചിത്രമായ അവരുടെ ദേശീയവേഷവിധാനത്തോടെ അസംബ്ളിയിൽ സന്നിഹിതരായി. പ്രസിഡണ്ടിനെയും വൈസ്പ്രസിഡണ്ടിനെയും തെരഞ്ഞെടുക്കുക എന്നതു മാത്രമായിരുന്നു ഈ അസംബ്ളിയുടെ കൃത്യം. മറ്റൊരു സഭയായ ലെജിസ്ലേററിവ്യുവാനായിരുന്നു നിയമനിർമ്മാണാധികാരം. പൊതുനിയന്ത്രണവും മേൽനോട്ടവും കൺട്രോൾയുവാൻ എന്ന സംഘത്തിനുമായിരുന്നു.

പ്രസിഡണ്ടുപദം പൊതുജനങ്ങളെ വളരെ ക്ഷോഭിപ്പിച്ച പ്രശ്നമാണ്. ജനറൽ ചിയാങ്ങ്കൈഷക്ക് ഉദ്യോഗത്തിൽനിന്നു വിരമിക്കേണ്ട കാലമായി എന്ന് അഭിപ്രായമുള്ള ഒരു വലിയ വിഭാഗം ജനങ്ങളുണ്ടായിരുന്നു. ജപ്പാനുമായുള്ള യുദ്ധത്തിൽ വിജയംവരിച്ച് തൻെറ മഹിമയുടെ മൂർദ്ധന്യത്തിലെത്തിയിരിക്കുന്ന ഈയവസരത്തിൽ സ്ഥാനമൊഴിയുന്നതു നന്നായിരിക്കുമെന്ന് അദ്ദേഹത്തിനുതന്നെയും തോന്നിയിരുന്നില്ലേ എന്നു സംശയമുണ്ട്. സ്ഥാനാർത്ഥിയായി നില്ക്കാൻ തനിക്കു താല്പര്യമില്ലെന്നു പ്രസ്താവിക്കുകപോലും അദ്ദേഹം ചെയ്തു. ഡോക്ടർ ഹുഷി ഉത്തമനായ ഒരു പ്രസിഡണ്ടായിരിക്കുമെന്നു നിർദ്ദേശിച്ചതും അദ്ദേഹമാണ്. പക്ഷേ, പാർട്ടിസംഘടനയുടെ നേതാവും ചിയാങ്ങിൻെറ ഉറ്റ്വതയുമായ ചെൻ ലി ഫു പ്രസിഡണ്ടുസ്ഥാനാർത്ഥിയായി നില്ക്കുവാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചു—ഒരു പക്ഷേ, അദ്ദേഹത്തിൻെറ ഹിതത്തിനു വിരുദ്ധമായിട്ടല്ലായിരിക്കാം. അദ്ദേഹം സ്ഥാനാർത്ഥിയായിക്കഴിഞ്ഞാൽ മററാരെങ്കിലും തെരഞ്ഞെടുക്കപ്പെടുകയെന്ന പ്രശ്നമേയില്ല. പ്രതിപക്ഷം അതുകൊണ്ടു വൈസ്പ്രസിഡണ്ടുസ്ഥാനത്തിൽ ശ്രദ്ധ കേന്ദ്രീകരിച്ചു. ഔദ്യോഗികസ്ഥാനാർത്ഥി സൺ ഫോ ആയിരുന്നു. അദ്ദേഹം സ്ഥിരതയില്ലാത്ത ഒരു രാഷ്ട്രീയപ്രവർത്തകനാണെന്നിരിക്കിലും റിപ്പബ്ളിക്ക് സ്ഥാപകനായ സൺയാററ്

സെന്നിൻെറ പുത്രനാണെന്ന പ്രശസ്തി അദ്ദേഹത്തിനുണ്ടായിരുന്നു. ആ സ്ഥാനത്തിനു മററു പല സ്ഥാനാത്ഥികളുമുണ്ടായിരുന്നെങ്കിലും പ്രതിപക്ഷത്തിൻെറ ആശാകേന്ദ്രം ചിയാങ്ങിനെ നിരന്തരം എതിത്തിരുന്ന ക്വാങ്സിവിഭാഗത്തിന്റെ തലവനായ ജനറൽ ലിത്സങ്ങ്ജെൻ ആയിരുന്നു. ജനറൽ ലി തൻെറ സഹപ്രവത്തകനും ചങ്ങാതിയുമായ പയ് ച്യുങ്ങ്സി എന്ന മുസ്ലീംസമരപ്രഭുവിൻെറ സഹായത്തോടെ, ജാപ്പനീസ് യുദ്ധത്തിനു മുൻപു് അനേകവഷക്കാലം ചിയാങ്ങിനെ ധിക്കരിക്കുകയും ക്വാങ്സിയിൽ ഒരു സ്വതന്ത്രഗവമ്മെണ്ടു സ്ഥാപിക്കുകയും ചെയ്തിരുന്നു. ജപ്പാനെതിരായുള്ള ദേശീയൈക്യത്തിൻെറ കാലത്തു് അദ്ദേഹം ചിയാങ്ങിൻെറ അധികാരത്തിനു കീഴ്പ്പെട്ടുവെങ്കിലും, ഒരു സൈന്യാധിപനെന്ന നിലയ്ക്കു് അദ്ദേഹത്തിൻെറ സാമത്ഥ്യം, കോമിന്താങ്ങ് സേനാപതിമാരിൽ ഏറ്റവും ബുദ്ധിമാനായ പയ്ച്യുങ്ങ്സിയുമായുള്ള മൈത്രീബന്ധം, അവക്കു സംയുക്തമായി തെക്കുള്ള അതിപ്രധാനമായ ഒരു സംസ്ഥാനത്തിന്മേലുള്ള സ്വാധീനം എന്നിവ ജനറൽ ലിയെ ചിയാങ്ങിൻെറ കീഴുദ്യോഗസ്ഥൻ എന്നതിനെക്കാൾ എതിരാളിയാക്കിത്തീർത്തു. ജനറൽ ലി ഒരുല്പതിഷ്ണുവാണെന്നാണു പ്രസിദ്ധി. വാസ്തവമെന്തായാലും അമേരിക്കൻപ്രതിപുരുഷാലയം അങ്ങനെയാണു ധരിച്ചിരുന്നതു്. വ്യക്തിപരമായി അദ്ദേഹം സത്യസന്ധനായ ഒരു മനുഷ്യനായിട്ടാണു ഗണിക്കപ്പെട്ടിരുന്നതു്. കോമിന്താങ്ങ് പട്ടാളത്തലവന്മാരുടെയിടയിൽ ഇതു വളരെ അപൂവ്വമായ ഒരു സംഗതിയാണു്. മത്സരത്തിൽനിന്നു പിന്മാറാൻ ചിയാങ്ങ് അദ്ദേഹത്തിൻെറമേൽ വളരെയധികം സമ്മർദ്ദം ചെലുത്തി. പക്ഷേ, സൺഫോയെ വിശ്വാസമില്ലാതിരുന്ന അമേരിക്കക്കാരുടെ പ്രോത്സാഹനത്തോടെ അദ്ദേഹം ഉറച്ചുനില്ക്കുകയും ഒരു വലിയ ഭൂരിപക്ഷത്തോടെ തെരഞ്ഞെടുക്കപ്പെടുകയും ചെയ്തു. ഇതു ജനറൽ ചിയാങ്ങ് കൈഷക്കിൻെറ ആദ്യത്തെ രാഷ്ട്രീയപരാജയമായിരുന്നു. അടുത്ത പന്ത്രണ്ടുമാസത്തെ സംഭവങ്ങളിൽ അതിനുണ്ടായിരുന്ന ഫലം അതിഭീമവുമായിരുന്നു.

സൺഫോ ലെജിസ്ലേററിവ് യുവാൻ എന്നസഭയുടെ

അദ്ധ്യക്ഷപദംകൊണ്ടു തൃപ്തിപ്പെടേണ്ടിവന്നു. ഈ സഭ ദുർബലമായ ഒരു നിയമനിർമ്മാണസമിതിയാണ്. പഴയ 'ഇമ്പീരിയൽ ബോർഡ് ഓഫ് സെൻസേഴ്സ്' എന്ന സ്ഥാപനത്തിന്റെ അനന്തരാവകാശിയായ കൺട്രോൾ യുവാൻ, കോമിന്താങ്ങിനു മുമ്പുള്ള വിപ്ലവകാരിയും 1912—ലെ സമരത്തിൽ ഒരു നേതാവുമായിരുന്ന യു യുജെന്നിനെ പ്രസിഡണ്ടായി തെരഞ്ഞെടുത്തു. എക്സാമിനേഷൻ യുവാൻ എന്ന സ്ഥാപനത്തിന്റെ പ്രസിഡണ്ടായിത്തീർന്നതു് ഒരുറച്ച ബുദ്ധമതക്കാരനായ റ്റായ് ചിററാവോ ആണ്. ഇദ്ദേഹം കമ്മ്യൂണിസ്റ്റ്പാർട്ടിയുടെ സ്ഥാപകാംഗങ്ങളിലൊരാളാണ്. അദ്ദേഹം പിന്നീട് അതുപേക്ഷിച്ചു. ഒരിക്കൽ ക്രിസ്ത്യാനി വിരുദ്ധഫെഡറേഷൻ നേതാവുമായിരുന്നു. ചിയാങ്ങ്കൈഷക്ക് പ്രതീക്ഷിച്ചതുപോലെയോ ചെൻസഹോദരന്മാർ അദ്ദേഹത്തിന് ഉറപ്പുനൽകിയതുപോലെയോ, ജനാധിപത്യത്തിന്റെ പേരിലുള്ള ഈ പരീക്ഷണം നടപ്പിലായില്ല എന്നു പൊതുവേ പറയാം. ചെൻ ലിഫു വിന്റെ നേതൃത്വത്തിലുള്ള 'സി. സി. ക്ലിക്കിൽ' അവിശ്വാസം പ്രകടിപ്പിക്കലായിട്ടാണു തെരഞ്ഞെടുപ്പുകൾ സാർവ്വത്രികമായി വ്യാഖ്യാനിക്കപ്പെട്ടതു്. 'ചുമരിലെ എഴുത്തു്' മനസ്സിലാക്കിയ ചിയാങ്ങ്, ചെൻ ലിഫുവിന് അമേരിക്കയിലും യൂറോപ്പിലും ഒരു പഠനസഞ്ചാരത്തിന് അനുവാദം കൊടുത്തു. മാന്യമായ രീതിയിലുള്ള ഒരു പിരിച്ചുവിടൽ മാത്രമായിരുന്നു ഇതു്. കുറച്ചുമാസങ്ങൾക്കു ശേഷം ഡോക്ടർ ബുഷ്മാന്റെ 'മോറൽ റീ ആർമമെൻറ്' സമ്മേളനത്തിൽ ചൈനീസ് പ്രതിനിധിസംഘനേതാവായി ചെൻ ലിഫു അമേരിക്കയിൽ പ്രത്യക്ഷപ്പെട്ടു.

ചിയാങ്ങ്കൈഷക്കിന്റെ സ്ഥാനാരോഹണമായിരുന്നു ചൈനയിൽ എനിക്കു് സംബന്ധിക്കേണ്ടിവന്ന ആദ്യത്തെ പൊതുചടങ്ങ്. അതു ഗണ്യമായ ആഡംബരത്തോടെയാണു നടന്നതു്. ചൈനീസ് റിപ്പബ്ളിക്കിന്റെ പ്രസിഡണ്ടായി അവരോധിക്കപ്പെട്ടുകഴിഞ്ഞു് ജനറലിസ്സിമോ ചെയ്ത പ്രസംഗത്തിൽ അദ്ദേഹം കമ്മ്യൂണിസ്റ്റ് സൈന്യങ്ങളെ മൂന്നുമാസത്തിനകം ഉന്മൂലനാശം വരുത്തിക്കൊള്ളാമെന്നു ഗൗരവമായി വാഗ്ദാനംചെയ്തു! എല്ലാവരും പ്രസാദിച്ചു. അ

മേരിക്കക്കാരും അത്രത്തോളമില്ലെങ്കിലും ബ്രിട്ടീഷ്കാരും ചൈനാ ജനകീയപരിണാമത്തിൻെറ പാതയിൽ എത്തിക്കഴിഞ്ഞുവെന്നു വിശ്വസിച്ചു. ഒട്ടേറെ പരസ്പരാനുമോദനങ്ങൾ ഉണ്ടായി. 'ജനകീയവിമോചനസേന'യെപ്പററിയോ അപ്രാപ്യമായ പ്രദേശങ്ങളിൽ മാവോസെ തുങ്ങ് സ്ഥാപിച്ചിരിക്കുന്ന ഭരണത്തെപ്പററിയോ ആർക്കും യാതൊരു ക്ലേശവും ഉള്ളതായി തോന്നിയില്ല.

പുതിയ ഭരണകൂടത്തിൻെറ കാര്യം എല്ലാം ശുഭമല്ല എന്നതിൻെറ ആദ്യത്തെ ലക്ഷ്യം വൈസ്പ്രസിഡണ്ടിൻെറ നിസ്സഹകരണമനോഭാവമായിരുന്നു. എല്ലാവരുമറിയത്തക്ക വിധത്തിൽ ഈ ഭരണത്തെ തള്ളിപ്പറഞ്ഞു കൈകഴുകി, കുറെ ആഴ്ചകൾക്കുശേഷം അദ്ദേഹം തലസ്ഥാനത്തിൽനിന്ന് ഒളിച്ചുകടന്ന് പെക്കിങ്ങിലെത്തി അവിടെ തൻെറ സ്നേഹിതനായ ജനറൽ ഫു ത്സോയിയുടെ സംരക്ഷണയിൽ താമസം തുടങ്ങി. ഫു ത്സോയി കേന്ദ്രഗവമ്മേണ്ടിൻെറ പെക്കിങ്ങിലെ പ്രതിനിധിയും ഉത്തരചൈനയുടെ രാജ്യരക്ഷയ്ക്കു ഉത്തരവാദിയുമായിരുന്നു.

പക്ഷേ, ഇക്കാര്യങ്ങളൊന്നും അന്ന് എനിക്കു പറയത്തക്ക മനഃശല്യമുണ്ടാക്കിയില്ല. എൻെറ സ്വന്തം സാമ്പത്തിക നില സാരമായി ബാധിക്കുന്ന നാണ്യവ്യവസ്ഥയുടെ സ്ഥിതിയാണ് എന്നെ വിഷമിപ്പിച്ചതു്. ഫാ പി എന്നറിയപ്പെട്ടുന്ന ചൈനീസ്ഡോളറിനു് വില താഴുന്നതുകൊണ്ടു് പണത്തിൻെറ വില വല്ലാതെ കുറയുകയായിരുന്നു. യഥാൎത്ഥത്തിലുള്ള നിരക്കുകളുമായി ഔദ്യോഗികവിനിമയനിരക്കിനു് യാതൊരു പൊരുത്തവുമുണ്ടായിരുന്നില്ല. സാധാരണ ഗതിയിൽ ഒന്ന് അങ്ങാടിയിൽ പോകണമെങ്കിൽ ഒരു സൂട്ട്കേസ് നിറയെ നോട്ടുകളാവശ്യമായിരുന്നു. മററു പ്രതിപുരുഷാലയങ്ങൾ ഇക്കാര്യത്തിൽ ക്ലേശിക്കേണ്ടിവന്നില്ല. രാജ്യത്തെ അനൗദ്യോഗികനാണ്യമായിത്തീൎന്നിരുന്ന അമേരിക്കൻഡോളർ അവരുടെ കൈവശം ആവശ്യത്തിനു മാത്രമുണ്ടായിരുന്നു. ഇന്ത്യാ ഗവമ്മേണ്ടാകട്ടെ ഇതുസംബന്ധിച്ചു യാതൊരു വിട്ടുവീഴ്ചയും ചെയ്യാൻ സന്നദ്ധമായിരുന്നില്ല. ഡോളർ കിട്ടാൻ വിഷമമുണ്ടായിരുന്നതുകൊണ്ടു് ഇന്ത്യയിൽനിന്നു ലഭിക്കുന്നതു്

ഇന്ത്യൻ രൂപാ മാത്രമാണ്. രൂപാ ഔദ്യോഗികനിരക്കിന് കൈമാററംചെയ്യുമ്പോൾ അറുപതു ശതമാനത്തിലധികം നഷ്ടം വരും. നാണയപ്പെരുപ്പത്തിലെ ഫലങ്ങൾ അവിശ്വസനീയമാംവണ്ണം ഭയങ്കരമായിരുന്നു. യാതൊരു നിയന്ത്രണവും നിലവിലില്ലാത്തതായി അന്ന് ഭൂമുഖത്തു മറെറാരു രാജ്യമുണ്ടായിരുന്നില്ല. വേണ്ടതെല്ലാം അവിടെ സുലഭമാണ്. അമേരിക്കൻഡോളർ കൊടുത്താൽ ന്യായമായ വിലയ്ക്കു് ലഭിക്കുകയും ചെയ്യും. ഔദ്യോഗിക നിരക്കനുസരിച്ചും ചൈനീസ് നാണയക്കണക്കിനും വിലകളെല്ലാം അവിശ്വസനീയമായ തരത്തിൽ ഉയർന്നാണിരിക്കുന്നതു്. വളരെ പരസ്യമായിത്തന്നെ അമേരിക്കൻനാണയം വാങ്ങുകയും വില്ക്കുകയും ചെയ്യാം. ഉയർന്ന ഗവൺമെൻറുദ്യോഗസ്ഥന്മാർപോലും ഇത്തരം ഏർപ്പാടുകൾ നടത്താറുണ്ടായിരുന്നു. ഞങ്ങളുടെ സൈനികോപദേഷ്ടാവ് വാടകയ്ക്കെടുത്തിരുന്ന വീടിന്റെ ഉടമസ്ഥൻ—പ്രഖ്യാതനായ ഒരു ഗവൺമെൻറുദ്യോഗസ്ഥൻ—വാടക അമേരിക്കൻ ഡോളറായി കൊടുക്കണമെന്ന് ശഠിക്കുകയും, ഞങ്ങളുടെ കൈവശം ഡോളറില്ലെന്നു പറഞ്ഞപ്പോൾ രൂപായായി കൊടുത്താൽ മതിയെന്നു സമ്മതിക്കുകയും ഉണ്ടായി.

വിനിമയനിരക്കുകൾ നാഴികക്കണക്കിന് മാറിക്കൊണ്ടിരുന്നതുകൊണ്ടു് ജനങ്ങൾക്കുണ്ടായ കഷ്ടത ഊഹാഗോചരമല്ല. ബ്രിട്ടീഷ് പ്രതിപുരുഷാലയക്കാർ ഓരോപക്ഷത്തിലും കണക്കാക്കുന്ന ജീവിതത്തോതുകണക്കിന്റെ അടിസ്ഥാനത്തിൽ വളരെ വളഞ്ഞ ഒരു കണക്കിനാണ് വേലക്കാർക്കു ശമ്പളം കൊടുത്തിരുന്നതു്. ശമ്പളം കൈയിൽ കിട്ടിയ ഉടനെ അവർ ഓടിപ്പോയി രണ്ടാഴ്ചത്തേയ്ക്കു് വേണ്ട അരിയും സാമാനങ്ങളും വാങ്ങിക്കും.

നാണയപ്പെരുപ്പത്തിൽനിന്നുത്ഭവിക്കുന്ന അസൗകര്യങ്ങൾ കഴിഞ്ഞാൽ നാങ്കിങ്ങിലെ ജീവിതം വളരെ സന്തോഷകരമായിരുന്നു. ഞാൻ അവിടെ കഴിച്ച ആദ്യത്തെ രണ്ടു മാസക്കാലം നാഷനൽ അസംബ്ളി സമ്മേളനം പ്രമാണിച്ച് നാട്ടിലെ പ്രമുഖ വ്യക്തികളെല്ലാവരും അവിടെയുണ്ടായിരുന്നു. അതുകൊണ്ടു് അവരിൽ ചിലരെ കാണാനും പൊതുചർച്ചകൾ നടത്താനും എനിക്കവസരം ലഭിച്ചു. ഗപക്കിങ്ങ്

നാഷനൽ യൂണിവേഴ്സിററി പ്രസിഡണ്ടായിരുന്ന പ ണ്ഡിതവരേണ്യനായ ഡോക്ടർ ഹുഷി, അന്താരാഷ്ട്രനിയമവി ദഗ്ദ്ധനായ ഡോക്ടർ എസ്. ആർ. ചൌ മുതലായി ഞാൻ മുമ്പ് ലണ്ടനിൽവെച്ചും ന്യൂയോക്കിൽവെച്ചും കണ്ടിട്ടുള്ള പ ലരെയും എനിക്കറിയാൻകഴിഞ്ഞു. വിലമതിക്കേണ്ട സാമർത്ഥ്യ വും സംസ്കാരവുമുള്ള പല ഗവമ്മെണ്ടുദ്യോഗസ്ഥന്മാരുമുണ്ടാ യിരുന്നു. വിദേശകാര്യമന്ത്രിയായ വങ്ങ് ഷി ചി, പണ്ഡി തനും ശാസ്ത്രജ്ഞനുമായ വ്യക്തിപ്രഭാവമുള്ള ട്രാൻസ്പോർട്ട് മന്ത്രി യൂററാ വെയ് എന്നിങ്ങനെ പലരും. പിന്നെ വിദേശ കാര്യ സഹമന്ത്രിയായ ജോർജ്ജ് യെ, സുപ്രസിദ്ധമായ ഗിൻലിംഗ് വനിതാകോളേജ് (അവിടെ എൻെറ മകളെ ഒരു വിദ്യാത്ഥിയായി ചേത്തിരുന്നു.) പ്രിൻസിപ്പാളായ ഡോക്ടർ വൂ എന്നിവരും.

ജനറൽ ചിയാങ്ങ് കൈഷക്കിനേയും മദാം ചിയാങ്ങി നെയും (സൂങ്ങ് മെയ്—ലിങ്ങ്) കാണുവാനുള്ള അവസരവും എനിക്കുണ്ടായി. അവർ ഞങ്ങളോടു പ്രത്യേക മമത കാണി ക്കുകയും പലപ്പോഴും കുടുംബസമേതം വിരുന്നിനു ക്ഷണിക്കു കയും ചെയ്തിരുന്നു. ജനറൽ ചിയാങ്ങ് വളരെ തൻേറടമുള്ള ഒരു ദേശാഭിമാനിയായിട്ടാണ് എനിക്കു തോന്നിയതു്. അദ്ദേ ഹം എപ്പോഴും ചൈനയുടെ മഹിമയുടെ അടിസ്ഥാനത്തി ലേ ചിന്തിക്കാറുള്ളു. ഈ മഹിമയും അദ്ദേഹത്തിൻെറ നേതൃ ത്വവും അദ്ദേഹം ഒന്നായിക്കണ്ടുവെന്നതു് നിസ്തക്കമാണ്. അദ്ദേഹത്തിൻെറ ജീവിതചര്യ വളരെ ലളിതമായിരുന്നു: ഏതാണ്ടു് ഒരുവക സന്യാസിജീവിതമായിരുന്നു അദ്ദേഹം നയിച്ചിരുന്നതു്. വ്യക്തിപരമായി അദ്ദേഹം അഴിമതിക്കാ രനാണെന്നാരുമാരോപിച്ചിട്ടില്ല. വിമശനം എപ്പോഴും അദ്ദേ ഹത്തെ ചുററിനിന്നവരെപ്പററിയായിരുന്നു; അദ്ദേഹത്തിൻെറ സ്വന്ത കുടുംബാംഗങ്ങളുൾപ്പെടെ.

ഒരു ശതാബ്ദം താമസിച്ചു് പിറന്ന ഒരു മഹാനായിരു ന്നു ചിയാങ്ങ്കൈഷക്ക്. പഴയകാലത്താണെങ്കിൽ ഒരു പുതിയ രാജവംശം സ്ഥാപിച്ചു് ചൈനയുടെ പ്രാചീനപാര മ്പര്യം പുനരുദ്ധരിക്കാൻ വേണ്ട എല്ലാ കഴിവുകളും അദ്ദേഹ ത്തിനുണ്ടായിരുന്നു. ചിയാങ്ങ് ഒരു പ്രഭുവായിരുന്നില്ല. പ

ണ്ഡിതനാണെന്നും പറഞ്ഞുകൂടാ. അദ്ദേഹം ഒരു കൃഷിക്കാരനായിരുന്നു, അങ്ങനെതന്നെ തുടരുകയും ചെയ്തു. ഒരുകണക്കിനു് അതായിരുന്ന അദ്ദേഹത്തിന്റെ ശക്തി. നാമമാത്രമായി ഒരു മെതോഡിസ്റ്റ് ക്രിസ്ത്യാനിയായ അദ്ദേഹം തന്റെ സ്വകാര്യചാപ്പലിൽ കൂടുന്ന ഒരു ചെറുസംഘത്തോട് സുവിശേഷപ്രസംഗം നടത്താറുണ്ടായിരുന്ന എന്നാണെന്റെ അറിവ്. പക്ഷേ, ഈ മെതോഡിസ്റ്റ് ചൈനയുടെ പാരമ്പര്യത്തിൽ തീവ്രമായ വിശ്വാസമുള്ള ഒരു നവീന കൺഫ്യൂഷ്യസ് ശിഷ്യനായിക്കഴിഞ്ഞിരുന്നു. യഥാർത്ഥത്തിൽ അദ്ദേഹം വൈരുദ്ധ്യങ്ങളുടെ ഒരു സഞ്ചികയായിരുന്നു—കൺഫ്യൂഷ്യനിസത്തിൽ വിശ്വസിക്കുന്ന ക്രിസ്ത്യാനി, സൈനികസർവ്വാധിപത്യത്തിൽ വിശ്വസിക്കുന്ന ജനാധിപത്യ പ്രസിഡണ്ട് തന്റെ പാർശ്വവർത്തികളിൽ അതിഭീമമായ അഴിമതിയെ വെച്ചുപൊറുപ്പിച്ച പൂർണ്ണസത്യസന്ധനായ ഒരു മനുഷ്യൻ.

സർവ്വപ്രകാരേണയും വ്യത്യസ്ഥമായ സ്വഭാവമുള്ള ഒരു വ്യക്തിയായിരുന്ന മദാം ചിയാങ്ങ്. അവർ സുന്ദരിയും സംസ്കൃതചിത്തയുമായിരുന്നു. വിദ്യാസമ്പന്നയായ അവർക്ക് കാര്യങ്ങളെപ്പററി നല്ല അറിവുണ്ടായിരുന്നു. അളവററ ഊർജ്ജസ്വലതയും മഹത്തായ സ്ഥൈര്യവും അവർക്കുണ്ടെന്നു തോന്നും. സ്വന്തം ഉൽകൃഷ്ടതയെപ്പററി ബോധമുള്ള ഒരാളുടെ പെരുമാററരീതി പ്രകൃത്യാ അവർക്കു ദത്തമായിരുന്നു. വളരെക്കാലം നാട്ടിലെ പ്രമുഖസ്ത്രീയായിക്കഴിഞ്ഞതുകൊണ്ടു് ഒരു റാണിയുടെ ഭാവവും അവരിൽ വളർന്നിരുന്നു! പക്ഷേ, ജനറലും മദാമും ഇന്ത്യൻസ്വാതന്ത്ര്യപ്രസ്ഥാനത്തിന്റെ ബലമേറിയ പിന്തുണക്കാരായിരുന്നു. ഇന്ത്യ സ്വതന്ത്രയായപ്പോൾ അവർ ഹൃദയംഗമമായി ആഹ്ലാദിക്കുകയുംചെയ്തു. അതുകൊണ്ടു് ഞങ്ങളോടുള്ള പെരുമാററത്തിൽ അവർ സ്വാഭാവികമായി ഒരു സൗഹാർദ്ദം കാണിച്ചു. പക്ഷേ, മററു വിദേശപ്രതിനിധികളെ സംബന്ധിച്ചിടത്തോളം അവർ വളരെ അകന്നുനിൽക്കുകയും ദേവപർവ്വതത്തിന്റെ മുകളിലെ ഒരു ദേവിയെപ്പോലെ പെരുമാറുകയും ചെയ്തു. ആദ്യമായി അവർ എന്നെയും ഭാര്യയെയും സ്വീകരിച്ചതു് പ്രസിഡണ്ടുമന്ദിരത്തിലെ ഒരു അനൗദ്യോഗികവിരുന്നിൽവെച്ചായിരുന്നു. അതി

ലേഷ്യ, ബർമ്മാ, ഗ്രീസ്, ഫിലിപ്പൈൻസ് എന്നീ രാജ്യങ്ങളിലെ പ്രതിപുരുഷന്മാരെയും ക്ഷണിച്ചിരുന്നു. ചൈനീസ് കളിമൺപാത്രങ്ങൾ, ഓട്ടുവിഗ്രഹങ്ങൾ എന്നിവയെപ്പററി ഒരു വിദഗ്ദ്ധനാണെന്നു ഭാവിച്ചിരുന്ന ഗ്രീക്ക്പ്രതിപുരുഷൻ, ജനറലുമായി പൗരസ്ത്യകലകളെപ്പററി ദീർഘമായ ഒരു സംഭാഷണത്തിലേർപ്പെട്ടു. (ജനറലിനു് ആ വിഷയത്തിൽ യാതൊരു താല്പര്യവുമുണ്ടായിരുന്നില്ല.)അദ്ദേഹം ആഥൻസിൽ വെച്ചുപോന്ന ചൈനീസ്കലാവസ്തുശേഖരത്തെപ്പററി ഒരു വിവരണം ഗ്രീക്ക്പ്രതിപുരുഷൻ ജനറലിനു കൊടുത്തു. ഈ വിവരണത്തിനു് ജനറലിൽനിന്നുണ്ടായ ഏക പ്രതികരണം ഇടയ്ക്കിടയ്ക്കുള്ള 'ഓഹോ!'ശബ്ദങ്ങൾ മാത്രമായിരുന്നു. ജനറൽ സംസാരിച്ചിരുന്ന ചെക്കിയാങ്ഭാഷയിൽ അതിനർത്ഥം 'നല്ലതു്' എന്നാണെന്നു് ഞാൻ മനസ്സിലാക്കി. ഫിലിപ്പൈൻ പ്രതിനിധിയും ഭാര്യയും രണ്ടു പെൺമക്കളുംകൂടി അവർ ദേശീയവസ്ത്രമെന്നു് പറഞ്ഞ എന്തോ ഒന്നിന്റെ സങ്കീർണ്ണതകളെപ്പററി മദാമിനു് പറഞ്ഞുകൊടുക്കുകയായിരുന്നു. വളരെ ഔദാര്യത്തോടെ, അത്തരത്തിലൊന്നു് മദാമിനു് സമ്മാനിക്കാമെന്നു് അവർ വാഗ്ദാനം ചെയ്യുകയുംചെയ്തു. 'ദേശീയവസ്ത്ര'മെന്നു് വിളിക്കപ്പെട്ട ഈ വസ്തു പത്തൊമ്പതാം നൂററാണ്ടിലെ സ്പാനിഷ്വേഷത്തിനു് ഉഷ്ണമേഖലയ്ക്കും കോളണികൾക്കും പററുന്ന ചില വ്യതിയാനങ്ങൾ വരുത്തിയതുമാത്രമാണെന്നെനിക്കു തോന്നി. ഈ വേഷത്തിന്റെ ദേശീയസ്വഭാവത്തെപ്പററി മദാം ചിയാങ്ങിനുതന്നെ പരിഹാസമാണു തോന്നിയതു്. ഓരോ രാജ്യത്തെയും വേഷം ആ നാട്ടുകാർക്കും കാലാവസ്ഥയ്ക്കും യോജിച്ചതായിരിക്കുമെന്നു് അവർ മന്ദസ്വരയായി പറഞ്ഞു.ഇന്ത്യയിലെസന്ദർശനത്തിനിടയിൽ മിസ്സിസ് പണ്ഡിററ് പല സാരികൾ അവർക്കു് സമ്മാനിച്ചിരുന്നെങ്കിലും ഒന്നെങ്കിലും ധരിച്ചുനോക്കാൻ സൗകര്യം കിട്ടിയിട്ടില്ലെന്നും അവർ തിരിഞ്ഞു് എന്റെ ഭാര്യയോടു പറഞ്ഞു. അദ്ദേഹത്തിനു് വിഷയമേതായാലും അധികം സംസാരിക്കാനില്ലാതിരുന്നതുകൊണ്ടു് ജനറലുമായി സംസാരിക്കുക കുറേക്കൂടി വിഷമമായിരുന്നു. എങ്കിലും പണ്ഡിററ്നെഹ്രുവെപ്പററിയും കാശ്മീരിലെ സംഭവഗതികളെപ്പററിയും അദ്ദേഹം ചിലതെല്ലാം ചോ

ദിച്ചു. അദ്ദേഹത്തിനു് ഇന്ത്യയിലുള്ള താല്പര്യത്തെ വെളിവാക്കുവാൻമാത്രം വേണ്ടത്രെ.

കോമിന്താങ്ങിനു് ഇന്ത്യയോടുള്ള മനോഭാവം യഥാൎത്ഥത്തിൽ സൗഹാർദ്ദപരമാണെങ്കിലും ഏതാണ്ടൊരു രക്ഷാധികാരിഭാവേനയുള്ളതായിരുന്നുവെന്നു് മനസ്സിലാക്കാൻ എനിക്കധികം താമസിക്കേണ്ടിവന്നില്ല. കാര്യമറിയാത്ത ഒരു കൊച്ചുനജനു് ഉപദേശംകൊടുക്കാൻ തയാറുള്ള ഉറച്ച സ്ഥാനമുള്ള ഒരു വല്യേട്ടൻെറ ഭാവമായിരുന്നു അതു്. ഇന്ത്യയുടെ സ്വാതന്ത്ര്യം നല്ലതുതന്നെ. പക്ഷേ, ചൈനയാണു് പൗരസ്ത്യദേശത്തെ മഹച്ഛക്തി. യുദ്ധം കഴിയുമ്പോൾ ഇന്ത്യ നിലമറന്നു് പ്രവൎത്തിക്കാൻ ഇടയാകയുമരുതു്. വായ്ചിയാപ്പു എന്നറിയപ്പെടുന്ന വിദേശകാൎയ്യാലയമാണു് ഏററവും സുസംഘടിതമായ ഡിപ്പാർട്ടുമെൻറ്. അവിടെയാണു് ഈ തത്വം ഉറപ്പായി വിശ്വസിക്കപ്പെട്ടുന്നതും. മിക്കവാറും എല്ലാററിനും, ഏന്നല്ല അവരുടെ മഹച്ഛക്തിസ്ഥാനത്തിനുതന്നെ, അമേരിക്കയെ ആശ്രയിച്ചുനില്ക്കുന്ന കോമിന്താങ്ങ് ചൈന് ഈ മനോഭാവം കാണിക്കുന്നതു് എന്നെ വിസ്മയിപ്പിച്ചു. പക്ഷേ, അധികം താമസിയാതെ എനിക്കു മനസ്സിലായി അഹങ്കാരപൂൎണ്ണമായ പരിഗണനയാണു് ചൈന അമേരിക്കയോടും കാണിക്കുന്നതെന്നു്. ചൈന സാമ്പത്തികസഹായങ്ങളുംമററും സ്വീകരിക്കുന്നതു്ഒരവകാശംപോലെയാണു്—പ്രമാണിയായ ഒരു പ്രഭു ഒരത്യാവശ്യഘട്ടത്തിൽ ഒരു പുത്തുമടിശീലക്കാരനിൽനിന്നു് സഹായം സ്വീകരിക്കുന്നതുപോലെ. 'സ്വൎഗ്ഗപുത്ര'ൻെറ അവകാശിയായ കോമിന്താങ്ങിനെസംബന്ധിച്ചിടത്തോളം അമേരിക്ക ഒരു വലിയ കിരാതൻ മാത്രമാണു്. അവൻെറ യന്ത്രസാമഗ്രികളും ഡോളറും ചൈനയ്ക്കാവശ്യമുണ്ടു്. പക്ഷേ, അവൻെറ സംസ്കാരത്തെപ്പററി പറയത്തക്ക മതിപ്പൊന്നുമില്ല. ചിയാങ്ങ്തന്നെ ഒരു അമേരിക്കൻ പക്ഷപാതിയല്ല. ചെൻ പു ലി, ചെൻ ലി ഫു തുടങ്ങിയ അദ്ദേഹത്തിന്റെ പാൎശ്വവൎത്തികളാവട്ടെ ചൈനാക്കാരുടെ ജാതീയവും ആത്മീയവുമായ ശ്രേഷ്ഠതയിൽ വിശ്വസിക്കുന്ന കൺഫ്യൂഷ്യസ്മതക്കാരാണു്. അമേരിക്കൻകോളേജിൽ വിദ്യാഭ്യാസംചെയ്തു് ക്രൈസ്തവകുടുംബത്തിൻെറ അന്തരീക്ഷത്തിൽ വളൎന്ന മദാം

ചിയാങ്ങ് ഒരു അന്ധലോകത്തിലാണ് ജീവിച്ചിരുന്നതു്. പുറമെയെല്ലാം അവർ തികച്ചും യൂറോപ്യനായിത്തീർന്നിട്ടുണ്ട്. പക്ഷേ, അകമേ വർഗ്ഗീയഉൽകൃഷ്ടതാബോധം അവരുടെ ഹൃദയത്തിലുണ്ടായിരുന്നെന്നാണ് എന്റെ സംശയം.

നാങ്കിങ്ങിലെ അമേരിക്കക്കാരുടെ പെരുമാററം പൊതുവെ പറഞ്ഞാൽ, ചൈനക്കാരുടെ സൗഹാർദ്ദം ഉണർത്തുന്ന തരത്തിലുള്ളതായിരുന്നില്ല. മറിച്ചുള്ള 'കടംവായ്പപദ്ധതി' യെന്നറിയപ്പെട്ടുന്ന ഒരു ഏർപ്പാടനുസരിച്ചു നാങ്കിങ്ങിലെ നല്ല സ്ഥലങ്ങളെല്ലാം അവർ കൈവശപ്പെട്ടുത്തിക്കഴിഞ്ഞിരുന്നു. ജാപ്പനീസ് പക്ഷവാതിയായിരുന്ന പ്രസിഡണ്ട് വാങ്ങ് ചിങ്ങ് വെയ്‌യുടെ കൊട്ടാരവും അതിന്റെ ഉദ്യാനവുമെല്ലാം അമേരിക്കൻക്ലബ്ബാക്കിത്തീർത്തു. ഒന്നാംതരം വീട്ടുകളെല്ലാം അമേരിക്കൻജനറൽമാർക്കും മററു വിദഗ്ധന്മാർക്കുംവേണ്ടി കൈവശത്താക്കപ്പെട്ടിരുന്നു. നികുതിയൊഴിവായി ചൈനയിലേക്കു കൊണ്ടുവന്ന റഫ്രിജറേറ്ററുകൾ, റേഡിയോസെററുകൾ മുതലായ ഉപകരണങ്ങൾ ഏതാണ്ട് വൻതോതിൽ തന്നെ മാർക്കററിൽ പ്രത്യക്ഷപ്പെടാൻ തുടങ്ങി. സ്ത്രീകളോട്ട് അപമര്യാദയായി പെരുമാറുന്നതായുള്ള കിംവദന്തികളും ഉണ്ടായിരുന്നു. അവയിലൊന്ന് പെക്കിങ്ങ് സർവ്വകലാശാലയിലെ ഒരു വിദ്യാർത്ഥിനിയെ അമേരിക്കൻ പട്ടാളക്കാരൻ കൈയേററംചെയ്തുവെന്നതായിരുന്നു. അതു് ഒരു ദേശീയ പ്രതിസന്ധിഘട്ടംതന്നെ സൃഷ്ടിക്കുകയുണ്ടായി. ഇതിനെല്ലാമുപരിയായി മക്കാർതറുടെ നേതൃത്വത്തിൽ അമേരിക്ക ജപ്പാനെ പുനരുദ്ധാരണം ചെയ്യുകയാണെന്നുള്ള സംശയം ഔദ്യോഗിക കേന്ദ്രങ്ങളിലും അനൗദ്യോഗിക രാഷ്ട്രീയവൃത്തങ്ങളിലും ഉണ്ടായി. ആകപ്പാടെ, ജനങ്ങൾ ധരിച്ചുവെച്ചിരുന്നത്ര സൗഹാർദ്ദത്തിലല്ല ക്വോമിന്താങ്ങും അമേരിക്കക്കാരും തമ്മിൽ വർത്തിച്ചിരുന്നതു്. പക്ഷേ, അമേരിക്കക്കാരെ കൂടാതെ അവർക്കു കഴിഞ്ഞുകൂടാൻ വിഷമമാണെന്നു ചൈനക്കാർ മനസ്സിലാക്കി. അമേരിക്കരാണെങ്കിൽ അവരുടെ ഏഷ്യൻനയം ചൈനയുമായുള്ള ഉറച്ച സഖ്യത്തിന്മേലാശ്രയിച്ചാണ് നില്ക്കുന്നതെന്നും കണ്ടു. എങ്കിലും അതു് സുഖകരമായ ഒരു ബന്ധമായിരുന്നില്ല.

നാങ്കിങ്ങിൽ കുറച്ചുസമയം കഴിച്ചതിനുശേഷം ഞാൻ ഷാങ്ങ്ഹായിലേയ്ക്കു് ഒരു ഔദ്യോഗിക സന്ദർശനത്തിനു പോയി. ഷാങ്ങ്ഹായ് അന്നും ചൈനയുടെ സാമ്പത്തികവും വ്യാവസായികവുമായ തലസ്ഥാനമാണു്. അവിടെ ഇന്ത്യ ഒരു പ്രതിപുരുഷാലയം സ്ഥാപിച്ചിട്ടുമുണ്ടു്. ബ്രിട്ടീഷ് ഭരണകാലത്തു് മുനിസിപ്പാലിററിയുടെ കീഴിൽ പോലീസുകാരായി ജോലിചെയ്തിരുന്ന ഒരു ഇന്ത്യൻ ജനസംഘവും—മിക്കവാറും സിക്കുകാരാണു്—അവിടെയുണ്ടു്. പക്ഷേ, അവരിപ്പോൾ കച്ചവടസ്ഥാപനങ്ങളുടെ കാവൽക്കാരായി ജോലിനോക്കിത്താമസിക്കുകയാണു്. പഴയ പാർസിസ്ഥാപനങ്ങൾ, പുതിയ ഗുജറാത്തി കച്ചവടക്കാർ മുതലായി ഏതാനും വ്യവസായികളും അവിടെയുണ്ടായിരുന്നു. അവിടത്തെ ഇന്ത്യാക്കാരെക്കാണുകയും ഉദ്യോഗസ്ഥന്മാരുമായി ബന്ധംപുലർത്തുകയും ചെയ്യുന്നതിനു പുറമേ മദാം സൺ യാറ്റ്സെന്നിനെ സന്ദർശിക്കണമെന്നും എനിക്കു് മോഹമുണ്ടായിരുന്നു. അവർക്കുള്ള ഒരെഴുത്തു് പണ്ഡിറ്റ്നെഹ്രു എനിക്കു തന്നിരുന്നു. ചിയാങ്ങിൻെറ ഗവമ്മെണ്ടിനു് മദാംസണ്ണിനോടു് അനുകൂലമില്ലായിരുന്നു. അവർ കണിശമായ പോലീസ് കാവലിലാണു് അവിടെ താമസിച്ചിരുന്നതെന്നതാണു വാസ്തവം. അവർക്കുനഗരം വിട്ടു പുറത്തുപോകാൻ അനുവാദംതന്നെയില്ലായിരുന്നത്രെ. പക്ഷേ, ഷാങ്ങ്ഹായിയിൽ അവർ ഒരു റാണിയെപ്പോലെ വാണിരുന്നു. വിദേശികളായ പല പ്രമുഖ വ്യക്തികളും അവരെ സന്ദർശിക്കാറുണ്ടായിരുന്നു. അവർ പല പൊതു ധമ്മസ്ഥാപനങ്ങളും നടത്തിയിരുന്നു. അന്നുതന്നെ അവർ രഹസ്യമായി മാവോ സെ തുങ്ങുമായി സമ്പക്കത്തിലാണെന്നും അവരുടെ അനുഭാവം കമ്മ്യൂണിസ്റ്റുകാരോടാണെന്നും കേൾവിയുണ്ടായിരുന്നു. ഏതായാലും അവരുടെ അനുഭാവം കോമിന്താങ്ങിനോടല്ലെന്നുള്ള വസ്തുത മറയ്ക്കാൻ അവർ മിനക്കെട്ടില്ല.

അവർ എന്നെയും കുടുംബത്തെയും വളരെ സൗഹാർദ്ദത്തോടെ സ്വീകരിക്കുകയും അവർ പലപ്പോഴായി കണ്ടിട്ടുള്ള ഇന്ത്യക്കാരെപ്പററി ഒട്ടേറെ സംസാരിക്കുകയും ചെയ്തു. അഭയാത്ഥികളുടെയിടയ്ക്കു് അവർ ചെയ്യുന്ന പ്രവത്തനത്തെപ്പറ്റി

യും അഭയാർത്ഥികേന്ദ്രങ്ങളിൽ അവർ നടത്തിക്കൊണ്ടിരിക്കുന്ന വിദ്യാലയങ്ങളെപ്പററിയും മററു സ്ഥാപനങ്ങളെപ്പറ്റിയും അവർ എന്നോടു പറഞ്ഞു. കമ്മ്യൂണിസ്റ്റ് സേനാനായകനായ വാങ്ങ്പിങ്ങ് നാൻ വിവാഹം ചെയ്തിരുന്ന ഒരു ജർമ്മൻ സ്ത്രീ ഡോക്ടർ അന്നാവാങ്ങ് ഇക്കാര്യത്തിലെല്ലാം അവരുടെ സഹായിയായിരുന്നു. മദാം സൺ നടത്തിയിരുന്ന വിദ്യാലയങ്ങൾ ചികിത്സാകേന്ദ്രങ്ങൾ കുട്ടികളുടെ നാടകശാലകൾ മറ്റു സാംസ്കാരികസ്ഥാപനങ്ങൾ ഇവയെല്ലാം ഞങ്ങൾ ഡോക്ടർ ഹങ്ങിന്റെകൂടെ നടന്നുകണ്ടു. ഇതു് അവർക്കു് ഒരു ഇടക്കാലപ്രവർത്തനം മാത്രമാണെന്നും, ദേശീയകാര്യങ്ങളിൽ മഹത്തായ ഒരു പങ്കു വഹിക്കാനവസരം ലഭിക്കുന്ന ദിവസം പ്രതീക്ഷിച്ചു് അവർ ക്ഷമയോടെ കാത്തിരിക്കുകയാണെന്നും എനിക്കു് വ്യക്തമായിരുന്നു.

സൂങ്ങ് ചിങ്ങ് ലിങ്ങ് (മദാം സൺ)അവരുടെ സഹോദരിയായ സൂങ്ങ് മെയ് ലിങ്ങിൽ (മദാം ചിയാങ്ങ്) നിന്നു് ആകപ്പാടെ വ്യത്യസ്തയായിരുന്നു. മദാം സണ്ണിന്റെ ഉൽകൃഷ്ട ഭാവവും പ്രഭാവവും ഒന്നും അവരുടെ ഊർജ്ജസ്വലയായ സഹോദരിക്കില്ലായിരുന്നു. അവർ സമ്പ്രദായവും ഭാവവും ഒന്നും കൂടാതെ പ്രകൃത്യാ വളരെ ഉൽകൃഷ്ടയായ ഒരു മഹതിയായിരുന്നു. അവർ വളരെ ശാന്തസ്വരത്തിൽ സാവധാനമാണു് സംസാരിക്കുക. അവർക്കുചുററും ശാന്തിയുടെ അന്തരീക്ഷമുണ്ടായിരുന്നു. യഥാർത്ഥത്തിൽ അവർ ശാന്തയായിരുന്നു. സരോജിനിനായിഡുവിന്റെ ചുറുചുറുക്കോ അവരുടെ പ്രതിഭയോ അവർക്കില്ല. സരോജിനിനായിഡുവിനെ ആദ്യമായി സന്ദർശിക്കുന്നവർക്കുപോലും അനുഭവപ്പെടുന്ന ആ കൗടുംബികസൗഹൃദം മദാം സൺ തോന്നിക്കയില്ല. മദാം ചിയാങ്ങിൽ കാണുന്ന അളവററ പ്രസരിപ്പും ഊർജ്ജസ്വലതയും അവരിൽ കാണില്ല. പക്ഷേ, മദാം സണ്ണിന്റെ സന്നിധിയിൽ ഇരുന്നിട്ടുള്ള യാതൊരുത്തരും അവരുടെ സ്വാഭാവികമായ കാരുണ്യം, ശാന്തത, ആകർഷകത്വം ഇവയൊന്നും നിഷേധിക്കയില്ല. ഈ ഗുണങ്ങൾ അത്ഭുതകരമായ ആ ആത്മാർത്ഥതയോടും അചഞ്ചലമായ രാഷ്ട്രീയാദർശനിഷ്ഠയോടും ഒത്തിണങ്ങി അവരെ

നമ്മുടെ കാലഘട്ടത്തിലെ ഏററവും മഹിമയേറിയ ഒരു സ്ത്രീയാക്കിത്തീത്തിരിക്കുന്നു.

ഷാങ്ങ്ഹായ് അന്ന് അതിൻെറ അസ്തമനപ്രകാശത്തിൽ വിലസുകയായിരുന്നു. ചൈനയിൽ താല്പര്യങ്ങളുള്ള രാഷ്ട്രങ്ങളുടെ നയംനിണ്ണയിക്കുന്ന പസഫിക്ക്റാണിയെന്ന സ്ഥാനമെല്ലാം കഴിഞ്ഞിരിക്കുന്നു. രാജ്യാന്തരാധികാരത്തിൻെറയും ചൈനീസ് വ്യാപാരത്തിൻെറ ഭീമമായ ലാഭത്തിൻെറയും അടിസ്ഥാനത്തിൽ ഈ മഹാനഗരം പണിതുയത്തിയ വിദേശികളായ നികുതിദായകന്മാർ തെരഞ്ഞെടുത്ത മുനിസിപ്പാലിററി യുദ്ധാനന്തരം ചൈനീസ്ഭരണത്തിനു് വഴിമാറിക്കൊടുത്തിരിക്കുകയാണ്. നയജ്ഞനായ കെ. സി. വു, പേൽ ചെൻ എന്ന സെക്രട്ടറിയുടെ സഹായത്തോടുകൂടി ഇന്ന് ഷാങ്ങ്ഹായ് മേയറായിരിക്കുകയാണ്. എങ്കിലും വിദേശാധിപത്യത്തിൻെറ ചില ആഭ്യന്തരചിഹ്നങ്ങൾ തുടരുന്നുണ്ട്. നഗരമദ്ധ്യത്തിൽത്തന്നെ ഒരു വലിയ കുതിരപ്പന്തായ സ്ഥലമുണ്ട്. ഇതുകൂടാതെ ഇംഗ്ലീഷ്കാരനു് അന്യദേശങ്ങളിൽ ജീവിക്കാൻ വിഷമമാണ്. ലോകത്തിലേക്കേററം നീളംകൂടിയ കുടിമേശ സ്ഥാപിച്ചിരിക്കുന്നെന്ന് പ്രസിദ്ധമായ ഷാങ്ങ്ഹായ്ക്ലബ്ബ് സ്ഥിതിചെയ്യുന്നതു് 'ബണ്ട്' എന്നറിയപ്പെടുന്ന പ്രധാനതെരുവിൽതന്നെയാണ്. അവിടം ഉച്ചഭക്ഷണസമയത്തു് ബ്രിട്ടീഷ് വ്യവസായപ്രമുഖന്മാരെക്കൊണ്ടു നിറയും. ഇംഗ്ലീഷ്, ഫ്രഞ്ച്, ഇററാലിയൻ മുതലായ വർഗ്ഗക്കാർക്ക് ചൈനയുടെ വ്യാപാരഹൃദയത്തിലുള്ള ക്ലബ്ബുകൾ ഉദ്യാനങ്ങൾ മണിമന്ദിരങ്ങൾ എന്നിവ അതതു വർഗ്ഗക്കാരുടെ പ്രാമാണ്യം വിളിച്ചറിയിച്ചു. അന്ന് ഷാങ്ങ്ഹായിയിൽ 60,000 യൂറോപ്യന്മാരുണ്ടായിരുന്നു. യൂറോപ്പിനു വെളിക്കുള്ള ഏററവും വലിയ യൂറോപ്യൻനഗരവും അതായിരുന്നു. ഈ കാലഘട്ടം അവർക്ക് സാമ്യമററ സമൃദ്ധിയുടെ കാലമായിരുന്നു.

പക്ഷേ, അവർക്ക് നഗരത്തിന്മേലുള്ള അധികാരം പൊയ്പോയിരുന്നു. അതെവിടെയാണ് നിക്ഷിപ്തമായതെന്ന് ആർക്കും രൂപവുമില്ല. മേയർ കെ. സി. വൂവിൻെറ ഗവമ്മേണ്ടുണ്ടായിരുന്നുവെന്നതു വാസ്തവം. പക്ഷേ, അദ്ദേഹത്തിൻ്റെ

യും തലസ്ഥമുകളിൽ കുപ്രസിദ്ധ ചട്ടമ്പിയും അഫീൻസാമ്രാട്ട മായ തുയെൻ ഷെൻ—ൻെറ ഭീകരരൂപം ഉയന്നുനിന്നിരുന്നു. ആർക്കും എങ്ങനെയാണെന്നറിവില്ലാത്ത ഒരു മാർഗ്ഗത്തിൽ യുദ്ധാനന്തരം ഒരു പരോപകാരിയും ഷാങ്ങ്ഹായിയിലെ ഒരു പൗരപ്രമാണിയുമായിത്തീന്നിരിക്കയാണ്. തുവിൻെറ കഥ ഷാങ്ങ്ഹായ്യുടെ, എന്നല്ല ആധുനികചൈനയുടെ തന്നെ ഇതിഹാസങ്ങളിലൊന്നാണ്. നഗരത്തിന്റെ ഫ്രഞ്ച് പ്രദേശത്തെ ചാളകളിൽ ജനിച്ച ഈ മനുഷ്യൻ, ഓറഞ്ചു വില്പനക്കാരൻ, അഫീൻകച്ചവടക്കാരൻ, ഗുണ്ടാ മുതലായി പല തൊഴിലുകളുംചെയ്തു് ക്രമേണ ഷാങ്ങ്ഹായിലെ'അധോ ലോക'ത്തിൽ ഒരു പ്രധാനസ്ഥാനം കരസ്ഥമാക്കി. ചൈന യിൽ വളരെ അധികാരംചെലുത്തിയ 'പച്ചക്കുപ്പായ'മെന്ന രഹസ്യസംഘത്തിൽ അയാൾ എന്നോ ചേന്നു. അയാൾ ഈ സംഘത്തിലെ ഒരു മൂപ്പനായിത്തീരുകയും അവിടെവെച്ചു് ചിയാങ്ങ്കൈഷക്ക് എന്നു പേരായ പുതിയ ഒരംഗത്തെ കണ്ടുമുട്ടുകയുംചെയ്തു. 1915—നും 1923—നും ഇടയ്ക്കു് ചിയാങ്ങ് കൈഷക്ക് പറയത്തക്ക ലക്ഷ്യമൊന്നുമില്ലാതെ ഒരു മദ്യഷാപ്പിൽ വില്പനക്കാരനായി കഴിയുകയായിരുന്നു. ഈ കഥയിലെല്ലാം വാസ്തവം എത്രയുണ്ടെങ്കിലും തുയെൻ ഷെന്നിന് അയാളുടെ ജീവിതകാലത്തു് ചിയാങ്ങിന്മേലുണ്ടായിരുന്ന സ്വാധീനതയെപ്പററി യാതൊരു സംശയവുമില്ല.

ചിയാങ്ങിൻെറ സൈന്യങ്ങൾ ഷാങ്ങ്ഹായ്യുടെ പ്രാന്തപ്രദേശങ്ങളിൽ എത്തുകയും നഗരത്തിൽ ഒരു വിപ്ലവമുണ്ടാകുമെന്നു് തീർച്ചയാവുകയും ചെയ്തപ്പോൾ ഫ്രഞ്ചുകാർ തുവിന്റെ അടുത്തേയ്ക്കാണ് ഓടിയതു്. അയാളുടെ പരിശ്രമഫലമായി ഫ്രഞ്ചുസ്വാധീനപ്രദേശം ശാന്തവും സമാധാനപരവുമായിരുന്നു. പക്ഷേ, അന്തർദ്ദേശീയസ്വാധീനതപ്രദേശത്തു് ചൗഎൻ ലായ് ഡെപ്യൂട്ടികമാണ്ടറായിട്ടുള്ള ഒരു ലഹള പൊട്ടിപുറപ്പെട്ടിരുന്നു. കമ്മ്യൂണിസ്റ്റ്കാരുമായുള്ള സഖ്യം അവസാനിപ്പിക്കാൻ നിശ്ചയിച്ചിരുന്ന ചിയാങ്ങിൻെറ നയത്തിനു് വിരുദ്ധമായിരുന്നു ഈ സംഭവഗതി. ഈ പ്രതിസന്ധിഘട്ടത്തിൽ ചിയാങ്ങ് രഹസ്യസംഘത്തിൽ തൻെറ അഗ്രജനായിരുന്ന തുവിൻെറ അടുത്താണ് അഭയം തേടിയതു്. രഹസ്യ

സംഘങ്ങളുടെയും സംഘടനകളുടെയും മുഴുവൻ ശക്തിയും കമ്മ്യൂണിസ്റ്റ്കാർക്കെതിരെ പ്രയോഗിച്ച് ലഹള അമർച്ചവരുത്തിയതും ടു തന്നെയായിരുന്നു.

നാങ്കിങ്ങിൽ ക്വോമിന്താങ്ങിൻെറ അധികാരം സുസ്ഥാപിതമായതോടെ ടു തൻെറ അധികാരം ഷാങ്ങ്ഹായ്യിൽ മിക്കവാറും പരസ്യമായിത്തന്നെ പ്രയോഗിക്കാൻ തുടങ്ങി. പക്ഷേ, അയാളുടെ ഫ്രഞ്ച്യരക്ഷാകർത്താക്കളെ ഉപേക്ഷിച്ചു പോവാതിരിക്കുവാനുള്ള വിവേകം അയാൾക്കുണ്ടായിരുന്നു. പ്രതിസന്ധിഘട്ടത്തിൽ അയാൾ ചെയ്ത സേവനങ്ങൾക്കായി അവർ അയാൾക്കു ബഹുമതിമുദ്ര കൊടുക്കുകപോലും ഉണ്ടായി. 1926 മുതൽ 1936 വരെ ആ നഗരത്തിൽ ഏററവും അധികാരമുള്ള ചൈനാക്കാരൻ ടുവായിരുന്നു. എങ്കിലും ഫു മഞ്ചുവെപ്പോലെ അണിയറയിൽനിന്നുമാത്രം പ്രവർത്തിക്കുന്ന ഒരദൃശ്യശക്തിയായിരുന്നു അയാൾ. അക്കാലത്തു ഷാങ്ങ്ഹായ്യിൽ കുപ്രസിദ്ധി നേടിയ ക്രിമിനൽ പ്രവർത്തനങ്ങളിലെല്ലാം അയാൾക്കു പങ്കുണ്ടായിരുന്നു. ജപ്പാൻകാർ ഷാങ്ങ്ഹായ് കൈവശപ്പെടുത്തിയപ്പോഴും ടു ഫ്രഞ്ചധീനപ്രദേശത്തുതന്നെ താമസം തുടന്നു. ദേശീയകക്ഷിക്കു നഗരജനതയുമായി ബന്ധം പുലർത്തുവാൻ അയാൾ വളരെയേറെ പ്രയോജനപ്പെടുകയും ചെയ്തു. ജോർജ് യെ തന്നെ എന്നോടു പറയുകയുണ്ടായി, അദ്ദേഹം ഒരിക്കൽ ജാപ്പനീസധീനപ്രദേശത്തു കുടുങ്ങിയപ്പോൾ അദ്ദേഹത്തിൻെറ മോചനം സാധിച്ചതു ടുവഴിക്കായിരുന്നെന്ന്.

യുദ്ധാനന്തരം ഷാങ്ങ്ഹായ് ചൈനക്കു മടക്കിക്കൊടുത്തപ്പോൾ ടു യെൻ-ഷെൻ നഗരത്തിലെ പ്രമുഖവ്യക്തികളിലൊരാളെന്ന നിലക്കു് ഉന്നതവൃത്തങ്ങളിൽ അംഗീകരിക്കപ്പെട്ടു. മഹാനായ ഔദാര്യനിധിയെന്നാണു സാധാരണയായി വർത്തമാനപ്പത്രങ്ങൾ അയാളെ പറയാറു്. കാഴ്ചക്കു് അയാൾ പണ്ടത്തെ ഒരു മാന്യപ്രഭുവിനെപ്പോലിരുന്നു. കാര്യഗൗരവവും അനുകമ്പയും ഉള്ള ഒരു വ്യക്തി. മര്യാദയായ പെരുമാററവും അഭിമാനപൂർവ്വമായ ഭാവവുമാണു്. ലോകകാര്യങ്ങളെ സ്നേഹപൂർവ്വമായ ഒരു നിസ്സംഗത്തോടെയാണു നോക്കുന്നതെന്നു തോന്നും.

നഗരത്തിന്റെ വ്യവസായം അഭിവൃദ്ധിപ്രാപിക്കുകയാണെന്നു തോന്നും. പകൽ മുഴുവനും റിക്ഷാകളും വാഹനക്കൂസേരകളും അവസാനമില്ലാത്ത ഒരു ധാരയായി നഗരത്തിൽക്കൂടി പ്രവഹിക്കുന്നു. രാത്രികാലങ്ങളിൽ നീയോൺദീപങ്ങൾ ജ്വലിക്കുന്നു! കൂലിനൃത്തക്കാരും അഫീൻ കച്ചവടക്കാരും എണ്ണമററ ഗൃഹകളിലും നിശാക്ലബ്ബുകളിലും അവരുടെ സ്വർഗ്ഗം കണ്ടെത്തി. പക്ഷേ, ഈ സമയത്തു് ഒരു സാധാരണ നിരീക്ഷകനുപോലും കാണാമായിരുന്നു, മരണം അതിന്റെ നിഴൽ നഗരത്തിന്മേൽ വീഴ്ത്തുന്നുണ്ടെന്നു്. തെരുവുകൾ യാചകരെക്കൊണ്ടു തിങ്ങിവിങ്ങിയിരുന്നു. അഭയാർത്ഥികൾ എലികളെപ്പോലെ ചത്തുവീഴുകയാണു്; ആരും അവരുടെ സ്ഥിതിയെപ്പററി താല്പര്യമുള്ളവരായി കണ്ടില്ല. ബ്ലാക്ക്മാർക്കററു് പരസ്യമായിട്ടാണു നടക്കുന്നതു്. എല്ലാ പൗരബോധവും അപ്രത്യക്ഷമായിരിക്കുന്നു. മേയർ കെ. സി. വു അല്പം നിയമസമാധാനമെങ്കിലും പരിപാലിക്കാൻ ധീരമായി പോരാടി. പക്ഷേ, അദ്ദേഹം നിസ്സഹായത സമ്മതിക്കേണ്ടിവന്നു. അതൊരു ഭീകരമായ അന്തരീക്ഷമായിരുന്നു. വളരെ ആശ്വാസത്തോടെയാണു ഞാൻ ഇതിലും രസംകുറഞ്ഞ നാങ്കിങ്ങ് ജീവിതത്തിലേയ്ക്കു മടങ്ങിയതു്.

അദ്ധ്യായം മൂന്ന്

## നാങ്കിങ്ങ്ഭരണത്തിൻെറ പതനം

ഒടുവിൽ, ജൂലായ്മാസത്തിൽ നാണ്യവ്യവസ്ഥ പരിഷ്കരിക്കാനുള്ള ഒരു പദ്ധതി ഗവമ്മെണ്ട് അംഗീകരിച്ചു. 'സ്വണ്ണ യുവാൻ' എന്ന പേരിൽ ഒരു പുതിയ നാണയം ഇറക്കി; പഴയ 'ഫാപി' പിൻവലിക്കയും ചെയ്തു. പുതിയ നാണയം തികച്ചും സ്വണ്ണത്തിൻെറ പിൻബലമുള്ളതാണെന്നും അതിൻെറ വില ഇടിയാതിരിക്കുവാൻവേണ്ടി സകല കരുതൽവ്യവസ്ഥകളും എടുക്കുന്നതാണെന്നും പ്രഖ്യാപനമുണ്ടായി. ഈ പരിപാടി നടപ്പിൽ വരുത്താനുള്ള ദൃഢനിശ്ചയത്തിൻെറ അച്ചാരമായി, ഷാങ്ങ്ഹായ്യിൽ അതിനുള്ള ഉദ്യോഗസ്ഥനായി ഗവമ്മെണ്ട് ചിയാങ്ങ് ചിങ്ങ്—കോയെ നിയമിച്ചു. ജനറൽ ചിയാങ്ങ് കൈഷക്കിൻെറ പുത്രനായ ഇദ്ദേഹം നീതിനിഷ്ഠയ്ക്കും ധീരതയ്ക്കും പ്രസിദ്ധനായിരുന്നു. നഗരത്തിലെ സാമ്പത്തികനില ശരിയാക്കുന്നതിനുവേണ്ടി, സ്ഥാനമാനങ്ങൾ നോക്കാതെ ആരോടും പെരുമാറുവാനുള്ള അപരിമിതമായ അധികാരം ഇളയ ചിയാങ്ങിനു ലഭിച്ചു. കരിഞ്ചന്തക്കാർ, നാണയസാട്ടാക്കാർ മുതലായി നിയമവിരുദ്ധമായ ഏർപ്പാടുകളിൽ തല്പരരായ എല്ലാവരെയും കിടുകിടെ വിറപ്പിക്കുന്ന സൈനികമൂർച്ചബുദ്ധിയോടെയാണു ചിയാങ്ങ് ചിങ്ങ്—കോ തൻെറ ജോലിയാരംഭിച്ചതു്. നാലാഴ്ചയിലധികക്കാലം അദ്ദേഹം ഭീഷണികൊണ്ടു ഷാങ്ങ് ഹായ്യെ മര്യാദയ്ക്കു നിറുത്തി. പക്ഷേ, ഏറെത്താമസിയാതെ ടൈഗർച്ചിയാങ്ങ് തുവിൻെറ അധോലോകസാമ്രാജ്യത്തിൻെറ അദൃശ്യശക്തിയോടേററുമുട്ടി. ചിയാങ്ങ് ചിങ്ങ്—കോ അറസ്റ്റ്ചെയ്തു പ്രത്യേക കോടതിയുടെ മുമ്പാകെ ഹാജരാക്കിയ ഒരാൾ തുവിൻെറ ഏജൻറാണെന്നു് എല്ലാവർക്കുമറിയാവുന്ന ഒരാളായിരുന്നു. ഈ അറസ്ററുകൊണ്ടു ടൈഗർ ചിയാങ്ങ് ബോധപൂർവ്വം തുവിൻെറ ശക്തിയെ വെല്ലുവിളിക്കു

കയായിരുന്നു ചെയ്തതു്. യുദ്ധം ആരംഭിച്ചുവെന്നും, അതിന്റെ ഫലത്തിന്മേലാണു നാണ്യവ്യവസ്ഥയുടെ ഭാവി നിലനില്ക്കുന്ന തെന്നും ചൈനയിൽ എല്ലാവർക്കും അറിയാമായിരുന്നു. സന്ദർഭം, പരമാൎത്ഥത്തിൽ, അതി ആശങ്കാപൂൎണ്ണമായ ഒന്നായിരുന്നു. ഇളയ ചിയാങ്ങിനു് വിവേകമുണ്ടാവാൻവേണ്ടി ഞാൻ കുറച്ചുസമയം കാത്തിരുന്നു. പക്ഷേ, ടൈഗർ മനംമാററത്തിന്റെ ലക്ഷണം കാണിക്കുന്നില്ലെന്നു കണ്ടപ്പോൾ ശാന്തമായി നാങ്കിങ്ങിലേയ്ക്കുപോയി. ശക്തനായ ജനറലിസ്സിമോ കീഴടങ്ങി; ദ്രുവിന്റെ ഏജൻറ് നാമമാത്രമായ ഒരു ശിക്ഷയും ഏററു സ്വതന്ത്രനായി.

ഏതാണ്ടാസമയത്തു ടൈഗർ ചിയാങ്ങിനു് അത്രത്തോളംതന്നെ ശക്തിമാനായ മറെറാരു ശത്രുവുമായി ഏററുമുട്ടേണ്ടിവന്നു. യാങ്ങ്സി ഡെവലപ്പ്മെൻറ് കോർപ്പറേഷൻ വക ഗുദാമുകളിൽ നിരോധിതവസ്തുക്കളുടെ അതിഭീമമായ ഒരു ശേഖരം ഉള്ളതായി അദ്ദേഹത്തിന്റെ കീഴ്ജീവനക്കാർ കണ്ടുപിടിച്ചു. മദാം ചിയാങ്ങിന്റെ ജ്യേഷ്ഠത്തിയെ വിവാഹം ചെയ്തിരുന്ന എച്ച്. എച്ച്. കങ്ങ് ആയിരുന്നു ഈ കമ്പനിയുടെ തലവൻ. എച്ച്. എച്ച്. കങ്ങിന്റെ പുത്രനും മദാം ചിയാങ്ങിന്റെ മരുമകനുമായ ഡേവിഡ് കങ്ങ് ആയിരുന്നു ഈ ശേഖരത്തിന്റെ സൂക്ഷിപ്പുകാരൻ. ടൈഗർ ഈ കമ്പനി കൈയേറുകയും ചരക്കുകൾ കൈവശപ്പെടുത്തുകയും ചെയ്തതിനു പുറമേ ഡേവിഡ് കങ്ങിനെത്തന്നെ അറസ്റ്റ്ചെയ്യുമെന്നു ഭീഷണിപ്പെടുത്തുകയും ചെയ്തു. ആ ചെറുപ്പക്കാരൻ തന്റെ കൊച്ചമ്മയെ ഫോൺമാർഗ്ഗം വിവരമറിയിച്ചു. ഫോൺവാർത്ത ലഭിച്ചപ്പോൾ എന്റെ ഭാര്യയും ഞാനും ജനറലിസ്സിമോയുമായി ഭക്ഷണം കഴിക്കുകയായിരുന്നു. ഫോണിൽ സംസാരിച്ചതു മദാംതന്നെയാണു്. അവർ തിരിച്ചുവന്നതു മിന്നൽ ചിതറിക്കൊണ്ടാണു്. രാവിലെ താൻ ഷാങ്ങ്ഹായ്ക്കു പോവുകയാണെന്നു് അവർ മുഖവുരയൊന്നും കൂടാതെ പറഞ്ഞു. കാര്യമെന്താണെന്നു് അപ്പോൾ എനിക്കു യാതൊരു രൂപവുമുണ്ടായിരുന്നില്ല. പക്ഷേ, വീട്ടിൽ തിരിച്ചെത്തിയ ഉടനെതന്നെ മദാമിന്റെ യാത്രയുടെ കാരണമെന്തെന്നു കണ്ടുപിടിച്ചറിയാൻ, ഷാങ്ങ്ഹായിലെ

എൻെറ പ്രതിനിധിക്ക് ഒരു സന്ദേശമയച്ചു. ഞാനതു ബുദ്ധി മുട്ടേണ്ടിയിരുന്നില്ല. മദാം തൻെറ ഭർത്തൃപുത്രനെതിരായി ഇടപെട്ടെന്നും, കങ്ങ് താല്പര്യങ്ങൾക്കെതിരായി പ്രവർത്തിക്കുകയെന്നതു് അയാളുടെ അധികാരപരിധിക്കപ്പുറമാണെന്ന് അയാളെ താക്കീതുചെയ്യുകയുംചെയ്തെന്നും അടുത്ത സായാഹ്നത്തിനു മുമ്പായി ചൈനയിലെങ്ങും പ്രസിദ്ധമായിക്കഴിഞ്ഞിരുന്നു. കുറച്ചുദിവസം കഴിഞ്ഞു്, നാട്ടിൽ വലിയ ഒരു അപവാദത്തിനിടയാക്കിക്കൊണ്ടു് ഡേവിഡ്കങ്ങ് അമേരിക്കയിലേക്കു പോയി.

നാണ്യസുരക്ഷിതത്വത്തിനുവേണ്ടിയുള്ള സമരം അങ്ങിനെയവസാനിച്ചു. മനസ്സു മടുത്തു് ചിയാങ്ങ് ചിങ്ങ്—കോ തന്റെ ജോലി രാജികൊടുത്തു. 'ഫാപി' പോയവഴിക്കുതന്നെയാണു് അതിൻെറ സ്ഥാനത്തു വന്ന സ്വർണ്ണയുവാൻെറയും ഗതി എന്നു വ്യക്തമായി. ഏതാനുംദിവസം കഴിഞ്ഞു് ഞാൻ പെക്കിങ്ങിലായിരുന്നപ്പോഴാണു് തകർച്ചസംഭവിച്ചതു്.

ജനറലിസ്സിമോയുമായി, മേൽപറഞ്ഞ വിരുന്നിനിടയിൽ, ഞാൻ പെക്കിങ്ങ് സന്ദർശിച്ചിട്ടുണ്ടോ എന്നു് അദ്ദേഹം ചോദിച്ചു. അടുത്തുതന്നെ പോകാനുദ്ദേശിക്കുന്നുണ്ടെന്നു് ഞാൻ മറുപടി പറഞ്ഞു. ഒരു സ്വകാര്യവിമാനം അതിലേക്കു വിട്ടുതരാമെന്നദ്ദേഹം പറയുകയും ഞാനതു് നന്ദിപൂർവ്വം സ്വീകരിക്കുകയുംചെയ്തു. രണ്ടാഴ്ചകഴിഞ്ഞു് അന്നു് ഉത്തരതലസ്ഥാനമായിരുന്ന പെക്കിങ്ങിലേക്കു ഞാൻ പറന്നു. അഭ്യന്തരയുദ്ധത്തിൻെറ ഫലമായി ചിയാങ്ങിനെ തൻെറ തലസ്ഥാനത്തുനിന്നു് ആറു മാസത്തിനകം തുരത്തിയുന്ന പ്രതിസന്ധിഘട്ടം അത്രയ്ക്കു് ആസന്നമാണെന്നു് അന്നു ഞാൻ മനസ്സിലാക്കിയിരുന്നില്ല. രാവിലെ നാങ്കിങ്ങിൽനിന്നു തിരിക്കുമ്പോൾ ഒന്നും അസാധാരണമായിട്ടുണ്ടായിരുന്നില്ല. വൈകിട്ടു് ഞങ്ങൾ പെക്കിങ്ങിലെത്തിയപ്പോൾ അന്തരീക്ഷം ആശങ്കാജനകമായിക്കഴിഞ്ഞിരുന്നു. ത്സിനാൻ എന്ന സാംസ്ഥാനികതലസ്ഥാനം കമ്മ്യൂണിസ്റ്റുകാർക്കു് കീഴടങ്ങിയെന്നു് വർത്തമാനം പെക്കിങ്ങിലെത്തിയിരുന്നു. കമ്മ്യൂണിസ്റ്റുകാർ ആദ്യം കൈവശപ്പെടുത്തിയ പട്ടണം ഇതായിരുന്നു. ഈ വർത്തമാനശകലം എല്ലാവരെയും സ്തംഭിപ്പിച്ചു. ഞങ്ങൾ താമസിച്ചി

രുന്ന വാഗൺസ്-ലിററ്ഹോട്ടലിൽ എല്ലാവരും ഒരുകാര്യമേ സംസാരിച്ചിരുന്നുള്ളു—കമ്മ്യൂണിസ്റ്റുകാർ ഉടനെ പെക്കിങ്ങ് ആക്രമിക്കുമോ എന്നതു്. കമ്മ്യൂണിസ്റ്റുസൈന്യം അമ്പതുമൈലട്ടത്തെത്തിയിരുന്നതുകൊണ്ടു് നഗരം ഭയപ്പെട്ടു കഴിയുകയായിരുന്നു. പക്ഷേ, കമ്മ്യൂണിസ്റ്റുകാർക്കു് വലിയ നഗരങ്ങൾ പിടിച്ചടക്കാനോ കൈവശംവയ്ക്കുവാനോ വേണ്ടത്ര ആയുധശക്തിയില്ലെന്നായിരുന്നു പൊതുധാരണ. എന്നല്ല അവർ അങ്ങനെ എന്തെങ്കിലും ചെയ്യാനുള്ള മട്ടും കാണിച്ചില്ല. അതുകൊണ്ടു് ത്സിനാൻ പിടിച്ചതു് എല്ലാവർക്കും അപ്രതീക്ഷിതമായിരുന്നു.

പെക്കിങ്ങ് അതിമനോഹരമായ ഒരു നഗരമാണ്, അതിനു് ഒരു സാമ്രാജ്യരാജധാനിയുടെ അന്തരീക്ഷമാണുള്ളതു്. സ്വപ്നംപോലെ തിളങ്ങുന്ന മഞ്ഞമേൽപ്പുരകൾകൊണ്ടു് അതിവിശാലമായ ഒരു ഭാഗമെല്ലാം നിറച്ചു്, തലസ്ഥാനത്തിനാകെ അധിപതിയെന്നോണം നിലകൊള്ളുന്ന 'വിലക്കപ്പെട്ട നഗരം.' വിശാലമായതടാകങ്ങളോടനുബന്ധിച്ചുള്ള ആരാമങ്ങളും കൃത്രിമമലകളും. അവസാനമില്ലാത്ത അങ്കണങ്ങളോടുകൂടിയ ഉയരംകുറഞ്ഞ വീടുകൾ. കുളങ്ങളും 'പാറത്തോട്ട'ങ്ങളും. ഭീമാകാരമായ കോട്ടയും, അതിലെ ഗംഭീര കവാടങ്ങളും പെരുമ്പറ ഗോപുരങ്ങളും—ഇവയെല്ലാം ലണ്ടൻ, പാരീസ്, ന്യൂയോർക്കു് മുതലായ നഗരങ്ങളിലെ കാഴ്ചകൾ കണ്ടു പരിചയിച്ച സന്ദർശകരെപ്പോലും വിസ്മയിപ്പിക്കാതിരിക്കയില്ല. പക്ഷേ, ഞങ്ങൾ ആദ്യമായി അതു കണ്ടപ്പോൾ അതിൻെറ അവസ്ഥ ശോചനീയമായിരുന്നു. രണ്ടു ദശവഷക്കാലമായി പെക്കിങ്ങ്ബോധപൂവ്വം അവഗണിക്കപ്പെട്ടിരിക്കുകയാണ്. 'വിലക്കപ്പെട്ട നഗരത്തിന്റെ' സംരക്ഷണച്ചെലവായി അനുവദിക്കപ്പെട്ടിരുന്ന തുക അടിച്ചുതളിക്കാരുടെ കൂലി കൊടുക്കാൻ പോലും തികയുകയില്ലെന്നാണു ഞാൻ കേട്ടതു്. ആ മനോഹരതീത്ഥങ്ങളെല്ലാം കാടുകയറി വൃത്തിഹീനമായി തള്ളപ്പെട്ടിരിക്കുന്നു. കമ്മ്യൂണിസ്റ്റധീനപ്രദേശങ്ങളിൽനിന്നുള്ള അഭയാത്ഥികൾ നഗരത്തിലെ വിശ്വവിഖ്യാതമായ മന്ദിരങ്ങളിൽ ബലാല്ക്കാരമായി പ്രവേശിച്ചു് അവിടെ അടിഞ്ഞുകൂടിയിരിക്കയാണ്. ശുചീകരണസംവിധാനങ്ങൾ യാതൊന്നും ഇല്ലെ

ന്നമാത്രമല്ല വെറും സാധാരണ സൗകര്യങ്ങൾപോലും അവിടെയില്ല. ലോകത്തിലേഴ്സും മനോഹരമായ സൗധങ്ങളിലൊന്നെന്നു് സാർവ്വത്രികമായി അംഗീകരിക്കപ്പെട്ടിട്ടുള്ള 'സ്വർഗ്ഗക്ഷേത്ര'ത്തിൽ ആയിരത്തിലധികം വിദ്യാത്ഥികൾ തോന്ന്യവാസമായി ജീവിക്കുകയാണു്. അമ്പതിൽപരം വിദ്യാത്ഥികൾ ഉറങ്ങുന്നതു 'സ്വർഗ്ഗപുത്ര'ൻെറ പട്ടാംബരമണ്ഡപത്തിലാണു്. ആ വിശുദ്ധ പരിസരങ്ങളിലെ അഴക്കു് അവണ്ണനീയമാണു്. കൺഫ്യൂഷ്യസ് ക്ഷേത്രവും ക്ലാസിക്കുകളുടെ മന്ദിരവും അവർ വെറുതേ വിട്ടില്ല. ആകെക്കൂടി അതൊരു വേദനാകരമായ കാഴ്ചയായിരുന്നു. മേയറെ സന്ദർശിച്ചപ്പോൾ ഞാനിക്കാര്യം അദ്ദേഹത്തോടു് സംസാരിച്ചു, അദ്ദേഹം മറുപടി പറഞ്ഞതു്, "യുദ്ധരംഗത്തായിരിക്കേണ്ട ഈ ചെറുപ്പക്കാരുടെ വിചാരം അവർ ഞങ്ങളുടെ യജമാനന്മാരാണെന്നാണു്, എൻെറ അധികാരം അവരുടെമേൽ ചെല്ലുകയില്ല. അവർക്കു് ഇഷ്ടമുള്ള ഏതു കെട്ടിടവും കൈവശപ്പെടുത്തുന്നതിനെ തടയാൻ യാതൊരു വഴിയുമില്ല." എന്നായിരുന്നു. സിവിൽഭരണാധികാരികളെ സംബന്ധിച്ചു് ഇതു് വാസ്തവമായിരുന്നെങ്കിലും പെക്കിങ്ങിൻെറ സൈനികാധികാരികൾ അത്ര എളുപ്പത്തിൽ നിയന്ത്രിക്കാവുന്നവരായിരുന്നില്ല. ഈ ഭാഗത്തെ സൈനികപരമാധികാരം പ്രസിദ്ധനായ ജനറൽ ഫുത്്സോയിയിലാണു് നിക്ഷിപ്തമായിരുന്നതു്. ഇദ്ദേഹം മാത്രമാണു് വടക്കൻചൈനയിലെ കോമിന്താങ്ങ് സൈന്യങ്ങൾക്കുള്ള ഏക ആശാകേന്ദ്രം എന്നാണു് അമേരിക്കക്കാർ ഗണിച്ചിരുന്നതു്. അദ്ദേഹത്തിനു് ചിയാങ്ങ് വേണ്ടത്ര ആയുധസാമഗ്രികൾ കൊടുക്കുന്നില്ലെന്നു പരാതി പറഞ്ഞതുകൊണ്ടു് അമേരിക്കക്കാർ നേരിട്ടു് അദ്ദേഹത്തിനു് ആയുധമെത്തിച്ചുകൊടുക്കാനുള്ള അനുവാദത്തിനുവേണ്ടി കുറേക്കാലമായി അവർ ചിയാങ്ങിനെ നിർബ്ബന്ധിക്കുകയാണു്. പക്ഷേ, ചിയാങ്ങിനു തൻെറ ചങ്ങാതിയെ കുറേക്കൂടി ശരിക്കറിയാമായിരുന്നു. അനന്തരസംഭവങ്ങൾ അതു് ശരിയാണെന്നു് തെളിയിക്കുകയുംചെയ്തു. അമേരിക്കൻ ആയുധസാമഗ്രികൾ നേരിട്ടു ലഭിച്ചുകൊണ്ടിരുന്നപ്പോൾ ഫുത്്സോയിയുടെ അധികാരം വലിയതായിരുന്നു. അദ്ദേഹം വളരെ സമത്ഥനാ

യ ഒരുദ്യോഗസ്ഥനാണെന്നതു് വാസ്തവം. അദ്ദേഹം യുദ്ധരംഗത്തായിരുന്നതുകൊണ്ടു് എനിക്കു് അദ്ദേഹത്തെ കാണാൻ കഴിഞ്ഞില്ല. പക്ഷേ, അദ്ദേഹത്തിന്റെ ഡെപ്യൂട്ടി ഔദ്യോഗികമായ ഒരു വിരുന്നു തന്നു. പണ്ടത്തെ ജാപ്പനീസ് പ്രതിപുരുഷാലയത്തിൽവച്ചാണതു നടന്നതു്. കുപ്രസിദ്ധമായ ഇരുപത്തൊന്നു് ആവശ്യങ്ങൾ ചൈനാക്കാരുടെമേൽ അടിച്ചേല്പിക്കപ്പെട്ട ചരിത്രപ്രസിദ്ധമായ മുറിയിൽവെച്ചാണു് ഞങ്ങൾക്കു് സ്വീകരണം തന്നതു്. വിരുന്നു് അതിവിശേഷമായ ഒന്നായിരുന്നു. പെക്കിങ്ങിനു ചുററും ഇരച്ചുകയറുന്ന കമ്മ്യൂണിസ്റ്റുസൈന്യങ്ങളെ ഒററയടിക്കു് തൂത്തുവാരിക്കളയാനുള്ള പദ്ധതികളെല്ലാം ഞങ്ങൾ അവിടെവെച്ചുകേട്ടു. പക്ഷേ, പിറേറദിവസം എനിക്കു ലഭിച്ച ഒരു വർത്തമാനം കാര്യങ്ങൾ എങ്ങനെയാണു തിരിയുന്നതെന്നതിന്റെ ഒരു സൂചനയായിരുന്നു. എന്റെ ഒരു സഹപ്രവർത്തകൻ—അദ്ദേഹം ഒരു പാശ്ചാത്യശക്തിയുടെ പ്രധാന പ്രതിനിധിയാണു്—സംഭാഷണത്തിനിടയിൽ എന്നോടു പറഞ്ഞു, അദ്ദേഹം പെക്കിങ്ങിലെ കമ്മ്യൂണിസ്റ്റുകാരുമായി ഒരു ഏർപ്പാടു ചെയ്തിട്ടുണ്ടെന്നും അദ്ദേഹത്തിന്റെ രാജ്യത്തെ ഒരു 'സംഘം' ലക്ഷക്കണക്കിനു പവൻ വിലവരുന്ന ആയുധങ്ങൾ കമ്മ്യൂണിസ്റ്റുകാർക്കു വില്ക്കുന്നുണ്ടെന്നും. ഞാൻ പകച്ചുപോയി. ഫുത്സോയിയുടെ മൂക്കിനുതാഴെതന്നെ ഇതെങ്ങിനെ ചെയ്വാൻ സാധിച്ചുവെന്നു് ഞാനദ്ദേഹത്തോടു ചോദിച്ചു. അദ്ദേഹം കണ്ണിമയ്ക്കുക മാത്രം ചെയ്തു്, അതൊക്കെ ശരിയാക്കാമെന്നു പറഞ്ഞു! മൂന്നു മാസത്തിനകം ഫുത്സോയി കമ്യൂണിസ്റ്റ്പക്ഷം ചേർന്നുകൊണ്ടു്, കാര്യങ്ങൾ ശരിയാക്കിയിരുന്നുവെന്നു വ്യക്തമായി.

കുറെ പ്രസംഗങ്ങൾ ചെയ്യുവാൻ പ്രസിദ്ധമായ പീറ്റായൂണിവേഴ്സിററി എന്നെ ക്ഷണിച്ചിരുന്നു. പെക്കിങ്ങിലെ മററു വിദ്യാഭ്യാസസ്ഥാപനങ്ങളും അവരുടെ ആതിഥ്യം എനിക്കു നൽകി. ഇതു് നഗരത്തിലെ ബുദ്ധിജീവികളുമായി സമ്പർക്കത്തിലേർപ്പെടാൻ എനിക്കവസരമുണ്ടാക്കി. ദൂരെ ഒരു സർവ്വകലാശാലയിൽ പ്രസംഗത്തിനു പോയിരുന്ന ഡോക്ടർ ഹുഷി തന്റെ സ്നേഹിതന്മാർക്കു് എന്നെപ്പററി എഴുതിയിരുന്നതുകൊണ്ടു് അവർ എന്നെ വളരെ സൗഹാർദ്ദത്തോടും സ്നേ

ഹത്തോടും സ്വീകരിച്ചു. പ്രൊഫസാന്മാരുടെ ജീവിതസാഹചര്യങ്ങൾ ദയനീയമായിരുന്നു. അവർക്കു കിട്ടിയിരുന്നതു് തുച്ഛമായ ശമ്പളംമാത്രമാണു്. അതിനുപുറമേ കറാച്ചുരിയും! ഉണ്ണാനോ മാനമായിട്ടുടുക്കാനോ വേണ്ടതു് അവർക്കു കിട്ടിയിരുന്നില്ലെന്നുപറഞ്ഞാൽ അതു് അക്ഷരംപ്രതി വാസ്തവമാണു്. എങ്കിലും ചൈനയുടെ വിദ്യാഭ്യാസപാരമ്പര്യം നിലനിറുത്തിക്കൊണ്ടുപോകുവാൻവേണ്ടി അവർ ധീരമായി യത്നിച്ചു. അവരിൽ പലരും അസംതൃപ്തരായിരുന്നുവെന്നതിൽ അത്ഭുതത്തിനവകാശമില്ല. ഒരു നല്ല സംഖ്യ മാവോതു്സെതുങ്ങിന്റെ അനുഭാവികളായിരുന്നു. പോയി—പോയെപോലുള്ള പല കമ്മ്യൂണിസ്റ്റ്നേതാക്കന്മാരും,കമ്യൂണിസ്റ്റ്കക്ഷിയിലേയ്ക്കുപോയ വിദ്യാത്ഥികളായിരുന്നു. മുതിന്ന വിദ്യാത്ഥികൾ സമീപത്തുള്ള കമ്മ്യൂണിസ്റ്റധീനപ്രദേശങ്ങളിലേയ്ക്കു് സംഘമായി പുറപ്പെട്ടുപോവുക എന്നതു് ഒരു പതിവായിത്തീന്നിരിക്കുന്നുവെന്നു് സവ്വകലാശാലയിലെ അദ്ധ്യാപകന്മാർ എന്നോടു പറഞ്ഞു. വിദേശികളായ പ്രൊഫസർമാരുടെ അനുഭാവം്കമ്മ്യൂണിസ്റ്റ്കാരോടായിരുന്നുവെന്നതാണു് വിസ്മയാവഹമായ മറെറാരു സംഗതി.

ഞാൻ പെക്കിങ്ങിൽ പന്ത്രണ്ടുദിവസം താമസിച്ചു. എൻെറ താമസത്തിന്റെ അവസാനത്തെ രണ്ടുദിവസം ഒരു അഭൂതപൂവ്വമായ സംഭവവികാസമുണ്ടായി. 'വാങ്ങൽ ബഹളം' എന്നാണു് അവിടെ അതിനെ വിളിച്ചിരുന്നതു്. അതു് ഒരു വക മാനസിക വസന്തയായിരുന്നു. പണം കൈവശമുള്ള സകല നഗരവാസികളും പീടികകളിലേയ്ക്കോടി കിട്ടുന്നതെല്ലാം വാങ്ങിച്ചുകൂട്ടി. ചൈനാക്കാരനായ ഒരു പരിചയക്കാരൻ കടകൾതോറും കയറിയിറങ്ങി വാച്ചുകൾ വാങ്ങിച്ചു. മറെറാരാൾ ഫൗണ്ടൻപേനയിൽ കേന്ദ്രീകരിച്ചു. കൈയിലുള്ള കടലാസുനാണ്യം എങ്ങനെയെങ്കിലും കൈയൊഴിച്ചു് വിലയുള്ള എന്തെങ്കിലും വസ്തു കരസ്ഥമാക്കണമെന്നു മാത്രമാണു് എല്ലാവരുടേയും താല്പര്യം. വളരെയധികം ആശയ്ക്കിടകൊടുത്ത സ്വണ്ണയുവാൻ അതിൻെറ മുൻഗാമിയുടെ വഴിയേതന്നെ പോകയാണെന്നു് വ്യക്തമായിരുന്നു. പെട്ടെന്നുള്ള ഈ സംഭവഗതിയുടെ കാരണം വെളിവായില്ല. ഒരുപ

ക്ഷേ, സെൻസർഷിപ്പുകൊണ്ടു് ഇതുവരെ മറച്ചുവെച്ചിരുന്ന മഞ്ചൂറിയയിലെ പരാജയങ്ങളെപ്പററി പൊതുജനങ്ങൾ ഏതന്തെങ്കിലും ഊഹിച്ചറിഞ്ഞുകാണണം.

ഞങ്ങൾ പെക്കിങ്ങിലുള്ളപ്പോൾത്തന്നെ ചിയാങ്ങ് കൈഷക്ക് അവിടെ വരികയും, ധൃതിപിടിച്ച ചില ആലോചനകൾക്കുശേഷം മുക്ഡനിലേയ്ക്കു പറക്കുകയും ചെയ്തു. അവിടെവെച്ചു് അദ്ദേഹം സേനാനായകന്മാരെ വിളിച്ചുകൂട്ടി, ജനറൽ ലിൻ പിയാവോയുടെ നേതൃത്വത്തിൽ നാട്ടുമ്പുറമെല്ലാം പിടിച്ചടക്കിയിരുന്ന സുശക്തമായ കമ്മ്യൂണിസ്റ്റ് സൈന്യങ്ങളെയെല്ലാം നാമാവശേഷമാക്കുവാനുള്ള പദ്ധതി നിശ്ചയിച്ചു. മഞ്ചൂറിയായിൽ യുദ്ധം തുടങ്ങുന്നതിനുമുമ്പുതന്നെ 'ഇരട്ടപ്പത്തിനു'—ഒക്ടോബർ പത്താം തീയതി—തലസ്ഥാനനഗരിയിലുണ്ടായിരിക്കാൻവേണ്ടി നാങ്കിങ്ങിലേയ്ക്കു മടങ്ങി. അന്നാണ് കോമിന്താങ്ങ് ദേശീയദിനം ആഘോഷിക്കുന്നതു്. എങ്കിലും അക്കൊല്ലം ആഘോഷങ്ങളൊന്നുമുണ്ടായില്ല. നേതൃത്വത്തിലും ശിക്ഷണത്തിലും സജ്ജീകരണത്തിലും ചിയാങ്ങിനുണ്ടായിരുന്ന ഏററവും നല്ല വിഭാഗമായ മഞ്ചൂറിയൻ പട്ടാളങ്ങളെ ലിൻപിയാവോ വലയം ചെയ്തുവെന്നും അവർ കൂട്ടമായി കീഴടങ്ങുകയാണെന്നും വർത്തമാനംവന്നു തുടങ്ങിയിരുന്നു. മഞ്ചൂറിയൻ സൈനികപ്രവർത്തനം അതിവേഗത്തിൽ തികഞ്ഞ പരാജയത്തിലവസാനിക്കുകയാണ്. ഉത്തരചൈനയും വളരെനാൾ പിടിച്ചുനില്ക്കുകയില്ലെന്നു വ്യക്തമായി. അങ്ങനെ, 'ഇരട്ടപ്പത്തു്' മ്ലാനമായ അന്തരീക്ഷത്തിലാണ് ആഘോഷിക്കപ്പെട്ടതു്.

ഭരണകൂടത്തിന്മേൽ ചിയാങ്ങിന്റെ നിയന്ത്രണം കുറയ്ക്കുവാനുള്ള സമ്മർദ്ദം വർദ്ധിച്ചുതുടങ്ങി. സൈന്യം, രാഷ്ട്രീയനേതാക്കന്മാർ, ഉല്പതിഷ്ണുക്കൾ എന്നല്ല ഉയർന്ന ഉദ്യോഗസ്ഥന്മാർവരെ വിവിധകേന്ദ്രങ്ങളിൽനിന്നും ഈ സമ്മർദ്ദമുണ്ടായി. അസാധാരണവും അപ്രതീക്ഷിതവുമായ ഒരു സംഭവവികാസം ലെജിസ്ലേററീവ് യുവാൻ എന്ന പാർലമെൻറ് സ്ഥാനം ഏറെറടുക്കാൻ തുടങ്ങിയതായിരുന്നു. കോമിന്താങ്ങ് രൂപീകരിച്ച ഭരണഘടനയനുസരിച്ചു് ഗവമ്മേണ്ടിനു് ലെജിസ്ലേററീവ് യുവാനോടു് ഉത്തരവാദിത്തമില്ലായിരുന്നു. പ

ക്ഷേ, ഈ സഭ ജനകീയ അസംതൃപ്തി പ്രകടിപ്പിക്കുവാനും ചിയാങ്ങിൻെറ ഭരണം ദുർഘടമാക്കുവാനും തുടങ്ങി. എന്തിനെയും ആരെയും വിമർശിക്കുകയെന്നൊരു സമ്പ്രദായം അതു് ആരംഭിച്ചു. മന്ത്രിസഭയെ നിയമിക്കുവാൻ ചിയാങ്ങിനുള്ള അധികാരത്തെ പ്രകാരാന്തരേണ അതു് ചോദ്യം ചെയ്തു. പ്രധാനമന്ത്രി വോങ്ങ് വെൻ–ഹാവോ രാജിവെച്ചിരുന്നു. പക്ഷേ, ചിയാങ്ങ് നിർദ്ദേശിക്കുന്ന ആരെയും നിയമിക്കുന്നതു് ലെജിസ്ലേററീവ്‌യുവാൻ തടസ്സപ്പെടുത്തിക്കൊണ്ടിരുന്നു. അഭ്യന്തരയുദ്ധമവസാനിപ്പിച്ചു് സമാധാനം സ്ഥാപിക്കുവാൻ അവർ ഉച്ചത്തിൽ ആവശ്യപ്പെട്ടു. ഭരണഘടന നിഷ്കർഷയായി പാലിക്കുന്നുണ്ടെന്നു് നോക്കുന്നതിനു ഭരണപരമായ വൈകല്യങ്ങളെപ്പററി അന്വേഷിക്കാൻ അധികാരവുംകൂടിയുണ്ടായിരുന്ന കൺട്രോൾയുവാൻ, ചിയാങ്ങിനെയോ അദ്ദേഹത്തിൻെറ പാർശ്വവർത്തികളേയോ അപമാനിക്കുന്ന കാര്യങ്ങളിൽ അന്വേഷണം നടത്താൻ തുടങ്ങി. യാങ്ങ്സി ഡെവലപ്പ്മെൻറ് കോർപ്പറേഷനെതിരായി ചിയാങ്ങ് ചിങ്ങ്–കോ നടത്തിയ നടപടികളുടെ ഫലമായി ഡേവിഡ് കങ്ങ് അമേരിക്കയിലേയ്ക്കു് പോയി പല മാസങ്ങൾ കഴിഞ്ഞതിനു ശേഷം അതിനെപ്പററി ഒരന്വേഷണം നടത്തണമെന്നു് കൺട്രോൾയുവാൻ ആവശ്യപ്പെട്ടു. ഇതിൻെറ ഉദ്ദേശ്യം മദാം ചിയാങ്ങ് കൈഷക്കിനെ എതിർക്കണമെന്നും അവമാനിക്കണമെന്നും മാത്രമായിരുന്നു. 1948 'ഇരട്ടപ്പത്തു്' കഴിഞ്ഞുള്ള ആഴ്ചകളിൽ ചിയാങ്ങ് ഭരണത്തോടുള്ള എതിർപ്പു് വർദ്ധിച്ചുവരികയാണെന്നും സമാധാനത്തിനുവേണ്ടിയുള്ള ഒരു ജനകീയപ്രസ്ഥാനം നാടാകെ വളരുന്നുണ്ടെന്നും വ്യക്തമായി.

വർദ്ധിച്ചുവരുന്ന ഈ എതിർപ്പിൻെറ മുമ്പിൽ ചിയാങ്ങിനുണ്ടായ പ്രതികരണം അദ്ദേഹത്തിനു് സഹജമായിട്ടുള്ളതുതന്നെയായിരുന്നു. മൂന്നുമാസത്തിനകം കമ്മ്യൂണിസ്റ്റുകാരെ എന്നേയ്ക്കുമായി തുലച്ചുകളയുന്നതാണെന്നു് ഒരു പ്രസംഗംകൂടി അദ്ദേഹം നടത്തി. ഇതുപോലുള്ള ഒരു വാഗ്ദാനം അദ്ദേഹം മെയ്‌മാസത്തിൽ ചെയ്തപ്പോൾ അതു് അസാദ്ധ്യമായ ഒരു കാര്യമാണെന്നു് തോന്നിയില്ല. അതിർകവിഞ്ഞ

ഒരവകാശവാദമായി പൊതുജനങ്ങൾ അതിനെ ഗണിച്ചു മില്ല. മെയ്മാസത്തിൽ കമ്മ്യൂണിസ്റ്റ്സൈന്യങ്ങളെപ്പററി വ്യക്തമായ രൂപം ആർക്കുമുണ്ടായിരുന്നില്ല. മാവോത്സെ തുങ്ങിനു് സുശക്തമായ ഒരു സൈന്യമുണ്ടെന്നു് സുവിദിതമായിരുന്നുവെങ്കിലും ഇതേവരെ അവർ സാരമായ ഒരു യുദ്ധവും നടത്തിയിരുന്നില്ല. യാതൊരു സംസ്ഥാനവും അവിതക്കിതമായി കമ്മ്യൂണിസ്റ്റധികാരത്തിൻകീഴിലായിക്കഴിഞ്ഞിരുന്നില്ല. അവർ വളരെ സ്ഥലങ്ങളിൽക്കൂടി അലഞ്ഞുനടന്നിരുന്നു. പക്ഷേ, പ്രധാനപ്പെട്ട സകല നഗരങ്ങളും മിക്ക സംസ്ഥാനങ്ങളും കേന്ദ്രഗവമ്മേണ്ടിൻെറ അധികാരത്തിൻകീഴിലായിരുന്നു. കേന്ദ്രഗവമ്മെണ്ടിൻെറ സൈന്യം നാല്പതുലക്ഷത്തിലധികമുണ്ടു്. അതിൽ ചില വിഭാഗങ്ങൾ അമേരിക്കക്കാരുടെ ശിക്ഷണം ലഭിച്ചതാണു്, അവർക്കു് ബമ്മയിൽവെച്ചു് ഒട്ടേറെ യുദ്ധപരിചയം ലഭിച്ചിട്ടുമുണ്ടു്. പക്ഷേ, നവമ്പറിൽ ഇതൊരു വെറും വീൺവാക്കായിത്തോന്നി. പത്തുലക്ഷത്തോളം വരുന്ന മഞ്ചൂറിയൻസൈന്യവും വടക്കുകിഴക്കൻ സംസ്ഥാനങ്ങളും ചിയാങ്ങിനു് നഷ്ടപ്പെട്ടിരിക്കുന്നു. പെക്കിങ്ങും റ്റീൻറ്സിൻ ആക്രമണവിധേയമായിരിക്കുന്നു, രക്ഷിക്കാൻ മാഗ്ഗവുമില്ല. പുറമേ, ഒററക്കണ്ണൻ സപ്പമെന്നറിയപ്പെടുന്ന ലിയുപോ—ചെങ്ങ്, പ്രഹരവിദഗ്ധനായ ചെൻ യി എന്ന രണ്ടു് ഭയപ്പെടേണ്ട സേനാനായകന്മാർ, നാങ്കിങ്ങിലേയ്ക്കുള്ള പ്രവേശനമാർഗ്ഗമെന്നു പ്രസിദ്ധമായ സൂച്ചോവിൻെറ മുമ്പിലെത്തിയിരിക്കുന്നു. സൂച്ചോവിൽ ഒരു ഭയങ്കരയുദ്ധം ആരംഭിച്ചിട്ടുണ്ടു്. അതിൽ തോററാൽ നാങ്കിങ്ങിൻെറയെന്നല്ല, ക്വോമിന്താങ്ങ്ഭരണത്തിന്റെതന്നെ വിധി തീരുമാനപ്പെട്ടു. കൈവശമുള്ള സകല സൈന്യങ്ങളും ചിയാങ്ങ് ഈ യുദ്ധത്തിലേക്കെറിഞ്ഞു. ദൂരത്തിലിരുന്നുകൊണ്ടുതന്നെ സൈനികപ്രവത്തനത്തിൻെറ നിയന്ത്രണം ചിയാങ്ങ് ഏറെറടുത്തുവെന്നും കേൾക്കുന്നുണ്ടു്. വലയം ചെയ്യുകയും നശിപ്പിക്കുകയുമായി ഒരു മാസത്തോളം ആ മഹായുദ്ധം നീണ്ടുനിന്നു. അഭ്യന്തരസമരത്തിലെ കാര്യമായ യുദ്ധം ഇതുമാത്രമായിരുന്നു. ഫലം നിണ്ണായകമായിരുന്നു. ചിയാങ്ങിൻെറ സൈന്യങ്ങൾ തോററു, വിജയം കമ്മ്യൂണിസ്ററുകാരുടേതായിരുന്നു.

അഭ്യന്തരമായും നില തകരുകയായിരുന്നു. സൂച്ചോ ആക്രമണത്തിനുമുമ്പ് ചിയാങ്ങ് ഒരു മർദ്ദനനയം ആരംഭിച്ചിട്ടുണ്ടായിരുന്നു. ചിയാങ്ങ് വിരുദ്ധസങ്കേതങ്ങളായ സർവ്വകലാശാലകളിൽ കോമിന്താങ്ങ് യുവജനസംഘമെന്ന പേരിൽ ഒരു ഫാസിസ്റ്റ് സംഘം വിദ്യാർത്ഥികളുടെ വേഷംകെട്ടി അസംതൃപ്തരെയെല്ലാം അടിച്ചമർത്താൻ നിയോഗിക്കപ്പെട്ടിരുന്നു. പോലീസ് ബന്തവസ് ബലപ്പെടുത്തിയിരുന്നു. സമാധാനത്തെപ്പററി സംസാരിക്കുന്നതു് ദേശാഭിമാനവിരുദ്ധവും, രാജ്യദ്രോഹപരവുമായി ഗണിക്കപ്പെട്ടു. പക്ഷേ, ഈ നടവടികൾക്ക് അല്പംപോലും ഫലമുണ്ടായില്ല. ലെജിസ്ലേററിവ് യുവാൻ പ്രതിപക്ഷത്തിൻെറ നാവായിത്തീർന്നിരുന്നു. ജനാധിപത്യത്തിൻെറ ഈ ആദ്യപടികളിൽ അമേരിക്കക്കാർ അവരുടെ ആശ സമർപ്പിച്ചു. അമേരിക്കൻപ്രതിപുരുഷാലയംതന്നെ സാവധാനത്തിൽ വൈസ് പ്രസിഡണ്ട് ലി ത്സുങ്ങ്—ജെന്നിന് സൂക്ഷിച്ച് പിൻബലം കൊടുക്കാൻ തുടങ്ങിയിരുന്നു. ചിയാങ്ങ് ഉദ്യോഗമൊഴിയുക മാത്രമാണ് രക്ഷാമാർഗ്ഗമെന്നു് അവർ അനൗദ്യോഗികമായി സൂചിപ്പിക്കുകയും ചെയ്തു.

ആ സമയത്തു് ശക്തിയായ ഒരമേരിക്കൻവിരുദ്ധപ്രക്ഷോഭണവും ആരംഭിച്ചിരുന്നു. ജപ്പാൻെറ അത്ഭുതാവഹമായ സാമ്പത്തികപുനർജ്ജനനവും, വൻകരയിലെ കമ്മ്യൂണിസ്റ്റ്ശക്തിക്ക് എതിർശക്തിയായി ജപ്പാനെ ബലപ്പെടുത്തണമെന്ന മക്കാർതറുടെ വാദവും ഒരു വലിയ പ്രക്ഷോഭണം പുലർത്താൻ വേണ്ടത്ര ന്യായം പൊതുജനങ്ങൾക്കു നൽകി. അതു കമ്മ്യൂണിസ്റ്റ്പ്രേരണയിലുണ്ടായതായിരിക്കണമെന്നു് ഇപ്പോൾ തെളിഞ്ഞിട്ടുണ്ടു്. പക്ഷേ, അതെവിടെനിന്നു വന്നിരുന്നാലും മിക്കവാറും എല്ലാ വിഭാഗം ജനങ്ങളും അതേറെറടുത്തു. ഗവമ്മെണ്ടിനുതന്നെ പ്രസ്താവനകൾ പുറപ്പെടുവിക്കേണ്ടിവന്നു. ഈ പ്രക്ഷോഭണം ഒരുതരം കൃതഘ്നതയാണെന്നു പറഞ്ഞ ഷാങ്ങ്ഹായ്‌യിലെ അമേരിക്കൻസ്ഥാനപതി (പ്രധാന പ്രതിനിധി) യുടെ മനോഭാവവും അമേരിക്കൻ ഉടമസ്ഥതയിലുള്ള ഷാങ്ങ്ഹായ് 'ഈവ്നിംഗ് ന്യൂസിലെ' ചൈനീസ് വിദ്വേഷമുഖപ്രസംഗങ്ങളും കാര്യങ്ങൾ കൂടുതൽ വഷളാക്കിയതേയുള്ളു. അമേരിക്കാവിരോധത്തിൻെറയും ചി

യാങ്ങ്പക്ഷപാതത്തെപ്പററിയുള്ള സംശയത്തിൻെറയും ഇരട്ടത്തീയ്മദ്ധ്യത്തിൽപ്പെട്ട അമേരിക്കൻ പ്രതിപുരുഷാലയം വളരെ ശ്രദ്ധാപൂർവ്വം ഉല്പതിഷ്ണുവിഭാഗത്തിനു് പിൻബലം കൊടുക്കാൻ തുടങ്ങി.

സൂച്ചോവിൻെറയും, പെങ്ങ്പുവിൻെയും പതനത്തോടുകൂടി ചിയാങ്ങിൻെറ നില അവതാളത്തിലായി. പരാജയപ്പെടാതെ നിന്ന സുശക്തമായ ഏക സൈന്യം മുസ്ലീംജനറലായ പയ്ച്ചുങ്ങ്സിയുടെ നേതൃത്വത്തിലുള്ളതായിരുന്നു. ഇദ്ദേഹം വൈസ്പ്രസിഡണ്ടിൻെറ അത്യന്തസുഹൃത്തും സഹപ്രവത്തകനുമായിരുന്നു. പയ്യുടെ കേന്ദ്രം ഹാങ്കോവിലായിരുന്നു. സൂച്ചോയുദ്ധത്തിൽ തൻെറ പട്ടാളത്തെ അദ്ദേഹം വിട്ടുകൊടുത്തില്ല. സൂച്ചോയുദ്ധത്തിൻെറ ദുരന്തത്തിനുശേഷം സൈന്യമേധാവികളെയും സംസ്ഥാനഗവണ്ണർമാരെയും ചിയാങ്ങ് നാങ്കിങ്ങിലേയ്ക്കു ക്ഷണിച്ചു. അപൂർവ്വംപേർ മാത്രമേ വരാൻ തയ്യാറായുള്ളു. ചൈനീസ്പത്രങ്ങളുടെ ഭാഷയിൽ പറഞ്ഞാൽ "മര്യാദപൂർവ്വമുള്ള ഈ അനുസരണക്കേടിൻെറ വസന്ത" അദ്ദേഹം താല്ക്കാലികമായിട്ടെങ്കിലും പിൻവാങ്ങേണ്ട കാലമായി എന്നു് മറെറന്തിനെക്കാളും ശക്തിയായി ചിയാങ്ങിനെ ബോദ്ധ്യപ്പെടുത്തി.

സംഭവഗതികൾ ഈ വിധത്തിലിരിക്കവെയാണു് ഒരു ദിവസം എൻെറ ഭാര്യയ്ക്കു് മദാം ചിയാങ്ങിൽനിന്നു് അതിമനോഹരമായ ഒരുകെട്ടു് ക്രിസാന്തിമംപൂക്കൾ സമ്മാനം ലഭിച്ചതു്. ഇതു വിസ്മയാവഹമായിത്തോന്നിയതുകൊണ്ടു് ഞങ്ങൾ ഫ്രഞ്ചുപ്രതിപുരുഷാലയത്തെ ഫോണിൽ വിളിച്ചു് ഇത്തരത്തിലൊരു സമ്മാനം മദാം മെറിയറിനു് ലഭിച്ചിട്ടുണ്ടോ എന്നന്വേഷിച്ചു. അവർക്കും അങ്ങനെയൊന്നു് ലഭിച്ചിരുന്നു. മറെറാരു പ്രതിപുരുഷൻെറ ഭാര്യയ്ക്കും ലഭിച്ചതായി ഞാൻ കേട്ടു. സ്നേഹപൂർവ്വമായ ഈ പ്രവൃത്തിയുടെ അത്ഥം ഞങ്ങൾക്കു മനസ്സിലായതു് മദാംചിയാങ്ങ് അമേരിക്കയിലേയ്ക്കു പോയിരിക്കുന്നുവെന്ന വാത്ത അടുത്ത പ്രഭാതത്തിലെ വത്തമാനപത്രങ്ങളിൽ വായിച്ചപ്പോൾ മാത്രമാണു്.

സമാധാനത്തിനുവേണ്ടിയുള്ള മുറവിളി വർദ്ധിച്ചുകൊണ്ടേയിരുന്നു. ജനറലിസ്സിമോയുടെ ഏററവും വിശ്വസ്ത ഉ

ദ്യോഗസ്ഥന്മാരിലൊരാളും, സിങ്കിയാങ്ങ് ഉൾപ്പെടെ തന്ത്ര പ്രധാനമായ വടക്കുപടിഞ്ഞാറൻസംസ്ഥാനങ്ങളിൽ അദ്ദേഹത്തിൻെറ പ്രതിനിധിയുമായിരുന്ന ജനറൽ ചാങ്ങ് ചി ചങ് പെട്ടെന്ന് സമാധാനകക്ഷിയുടെ നായകനായി നാങ്കിങ്ങിലെത്തി. അദ്ദേഹം എന്നെ കാണാൻ വന്നപ്പോൾ, എത്ര നാൾ അദ്ദേഹം നാങ്കിങ്ങിലുണ്ടായിരിക്കുമെന്നു ഞാൻ ചോദിച്ചു. "എല്ലാം ശരിയാകുന്നതുവരെ" എന്നായിരുന്നു അദ്ദേഹത്തിൻെറ മറുവടി. ചാങ്ങ്ചിചങ് കമ്മ്യൂണിസ്റ്റ്അധികാരികളുമായി സമ്പർക്കത്തിലാണെന്ന് ഞാൻ ഊഹിച്ചു. അവരിൽ പലരെയും അദ്ദേഹത്തിന് അടുത്തറിയാം. ജനറൽ മാർഷലിൻെറ മദ്ധ്യസ്ഥതക്കാലത്ത് കമ്മ്യൂണിസ്റ്റുകാരുമായുള്ള കൂടിയാലോചനകളിൽ അദ്ദേഹം ചിയാങ്ങിൻെറ പ്രതിനിധിയുമായിരുന്നു. മററു സമാധാനവാദികളെപ്പോലെ അദ്ദേഹം പ്രസംഗങ്ങളൊന്നും ചെയ്തില്ല. പക്ഷേ, ജനറലിസ്സിമോയെ നിർബ്ബന്ധിച്ചു സമ്മതിപ്പിക്കാൻ അദ്ദേഹം നിശ്ചയിച്ചിരുന്നുവെന്നു മനസ്സിലാക്കാൻ വിഷമമുണ്ടായിരുന്നില്ല.

ഒടുവിൽ ജനറലിസ്സിമോ കീഴടങ്ങി. പെട്ടെന്നുള്ള അദ്ദേഹത്തിൻെറ തീരുമാനത്തിനു കാരണം അദ്ദേഹത്തിൻെറ ഭാര്യയുടെ അമേരിക്കൻദൗത്യം പരാജയപ്പെട്ടതായിരുന്നുവെന്നു ഞാൻ കേട്ടു. അമേരിക്കൻ വിദേശകാര്യവകുപ്പ് അവർക്കു തണുത്ത സ്വീകരണമാണു നല്കിയത്. ഉടനെ എന്തെങ്കിലും സഹായം കൊടുക്കാമെന്ന വാഗ്ദാനവുമുണ്ടായില്ല. നാട്ടിൽ സ്വന്തം സൈന്യാധിപന്മാരാലും, വിദേശത്ത് അദ്ദേഹം സ്നേഹിതന്മാരെന്ന് ഗണിച്ചിരുന്നവരാലും വഞ്ചിക്കപ്പെട്ട്,മനസ്സില്ലാമനസ്സോടെ സ്ഥാനം വെച്ചൊഴിഞ്ഞ് ലി ത്സുങ്ങ് ജെന്നിന് ആക്ടിങ്ങ്പ്രസിഡണ്ടായി അധികാരം കൊടുക്കുവാൻ ചിയാങ്ങ് സമ്മതിച്ചു. അതുകഴിഞ്ഞ് അദ്ദേഹം തൻെറ അമ്മയുടെ ശവകുടീരത്തിങ്കൽ കൺഫ്യൂഷ്യൻ മതാചാരപ്രകാരമുള്ള തീർത്ഥയാത്രയ്ക്കായി സ്വന്ത സംസ്ഥാനമായ ചെക്കിയാങ്ങിലേയ്ക്കു തിരിച്ചു.

മുകളിൽ ചുരുക്കിവിവരിച്ച സംഭവങ്ങൾ പുറകോട്ടുനോക്കിക്കാണുമ്പോൾ ജനറലിസ്സിമോ ഈ സമയത്തു നേതൃത്വം

വെച്ചൊഴിഞ്ഞതാണ് കോമിന്താങ്ങിന്റെ പെട്ടെന്നുള്ള പതനത്തിനു കാരണമെന്നതിൽ എനിക്കു യാതൊരു സംശയവും തോന്നുന്നില്ല. ചിയാങ്ങിനെ കേന്ദ്രമാക്കിക്കൊണ്ടു മാത്രമെ കോമിന്താങ്ങിനെ രക്ഷിക്കാനുള്ള ഏതു പദ്ധതിയും രൂപീകരിക്കാനാവൂ. അദ്ദേഹത്തിനു മാത്രമേ ഭടന്മാരുടെയിടയിലും ദേശീയപ്രദേശങ്ങളിലെ ജനങ്ങളുടെയിടയ്ക്കും അധികാരവും സ്ഥാനവുമുണ്ടായിരുന്നുള്ളു. കീഴടങ്ങാതിരിക്കുവാനുള്ള സ്ഥൈര്യവും ഉറപ്പും അദ്ദേഹത്തിനു മാത്രമേയുണ്ടായിരുന്നുള്ളു. പക്ഷേ, സഹോദരങ്ങൾതമ്മിലുള്ള ഈ അഭ്യന്തരസമരം കൂടിയാലോചനകൾവഴി മാന്യമായ ഒരു പര്യവസാനത്തിലെത്തിക്കാം എന്ന് ഉറപ്പായി വിശ്വസിച്ചിരുന്ന ഇടത്തരക്കാരും ബുദ്ധിജീവികളും ശക്തിയായ പരാജയബോധത്തിനടിമപ്പെട്ടുപോയിരുന്നുവെന്നതാണു വാസ്തവം. പാർലമെൻറിലെ ഒരു മുഖ്യവിഭാഗം സമാധാനപരമായ കൂടിയാലോചനകൾക്കു വിലങ്ങുതടിയായി ചിയാങ്ങിനെ കാണുകയും അവരുടെ ആക്രമണം അദ്ദേഹത്തിൻെറ നേർക്കു തിരിച്ചുവിടുകയുംചെയ്തു. പോരെങ്കിൽ, വിദേശ—അമേരിക്കൻ—സ്വാധീനമില്ലെങ്കിൽപണ്ടേതന്നെ ചൈനയിൽ ഐക്യസമാധാനങ്ങൾ നടമാടുമായിരുന്നുവെന്ന് കമ്മ്യൂണിസ്റ്റ് റേഡിയോ നിരന്തരം ഊന്നിപ്പറഞ്ഞുകൊണ്ടിരുന്നു. അതുകൊണ്ട് ഏതാണ്ട് നവമ്പർ മദ്ധ്യം മുതൽ തനിക്ക് അധികാരമൊഴിയേണ്ടിവന്നേക്കുമെന്ന് ചിയാങ്ങിനറിയാമായിരുന്നു. തുടൎന്നുള്ള എതിർപ്പിനു വേണ്ടത്ര പണവും ആയുധവും മററു സാമഗ്രികളും ഫോർമോസയിൽ അദ്ദേഹം സംഭരിച്ചുകൊണ്ടിരുന്നു. അന്ന് ജപ്പാനിൽ മിക്കാഡോവേഷംകെട്ടിയിരുന്ന മക്ആർതർ ഫോർമോസാ കമ്മ്യൂണിസ്റ്റ് നിയന്ത്രണത്തിൽ പെടാതിരിക്കുവാൻ ബദ്ധകങ്കണനായിരുന്നു. അങ്ങനെ ഒരുദിവസം അധികമൊച്ചപ്പാടൊന്നും കൂടാതെ ജനറലിസ്സിമോ പിൻവാങ്ങി. അദ്ദേഹം പുറപ്പെടുവിച്ച പ്രഖ്യാപനത്തിൽ യുക്തമെന്നു തോന്നുമ്പോൾ പ്രസിഡണ്ടുപദം തിരിച്ചെടുക്കാനുള്ള അവകാശം നിലനിറുത്തിക്കൊണ്ടാണ് താൻ രാജിവെയ്ക്കുന്നതെന്ന് വ്യക്തമാക്കിയിരുന്നു. അതൊരു രാജിയായിരുന്നില്ല. ഒരു താല്ക്കാലിക പിൻമാററംമാത്രം.

അങ്ങനെ ആക്ടിങ്ങ് പ്രസിഡണ്ടായിത്തീർന്ന ലിത്സുങ്ങ് ജെൻ സ്നേഹിക്കാവുന്ന ഒരു മാന്യനായിരുന്നു. അദ്ദേഹത്തിന്റെ ഉല്ക്കൃഷ്ടസ്വഭാവയായ ഭാര്യയ്ക്കു്, മദാംചിയാങ്ങിനോടു രൂക്ഷമായ അസൂയയുണ്ടായിരുന്നു. ഉൽപതിഷ്ണുത്വമുള്ള കുറെ ശാസനങ്ങളോടെയാണു ലി തൻെറ ഭരണം ആരംഭിച്ചതു്. ഒന്നു് ഭയാനകമായ രഹസ്യപ്പോലീസ് അവസാനിപ്പിക്കുന്നതായിരുന്നു. മറെറാന്നു്, പല വർഷങ്ങളായി ജയിലിൽ കിടന്നുനരകിച്ചുകൊണ്ടിരുന്ന രാഷ്ട്രീയപ്രതിപക്ഷക്കാരെ വിമോചിപ്പിച്ചു. മൂന്നാമതൊന്നു് സർവ്വകലാശാലകളെ ഭീഷണിപ്പെടുത്തിക്കൊണ്ടിരുന്ന കോമിന്താങ്ങ്യുവജനസംഘടനകളെ നിഷ്കാസനംചെയ്തു. പക്ഷേ, സദുദ്ദേശ്യത്തോടെ ചെയ്ത ഈ നടപടികളെല്ലാം വിഫലമായതേയുള്ളു. രഹസ്യപ്പോലീസിനു ചിയാങ്ങിനോടു മാത്രമേ ഉത്തരവാദിത്തമുണ്ടായിരുന്നുള്ളു. അവർ അദ്ദേഹത്തിൻെറ വരുതിയിലാണു വർത്തിച്ചിരുന്നതു്. സിയാൻസംഭവത്തിനുശേഷം അജ്ഞാതമായ എവിടെയോ തടവിലാക്കപ്പെട്ട "യുവാവായ മാർഷൽ" ചാങ്ങ് സൂയെലിയാങ്ങ് (ഇദ്ദേഹം മഞ്ചൂറിയൻസമരപ്രഭുവായ ചാങ്ങ് ത്സോലിനിൻെറ പുത്രനാണു്.) പിന്നെയും ജയിലിൽതന്നെ തുടർന്നു; ആക്ടിങ്ങ് പ്രസിഡണ്ടിൻെറ കണിശമായ ആജ്ഞയുണ്ടായിരുന്നിട്ടും. സൈന്യാധിപന്മാർ ജനറൽ ലിയെ കണ്ടതായിപോലും ഭാവിച്ചില്ല. അവർ ഉത്തരവുകൾ ചിയാങ്ങിൻെറ ഏജൻറന്മാരുടെ പക്കൽനിന്നാണു് സ്വീകരിച്ചതു്. യഥാർത്ഥത്തിൽ നാങ്കിങ്ങിൽ സർവ്വത്ര കുഴപ്പമായിരുന്നു.

ഈ ദുർഘടത്തിൽ ലിക്കു് കൂടുതലായി പാർലമെൻറിനെ ആശ്രയിക്കേണ്ടിവന്നു. അവിടെയാണെങ്കിൽ ചിയാങ്ങിൻെറ പിൻമാററഫലമായി സമാധാനകക്ഷിക്കു് വളരെ ശക്തി വർദ്ധിച്ചിരിക്കുന്നു. നേരിട്ടു കൂടിയാലോചനകൾ നടത്താനുള്ള നിർബന്ധം ദൈനംദിനം വർദ്ധിച്ചുവന്നു. അതനുസരിച്ച് എതിർത്തുനില്ക്കാനുള്ള ഇച്ഛ കുറയുകയും ചെയ്തു. അവസാനം കമ്മ്യൂണിസ്റ്റ്സൈന്യം യാങ്ങ്സിനദിയിൽ നാങ്കിങ്ങിൻെറ മറുകരയിലുള്ള പൂക്കോവിലെത്തിയപ്പോൾ, ലിത്സുങ്ങ് ജെൻതന്നെ സന്ധിയാലോചനയ്ക്കു തയ്യാറാണെന്നു കാണിച്ചു് ഒരു കമ്പിസന്ദേശം മാവോ ത്സെതുങ്ങി

ന് അയച്ചു. നാങ്കിങ്ങിലെ ത്വരിതഗതിയിലുള്ള രാഷ്ട്രീയത്തകച്ച് ശരിക്കു മനസ്സിലാക്കിയിരുന്ന കമ്മ്യൂണിസ്റ്റുകാർ ഈ നടപടിയെ സ്വാഗതംചെയ്യുകയും, കൂടിയാലോചനകൾക്ക് ഒരു അഷ്ടമുഖപ്രമേയം അവതരിപ്പിക്കുകയും ചെയ്തു.

നാങ്കിങ്ങിലെ സ്ഥിതി അരാജകത്വത്തോടടുത്തെത്തിയിരുന്നു. ഒരു ദിവസം അമേരിക്കൻ സൈനികോപദേശസംഘവും നാങ്കിങ്ങ്ഭരണത്തോടു ബന്ധപ്പെട്ട ഉയന്ന സൈനികനാവിക ഉദ്യോഗസ്ഥന്മാരും പറയത്തക്ക മുന്നറിയിപ്പൊന്നുംകൂടാതെ സ്ഥലം വിട്ടു. ഇതിൻെറയത്ഥം യുദ്ധം തോററുകഴിഞ്ഞുവെന്നാണെന്നു ന്യായമായി ജനങ്ങൾ വ്യാഖ്യാനിച്ചു. എനിക്കു പെട്ടെന്നു കുറച്ചു ദുർഘടമായ ഒരു പ്രശ്നത്തെ നേരിടേണ്ടിവന്നു. ആറമ്പതിലധികം ഇന്ത്യക്കാരെ അമേരിക്കക്കാർ മിലിററിപോലീസായി നിയമിച്ചിരുന്നു. നല്ല അച്ചടക്കവും അഭ്യാസവും ഉള്ള ഒരു സംഘമായിരുന്നു അവർ. പെട്ടെന്നുള്ള അമേരിക്കൻപിൻവാങ്ങലോടുകൂടി അവർക്കു ജോലിയില്ലാതായിത്തീന്നുവെന്നുതന്നെയല്ല, അവർക്കു് ഇന്ത്യയിലേയ്ക്കു മടങ്ങാനുള്ള സാദ്ധ്യതകളും ശൂന്യമായിരുന്നു. അമേരിക്കക്കാർ അവരെ ചൈനയിൽവെച്ചു ജോലിക്കെടുത്തതായതുകൊണ്ടു് അവർക്കു തിരിച്ചു് ഇന്ത്യയിലെത്താനുള്ള സജ്ജീകരണങ്ങളൊന്നും ചെയ്തിരുന്നില്ല. സഹജമായി അവർ ഈ വിഷമസന്ധിയിൽ എൻെറനേർക്കു തിരിഞ്ഞു. അന്തരീക്ഷം പൊതുവേ വഷളായിക്കൊണ്ടിരുന്നതുകൊണ്ടു് ഈ വിമുക്തഭടന്മാരെ എന്തുചെയ്യണമെന്നു് എനിക്കൊരു രൂപവുമില്ലായിരുന്നു. അവർക്കു് അമേരിക്കൻആയുധങ്ങളാണു കൈവശമുള്ളതു്. അങ്ങനെയിരിക്കുമ്പോൾ എനിക്കൊരു ബുദ്ധിതോന്നി. നഗരത്തിൽ ആവശ്യത്തിനുമാത്രം പോലീസ്സംഘം ഇല്ലാത്തതിനെപ്പററി നാങ്കിങ്ങിലെ പ്രതിപുരുഷാലയങ്ങളെല്ലാം ആശങ്ക പൂണ്ടിരിക്കുകയായിരുന്നു. പ്രതിപുരുഷാലയങ്ങളിൽ വിരുദ്ധമായി ആസൂത്രണംചെയ്ത ഭവനഭേദനങ്ങൾ നടന്നതായി വത്തമാനമുണ്ടായിരുന്നു. ബ്രിട്ടീഷ് പ്രതിപുരുഷാലയത്തിലെ ഉദ്യോഗസ്ഥന്മാർ അവർക്കു പതിവുള്ള മുൻകരുതലോടെ, നഗരം പ്രതിരോധവിധേയമായാലെടുക്കേണ്ട നടവടികളെപ്പററി ആലോചിച്ചുകൊണ്ടി

രിക്കുകയായിരുന്നു. കോമൺവെൽത്തിൽപെട്ട തന്ത്രജ്ഞന്മാരെയും (നയതന്ത്രപ്രതിനിധികളെയും) കീഴ്ജീവനക്കാരെയും കടത്തിവിടാൻ അതിവിശദമായ ഒരു പരിപാടി സജ്ജമാക്കപ്പെട്ടിരുന്നു. വേണ്ടത്ര ഭക്ഷണസാധനങ്ങൾ ശേഖരിച്ചുവെയ്ക്കുവാനും നടവടികളെടുത്തിരുന്നു. ഈ പദ്ധതിയുടെ മർമ്മം നാങ്കിങ്ങിൽ എപ്പോഴും ഒരു ബ്രിട്ടീഷ് പടക്കപ്പൽ നങ്കൂരമടിച്ചു കിടക്കുമെന്നും അതിൽ കയറി റോയൽനേവിയുടെ പീരങ്കികളുടെ സംരക്ഷണത്തിൽ ഞങ്ങൾക്കെല്ലാം യാങ്ങ്സിനദിയിൽക്കൂടി പോകാമെന്നുമായിരുന്നു. ഓരോ ആഴ്ചയും ഒരു പുതിയ പടക്കപ്പൽ യാങ്ങ്സിനദിയിൽക്കൂടി ഓടിച്ചുവരും. ഇരുകരയിലുമുള്ള വിരുദ്ധചൈനീസ് സൈന്യങ്ങൾക്കു കാണാൻ കഴിയുമായിരുന്നു, കോമൺവെൽത്തു പ്രജകൾക്കു നാവികപ്പടയുടെ പ്രതീകമാത്രമായ സംരക്ഷണമെങ്കിലുമുണ്ടെന്നു്. പസഫിക്നാവികസേന അടുത്തുണ്ടായിരിക്കയും, എല്ലാവരും ധരിച്ചിരുന്നതുപോലെ പതിവനുസരിച്ചു് എളുപ്പത്തിൽ യാങ്ങ്സിയിലേയ്ക്കു പ്രവേശിച്ചു നദീമാർഗ്ഗം രക്ഷിക്കാൻ കഴിയുന്നതുകൊണ്ടും കമ്മ്യൂണിസ്ററുകാർ പടക്കപ്പലിൻെറ നേരെ വെടിവെച്ചു് ബ്രിട്ടീഷുകാരുടെ ശത്രുത സമ്പാദിക്കാൻ ധൈര്യപ്പെടുമെന്നും ആരും വിചാരിച്ചില്ല. ഈ കണക്കുകൂട്ടലുകൾ എത്ര തെററായിരുന്നുവെന്നു് അനന്തരസംഭവങ്ങൾ തെളിയിച്ചു. പക്ഷേ, ഫെബ്രുവരിമാസത്തിൽ ബ്രിട്ടീഷും ആസ്ട്രേലിയനും പടക്കപ്പലുകളുടെ ഘടികാരകൃത്യതയോടെയുള്ള വരവും പോക്കുംകൊണ്ടു ഞങ്ങൾക്കെല്ലാവർക്കും സുഖമായ സുരക്ഷിതത്വബോധമുണ്ടായിരുന്നു. ഈ കപ്പലുകളിലെ ജോലിക്കാരെയും ഉദ്യോഗസ്ഥന്മാരെയും സല്ക്കരിക്കുന്നതു ഞങ്ങൾക്കു വളരെ സന്തോഷമായിരുന്നു.

പക്ഷേ, ഈ പദ്ധതിക്കു് ഒരു ദൗർബല്യമുണ്ടായിരുന്നു. നിയമസമാധാനങ്ങൾ മുഴുവനും തകരുകയും, 'അധോലോകം' പ്രവർത്തനം തുടങ്ങുകയും ചെയ്താൽ, പട്ടണത്തിൽ ആത്മരക്ഷയ്ക്കു വേണ്ട യാതൊരു സജ്ജീകരണങ്ങളുമുണ്ടായിരുന്നില്ല. ഇതിനുമുമ്പു വിദേശികളെ കൂട്ടക്കൊലചെയ്തതും, അവരുടെ വസ്തുവകകൾ നശിപ്പിച്ചതും, ദേവാലയങ്ങൾ അശുദ്ധമാക്കിയതുമെല്ലാം യൂറോപ്യന്മാരുടെ മനസ്സിനു് അസ്വസ്ഥതയുണ്ടാ

ക്കിക്കൊണ്ടിരുന്നു. നാങ്കിങ്ങ് പ്രതിരോധമുണ്ടായാൽ വിദേശികളുടെ ജീവൻ അപകടത്തിലാകുമെന്ന് അവർ ന്യായമായി ഭയപ്പെട്ടു. ഇക്കാര്യം ചർച്ചാവിഷയമായപ്പോൾ, എനിക്കു തോന്നി, പിരിച്ചുവിടപ്പെട്ട അമേരിക്കൻ മിലിറ്ററിപോലീസിനെ ഒരു സ്വകാര്യസൈന്യമായി സംഘടിപ്പിച്ച് കോമൺവെൽത്തുപ്രതിപുരുഷാലയങ്ങളുടെ സംരക്ഷണത്തിനു നിയോഗിക്കാമെന്ന്. മററു പ്രതിനിധിസംഘങ്ങൾ അവരുടെ ന്യായമായ വിഹിതം തരുമെങ്കിൽ ഈ കാര്യം ചെയ്തുകൊടുക്കാമെന്നു ഞാൻ ഭരമേററു. അതിലവർക്കു സന്തോഷമേയുണ്ടായിരുന്നുള്ളു. അങ്ങനെ രണ്ടുദിവസത്തിനകം സ്വന്തമായ ഒരു സൈന്യത്തെ പരിശോധിക്കാനും, പ്രതിപുരുഷാലയങ്ങളെയും ഉയന്ന ഉദ്യോഗസ്ഥന്മാരുടെ ഭവനങ്ങളെയും സംരക്ഷിക്കുന്ന ചുമതല അവരെ ഏല്പിക്കാനും എനിക്കു കഴിഞ്ഞു. ഏപ്രിൽ 23-ാംനു കമ്മ്യൂണിസ്ററുകാർ പട്ടണത്തിൽ പ്രവേശിക്കുന്നതുവരെ ഈ രക്ഷകസൈന്യം തുറന്നുതന്നെ പ്രവർത്തിച്ചു. അവരുടെ ഭാവവും സമ്പ്രദായവും അച്ചടക്കവും സാർവ്വത്രികപ്രശംസയ്ക്കു പാത്രമായി. കമ്മ്യൂണിസ്ററുകാർ അധികാരമേററുകഴിഞ്ഞിട്ടും ഇവരെ പെട്ടെന്നു പിരിച്ചുവിട്ടില്ല. എങ്കിലും അവർ പ്രതിപുരുഷാലയങ്ങൾക്കുവെളിയിൽ പോകാതിരിക്കാനും, തുറന്നു പ്രത്യക്ഷപ്പെടാതിരിക്കാനും അവർക്കുത്തരവുണ്ടായിരുന്നു. പക്ഷേ, അവരവിടെത്തന്നെയുണ്ടായിരുന്നു. കോമൺവെൽത്ത് പ്രജകൾക്കു കുറെയൊക്കെ രക്ഷാബോധം കൊടുക്കുവാനും അവർക്കു കഴിഞ്ഞു. എല്ലാവരും അതു് അഭിനന്ദിക്കുകയും ചെയ്തു.

ജനറൽ ലി പരസ്പരവിരുദ്ധമായ ഉപദേശങ്ങൾക്കു വഴങ്ങി ആദ്യം അല്പം വിസമ്മതം കാണിച്ചുവെങ്കിലും അവസാനം, മാവോത്സെ തുങ്ങ് ഉന്നയിച്ച അഷ്ടമുഖസന്ധിനിർദ്ദേശങ്ങളെപ്പററി ആലോചിക്കാൻ പെക്കിങ്ങിലേയ്ക്കു് ഒരു പ്രതിനിധിസംഘത്തെ അയയ്ക്കാൻ തീരുമാനിച്ചു. ജനറൽ ചിയാങ്ങ്, മദാം ചിയാങ്ങ് ആദിയായ 'യുദ്ധപാതകി'കളെ ഏല്പിച്ചുകൊടുക്കുക മുതലായ വാദങ്ങൾ പലതും ലഘൂകരിക്കാൻ കമ്മ്യൂണിസ്ററുകാർ തയ്യാറാണെന്നാണ് അമ്പാസഡറായിരുന്ന ഡബ്ളിയു. ഡബ്ളിയു. യെന്നിന്റെ നേതൃത്വത്തി

ലുള്ള ഒരു അനൗദ്യോഗിക ഡെലിഗേഷൻ റിപ്പോർട്ടു ചെയ്തിരുന്നതു്. അങ്ങനെ മാർച്ച് മൂന്നാംആഴ്ചയിൽ ജനറൽ ചാങ്ങ് ചിചങ്, ഷാവോ ലിത്സെ മുതലായ പ്രധാനികളുടെ നേതൃത്വത്തിൽ ഒരു ഔദ്യോഗികഡെലിഗേഷൻ പെക്കിങ്ങിലേയ്ക്കു പുറപ്പെട്ടു. അവിടെ മാവോത്സെ തുങ്ങ്, ചൗ എൻ ലായ് മുതലായവർ അവരെ ഹാർദ്ദമായി സ്വീകരിച്ചു് പൂച്ചെണ്ടുകളും സ്വീകരണങ്ങളുംകൊണ്ടു സല്ക്കരിച്ചു.

1949–ലെ ആദ്യത്തെ മൂന്നുമാസക്കാലം, ഡിഫെൻസ് മിക്കവാറും തകൻകഴിഞ്ഞിരുന്ന അവസ്ഥയിൽ, നാങ്കിങ്ങ് ഭരണം എത്ര അസ്വാഭാവികമായ ഒരന്തരീക്ഷത്തിലാണു കഴിഞ്ഞുകൂടിയിരുന്നതെന്നു വ്യക്തമാക്കുന്ന ഒരു സംഭവമുണ്ടു്. വാങ്ങ്ഷിചീയുടെ സ്ഥാനത്തു വിദേശകാര്യമന്ത്രിയായി ഭരണമേററിരുന്നതു ജനറൽ വൂ ടെചെൻ എന്നയാളായിരുന്നു. വ്യക്തിപരമായി ഇദ്ദേഹത്തിനു വളരെ ആകർഷകത്വമുണ്ടായിരുന്നതിനു പുറമെ വിപ്ലവസൈന്യാധിപനെന്ന നിലയ്ക്കു് അദ്ദേഹത്തിനു് ഒരു മഹനീയപാരമ്പര്യവുമുണ്ടായിരുന്നു. വൂ ടെ എന്നാണദ്ദേഹം സാധാരണയായി അറിയപ്പെട്ടിരുന്ന പേരു്. അദ്ദേഹം നാങ്കിങ്ങിലുള്ള എല്ലാ ഏഷ്യൻ പ്രതിപുരുഷന്മാരെയും (ബർമ്മ, തായ്ലാൻഡ്, ഫിലിപ്പൈൻസ്, ഇന്ത്യ) വിളിച്ചുകൂട്ടി എല്ലായിടത്തും കമ്മ്യൂണിസത്തെ എതിർക്കാനുള്ള ഒരു സഖ്യം രൂപീകരിക്കാൻ നിർദ്ദേശിച്ചു. അതിന്റെ അർത്ഥം കോമിന്താങ്ങിന്റെ ലക്ഷ്യം ഞങ്ങളുടെ ലക്ഷ്യമായി അംഗീകരിക്കണമെന്നും അതിനുവേണ്ടി ചിയാങ്ങിന്റെ അഭ്യന്തരസമരത്തിൽ അദ്ദേഹവുമായി ഒരു ഐക്യമുന്നണി സൃഷ്ടിക്കണമെന്നുമായതുകൊണ്ടു ഞാൻ അല്പമൊന്നമ്പരന്നു. ബർമ്മീസ് പ്രതിപുരുഷനും ഞാനും അതിനെ ശക്തിയായെതിർത്തുകൊണ്ടു് ആ നിർദ്ദേശം ഒരു 'ചാപിള്ള'യായിത്തീർന്നു. പക്ഷേ, ഇതു ചിയാങ്ങ്കൈഷക്കിന്റെ മോഹനപ്രതീക്ഷകളിലൊന്നായിരുന്നു. സിങ്ങ്മാൻ റീയും, കചിറിനോയും ചേർന്നു് അദ്ദേഹമതു പിന്നീടും ആരംഭിക്കാൻ ശ്രമിക്കയുണ്ടായി.

ലി ത്സുങ്ങ്ജെന്നിനു് ആദ്യമായി- തരണംചെയ്യേണ്ടിയിരുന്ന ദുർഘടം സ്വന്തം മന്ത്രിസഭയായിരുന്നു. സൺ

യാററ് സെന്നിൻെറ പുത്രനും പുരോഗമനവാദിയെന്ന് ഒരൊഴുക്കൻ കീത്തിയുള്ളവനുമായ സൺഫോയായിരുന്നു മന്ത്രിസഭയുടെ തലവൻ. അദ്ദേഹവും കൂട്ടരും തീരുമാനിച്ചതു്, വളരെക്കാലമായി കോമിന്താങ്ങ് പ്രേമത്തിൻെറ കേന്ദ്രമെന്നു് വെച്ചിട്ടുള്ള കാൻറണിലേയ്ക്കു് തലസ്ഥാനം മാററുവാനാണു്. പക്ഷേ, അത്തരമൊരു നടപടി അഭ്യന്തരസമരം തുടൻുപോകാനുള്ള ഒരു തീരുമാനമായി പൊതുജനങ്ങൾ ധരിക്കുമെന്നു് പ്രസിഡണ്ടു് അഭിപ്രായപ്പെട്ടു. അതുകൊണ്ടു് ഗവമ്മേണ്ടു് എല്ലാ ഭരണകാര്യാലയങ്ങളുമായി കാൻറണിലേയ്ക്കു് സ്ഥലം മാറിയപ്പോൾ പ്രസിഡണ്ടും ലെജിസ്ലേററിവ്'യുവാനും നാങ്കിങ്ങിൽതന്നെ തുടൻു. ഈ മാററത്തെപ്പററി വിദേശകാര്യാലയങ്ങൾക്കു് മുൻകൂട്ടി അറിവുകൊടുക്കുകയും അവരോടൊപ്പം കാൻറണിലേയ്ക്കു പോരാൻ ക്ഷണിക്കുകയുംചെയ്തു. ഒരു ഹോട്ടലിൽ താമസസൗകര്യമേപ്പാട്ടചെയ്യാമെന്നും, മററു സൗകര്യങ്ങൾ ചെയ്തുതരാമെന്നും അവർ പറഞ്ഞു. ഇതിനെ തുടൻു് പ്രതിപുരുഷന്മാരുടെയിടയിൽ കാരണവരായ ഫ്രഞ്ച്'പ്രതിനിധി മൊസ്യേ മെയ്'റിയർ, പ്രതിപുരുഷന്മാരുടെ ഒരു യോഗം വിളിച്ചുകൂട്ടി. ഗവമ്മേണ്ടിനു് കുറേക്കാലത്തേയ്ക്കെങ്കിലും കാൻറണിൽ നിലയുറപ്പിക്കാമെന്നു് യാതൊരുറപ്പുമില്ലാത്തതിനാൽ അതിനെ അനുഗമിച്ചു് കാൻറണിലേയ്ക്കു പോകണ്ട എന്നും, പ്രസിഡണ്ടു് നാങ്കിങ്ങിൽ തുടരുന്നതുകൊണ്ടു് ന്യായമായി തലസ്ഥാനമെന്നു് ഗണിക്കേണ്ട നാങ്കിങ്ങ് വിട്ടുപോകാൻ അവകാശമില്ലെന്നുമായിരുൻു യോഗത്തിൻെറ പൊതുമതം. അതുകൊണ്ടു്, സോവിയററ് പ്രതിപുരുഷന്റെ ഗണനീയമായ വ്യത്യസ്ഥതയോടെ, ഞങ്ങളെല്ലാവരും കാൻറണിലേയ്ക്കു് ഞങ്ങളുടെ കീഴുദ്യോഗസ്ഥന്മാരെ മാത്രമെ അയച്ചുള്ളു.

സോവിയററ് അമ്പാസഡർ കോമിന്താങ്ങിൻെറകൂടെ പോകാമെന്നു തീരുമാനിച്ചതു് അത്ഭുതമാണു്. സിങ്കിയാങ്ങിനെസംബന്ധിക്കുന്ന വിമാനഉടമ്പടിക്കുവേണ്ടി അപ്പോഴും സോവിയറ്റ് കോമിന്താങ്ങുമായി ഈ അവസാനനിമിഷത്തിലും കൂടിയാലോചനകൾ നടത്തിക്കൊണ്ടിരിക്കയായിരുന്നെന്നതു് വാസ്തവംതന്നെ. ഖനനം സംബന്ധിച്ചു് ചില പ്രത്യേ

കാവകാശങ്ങൾക്കുവേണ്ടിയും അവർ കൂടിയാലോചനകൾ നടത്തിക്കൊണ്ടിരുന്നുവെന്നു പ്രസിദ്ധമാണ്. ഇതിൽനിന്നും ഇതുപോലുള്ള മററു കാരണങ്ങളിൽനിന്നും തോന്നുന്നത്, 'കമ്മ്യൂണിസ്ററുകൾ' ദേശീയവാദികളെ പെട്ടെന്നു കീഴടക്കുമെന്ന് അവർ പ്രതീക്ഷിച്ചിരുന്നില്ലെന്നും, കോമിന്താങ്ങിനെ ചൈനയിലെ നിയമാനുസൃതമായ ഗവൺമെണ്ടായി അംഗീകരിച്ചുകൊണ്ട് കാൻറണിൽ അവരുടെ പ്രതിനിധി കഴിഞ്ഞുകൂടാൻ തയ്യാറായിരുന്നെന്നുമാണ്.

കാൻറണിലേയ്ക്കുള്ള മാററത്തെപ്പററി ഈ ചർച്ചകൾ നടന്നുകൊണ്ടിരിക്കുമ്പോൾ, ഡോക്ടർ ഹൃഷി എന്നെ സന്ദർശിച്ച് ഭാവിയെപ്പററി ദീർഘനേരം സംസാരിച്ചു. അദ്ദേഹം മാനസികമായി വളരെ ക്ലേശിച്ചിരുന്നു. സാഹചര്യങ്ങൾ അദ്ദേഹത്തെ നിർബ്ബന്ധിച്ചു ചെയ്യിച്ച തീരുമാനത്തെപ്പററി അദ്ദേഹത്തിനു് വളരെ കുണ്ഠിതമുണ്ടായിരുന്നു. മുപ്പത്തഞ്ചു വർഷത്തിലധികമായി നിലനിറുത്താൻവേണ്ടി അദ്ദേഹം ഭഗീരഥപ്രയത്നം ചെയ്ത ലിബറൽ ആദർശങ്ങൾ തകർന്നുപൊടിയുന്നതിൽ അദ്ദേഹത്തിനു് അളവററ ഖേദമുണ്ടായിരുന്നു. അക്കൂട്ടത്തിൽ അദ്ദേഹം പറഞ്ഞ ഒരു കാര്യം എന്നിൽ വളരെ ആഞ്ഞുതറച്ചു. "ഇതെല്ലാം," അദ്ദേഹം പറഞ്ഞു, "ഉല്പതിഷ്ണുക്കളായ ഞങ്ങളുടെ കുററമാണ്. 1936-ൽതന്നെ സംഭവഗതികൾ പോകുന്നതെങ്ങനെയാണെന്നു കണ്ടപ്പോൾ, കോമിന്താങ്ങ് വിപ്ലവത്തിന്റെ ജനാധിപത്യമാർഗ്ഗംവിട്ട് സർവ്വാധിപത്യത്തിൻെറയും പിന്തിരിപ്പത്തത്തിൻെറയും വഴിക്ക് പോകുന്നതുകണ്ടപ്പോൾ ഞങ്ങൾ ഉല്പതിഷ്ണുക്കൾ പ്രതിഷേധിച്ച് ബലമായ ഒരു പ്രതിപക്ഷമായി സംഘടിക്കേണ്ടിയിരുന്നു. അതിനുപകരം ഞങ്ങൾ എളുപ്പവഴിയാണു സ്വീകരിച്ചതു്. എന്നെപ്പോലെ ചിലർ കുറെക്കാലത്തേയ്ക്കു് നാട്ടുവിട്ടു. വാങ്ങ് ഷിചീയെപ്പോലെ ചിലർ അകത്തുനിന്നുകൊണ്ടു് പരിഷ്കരിക്കാമെന്ന ആശയോടെ ഗവൺമെണ്ടിൽ ചേർന്നു. മറ്റുള്ളവർ മൗനമായിരുന്നു്, അവരുടെ വിദ്യാഭ്യാസപ്രവർത്തനങ്ങളിൽ മുഴുകി. നിവർന്നുനില്ക്കുകയും ശബ്ദമുയർത്തുകയും ചെയ്തിരുന്നുവെങ്കിൽ ലിബറൽ വിപ്ലവത്തെ രക്ഷിക്കാൻ കഴിയുമായിരുന്നു എന്നെനിക്കു വിശ്വാസം തോന്നുന്നുണ്ടു്." ഇതേരീതി

യിൽ അദ്ദേഹം കുറേക്കൂടി എന്നോടു സംസാരിച്ചു. ഋഷി യുടെ അപരിമിതമായ വിജ്ഞാനത്തോടും, അദ്ദേഹത്തിന്റെ ലിബറൽ ആദർശശാലിത്തത്തോടും, ബുദ്ധിപരമായ സത്യ സന്ധതയോടും ബഹുമാനമുണ്ടായിരുന്നതുകൊണ്ടു് എനിക്കു വല്ലാത്ത വേദനയുണ്ടായി. സ്വന്ത രാജ്യത്തിൻെറ ബുദ്ധിപര മായ പുനരുദ്ധാരണത്തിനുവേണ്ടി ഒരു പുരുഷായുസ്സുമുഴുവനും വിനിയോഗിച്ചുകഴിഞ്ഞു് യഥാൎത്ഥത്തിൽ മഹാനായ ഈ മനുഷ്യൻ വാൎദ്ധക്യത്തിൽ നാടില്ലാത്തവനായിത്തീരുകയെന്ന തു്—വിദേശങ്ങളിൽ അഭയാൎത്ഥിയായിത്തീരുകയെന്നതു്— സങ്കടകരമായിത്തോന്നി. അദ്ദേഹം പറഞ്ഞതിൽനിന്നു്, ചിയാങ്ങ്കൈഷക്കിൻെറ വിധിയെ അനുഗമിക്കാൻ അദ്ദേ ഹമുദ്ദേശിക്കുന്നില്ലെന്നെനിക്കു മനസ്സിലായി. വേണ്ടത്ര ചൈ നീസ്ഗ്രന്ഥങ്ങളുള്ള ഏതെങ്കിലും ഒരമേരിക്കൻ സൎവ്വകലാ ശാലയിൽ മാത്രമേ അദ്ദേഹത്തിനു് താമസമുറപ്പിക്കാൻ കഴി യു എന്നു തോന്നി. അതു് വേദനാകരമായ ഒരു കാൎയ്യമായിരു ന്നു. അനേകദിവസം അതെന്നെ ശല്യപ്പെടുത്തി. എന്തെന്നുവെ ച്ചാൽ അദ്ദേഹത്തിന്റെ സ്വാതന്ത്ര്യചിന്തയും വെച്ചുകൊണ്ടു് ഈ പുതിയ സ്ഥിതിഗതികളോടു യോജിച്ചുപോകാൻ അദ്ദേ ഹത്തിനു് സാദ്ധ്യമല്ലെന്നകാൎയ്യം നിസ്സംശയംതന്നെ.

കോമിന്താങ്ങ്പ്രതിനിധികൾ പെക്കിങ്ങിലേയ്ക്കു് പുറ പ്പെട്ടപ്പോൾ, ഡൽഹിയിൽ പോയി ആലോചനകൾ നടത്തി തിരിച്ചെത്താൻ മൂന്നാഴ്ചയെങ്കിലും ഇടകിട്ടുമെന്നു് ഞാൻ ആ ശിച്ചു. യാങ്ങ്സിനദിയുടെ മറുകരയിൽ സുശക്തമായ കമ്മ്യൂ ണിസ്റ്റ്സൈന്യമുണ്ടായിരുന്നതുകൊണ്ടു് ഇതു് അല്പം അപക ടകരമായ നടപടിയായിരുന്നു. പ്രത്യേകിച്ചും ഞാൻ ഭാൎയ്യ യെയും കുട്ടികളെയും അവിടെത്തന്നെ ആക്കിയിട്ടു പോയതു കൊണ്ടു്, സന്ധിയാലോചനകൾ പരാജയപ്പെടുകയും, ഞാൻ മടങ്ങിയെത്തുന്നതിനു മുമ്പായി കമ്മ്യൂണിസ്റ്റുകാർ ആക്രമിക്കു കയും ചെയ്താൽ, അനേകമാസക്കാലത്തേയ്ക്കു് എനിക്കു് അവ രുടെ അടുത്തെത്താൻ കഴികയില്ല. പക്ഷേ, ഞാൻ കണക്കു കൂട്ടിയതു്, സന്ധിസംഭാഷണം പരാജയപ്പെടാൻതന്നെ മൂന്നാ ഴ്ചയെങ്കിലും എടുക്കുമെന്നും, ഏപ്രിൽ 20–ാനു-ക്കകം തിരിച്ചെ ത്താൻ കഴിഞ്ഞാൽ കമ്മ്യൂണിസ്റ്റുകാർ നാങ്കിങ്ങ് കൈവശ

പ്പെട്ടുത്തുന്നതു കാണാൻ എനിക്കു് അവസരം ലഭിക്കുമെന്നമാണു്. അങ്ങനെ ഞാൻ ഇന്ത്യയിലേയ്ക്കു പോയി. കമ്മ്യൂണിസ്റ്റുകാർ നാങ്കിങ്ങ് കൈവശപ്പെടുത്തുകയും, ഞങ്ങൾക്കു് ലോകത്തോടുള്ള ബന്ധം ഛേദിക്കപ്പെടുകയും ചെയ്താൽ എന്തു ചെയ്യണമെന്നുള്ള നിർദ്ദേശവും വാങ്ങി എപ്രിൽ 21—ാംനു ഞാൻ നാങ്കിങ്ങിൽ തിരിച്ചെത്തി. 23-ാംനു കമ്മ്യൂണിസ്റ്റുകാർ നദി കടന്നു.

ഞാൻ ഡൽഹിയിലേയ്ക്കു തിരിച്ച ദിവസം ജനറൽ ലി ത്സുങ്ങ് ജെൻ എന്നെ ഡിന്നറിനു് ക്ഷണിച്ചു. അദ്ദേഹം എന്നോടു് രണ്ടു മണിക്കൂറിലധികം സമയം സംസാരിച്ചു. അദ്ദേഹത്തെ ഒന്നു വിലയിരുത്തുവാനും, അദ്ദേഹം ശുപാശ് ചെയ്യുന്ന സമാധാനനിർദ്ദേശങ്ങളെപ്പററി അഭിപ്രായം രൂപീകരിക്കുവാനും എനിക്കു് അവസരം ലഭിച്ചു. ജനറൽ ലിയുമായി മുമ്പു് പലപ്പോഴും ഞാൻ സംസാരിച്ചിട്ടുണ്ടായിരുന്നെങ്കിലും, അദ്ദേഹം ആക്ടിങ്ങ് പ്രസിഡണ്ടായതിനു ശേഷം ആദ്യത്തെ സംഭാഷണമായിരുന്നു ഇതു്. ലി വളരെ സദ്ദേശങ്ങളുള്ളവനും, എന്നാൽ ആകപ്പാടെ ദുർബ്ബലനുമായ ഒരു മാന്യനായിട്ടാണെനിക്കു തോന്നിയതു്. ക്വോമിന്താങ്ങ്ചൈനയിലെ 'ലിബറൽ' വിഭാഗം അദ്ദേഹത്തിനു് പിന്തുണ നല്കുമെന്നും അമേരിക്ക അകമഴിഞ്ഞു സഹായിക്കുമെന്നും ആയിരുന്നു അദ്ദേഹത്തിൻെറ അവ്യക്തമായ ആശ. അദ്ദേഹത്തിൻെറ അനുഗാമിവർഗ്ഗത്തിലുണ്ടായിരുന്നതു്, ക്വാങ്ങ്സിക്ലിക്കിലെ ചില സൈന്യാധിപന്മാർ, പ്രസ്താവനകൾകൊണ്ടും പ്രഖ്യാപനങ്ങൾകൊണ്ടും ലോകം പിടിക്കാമെന്നു് ഉറപ്പായി വിശ്വസിക്കുന്ന ചില പ്രൊഫസർമാരും, പത്രപ്രവർത്തകരും, അതിസുന്ദരിയും, മദാം ചിയാങ്ങിനെ കവച്ചുവെയ്ക്കണമെന്ന ഏകാദർശക്കാരിയുമായ അദ്ദേഹത്തിൻെറ ഭാര്യ എന്നിവരാണു്. സമാധാനത്തെപ്പററി ജനറൽ ലിക്കുണ്ടായിരുന്നധാരണകൾ, കുറെ ബാലിശവും, അസ്വാഭാവികവുമാണെന്നു് എനിക്കു തോന്നി. ചൈനയുടെ ബാക്കിയുള്ള മൂന്നിൽ രണ്ടു ഭാഗം പിടിച്ചടക്കാമെന്നു് കമ്മ്യൂണിസ്റ്റുകാർ വ്യാമോഹിക്കുകയില്ലെന്നും, അതുകൊണ്ടു് അവർ അവരുടെ വ്യവസ്ഥകൾ ലഘൂകരിക്കാൻ നിർബ്ബദ്ധരാകുമെന്നും, അദ്ദേഹവുമായി ഒരു

സംയുക്തഭരണത്തിനവർ സന്നദ്ധരാകുമെന്നും അദ്ദേഹം വിശദീകരിച്ചു. സെക്കുവാൻ, യുന്നാൻ എന്നീ മഹാസംസ്ഥാനങ്ങൾ, ചൈനയിൽത്തന്നെയുള്ള ദൂരസ്ഥിതങ്ങളായ സിക്കാങ്ങ്, കാൻസു, ചിങ്ങ്ഗായ് എന്നീ സംസ്ഥാനങ്ങൾ, സിങ്കിയാങ്ങ് ടിബററ് എന്നീ വലിയ രാജ്യങ്ങളും ഉൾപ്പെടെ, യാങ്ങ്സിനദിക്ക് തെക്കുള്ള വിശാലമായ പ്രദേശമെല്ലാം കമ്മ്യൂണിസ്റ്റ് അധികാരപരിധിക്കു പുറത്തായിരുന്നെന്നതു് വാസ്തവമാണ്. ജപ്പാൻകാർക്കു പിടിച്ചടക്കാൻ കഴിഞ്ഞതിനെക്കാളും വളരെ ചെറിയ ഒരു ഭാഗം മാത്രമേ മാവോതു് സെതുങ്ങിന് കൈവശമുണ്ടായിരുന്നുള്ളൂ. കമ്മ്യൂണിസ്റ്റുകാർ തെക്കോട്ടു നീങ്ങുകയാണെങ്കിൽത്തന്നെ ചുങ്കിങ്ങിൽ ചെന്നു്, ചിയാങ്ങ് ജപ്പാൻകാരെ എതിർത്തുപോലെ, അവരെ ചെറുക്കാമെന്നായിരുന്നു ലിയുടെ വിചാരം. "ഇന്നു്," അദ്ദേഹം പറഞ്ഞു, "അമേരിക്കൻസഹായത്തോടെ നാം സിങ്കിയാങ്ങ് വരെ ഉൾപ്രദേശത്തു് വിമാനത്താവളങ്ങൾ പണിതിട്ടുള്ളതുകൊണ്ടു് സ്ഥിതി കുറെക്കൂടി മെച്ചമാണ്. അതുകൊണ്ടു് അവർ നമ്മളെ തോല്പിക്കയെന്നതുണ്ടാകയില്ല. ഈ സ്ഥിതിയിൽ ഞാൻ നിർദ്ദേശിച്ച സന്ധിനിർദ്ദേശത്തെ അവർ സസന്തോഷം സ്വീകരിക്കാതിരിക്കയില്ല." ഇതായിരുന്നു അദ്ദേഹത്തിൻെറ മുഖ്യമായ വാദഗതി.

താത്വികമായി അദ്ദേഹത്തിൻെറ പക്ഷം ശരിയായിരുന്നു. പക്ഷേ, ജപ്പാനുമായുള്ള താരതമ്യം തികച്ചും തെററിദ്ധരിപ്പിക്കുന്നതായിരുന്നു. തൻെറ സ്വന്തം കോട്ടയെന്നു് അദ്ദേഹം കരുതിയ തെക്കൻനാട്ടുകളിൽതന്നെ പൊതുജനാഭിപ്രായം കോമിന്താങ്ങിനെ വിട്ടുപിരിഞ്ഞിരുന്നു. പുറമേ, കോമിന്താങ്ങ്ഭടന്മാർ യുദ്ധത്തിൽ മുഷിഞ്ഞിരുന്നുവെന്നു് മററു് അനുഭവങ്ങൾ തെളിയിച്ചു. പ്രാദേശിക'സമരപ്രഭു'ക്കന്മാർ ചാഞ്ചാട്ടുകയാണെന്നും കേട്ടു. തന്ത്രപ്രധാനമായ യുന്നാൻസംസ്ഥാനത്തിൽ ഒരു കുട്ടിവിപ്ലവംകൊണ്ടു് കോമിന്താങ്ങ് പക്ഷപാതിയായ സമരപ്രഭു നിഷ്കാസിതനായി. അദ്ദേഹത്തിൻെറ സഹോദരൻ അധികാരത്തിൽവന്നു് മാവോതു്സെതുങ്ങുമായി രാജിയാലോചന നടത്തുകയായിരുന്നു. എൻെറ ഈ സംശയങ്ങളൊന്നും അദ്ദേഹത്തോടു പറയാതെതന്നെ, ക്കു

ടിയാലോചനകൾക്കുള്ള തടസ്സമെന്താണെന്നു ചോദിച്ചു. അമേരിക്കയുമായുള്ള ബന്ധത്തെ ദുർബ്ബലപ്പെടുത്തുന്ന യാതൊരു നിർദ്ദേശങ്ങളും അദ്ദേഹത്തിനു് സ്വീകാര്യമല്ലെന്നദ്ദേഹം തുറന്നു പറഞ്ഞു! അപ്പോഴെനിക്കു മനസ്സിലായി, കൂടിയാലോചിച്ചുള്ള ഒരു തീരുമാനത്തിനുള്ള അദ്ദേഹത്തിൻെറ ആശ ഒരു മൂഢസ്വപ്നമാണെന്നു്.

ആ രാത്രിതന്നെ ഞാൻ ഇന്ത്യയിലേയ്ക്കു തിരിച്ചു. മൂന്നാഴ്ചത്തെ താമസത്തിനുശേഷം, ഏപ്രിൽ 20–ാംനു ഞാൻ ഷാങ്ങ്ഹായിലെത്തിയപ്പോൾ എൻെറ കണക്കുകൂട്ടലിനു് കണിശമല്പം ഏറിപ്പോയെന്നു കണ്ടു. കമ്മ്യൂണിസ്റ്റുകാർ ഒന്നോ രണ്ടോ ദിവസത്തിനുള്ളിൽ യാങ്ങ്സി നദി കടക്കുമെന്നായിരുന്നു ഷാങ്ങ്ഹായ്യിലെ ബലമായ ശ്രുതി. പുറമെ, അന്നു വൈകിട്ടത്തെ തീവണ്ടിക്കുതന്നെ പുറപ്പെടാത്തപക്ഷം, നാങ്കിങ്ങും ഷാങ്ങ്ഹായ്യും തമ്മിലുള്ള ഗതാഗതം തകൎന്നു പോയേയ്ക്കുമെന്നും കേട്ടു. വാസ്തവത്തിൽ അന്നു രാത്രി ഞാൻ നാങ്കിങ്ങിലേയ്ക്കു യാത്രചെയ്ത തീവണ്ടിയായിരുന്നു അങ്ങനെയൊരു യാത്ര നടത്തിയ അവസാനത്തെ കോമിന്താങ്ങ് വണ്ടി.

ഒട്ടക്കത്തെ കോമിന്താങ്ങ് ഉദ്യോഗസ്ഥന്മാർ നാങ്കിങ്ങ് വിടുകയും ജനറൽലിതന്നെ പുറപ്പെടാൻ തയ്യാറാവുകയും ചെയ്തപ്പോഴാണ് സന്ധിസംഭാഷണങ്ങൾ പരാജയപ്പെട്ടെന്നും അദ്ദേഹത്തിൻെറ പ്രതിനിധികൾതന്നെ പെക്കിങ്ങിൽ താമസിക്കാൻ തീരുമാനിച്ചുവെന്നുമുള്ള വൎത്തമാനമദ്ദേഹത്തിനു ലഭിച്ചതു്. ഞാൻ ചെന്നതിൻെറ അടുത്തദിവസംതന്നെ (ഏപ്രിൽ 22) സ്ഥിതിഗതികളുടെ രൂപം മനസ്സിലാക്കുവാൻ വേണ്ടി അമേരിക്കൻ പ്രതിപുരുഷൻ ഡോക്ടർ ലെയ്റൻ സ്റ്റുവാർട്ടിനെ പോയികണ്ടു. ഡോക്ടർ ലെയ്റൻ സ്റ്റുവാർട്ട് ഒരസാധാരണ നയതന്ത്രപ്രതിനിധിയായിരുന്നു. ചൈനാക്കാരുടെ ക്രൈസ്തവവിദ്യാഭ്യാസത്തിനുവേണ്ടി നാല്പതുവൎഷം ചെലവാക്കിയ മിഷ്യനറിയും വിദ്യാഭ്യാസപ്രവൎത്തകനുമായിരുന്നു അദ്ദേഹം. ചൈനാക്കാരുടെ സ്വഭാവത്തിൽ അദ്ദേഹത്തിനു് അതിരുകവിഞ്ഞ വിശ്വാസമുണ്ടായിരുന്നു. ചൈനയെ അദ്ദേഹം തൻെറ രണ്ടാംഭവനമായി ഗണിച്ചു.

അത്ഭുതപൂർവ്വമായ സന്മാർഗ്ഗനിഷ്ഠയും അസാധാരണമായ ലാഘ്വചര്യയുമുള്ള അദ്ദേഹം ഒരു ചെറിയ മഹാത്മാതന്നെയായിരുന്നു. ലോകത്തിൻെറ ദുഷ്ടതയിൽ അദ്ദേഹത്തിൻെറ വിസ്മയം ഒരിക്കലും ഒടുങ്ങിയില്ല. അദ്ദേഹത്തിൻെറ ഒരൊററ തെററ്, ചൈനീസ്സ്വഭാവത്തെപ്പററി തനിക്കുള്ള അഭിപ്രായത്തിൽ കണക്കററു് വിശ്വസിക്കാറുണ്ടായിരുന്നു എന്നതാണ്. അതിനെ അദ്ദേഹം പല വശങ്ങളിലും പരിപൂർണ്ണമെന്നു വിചാരിച്ചു. അദ്ദേഹം എന്നോടു പറഞ്ഞ ഒരു ഉദാഹരണമിതാണ്: അദ്ധ്യാപകനും അദ്ധ്യേതാവും തമ്മിലുള്ള ബന്ധം ചൈനീസ് ധർമ്മബോധത്തിൻെറ കാതലായതുകൊണ്ടു് തനിക്ക് തൻെറ വിദ്യാർത്ഥികളായ ഇളമുറ കമ്മ്യൂണിസ്റ്റ്നേതാക്കന്മാർവഴി കമ്മ്യൂണിസ്ററുകാരുടെ നയം പാശ്ചാത്യരാജ്യങ്ങൾക്ക് അനുകൂലമാക്കിത്തീർക്കാൻ കഴിയുമത്രെ! ഈ ശുദ്ധാത്മകത അദ്ദേഹത്തിന് അനേകം കയ്പേറിയ നിരാശകൾക്കിടയാക്കി.

കമ്മ്യൂണിസ്ററുകാർ പെട്ടെന്നെങ്ങും യാങ്ങ്സിനദി കടക്കുകയെന്നതുണ്ടാവില്ലെന്നും, അവരതിനു ശ്രമിച്ചാൽ പത്തുലക്ഷം ഭടന്മാർ നഷ്ടപ്പെടുമെന്നും, തെക്കേക്കരയിൽ കാലുറപ്പിക്കാൻ അത്തരം അനേകശ്രമങ്ങൾ നടത്തേണ്ടിവരുമെന്നും ഡോക്ടർ ലെയ്ററൻ സ്ററുവാർട്ട് എന്നോടു പറഞ്ഞു. അമേരിക്കൻസൈനികവിദഗ്ദ്ധന്മാരുടെ സുചിന്തിതമായ അഭിപ്രായമതാണെന്നും അദ്ദേഹം കൂട്ടിച്ചേർത്തു. ഈ ആത്മസംതൃപ്തി എന്നെ വിസ്മയിപ്പിച്ചു. പക്ഷേ, ഡോക്ടർ സ്ററുവാർട്ട് തികച്ചും വിശ്വസിച്ചു, രക്ഷാനടപടികളെല്ലാം പൂർണ്ണമാണെന്നും, എന്തായാലും കേവലം ഗൊറില്ലാകൾ മാത്രമായ കമ്മ്യൂണിസ്ററുകാർക്ക് അഞ്ചുലക്ഷം വരുന്ന ഒരു സൈന്യത്തെ മുക്കാൽ മൈൽ വീതിയുള്ള യാങ്ങ്സി നദി കടത്താൻ വേണ്ടത്ര സാങ്കേതികവൈദഗ്ദ്ധ്യമില്ലെന്നും.

ഈ സന്ദർശനത്തിനുശേഷം ഞാൻ ബ്രിട്ടീഷ് പ്രതിപുരുഷൻ സർ റാൽഫ് സ്റ്റീവൻസനെ കാണാൻപോയി. അദ്ദേഹം കുറെക്കൂടി കരുതലുള്ളവനാണ്. എങ്കിലും, യാങ്ങ്സി കടക്കുന്നതു് എളുപ്പമായ ഒരു കാര്യമല്ലെന്നതായിരുന്നു അദ്ദേഹത്തിൻെറയും സൈനികവിദഗ്ദ്ധന്മാരുടെയും പക്ഷം.

"നിശ്ചയിച്ചു കൂടാ," അദ്ദേഹം കൂട്ടിച്ചേർത്തു. "കമ്മ്യൂണിസ്ററുകാരുടെ കൈയിൽ വല്ല വിദ്യയും ഉണ്ടായെന്നുവരാം. പക്ഷേ, സാധാരണഗതിയിൽ പറഞ്ഞാൽ, എതിർപ്പുള്ള പക്ഷം യാങ്ങ്സി കടക്കുകയെന്നതു വളരെ ദുർഘടംപിടിച്ച ഒരു കാര്യമാണ്". മിതമായ ഈ അഭിപ്രായംകൊണ്ട് ഞാൻ സംതൃപ്തനാകേണ്ടിവന്നു. സ്റ്റീവൻസനെ വിട്ട് വീട്ടിലെത്തി അരമണിക്കൂർ കഴിയുന്നതിനു മുമ്പായി സംഭ്രമിപ്പിക്കുന്ന ഒരു വർത്തമാനം എനിക്കു ലഭിച്ചു. ഗിൻലിംഗ് കോളേജിൻെറ പ്രസിഡണ്ടായ ഡോക്ടർ വുയുടെ നേതൃത്വത്തിൽ, നഗരത്തിൽ നിയമസമാധാനങ്ങൾ ഏറെറടുക്കാൻവേണ്ടി ഒരു കമ്മിററി രൂപീകരിച്ചിരിക്കുന്നുവെന്നും, അവരുടെ ഒരു പ്രതിനിധിസംഘം നദികടന്ന് പൂക്കോവിലെത്തി, കമ്മ്യൂണിസ്റ്റ് അധികാരികളുമായി സമ്പർക്കം പുലർത്താൻ പോയിരിക്കുന്നുവെന്നും ഒരു ചൈനീസ് സ്നേഹിതൻ എന്നോടു പറഞ്ഞു. നദിക്കു കുറെക്കൂടി മുകളിലെ ഒരു സൈനികകേന്ദ്രത്തിൻെറ നായകൻ കമ്മ്യൂണിസ്റ്റ്പക്ഷം ചേരുകയും അവിടെ വലിയ സംഘങ്ങളായി കമ്മ്യൂണിസ്ററുകാർ നദി കടന്നുകൊണ്ടിരിക്കുന്നുവെന്നും, സ്ഥലത്തെ കോമിന്താങ്ങ് അധികാരികൾ രാത്രിയിൽ മൗനമായി കടന്നുകളയാനുദ്ദേശിച്ചിരിക്കയാണെന്നും അദ്ദേഹം പറഞ്ഞു.

ഏപ്രിൽ 22–ാംനു- നാങ്കിങ്ങ് ഒരു വിചിത്രരംഗമായിരുന്നു. ഭരണാധികാരികൾ നഗരം വിട്ടുപോയിരുന്നതുകൊണ്ട് ജനക്കൂട്ടം അധികാരമേറെറടുത്തു. അവർ കോമിന്താങ്ങ് നേതാക്കന്മാരുടെയും ഉദ്യോഗസ്ഥന്മാരുടെയും ഭവനങ്ങൾ സംഘടിതമായി കൊള്ളയിട്ടു. പക്ഷേ, മററു തെമ്മാടിത്തരങ്ങളൊന്നുമുണ്ടായില്ല. നഗരപിതാവിൻെറ ഔദ്യോഗിക വസതി ആ ഭാഗത്തുള്ളവർ കൊള്ളചെയ്യുന്നതു് എൻെറ ആസ്ഥാനത്തുനിന്നുകൊണ്ടു കാണാമായിരുന്നു. അതു് വളരെ പരിഷ്കൃതമായ രീതിയിലും ചിട്ടയിലുമാണു നടത്തിയതു്. കിഴവികൾ സംഭരിച്ച വസ്തുക്കൾ കൊണ്ടുപോകാൻ ചെറുപ്പക്കാർ അവരെ സഹായിച്ചു. ജനക്കൂട്ടം യാതൊന്നും നശിപ്പിച്ചില്ല. വാതിലുകൾ ജന്നലുകൾ മുതലായവ പൊളിക്കാതെ നിവൃത്തിയില്ലാത്തതു മാത്രമേ അവർ പൊളിച്ചുള്ളൂ. അതു

തന്നെ ചിലർ കൊണ്ടുപോയതു് ബാങ്കിൽനിന്നു് പണം മടക്കി വാങ്ങിക്കൊണ്ടുപോകുന്നതുപോലെ ശാന്തമായിട്ടാണു്! സൈനികകേന്ദ്രം, യുവജനമന്ദിരം മുതലായവയ്ക്കു് വലിയ നഷ്ടം സംഭവിച്ചു. എങ്കിലും പൊതുവേ ജനക്കൂട്ടം വളരെ ശാന്തമായും ചിട്ടയോടെയും പെരുമാറി. സന്ധ്യയോടുകൂടി 'പൊതുസമാധാനക്കമ്മിററി' അധികാരം കൈവശപ്പെടുത്തുകയും, ജനങ്ങൾക്കു ചില വിളംബരങ്ങളും ആജ്ഞകളും കൊടുക്കുകയും ചെയ്തു.

അടുത്തദിവസം അതിരാവിലേതന്നെ മനസ്സിലായി, കമ്മ്യൂണിസ്ററുകാരുടെ മുന്നണിവിഭാഗം നാങ്കിങ്ങിൽ കടന്നുകഴിഞ്ഞെന്നും, അവരുടെ സൈന്യം യാതൊരു എതിർപ്പും നേരിടാതെ നദി കടന്നുകൊണ്ടിരിക്കയാണെന്നും. സൈന്യം നാങ്കിങ്ങിൽ പ്രവേശിക്കുന്നതു കാണാൻ ഞാൻ തെരുവിലേയ്ക്കിറങ്ങി. വിചിത്രമായ ഒരു കാഴ്ചയായിരുന്നു അതു്. തെരുവുകൾ കാഴ്ചക്കാരെക്കൊണ്ടു നിറഞ്ഞിരുന്നു. പറയത്തക്ക യാതൊരു ഉന്മേഷവും ഉണ്ടെന്നു് എനിക്കു തോന്നുന്നില്ല; പക്ഷേ, ശത്രുതയും ഉണ്ടായിരുന്നില്ല. പ്രസിദ്ധമായ ചുങ്ങ്ഷാൻ തെരുവിൽക്കൂടി മാർച്ച്ചെയ്യുന്ന പി. എൽ. എ. (പീപ്പിൾസ് ലിബറേഷൻ ആർമി)യുടെ അനന്തമായ ഘോഷയാത്രയും കണ്ടുകൊണ്ടു് ഞങ്ങൾ അവിടെല്ലാം കാറോടിച്ചു നടന്നു. ഞങ്ങളും ബർമ്മാക്കാരും (സോവിയററുകാരുടെ കഥ പറയേണ്ടല്ലോ) ഒഴിച്ചു് മററു നയതന്ത്രപ്രതിനിധികൾ, അവരെ കാണുമ്പോൾ എന്തെങ്കിലും അസുഖകരമായ സംഭവങ്ങളുണ്ടായേക്കുമെന്നു ശങ്കിച്ചു് വീട്ടിനകത്തുതന്നെ കഴിഞ്ഞുകൂടിയതേയുള്ളു. സന്ധ്യയോടെ നദികടന്നു കഴിഞ്ഞു, കോമിന്താങ്ങ് തലസ്ഥാനം അവർ കൈവശപ്പെടുത്തുകയും ചെയ്തു. 'ഒററക്കണ്ണൻസപ്പ്'മെന്നറിയപ്പെടുന്ന ജനറൽ ലിയൂ പോചെങ്ങ് നഗരമേയറായി പ്രഖ്യാപിക്കപ്പെട്ടു. നയതന്ത്രപ്രതിനിധികളായ ഞങ്ങൾ അസ്വസ്ഥരായി ഒന്നും ഉറപ്പിക്കാൻ വയ്യാതെ കഴിഞ്ഞു. കമ്മ്യൂണിസ്ററുകാർ ആദ്യനടപടി എടുക്കട്ടെയെന്നു കരുതി ഞങ്ങൾ പ്രതിപുരുഷാലയങ്ങളിൽതന്നെയിരുന്നു. അവർ നടപടിയ്ക്കൊന്നുമെടുത്തില്ല. അവർ ഞങ്ങളെ ചുമ്മാ അവഗണിച്ചു.

അദ്ധ്യായം നാല്

# നാങ്കിങ്ങിൽപെട്ട

അടുത്ത മൂന്നുനാലുദിവസം നിസ്സാരസംഭവങ്ങൾ മാത്രമുള്ള ഒരു മാന്ദ്യമായിരുന്നു. അതു് ഞങ്ങളുടെ ക്ഷമകെടുത്തി. ഏതാനും പി. എൽ. ഏ. ഭടന്മാർ അമേരിക്കൻ പ്രതിപുരുഷാലയത്തിൽ എത്താതിരുന്നില്ല. അവർ കിടപ്പുമുറിയിൽ കയറിനോക്കി. അവിടെ അമ്പാസഡർ പനിപിടിച്ചു കിടക്കുകയായിരുന്നു. അല്പനേരത്തെ സംഭാഷണത്തിനുശേഷം അവർ സ്ഥലംവിട്ടു. ബ്രിട്ടീഷ് പ്രതിപുരുഷാലയത്തിന്റെ തോട്ടത്തിൽ പ്രവേശിക്കാൻ ചിലരൊരുദ്യമം നടത്തി. പക്ഷേ, അവർ ആ ശ്രമം ഉപേക്ഷിക്കുവാൻ പ്രേരിതരായി. അവരുടെ പ്രതിപുരുഷാലയം മൂന്നു ദിവസത്തേയ്ക്കു് ഒററപ്പെട്ടുപോയതുകൊണ്ടു് ഫ്രഞ്ചുകാർ അല്പം കഷ്ടത്തിലായി എന്നു വേണമെങ്കിൽ പറയാം. പക്ഷേ, സാഹചര്യങ്ങളുടെ അനിശ്ചിതത്വമൊഴിച്ചു്, ഞങ്ങൾക്കു് പരാതിപ്പെടാൻ വകയുണ്ടായിരുന്നില്ല. ചന്തയിൽനിന്നു് അപ്രത്യക്ഷമായിക്കഴിഞ്ഞിരുന്ന ചരക്കുകൾ സുലഭമായി കിട്ടിത്തുടങ്ങി. തല്ക്കാലത്തേയ്ക്കു്, യുവാൻ ഷി കെയ് വെള്ളിഡോളർ അംഗീകൃതനാണ്യമായിത്തീർന്നു. എല്ലാവരും ജാഗരൂകരായി കാത്തിരുന്നു.

നയതന്ത്രപ്രതിനിധികളുടെയിടയ്ക്കു് രണ്ടഭിപ്രായഗതികളാണു് പ്രചരിച്ചിരുന്നതു്. നയതന്ത്രപ്രതിനിധികളോടു് മര്യാദയായി പെരുമാറി വിദേശശക്തികളുടെ അനുഭാവം സമ്പാദിക്കാനായിരിക്കും കമ്മ്യൂണിസ്ററുകാർ ശ്രമിക്കുക, എന്നു് ആസ്ത്രേലിയൻ അമ്പാസഡർ കീത്തു് ഓഫീസർ വീറോടെ വാദിച്ചു. രണ്ടാമത്തെ അഭിപ്രായം ഡച്ചു് അമ്പാസഡറായ, ബാരൻവാൻ ആഴ്സൻേറതായിരുന്നു. വിപ്ലവത്തിന്റെ സമയത്തു് മോസ്ക്കോയിലുണ്ടായിരുന്ന ഒരു സുഹൃത്തിന്റെ അനുഭവങ്ങളെ വിവരിക്കുന്ന ഒരു കുറിപ്പു് തയ്യാറാ

ക്കി അതെല്ലാവർക്കും കൊടുത്തുകൊണ്ടു് അദ്ദേഹം വാദിച്ച തു് കമ്മ്യൂണിസ്റ്റുകാർ പരുഷമായി പെരുമാറുമെന്നും, ഇ ക്കാര്യത്തിൽ സാർവ്വലൗകികനിയമത്തെയും ആചാരത്തെയും ആശ്രയിക്കുന്നതു് വൃഥാവിലാണെന്നുമായിരുന്നു. അവർ എ ന്തുചെയ്യുമെന്നറിയാൻ ഞങ്ങൾക്കു് അധികം കാത്തിരിക്കേ ണ്ടിവന്നില്ല. നഗരം കൈവശപ്പെടുത്തി ഒന്നോ രണ്ടോ ദി വസം കഴിഞ്ഞു്, മര്യാദയായും എന്നാൽ ദൃഢമായും അവർ ഞങ്ങളെ അറിയിച്ചു, ഞങ്ങൾക്കു് നയതന്ത്രപ്രതിനിധികളു ടെ അവകാശങ്ങളൊന്നുമുണ്ടായിരിക്കുന്നതല്ലെന്നും ബഹുമാ ന്യരായ വിദേശികളായിമാത്രമേ ഗണിക്കുകയുള്ളുവെന്നും. സ്ഥാനം നഷ്ടപ്പെട്ട അമ്പാസഡർമാർ എന്നാണു് ഞങ്ങളെ പ്പറ്റിപ്പറഞ്ഞിരുന്നതു്. ഞങ്ങളുടെ കാര്യമന്വേഷിക്കാൻ വിദേശകാര്യാലയമുണ്ടായിരുന്നില്ല. വിദേശികളുടെ കാര്യം നോക്കുന്ന ഒരു ആഫീസ് മാത്രം. അവിടെ ഞങ്ങളുടെ സെ ക്രട്ടറിമാർ ഹാജരാകണം. എല്ലാ ഏർപ്പാടുകളും ചൈനീസ് ഭാഷയിൽ മാത്രമായിരുന്നതുകൊണ്ടു് ദ്വിഭാഷികളെയും കൊ ണ്ടുപോകേണ്ടിയിരുന്നു. മററു യാതൊരു ഭാഷകളിലും ഉള്ള കത്തുകൾ സ്വീകരിക്കപ്പെടുന്നതല്ല. എല്ലാ സംഭാഷണങ്ങ ളും ചുരുക്കെഴുത്തുകാരുടെ സാന്നിദ്ധ്യത്തിൽവെച്ചായിരുന്നു. ഉച്ചരിക്കപ്പെടുന്ന ഓരോ വാക്കും അവർ കുറിച്ചെടുക്കും. ഞ ങ്ങൾക്കു് കോഡ്ഭാഷ ഉപയോഗിക്കാനോ സ്വന്തം സന്ദേ ശവാഹകരെ ഉപയോഗിക്കാനോ ഉള്ള സ്വാതന്ത്ര്യമുണ്ടായി രുന്നില്ല. സാങ്കേതികഭാഷയിൽ ഞങ്ങൾ നയതന്ത്രപ്രതിനി ധികളല്ലാതായിക്കഴിഞ്ഞിരുന്നു.

അന്നത്തെ സാഹചര്യങ്ങളിൽ അന്യായമെന്നു പറ ഞ്ഞുകൂടാത്ത ചില നിയന്ത്രണങ്ങളും ഞങ്ങൾക്കു് അനുഭവി ക്കേണ്ടിവന്നു. 'പത്മതീർത്ഥ'ത്തിലേക്കോ 'നീലമല'യിലേ ക്കോ വിനോദയാത്ര നടത്തുവാൻപോലും നഗരത്തിനു് വെ ളിയിൽ പോകുവാൻ ഞങ്ങൾക്കനുവാദമുണ്ടായിരുന്നില്ല. ചു റ്റുമുള്ള സ്ഥലങ്ങളിലെ ക്വോമിന്താങ്ങ് കൊള്ളക്കാരെ തുര ത്താൻ കഴിഞ്ഞിട്ടില്ലെന്നും, നഗരത്തിനു വെളിയിലുള്ള വി ദേശികളുടെ ജീവനു് ചുമതലയേല്ക്കാൻ പി. എൽ. ഏ.ക്കു കഴിവില്ലെന്നുമാണു് ഈ നിയന്ത്രണത്തിനു കാരണം പറ

ഞ്ഞതു്. പ്രതിപുരുഷാലയങ്ങളുടെ ഉപയോഗത്തിനുള്ള മോട്ടോർവണ്ടികളുടെ എണ്ണം കർശനമായി നിയന്ത്രിക്കപ്പെട്ടു. അമേരിക്കൻ പ്രതിപുരുഷാലയത്തിനു് ഏതാണ്ടു് 110 കാറുകളുണ്ടായിരുന്നു. അതു് അഞ്ചായി വെട്ടിക്കുറച്ചു. ബ്രിട്ടൻ, ഫ്രാൻസ്, സോവിയററുയൂണിയൻ എന്നിവർക്കും അതേ സംഖ്യ അനുവദിച്ചു. ഇററലി, ഹോളണ്ടു്, ബൽജിയം എന്നിവർക്കു് മൂന്നുവീതവും. ഇന്ത്യ, ഇറാൻ മുതലായവർക്കു് രണ്ടു്. മററുള്ളവർക്കു് ഓരോന്നു്. പെട്രോൾ ദൗർല്ലഭ്യമാണതിനു കാരണമെന്നതിൽ സംശയമില്ല.

ഈ അസൗകര്യങ്ങളല്ലാതെ ഞങ്ങളുടെ ജീവിതത്തിൽ മററു യാതൊരു ഇടപാടുമുണ്ടായില്ല. ആദ്യത്തെ ദിവസങ്ങളിലെ ചില്ലറ സംഭവങ്ങൾ കഴിച്ചാൽ സുരക്ഷിതമായിത്തന്നെയിരുന്നു. യാതൊരു ഭടനോ പോലീസുകാരനോ ഒരു പ്രതിപുരുഷാലയത്തിൻെറ വളപ്പിൽ കാലുകുത്തുകയോ, പ്രതിപുരുഷാലയത്തിലെ ജോലിക്കാർ പൊതുനിരത്തിൽവച്ചോ മറേറാ നിയമം ലംഘിച്ചാലല്ലാതെ അവരെ ശല്യപ്പെട്ടുത്തുകയോ ചെയ്തിട്ടില്ല. വിദേശികളുടെ കാര്യമന്വേഷിക്കാനുള്ള സ്ഥാപനംതന്നെ, വിട്ടുവീഴ്ചയില്ലാത്ത കണിശംകാണിക്കുകയും ഞങ്ങളെ പ്രതിപുരുഷന്മാരായി അംഗീകരിക്കയില്ലെന്നു ശഠിക്കുകയുമൊക്കെ ചെയ്തെങ്കിലും, വാസ്തവത്തിൽ ഞങ്ങൾക്കു വേണ്ടത്ര സൗകര്യങ്ങളൊക്കെ ചെയ്തുതന്നു. ഒന്നോ രണ്ടോ തവണ അവർ പ്രതിപുരുഷാലയത്തിൻെറ ചെലവിനുള്ള പണം കടം തരികകൂടിയുണ്ടായിട്ടുണ്ടു്. നാണ്യവിനിമയവ്യവസ്ഥ നിലവിൽ വന്നിട്ടുണ്ടായിരുന്നില്ല. ഞങ്ങളുടെ സഞ്ചാരസ്വാതന്ത്ര്യം നിയന്ത്രിതമായി. നയതന്ത്രപ്രവർത്തനങ്ങൾ അസാധ്യമായിത്തീരുകയും ചെയ്തു. പക്ഷേ, മറെറാരുതരത്തിലും ഞങ്ങളുടെ സ്വാതന്ത്ര്യത്തിനു ഭംഗമുണ്ടായില്ല. പോരെങ്കിൽ ആദ്യത്തെ രണ്ടാഴ്ചകഴിഞ്ഞപ്പോൾ നാങ്കിങ്ങിലെ ജീവിതസൗകര്യങ്ങൾ ഭേദപ്പെടുകയും ചെയ്തു. വില നിലവാരപ്പെട്ടു. നാണ്യവ്യവസ്ഥ ഉറച്ചു. അങ്ങനെ ജീവിതം അത്രയ്ക്കു് അസുഖകരമല്ലാതായിത്തീർന്നു.

എങ്കിലും ഈ സ്വർഗ്ഗത്തിലും ഒരു കുട്ടുറുമ്പുണ്ടായിരുന്നു. സാധാരണഗതിയിൽ അനുസരണശീലക്കാരായ ചൈനീസ്

ഭൃത്യന്മാരും ശമ്പളക്കാരും അസാധ്യമായആവശ്യങ്ങൾ മുന്നോട്ടുവെയ്ക്കാൻ തുടങ്ങി. ഞങ്ങൾക്കു പ്രതിപുരുഷാവകാശങ്ങളില്ലെന്നു് അവർക്കറിയാമായിരുന്നതുകൊണ്ടു് പലപ്പോഴും അവർ ശമ്പളം കൊടുക്കുന്നവരെ ഭീഷണിപ്പെടുത്തി. യാതൊരു കാരണവശാലും പിരിച്ചുവിടാൻ നിവൃത്തിയില്ലാതായി. അല്ലെങ്കിൽ ഭീമമായ നഷ്ടപരിഹാരം കൊടുക്കേണ്ടിവരും. ഭൃത്യന്മാർ യജമാനന്മാരുടെ ജംഗമങ്ങൾ കൈയടക്കി. ഒന്നോ രണ്ടോ പ്രാവശ്യം യജമാനന്മാരെ ബലപ്രയോഗം നടത്തുമെന്ന ഭീഷണിയുമുണ്ടായി. ഭൃത്യനെ അടിച്ചുവെന്ന ആരോപണത്തിന്മേൽ ഒരമേരിക്കൻഉദ്യോഗസ്ഥനെ കോടതിയിൽ കൊണ്ടുപോകയും, ഭാരിച്ച ഒരു പിഴ്ശിക്ഷ ഒടുക്കേണ്ടിവരികയും ചെയ്തു. ഒരു ചൈനാക്കാരനു മുറിവുപററിയ ഒരു മോട്ടോർ അപകടം മറെറാരു ഭാരിച്ച പിഴയ്ക്കു കാരണമുണ്ടാക്കി. യഥാർത്ഥത്തിൽ ഭൃത്യന്മാർക്കായിരുന്നു അധികാരം. പ്രതിപുരുഷാലയോദ്യോഗസ്ഥന്മാരുൾപ്പെടെയുള്ള വിദേശികൾക്കു സ്ഥിതിഗതികളെപ്പററി അതിയായ ആശങ്കയുണ്ടായിരുന്നു. എൻെറ പ്രതിപുരുഷാലയത്തിലെ ചൈനീസ് ഉദ്യോഗസ്ഥന്മാർ അല്പം കുഴപ്പം ഉണ്ടാക്കിയെങ്കിലും (വിദേശകാര്യാലയം അവർക്കു യാതൊരു പ്രോത്സാഹനവും നല്കിയില്ല) എൻെറ സ്വന്ത താമസസ്ഥലത്തു് എനിക്കു ശല്യങ്ങളൊന്നുമുണ്ടായില്ല. എൻെറ പ്രധാന ഭൃത്യൻ—അഥവാ കാര്യക്കാരൻ—ഷീ എന്നൊരു യഥാസ്ഥിതികനായ ചൈനീസ് മാന്യനായിരുന്നു. അയാൾ ജീവിതം മുഴുവനും പ്രതിപുരുഷാലയങ്ങളിൽതന്നെ സേവനംനടത്തിയിരുന്നവനാണു്. അയാൾ വിദ്യാഭ്യാസമുള്ളവനും, തികഞ്ഞ മര്യാദയുള്ളവനുമായ ഒരു ഉറച്ച ബുദ്ധമതവിശ്വാസിയായിരുന്നു. സംഭവഗതികൾ മനസ്സിലാക്കിയ ഉടനെതന്നെ അയാൾ എന്റെ അടുത്തുവന്നു്, കമ്മ്യൂണിസ്ററുകാർ വിദേശപ്രതിനിധി ഭവനങ്ങളിലെ ജോലിക്കാരെയെല്ലാം സംഘടിപ്പിക്കുന്നുണ്ടെന്നും, ഇന്നല്ലെങ്കിൽ നാളെ ചെറുപ്പക്കാർ കുഴപ്പമുണ്ടാക്കാതിരിക്കയില്ലെന്നും അറിയിച്ചു. എൻെറ ഭവനത്തെ സംബന്ധിച്ചിടത്തോളം, അവിടെയുള്ള വേലക്കാരെ അയാൾതന്നെ സശ്രദ്ധം തെരഞ്ഞെടുത്തതായതുകൊണ്ടു് ഈ കുഴപ്പം ബാധിക്കാതെ കാക്കു

വാൻ അയാൾക്കു കഴിയും. കിഴവൻ പറഞ്ഞവാക്കു പാലി ക്കുകയുംചെയ്തു. ഭക്ഷണം വിളമ്പുകയുംമററും ചെയ്തിരുന്ന പ യ്യന്മാരിലൊരാളെ ഒരുദിവസം കണ്ടില്ല. അവനെവിടെപ്പോ യിയെന്നു് ഞാൻ ഷീയോടു ചോദിച്ചു. ഒരു പുഞ്ചിരിയോടെ അയാൾ മറുപടി പറഞ്ഞു, അവനു പകരം മറെറാരാളെ നി യമിച്ചുവെന്നു്. ആറുമാസത്തെ 'പിരിച്ചുവിടൽശമ്പളം' മുത ലായ പല കുഴപ്പങ്ങളും അതേത്തുടന്നുണ്ടാകുമെന്നെനിക്കറി യാമായിരുന്നതുകൊണ്ടു് എനിക്കല്പം അസ്വാസ്ഥ്യത തോന്നി. എൻെറ ചിന്താഗതി മനസ്സിലാക്കിക്കൊണ്ടു് അയാൾ പറ ഞ്ഞു: "അവൻ സ്വമനസ്സാലെ പോകയാണുണ്ടായതു്. അവ നു് യജമാനനോടും കൊച്ചമ്മയോടും യാത്രപറയാൻ കഴിയാ ഞ്ഞതിൽ ഖേദമുണ്ടായിരുന്നു. അവനതിനു മാപ്പുചോദിച്ചു." കൂടുതലൊന്നും ഞാൻ അപ്പോൾ പറഞ്ഞില്ല. ആ പയ്യൻ കുഴ പ്പമുണ്ടാക്കാനാരംഭിച്ചുവെന്നും, യൂണിയനിൽ പരാതി കൊടു ക്കുമെന്നു ഭീഷണിപ്പെടുത്തിയെന്നും ഞാൻ പിന്നീടറിഞ്ഞു. ഷീയുടെ മറുപടി, അവൻ പട്ടാളത്തിൽനിന്നു് ഒളിച്ചോടി പ്പോന്നവനായതുകൊണ്ടു്, അവനെ ഒരു കോമിന്താങ്ങ്തെ ണ്ടിയായി റിപ്പോർട്ടുചെയ്തു് കമ്മ്യൂണിസ്റ്റധികാരികളെക്കൊ ണ്ടു് അറസ്റ്റുചെയ്യിക്കുമെന്നായിരുന്നു.

ഏറെത്താമസിയാതെതന്നെ നയതന്ത്രപ്രതിനിധികളെ ല്ലാം സാഹചര്യങ്ങളോടു് ഇണങ്ങിച്ചേന്നു് ആശങ്കാരഹിത മായ അന്തരീക്ഷത്തിൽ ജീവിക്കാൻ തുടങ്ങി. ഒന്നുകൊണ്ടും വിഷമിക്കുകയോ ഇളകുകയോ ചെയ്യാത്ത കനേഡിയൻ അം ബാസഡർ ജസ്റ്റ് റോംഡേവിസ് നിരന്തരമായി ചുററിന ടന്നു് എല്ലാവരുടെയും ആത്മവിശ്വാസത്തെ ഉണത്തിക്കൊ ണ്ടിരുന്നു. ബ്രിഡ്ജ്കളി പഠിച്ചുവരുന്നവർക്കുവേണ്ടി അദ്ദേ ഹം ഒരു ക്ലബ്ബ് രൂപീകരിച്ചു് അവരെ കൂട്ടിച്ചേർത്തു് ആശ ങ്കകൾ മറക്കാൻ അവരെ സഹായിച്ചു. റോംഡേവിസ് എ ല്ലാത്തരത്തിലും അസാമാന്യനായ ഒരു വ്യക്തിയായിരുന്നു. സൗഹാർദ്ദം അദ്ദേഹത്തിൻെറ ജന്മവാസനയായിരുന്നു. എ ല്ലാക്കാര്യങ്ങളും എല്ലായിടത്തും ഭംഗിയായി നടക്കുന്നുവെ ന്ന ആഹ്ലാദത്തോടെയാണു് അദ്ദേഹം നടക്കുന്നതു്. വിഷാദ മഗ്നർക്കും അശുഭഭീതിക്കാർക്കും അദ്ദേഹത്തിന്റെ മനോഭാവം

വളരെ ആരോഗ്യദായകമായിരുന്നു. ഇക്കാര്യത്തിൽ, പോർട്ടുഗീസ് പ്രതിനിധിയും, അനേകസ്ഥലങ്ങളിൽ സേവനമനുഷ്ഠിച്ചിട്ടുള്ള ഉദ്യോഗസ്ഥനുമായ ഡോ:ഫോൻസെക്കാ, ശക്തിയായി സഹായിച്ചു. ഡോക്ടർ ഫോൻസെക്കാ ഒരു പണ്ഡിതനും മാനുഷികമൂല്യവാദിയുമായിരുന്നു. അദ്ദേഹം കാര്യങ്ങളെ വിവേചനത്തോടെ നോക്കിക്കണ്ടു. റേറാംഡേവിസിനെപ്പോലെ നിരന്തരമായി ശുഭാപ്തിവിശ്വാസിയായിരിക്കാൻമാത്രം ലളിതമനസ്കനായിരുന്നില്ല, അദ്ദേഹം. എങ്കിലും അവരുടെ സഖ്യം ഭാഗ്യകരമായ ഒന്നായിരുന്നു. പെക്കിങ്ങ് ല്യബ്രിഡ്ജ് ക്ലബ്ബ് ഞങ്ങളുടെസഹപ്രവത്തകരിൽ ധീരതകുറഞ്ഞവർക്ക് ഒരു ആശ്രയമായിത്തീരുകയുംചെയ്തു.

ചിലപ്പോഴൊക്കെ ഞാനും ഈ ക്ലബ്ബിൽ പോകാറുണ്ടായിരുന്നെങ്കിലും നിർബ്ബന്ധിതമായ ഈ വിശ്രമം കുറേക്കൂടി പ്രയോജനകരമായി ചെലവാക്കാൻ ഞാൻ തീരുമാനിച്ചു. ഞങ്ങൾ കുട്ടിലകപ്പെട്ടുവെന്നും കാര്യങ്ങൾ ഒരുവഴിക്കല്ലെങ്കിൽ മറെറാരു വഴിക്കു തീരുമാനിക്കപ്പെടുന്നതുവരെ രക്ഷപെടാൻ വഴിയില്ലെന്നും എനിക്കറിയാമായിരുന്നു. അതുകൊണ്ടു ഞാൻ എൻെറ സമയം മൂന്നായി ഭാഗിക്കാൻ തീരുമാനിച്ചു. രാവിലെ ചൈനീസ് സാഹിത്യം, ചരിത്രം എന്നിവ ശരിയായി പഠിക്കുക. ഉച്ചകഴിഞ്ഞു് ഇന്ത്യൻവിപ്ലവത്തെപ്പററി ഒരു പുസ്തകമെഴുതുക. രാത്രിയിൽ കാളിദാസൻെറ കുമാരസംഭവം മലയാളപദ്യത്തിലേയ്ക്കു വിവത്തനംചെയ്യുക. ഈ പരിപാടി ഏതാണ്ടു് ശരിയായിത്തന്നെ നടന്നു. നാങ്കിങ്ങ് യൂണിവേഴ്സിററിയിലെ ഒരു പ്രൊഫസറുടെ സഹായത്തോടുകൂടി ചൈനീസ്ഭാഷയിലെ ഈടുള്ള സാഹിത്യകൃതികളുടെ (അതു വളരെയുണ്ടു്) ഇംഗ്ലീഷ്വിവത്തനങ്ങൾ ഞാൻ ശേഖരിച്ചു. എന്നിട്ട് ഓക്സ്ഫോർഡിലെ ഓണേഴ്സ്പരീക്ഷയ്ക്കു തയ്യാറാകുന്ന വിദ്യാത്ഥിയെപ്പോലെ പഠനമാരംഭിച്ചു. ചൈനീസ് സാഹിത്യത്തെപ്പററിയും ചരിത്രത്തെപ്പററിയും എൻെറ പഠനത്തിൽ, എന്നെപ്പോലെ അവിടെ അകപ്പെട്ടുപോയ ചില അമേരിക്കൻപണ്ഡിതന്മാരുടെ സഹായവും എനിക്കുണ്ടായി. ടാവോയിസത്തിലെ ദാശനികഗ്രന്ഥങ്ങൾക്കു പുറമേ, സുമ്മാചിൻചരിത്രം, 'മൂന്നു രാജ്യങ്ങ

ളുടെ' ദിനവൃത്താന്തം, വിവിധചൈനീസ് ചിന്താഗതിക്കാരു
ടെ സാമൂഹ്യവും നിയമപരവുമായ സിദ്ധാന്തങ്ങൾ എന്നിവ
യോടു പരിചയപ്പെടാൻ അവസരം ലഭിച്ചതുകൊണ്ടു് ഈ
പഠനം എനിക്കു വളരെ സന്തോഷകരമായിത്തോന്നി. ഇ
ന്ത്യൻവിപ്ലവത്തെപ്പററിയുള്ള ഗ്രന്ഥം (അതു് 'ചാണക്യൻ'
എന്ന തൂലികാനാമത്തിൽ പ്രസാധനംചെയ്തിട്ടുണ്ടു്.) ഇന്ത്യൻ
പ്രശ്നത്തിൻെറ വിവിധവശങ്ങളെപ്പററി ഒരു പുനഃപ്പരിശോ
ധന നടത്താൻ ഇടയാക്കി. ഇന്ത്യൻ ഇൻഫർമേഷൻലൈ
ബ്രറിയിൽ ധാരാളം പുസ്തകങ്ങളുണ്ടായിരുന്നു. തിലകന്റെയും
അരവിന്ദൻെറയും വ്യാഖ്യാനത്തോടെ ഭഗവത്ഗീത വായി
ക്കുന്നതു് എനിക്കു വളരെ ഉന്മേഷജനകമായിത്തോന്നി.
മഹാത്മാ, വിവേകാനന്ദൻ മുതലായ ആധുനിക ഭാരതത്തി
ൻെറ സൃഷ്ടാക്കളുടെ കൃതികൾ ഞാൻ സശ്രദ്ധം പഠിച്ചു. പ
ക്ഷേ, രാത്രിയിൽ കുമാരസംഭവത്തിലെ ശ്ലോകങ്ങൾ ഉറക്കെ
ച്ചൊല്ലി മലയാളത്തിലേയ്ക്കു വിവർത്തനംചെയ്യാൻ ശ്രമിക്കുന്ന
തായിരുന്നു ഇവയിലേററവും ആനന്ദകരം. അതു് ഒരു കാവ്യ
യത്നമെന്നതിനെക്കാളേറെ ഒരഭ്യാസമായിരുന്നു. മലയാള
ത്തിൽ കുമാരസംഭവത്തിനു് ഒരു ഒന്നാംതരം പരിഭാഷയെ
ങ്കിലുമുള്ളപ്പോൾ ഒഴുക്കനായ ഒന്നുകൂടി ഞാൻ ഉണ്ടാക്കുന്നതിൽ
അർത്ഥമില്ലായിരുന്നു. പരിഭാഷകൊണ്ടു കിട്ടുന്ന ശിക്ഷണത്തെ
പ്പററി എനിക്കെപ്പോഴും മതിപ്പുണ്ടായിരുന്നു. എങ്കിലും അം
ഗീകൃതമായ ഒരു മഹൽഗ്രന്ഥത്തിൽ കൈവെയ്ക്കുക എന്നതു്
അന്നു ചൈനയിൽ ഞാൻ കുടുങ്ങിപ്പോയ സാഹചര്യത്തിലേ
എനിക്കു ചെയ്യാൻ ധൈര്യമുണ്ടാകൂ. മൂന്നുവർഷത്തിനുശേഷം
ലളിതമായ ആ പരിഭാഷ പ്രസിദ്ധപ്പെടുത്തിയപ്പോൾ അതി
നു വലിയ ഒരു സ്വാഗതം ലഭിക്കയുണ്ടായിയെന്നുള്ളതു് എ
നിക്കു ചാരിതാർത്ഥ്യജനകമാണു്.

തെക്കുകിഴക്കേ ഏഷ്യയുടെ പ്രശ്നത്തിൽ ഞാൻ എന്നും
തല്പരനായിരുന്നു. യുദ്ധകാലത്തു പ്രസിദ്ധപ്പെടുത്തിയ 'തെക്കു
കിഴക്കേ ഏഷ്യയുടെ ഭാവി' എന്ന ഗ്രന്ഥം, ഒരു കണക്കിൽ,
ആ ഭൂവിഭാഗത്തെപ്പററിയുള്ള നയം രൂപീകരിക്കാൻ സഹാ
യിച്ചിട്ടുണ്ടു്. ആർക്കും വിഭാവനചെയ്യാവുന്നതരത്തിൽ കമ്മ്യൂ

ണിസ്റ്റ്ശക്തി ബർമ്മയുടേയും സയാമിൻേറയും അതിർത്തികളി ലേയ്ക്കു വ്യാപിക്കുന്നതു് എന്നെ വളരെയധികം ആകർഷിച്ചു. ആ ഭാഗങ്ങളിലെ സാമ്പത്തിക—സാമൂഹ്യരാഷ്ട്രീയഘടനയെ ശക്തിപ്പെടുത്തുന്ന ഒരു നയം രൂപീകരിക്കേണ്ട കാലമായി എന്നെനിക്കു തോന്നി. ഈ ലക്ഷ്യത്തോടെ ഞാനൊരു കുറി പ്പെഴുതി. അടിയന്തിരമായി വേണ്ടത്ര സാമ്പത്തികസഹായ മുണ്ടാകാത്തപക്ഷം തെക്കുകിഴക്കേ ഏഷ്യയിലെ രാഷ്ട്രീയഘ ടന കമ്മ്യൂണിസ്റ്റ്വികാസത്തിനുമുമ്പിൽ വളരെ ദുർബ്ബലമായ ഒരു തടസ്സം മാത്രമേ ആയിരിക്കയുള്ളു എന്നാണതിലെ മുഖ്യവാ ദം. ഈ കാര്യത്തിൽ എന്റെ ഗവമ്മേണ്ടിനു് കാര്യക്ഷമമായി ഒന്നും ചെയ്യാനില്ലെന്നു് എനിക്കറിയാമായിരുന്നു. അതുകൊ ണ്ടു് ബ്രിട്ടീഷ്, ആസ്ട്രേലിയൻ പ്രതിനിധികളുടെ സഹകര ണം സമ്പാദിച്ചു് ഒരു സംയുക്തനിർദ്ദേശമായി കോമൺവെൽ ത്തു ഗവമ്മേണ്ടുകളുടെ മുമ്പിൽ സമപ്പിക്കണമെന്നു ഞാനു റച്ചു. ആസ്ത്രേലിയൻ അമ്പാസഡർ കീത്തു് ഓഫീസർ യാ ഥാസ്ഥിതികനെങ്കിലും ഭാവനാശക്തിയുള്ളവനായതുകൊണ്ടു് ഈ അഭിപ്രായം സ്വീകരിച്ചു. അങ്ങനെതന്നെ സർ റാൽഫ് സ്റ്റീവൻസനും. സ്റ്റീവൻസൻ എൻെറ പ്രബന്ധം ലെയ്റ്റൻ സ്റ്റുവാർട്ടിനെ കാണിക്കുകയും, അദ്ദേഹമതു് സ്വതന്ത്രമാ യി തൻെറ ഗവമ്മേണ്ടിനു് ശുപാർശചെയ്യാമെന്നേല്ക്കുകയും ചെയ്തു. കോമൺവെൽത്തു് അമ്പാസഡർമാരുടെ അടുത്ത സമ്മേളനത്തിൽ ഈ കുറിപ്പു് നിസ്സാരമായ ചില പദങ്ങ ളുടെ ഭേദഗതിയോടെ അംഗീകരിക്കയും ഒരു സംയുക്തനിർദ്ദേ ശമെന്നനിലയ്ക്കു് എല്ലാ കോമൺവെൽത്തു ഗവമ്മേണ്ടുകൾ ക്കും സമപ്പിക്കുകയുംചെയ്തു. ഒരു പകർപ്പു്, അനൗദ്യോഗിക മായി സിങ്കപ്പൂരിൽ കമ്മീഷണർ ജനറലായിരുന്ന മാൽകോം മാക്ഡോനാൾഡിനയച്ചുകൊടുത്തു. സിങ്കപ്പൂരിൽവെച്ചു് അ ടുത്തുതന്നെ നടക്കാൻപോകുന്ന ബ്രിട്ടീഷ്പ്രതിനിധിസംഘ ത്തലവന്മാരുടെ സമ്മേളനത്തിൽ ചർച്ചചെയ്യുവാൻവേണ്ടി യാണു് അയച്ചതു്. കൊളംബോപ്ലാനിൽ രൂപംകൊണ്ട ചച്ച്ച കളുടെ അടിസ്ഥാനം ഈ കുറിപ്പിലെ നിർദ്ദേശങ്ങളായിരു ന്നുവെന്നു് കീത്തു്ഓഫീസർ മറ്റൊരവസരത്തിൽ എന്നോ ടുപറഞ്ഞു.

സമയം കഴിയുംതോറും നയതന്ത്രപ്രതിനിധികൾക്ക് വെപ്രാളം വർദ്ധിച്ചുകൊണ്ടിരുന്നു. ഞങ്ങളുടെ അവകാശങ്ങളും രക്ഷാവ്യവസ്ഥകളും അപ്രത്യക്ഷമായി എന്നു മാത്രമല്ല, ചൈനയിൽനിന്നു പുറത്തുചാടുകയെന്നതു് അത്ര എളുപ്പത്തിൽ നടക്കുകയുമില്ലെന്നു് കുറെ ആഴ്ചകൾ കഴിഞ്ഞപ്പോൾ ഞങ്ങൾക്കു മനസ്സിലായി. ഷാങ്ങ്ഹായ് കൈവശപ്പെട്ടുത്തിക്കഴിഞ്ഞാൽ അഭ്യന്തരലോകവുമായുള്ള ബന്ധം പുനരാരംഭിക്കുമെന്നും ഞങ്ങളിൽ പോകാനാഗ്രഹമുള്ളവർക്കു പോകാമെന്നുമായിരുന്നു ആദ്യത്തെ ധാരണ. നാങ്കിങ്ങിൻെറ പതനം കഴിഞ്ഞു് ഒരു മാസത്തിനകം ഷാങ്ങ്ഹായ് കീഴടങ്ങി. പതിവുപോലെ യുദ്ധം വന്നപ്പോൾ കോമിന്താങ്ങിൻെറ പെരുമാററം തീരെ മോശമായിരുന്നു. മിക്കവാറും എല്ലാ പാശ്ചാത്യപ്രതിനിധികളും ധരിച്ചിരുന്നതു് കമ്മ്യൂണിസ്ററുകാർ ഷാങ്ങ്ഹായ്യിൽവെച്ചു് ഒരു പാഠം പഠിക്കുമെന്നാണു്. ഷാങ്ങ്ഹായ്യിൽ മൂന്നാഴ്ചത്തേയ്ക്കുള്ള അരിമാത്രമേയുള്ളുവെന്നും, ജലവിതരണം, വൈദ്യുതശക്തി മുതലായവയെല്ലാം ഇറക്കുമതിചെയ്യപ്പെട്ടുന്ന കൽക്കരിയിലാശ്രയിച്ചാണു് നിലനില്ക്കുന്നതെന്നുംമറ്റുമായിരുന്നു അവരുടെ പ്രധാനവാദമുഖങ്ങൾ. നിശാക്ലബ്ബുകളും അഫീൻകടകളുംകൊണ്ടു നിറഞ്ഞ ഈ പൗരസ്ത്യബാബിലോണിൻെറ ആത്മാവു് യുവദേശീയവാദികളെ വശീകരിച്ചു വഷളാക്കിയതുപോലെ കമ്മ്യൂണിസ്റ്റ്നേതാക്കന്മാരോടും ചെയ്യുമെന്നു് അവർ ശക്തിയായി മോഹിച്ചു. കണക്കനുസരിച്ചുള്ള മൂന്നാഴ്ചക്കാലം അവർ കാത്തു. ഹൃദയംഗമമായി പ്രതീക്ഷിച്ചിരുന്ന തകർച്ചയ്ക്കും, വിപ്ലവബോധത്തിനുണ്ടാവുമെന്നു് ആശിച്ച അധഃപതനത്തിനുംപകരം സൈനികഉത്തരവനുസരിക്കാതിരുന്നതിനു് അറസ്റ്റ്ചെയ്തു തടവിലാക്കപ്പെട്ട അമേരിക്കൻ വൈസ്കോൺസലിനു് ലഭിച്ച അനുഭവം നാങ്കിങ്ങിലെ നയതന്ത്രപ്രതിനിധികളെ ഞെട്ടിച്ചു. അദ്ദേഹം ക്ഷമാപണം ചെയ്യുകയും, സ്വന്തം സാമ്രാജ്യമോഹത്തെ ശപിക്കുകയും ചെയ്യാൻ നിർബന്ധിതനായി. സൗകര്യമായി ഒഴിഞ്ഞുപോകാനുള്ള സാദ്ധ്യതയും അപ്രത്യക്ഷമായി. കോമിന്താങ്ങ് വാമ്പവോനദിയിൽ മൈൻ ഇട്ടിരുന്നു. താമസിയാതെ അവർ ഒരു നിരോധനം പ്രഖ്യാപിക്കുകയും വിദേശീ

യക്കപ്പലുകൾ ഷാങ്ങ്ഹായ്‌യിൽ പ്രവേശിക്കുന്നതിനെ തടയുകയുംചെയ്തു. പൗരസ്ത്യരാജ്യത്തെ ഏറ്റവും വലിയ തുറമുഖം പ്രവർത്തിരഹിതമായിത്തീൎന്നു. എങ്കിലും പ്രതീക്ഷിച്ച തകൎച്ച ഉണ്ടായില്ല. ഭക്ഷണം പണ്ടത്തെക്കാളധികം സുലഭമായി. പൊതുജനോപകാരവകുപ്പുകൾക്കുവേണ്ട കൽക്കരി വടക്കുള്ള ഖനികളിൽനിന്നു് ഇറക്കുമതിചെയ്തു. പൊതുവേപറഞ്ഞാൽ വിദേശക്കപ്പലുകൾ ഷാങ്ങ്ഹായ്‌യിൽ വരാത്തതിനെപ്പറ്റി കമ്മ്യൂണിസ്റ്റ്കാർ കുണ്ഠിതപ്പെട്ടതേയില്ല.

ഞങ്ങളുടെ ബുദ്ധിമുട്ടുകൾ വർദ്ധിപ്പിക്കാനെന്നവണ്ണം പകൽസമയത്തു് നാങ്കിങ്ങിനുമീതെ കോമിന്താങ്ങ്‌വിമാനങ്ങൾ പ്രത്യക്ഷപ്പെടാൻ തുടങ്ങി. വടക്കുനിന്നുള്ള സൈന്യങ്ങളെ കൊണ്ടുവരുന്ന തീവണ്ടികൾ നദികടക്കുന്ന വൈദ്യുതക്കടത്തു് ബോംബിട്ടു നശിപ്പിക്കുകയാണവയുടെ ലക്ഷ്യമെന്നു പറഞ്ഞുകേട്ടു. പവ്വർഹൗസും, വാട്ടർവർക്ക്സും അവരുടെ ലക്ഷ്യങ്ങളായിരുന്നു. അവരുടെ ബോംബിംഗ്ഗ് മോശമായിരുന്നെങ്കിലും, അവർക്കു് സൈനികപ്രാധാന്യമുള്ള യാതൊന്നും സാധിക്കാൻ കഴിഞ്ഞില്ലെങ്കിലും അതു് ഞങ്ങൾക്കു വളരെയേറെ അസുഖമുണ്ടാക്കിത്തീർത്തു.

അവസാനംവരെ താമസിക്കുവാനായിരുന്നു എനിക്കു നിർദ്ദേശം. പക്ഷേ, മിക്ക പാശ്ചാത്യപ്രതിനിധികൾക്കും രക്ഷപ്പെടണമെന്നാഗ്രഹമുണ്ടെന്നെനിക്കറിയാമായിരുന്നു. എങ്ങനെയാണു് അഭിമാനകരമായി രക്ഷപ്പെടുക എന്നതു മാത്രമായിരുന്നു എല്ലാദിവസവും ഞങ്ങളുടെ സംഭാഷണവിഷയം. ബ്രിട്ടീഷ്അമ്പാസഡർ സർ റാൽഫ് സ്റ്റീവൻസൻ ഒരു പ്രത്യേകസ്ഥിതിയിലായിരുന്നു. കേടുപററി യാങ്ങ്സിയിൽ കിടക്കുന്ന ബ്രിട്ടീഷ് യുദ്ധക്കപ്പൽ 'അമെതിസ്റ്റ്' അനുവാദത്തോടെയോ അനുവാദമില്ലാതെയോ പുറത്തേയ്ക്കു പോകുന്നതുവരെ അദ്ദേഹം നാങ്കിങ്ങ് വിടുകയില്ലെന്നു തീർച്ചയാക്കി. ഏതെങ്കിലും ഒരു തീരുമാനത്തിനുവേണ്ടി അദ്ദേഹത്തിന്റെ സകല കഴിവുകളും വിനിയോഗിച്ചുനോക്കി. ഈ കപ്പലിനു കേടുവരുത്തുകയും, അതിന്റെ സഹായത്തിനെത്തിയ മററു കപ്പലുകൾക്കും കേടുവരുത്തുകയും ചെയ്തതിനെപ്പററി റോയൽ നേവിയുടെ അഭിമാനത്തെ സ്പർശിക്കുന്ന കാര്യമെന്നനിലയ്ക്കു്

ഇംഗ്ലണ്ടിൽ ശക്തിയായ പ്രതിഷേധമുണ്ടായിരുന്നു. 'അമെതിസ്റ്റ്' കിടക്കുന്നിടത്തു് അതിനെ ഉപേക്ഷിക്കാതിരിക്കുകയെന്നതു് അതിപ്രധാനമായിരുന്നു. അതുകൊണ്ടു് സ്റ്റീവൻസനും കൂട്ടരും സ്ഥലംവിടുന്നകാര്യത്തെപ്പററി സംസാരിച്ചതേയില്ല.

ജാപ്പനീസ് പക്ഷപാതിയായ പ്രസിഡണ്ടു് വാങ്ങ് ചിങ്ങ് വെയ്‌യുടെ കൊട്ടാരത്തിൽ സ്ഥിതിചെയ്തിരുന്ന അമേരിക്കൻ എമ്പസ്സിക്ലബ്ബ് മററു നയതന്ത്രസംഘങ്ങൾക്കും തുറന്നുകൊടുത്തിരുന്നു. അതിൻെറ ശീതളച്ഛായകളിൽ നയതന്ത്രപ്രതിനിധികൾ എന്നും കുടിച്ചേർന്നു്, ഗേററിനു മുമ്പിൽ കിടക്കുന്ന ഒരു ടാങ്കിൻെറ മിത്ഥ്യയായ സംരക്ഷണയിൽ, അവരുടെ കഷ്ടതകളെപ്പററി ആലോചന നടത്തി. സ്ത്രീകൾ അവരുടെ ആശങ്ക മറയ്ക്കുവാൻവേണ്ടി ബ്രിഡ്ജ് കളിക്കും. പുരുഷന്മാർ മദ്യവില്പനസ്ഥലത്തും, നീന്തൽക്കുളത്തിനടുത്തും കൂട്ടംകൂടി അവിടെത്തന്നെ തുടരുന്നതോ, മാൻമായി സ്ഥലംവിടുന്നതോ ശരിയെന്നു് അവസാനമില്ലാത്ത ചർച്ചകൾ നടത്തിക്കൊണ്ടിരുന്നു. പക്ഷേ, എങ്ങനെ രക്ഷപ്പെടും എന്നതായിരുന്നു പ്രശ്നം. ഷാങ്ങ് ഹായ്‌യിൽ യാതൊരു കപ്പലും അടുക്കുന്നില്ല. അപ്പോഴും കപ്പലടുത്തുകൊണ്ടിരിക്കുന്നുവെന്നു കേട്ടറീൻറ്സിനിലെത്തുക സാധ്യമല്ല. ഇതിനും പുറമേ ഏതെങ്കിലും വിദേശി നാട്ടുവിടുന്നതിനു മുമ്പായി രണ്ടു 'ഷോപ്പ് ഗാറന്റികൾ' ആവശ്യപ്പെടുന്ന പഴയ ചൈനീസ്സമ്പ്രദായം കമ്മ്യൂണിസ്ററുകാർ പുനഃസ്ഥാപിച്ചിരുന്നു. 'ഷോപ്പ് ഗാറൻറി'യെന്നുവെച്ചാൽ സ്ഥലംവിടുന്ന വിദേശിയുടെമേൽ ഭാവിയിൽ ഉണ്ടായേക്കാവുന്ന ഏതു കടബാദ്ധ്യതയ്ക്കും ഉത്തരവാദിത്വം വഹിക്കാൻ തയ്യാറുള്ള രണ്ടു വ്യവസായികൾ ഉണ്ടാകണമെന്നാണർത്ഥം. സർവ്വരാജ്യനിയമകാര്യങ്ങളിൽ ഞങ്ങളുടെ വിദഗ്ദ്ധനായ ഡച്ച് അമ്പാസഡർ ബാരൻ വാൻ ആർസൻ ഇതിനു കീഴ്‌വഴക്കം ഉണ്ടോ എന്നു പരിശോധിച്ചു നോക്കിയിട്ടു് ഈ നടവടി നിയമാനുസൃതമല്ലെന്നു പ്രഖ്യാപിച്ചു. പക്ഷേ, നിയമാനുസൃതമായാലുമല്ലെങ്കിലും അതു നടപ്പിലാക്കുമെന്നു ചൈനക്കാർ ശഠിച്ചു. സ്ഥിതിഗതികൾ നിലവാരപ്പെടുന്നതുവരെ താമസിക്കാൻ ഞാനുറച്ചിരുന്നതുകൊണ്ടു് ഇതിൻെറ തീരുമാനം എനിക്കു ബാധകമായിരുന്നി

ല്ല. എങ്കിലും മററു നയതന്ത്രപ്രതിനിധികൾ പ്രതിഷേധിക്കു കയാണെങ്കിൽ ഞാനും അതിൽ പങ്കെടുക്കാൻ തയ്യാറായിരുന്നു. അപ്പോൾ മറെറാരു ദുർഘടം വന്നുകൂടി. കമ്മ്യൂണിസ്റ്റു കാർ ഒരു ഗവമ്മെണ്ടാണെന്നവകാശപ്പെട്ടിരുന്നില്ല. ഞങ്ങൾക്കു പ്രതിഷേധമറിയിക്കാവുന്ന ഒരു വിദേശകാര്യാലയമോ മന്ത്രിമന്ദിരമോ അവർക്കുണ്ടായിരുന്നില്ല. അധീനപ്രദേശങ്ങളെല്ലാം പീപ്പിൾസ് ലിബറേഷൻ ആർമിയുടെ അധികാരത്തിലായിരുന്നു. നയതന്ത്രപ്രതിനിധികളുൾപ്പെടെ എല്ലാ വിദേശികളുടെയുംമേൽ അധികാരം വിദേശകാര്യാലയത്തിന്റെ തലവനായ ഹ്വാങ്ങ് ഹ്വായ്ക്കായിരുന്നു. പിന്നീട് ഹ്വാങ്ങ് ഹ്വായ് വിദേശകാര്യാലയത്തിന്റെ ഷാങ്ങ് ഹായ് പ്രതിനിധിയായപ്പോൾ എനിക്കദ്ദേഹത്തെ അടുത്തു പരിചയപ്പെടാൻ കഴിഞ്ഞു. പക്ഷേ, അന്ന് ആർക്കും അദ്ദേഹത്തെ കാണുവാൻ കഴിയുമായിരുന്നില്ല. ഞാൻ അദ്ദേഹവുമായി ഇടപെട്ടതു് എന്റെ മൂന്നാം സെക്രട്ടറി ഡോക്ടർ വീരേന്ദ്രകുമാർ മുഖാന്തിരമാണു്. വീരേന്ദ്രകുമാറിന്റെ ചൈനീസ് ഭാഷാസ്വാധീനം അന്നെനിക്കു വളരെ സഹായകരമായിരുന്നു.

ജൂൺ അവസാനത്തോടുകൂടി നയതന്ത്രപ്രതിനിധികളുടെ ക്ഷമ അസ്തമിച്ചുകഴിഞ്ഞിരുന്നു. അക്കൊല്ലത്തെ വേനൽ നാങ്കിങ്ങിൽ വളരെ ചൂടായിരുന്നു. ഷാങ്ങ് ഹായ്യിലേയ്ക്കോ മറേറതെങ്കിലും തണുപ്പുള്ള സ്ഥലത്തേയ്ക്കോ പോകാൻ സൗകര്യമുണ്ടായിരുന്നില്ല. ഈ പരിതഃസ്ഥിതികളിൽ ഷാങ്ങ് ഹായ്യിലേയ്ക്കു് ഒരു ചെറിയ സന്ദർശനത്തിനു പോകുവാൻ അനുവാദം വാങ്ങുവാൻവേണ്ടി വിദേശകാര്യാലയത്തെ സമീപിക്കുവാൻ ഞങ്ങളിൽ ചിലർ തീരുമാനിച്ചു. വളരെ ബുദ്ധിമുട്ടൊന്നും കൂടാതെ പെർമിററ് കിട്ടി, പക്ഷേ, ചുങ്കമധികാരികൾ ഞങ്ങളുടെ സാമാനങ്ങൾ തുറന്നുകാട്ടണമെന്നാവശ്യപ്പെട്ടമെന്നു ഞങ്ങൾക്കു മുന്നറിവുതന്നു. ഏതായാലും എന്റെ സാമാനങ്ങൾ ഉപദ്രവംകൂടാതെ കടത്തിവിടാൻ നാങ്കിങ്ങിലെയും ഷാങ്ങ് ഹായ്യിലെയും പോലീസിനു നിർദ്ദേശങ്ങൾ കൊടുത്തുകൊള്ളാമെന്നു് എനിക്കു രഹസ്യമായി ഉറപ്പുതന്നു. അതു സംഭവിക്കയും ചെയ്തു. പേരുകൾ ചൈനീ

സ്ഭാഷയിലെഴുതിയെടുക്കുന്നതിനുള്ള താമസം കഴിച്ചാൽ ഞങ്ങൾക്കു യാതൊരു അസൗകര്യവും അനുഭവിക്കേണ്ടിവന്നില്ല. പക്ഷേ, 'സാമ്രാജ്യത്വശക്തി'കളുടെ പ്രതിനിധികളോടുള്ള പെരുമാററം പരുഷമായിരുന്നുവെന്നു പറയാം.

ജൂലായ് ഒന്നാംതീയതി, പുതിയ ചൈനാ ഒരു ചേരി ചേർന്നു നില്ക്കുന്നുവെന്ന് ഉറപ്പിച്ചുപറഞ്ഞ ആ പ്രസിദ്ധപ്രസംഗം മാവോ ത്സെതുങ്ങ് ചെയ്തു. അതു സോവിയററ് യൂണിയന്റെ പക്ഷത്തു നില്ക്കുന്നുവെന്ന്. കനേഡിയൻ പ്രതിപുരുഷാലയത്തിൽവെച്ചു കനേഡിയൻ ദേശീയദിനാഘോഷസല്ക്കാരം നടക്കുമ്പോഴാണ് ഞങ്ങൾ ഈ പ്രസംഗം കേട്ടതു്. കോമൺവെൽത്ത് അമ്പാസഡർമാരും അവരുടെ ഭാര്യമാരും ഡോക്ടർ ലെയ്ററൻ സ്ററുവാർട്ടും മാത്രമായിരുന്നു അതിഥികൾ. ആ നല്ല മനുഷ്യൻ പ്രതീക്ഷിച്ചിരുന്നതു കമ്മ്യൂണിസ്ററുകാർ (അവരിൽ പലരും യെൻ ചിങ്ങ് സർവ്വകലാശാലയിൽവെച്ച് അദ്ദേഹത്തിന്റെ ശിഷ്യന്മാരായിരുന്നു) മിതമായ ഒരു നയം സ്വീകരിക്കുമെന്നായിരുന്നു. ആ ആശ മാവോ ത്സെതുങ്ങിന്റെ പ്രസംഗത്തോടുകൂടി അവസാനിച്ചു. ഡോക്ടർ സ്ററുവാർട്ട് തകർന്നുപോയി. താൻ ഉടൻതന്നെ സ്ഥലംവിടാൻ തീർച്ചയാക്കിയിരിക്കുന്നെന്ന് അദ്ദേഹം എന്നോടു പറഞ്ഞു. അതിനുവേണ്ടി സ്വന്തം വിമാനം കേടുപോക്കാൻ അദ്ദേഹം ആജ്ഞകൊടുക്കുകയും ചെയ്തു. അല്പദിവസങ്ങൾക്കുള്ളിൽ അദ്ദേഹം ശാന്തമായി നാടുവിട്ടു. അവരുടെ പഴയ ഗുരുവിനു മാനമായി ഒഴിഞ്ഞുപോകുവാൻ വേണ്ട സൗകര്യങ്ങളെല്ലാം ചെയ്തുകൊടുക്കാൻ മാത്രം മാന്യത ചൈനക്കാർ കാണിച്ചു. അദ്ദേഹം പുറപ്പെട്ട സമയത്തു് അദ്ദേഹത്തെ ശല്യപ്പെടുത്തുകയോ ബുദ്ധിമുട്ടിക്കുകയോ ചെയ്കയുണ്ടായില്ല.

അമേരിക്കൻ അമ്പാസഡറുടെ യാത്ര വിദേശികളുടെ താവളത്തിൽ വല്ലാത്ത വിഷാദം പരത്തി. നിലവിലുള്ള അവസ്ഥ അർത്ഥശൂന്യമാണെന്നു വ്യക്തമായിക്കഴിഞ്ഞിരുന്നു. ഒഴിഞ്ഞുപോകുവാൻവേണ്ടി ഒരു കപ്പൽ ഇന്തോചൈനയിൽനിന്നയയ്ക്കണമെന്നാവശ്യപ്പെടാൻ ഫ്രഞ്ച് അമ്പാസഡർ തീരുമാനിച്ചു. പക്ഷേ, രാജ്യം വിടാനുള്ള സജ്ജീകരണങ്ങൾ

ചെയ്യുക എളുപ്പമായിരുന്നില്ല. കൂടാതെ, ഷാങ്ഹായ്‌യിലെ അനേക അമേരിക്കൻ പൗരന്മാരെയും, പ്രതിപുരുഷാലയോദ്യോഗസ്ഥന്മാരെയും കൊണ്ടുപോകുവാൻവേണ്ടി അമേരിക്കൻ ഗവമ്മെണ്ട് ഒരു കപ്പൽ—ഗോർഡൻ കാസിൽ എന്നാണതിൻെറ പേരെന്നു തോന്നുന്നു—അയയ്ക്കുന്നുണ്ടായിരുന്നു. പക്ഷേ, ഒഴിഞ്ഞുപോവാൻ ഞങ്ങൾ ആശ്രയിച്ചിരുന്ന ബ്രിട്ടീഷുകാർ എന്നിട്ടും അനങ്ങിയില്ല. ഇതു പലരേയും അസ്വസ്ഥരാക്കി. പക്ഷേ, ഹോങ്ങ്കോങ്ങിൽ കപ്പൽസൗകര്യങ്ങൾ സുലഭമായിരുന്നതുകൊണ്ട് ഞൊടിയിടകൊണ്ടു യാതൊരു ബഹളവുമില്ലാതെ ഏർപ്പാടുകൾ ചെയ്യാൻ ബ്രിട്ടനു കഴിയുമെന്നു വ്യക്തമായിരുന്നു. 'അമെതിസ്റ്റ്' കാര്യത്തിൽ എന്തെങ്കിലും സംഭവിക്കാൻ അവർ കാത്തിരിക്കയായിരുന്നു.

എന്തെങ്കിലും സംഭവിക്കുകതന്നെ ചെയ്തു. ഒരു രാത്രി ശാന്തമായി 'അമെതിസ്റ്റ്' ഓടാൻ തുടങ്ങി, കമ്മ്യൂണിസ്റ്റ്തോക്കുകളെ നേരിട്ടുകൊണ്ടു പുറങ്കടലിലേയ്ക്കു പാഞ്ഞു. റോയൽ നേവിയുടെ ഉത്തമപാരമ്പര്യത്തിനു് അനുയോജ്യമായ ഒരു അത്ഭുതകൃത്യമായിരുന്നു അതു്. അതു രക്ഷപ്പെട്ടതിൻെറ കഥ മുഴുവനായി പരസ്യമായിട്ടില്ല. പക്ഷേ, അതു പ്രസിദ്ധമാകുമ്പോൾ ഉൽകൃഷ്ടമായ വീരസാഹസികതത്തിൻെറയും, ധീരതയുടെയും, വിപദിധൈര്യത്തിൻെറയും ഒരു കഥയായിരിക്കുമതെന്നെനിക്കുറപ്പുണ്ടു്. 'അമെതിസ്റ്റി'നു വളരെ കേടുപറ്റിയിരുന്നു. കപ്പലിലേയ്ക്കു് ആരെയും പോകാനനുവദിക്കാത്തതുകൊണ്ടു വേണ്ടത്ര അററകുററപ്പണികൾ നടത്താനുള്ള അവസരവും വിദൂരസ്ഥമായിരുന്നു. കമ്മ്യൂണിസ്ററുകാർ വളരെ ജാഗ്രതയായി നിരന്തരം നിരീക്ഷിച്ചുകൊണ്ടിരുന്നു. അതിനംപുറമേ രാത്രിയിൽ, നദിയിൽക്കൂടി സഞ്ചരിച്ചുകൊണ്ടിരുന്ന ചൈനീസ്കപ്പലുകളുടെ മറപററി ഒളിച്ചുകടക്കാമെന്നു വെച്ചാൽതന്നെ, നാങ്കിങ്ങ് മുതൽ സമുദ്രം വരെ യാങ്ങ്സിനദിയുടെ നീളം ഒളിച്ചുകടക്കാൻ കഴിയുന്നതിലധികമാണ്. പക്ഷേ, അതു രക്ഷപ്പെടുകതന്നെ ചെയ്തു. ഇംഗ്ലണ്ടിൽ ഒരു പുതിയ ട്രഫാൾഗർയുദ്ധം ജയിച്ച ആഹ്ലാദമാണുണ്ടായതു്.

ബ്രിട്ടീഷ് പ്രതിപുരുഷാലയം ഒരിക്കൽക്കൂടി സ്വൈരമായി ശ്വാസംകഴിച്ചു. സർ റാൽഫ് സ്റ്റീവൻസൻ ഞങ്ങളുടെ മടക്കയാത്രയുടെ കാര്യം ചിലപ്പോഴൊക്കെ സംസാരിക്കാനും തുടങ്ങി. കർത്തവ്യം വിട്ടോടുകയാണെന്നു തോന്നിക്കുന്നത്ര പെട്ടെന്നു പോകാൻ അദ്ദേഹത്തിനിഷ്ടമായിരുന്നില്ല. നേരേമറിച്ച് അവസ്ഥ അസാധാരണമായിക്കഴിഞ്ഞതുകൊണ്ട് തുടരണമെന്ന മോഹവും അദ്ദേഹത്തിനില്ലായിരുന്നു. പെക്കിങ്ങിൽ സംഭവിക്കുന്നതെന്താണെന്നു ഞങ്ങൾക്ക് ഏതാണ്ടൊക്കെ നിശ്ചയമുണ്ടായിരുന്നു. കമ്മ്യൂണിസ്റ്റുകാർ അവിടെ ഒരു സർവ്വകക്ഷിസമ്മേളനം വിളിച്ചുകൂട്ടി, പുതിയ ചൈനയുടെ ഭരണകൂടത്തിന്റെ അടിസ്ഥാനതത്വങ്ങളെപ്പററി പൊതുവായ ഒരു പരിപാടി തയ്യാറാക്കുകയായിരുന്നു. സംയുക്തഭരണത്തിനും രാഷ്ട്രീയപരിപാടിക്കുംവേണ്ടിയുള്ള അടിസ്ഥാനതത്വങ്ങൾ രൂപീകരിക്കുന്ന കാര്യത്തിൽ കോമിന്താങ്ങ് വിപ്ലവകാരികളുടെ നേതാവായ ജനറൽ ലി ചിഷെൻ, ഡെമോക്രാററിക് ലീഗ് നേതാവായ ചാങ്ങ് ലാൻ, തീവ്രവാദിയായ ഹുവാങ്ങ് വെൻപായ്, കൂടാതെ കക്ഷിരഹിതരായ മദാം സൺയാററ്സെൻ, ചരിത്രകാരനായ കുവോ മോജോ എന്നിവർ കമ്മ്യൂണിസ്റ്റുകാരുമായി സഹകരിക്കുന്നുണ്ടെന്ന് അറിവുണ്ടായിരുന്നു. ഔദ്യോഗികമായി ഒരു ഗവർമ്മെണ്ട് പ്രഖ്യാപനം ചെയ്തുകഴിഞ്ഞാൽ ആ ഗവർമ്മെണ്ടിനെ അംഗീകരിക്കാതെ നയതന്ത്രപ്രതിനിധികൾ അവിടെ തുടർന്നുകൂടാ എന്നെനിക്കു നിർബന്ധമുണ്ടായിരുന്നു. ഞാൻ ഈ അഭിപ്രായം ആവർത്തിക്കുകയും, അങ്ങനെയുള്ള ഒരു ഗവർമ്മെണ്ട് നിലവിൽ വന്നുകഴിഞ്ഞാൽ ഇറങ്ങിപ്പോകാനുള്ള അവകാശം മാത്രമാണു നമുക്കുള്ളത് എന്ന് ഊന്നിപ്പറയുകയും ചെയ്തുകൊണ്ടിരുന്നു. ഇററാലിയൻ അംബാസഡറായ മിസ്റ്റർ ഫിനാൽററിയാ എന്റെ അഭിപ്രായത്തെ പിന്താങ്ങി. ഈ അനിശ്ചിതാവസ്ഥ അദ്ദേഹത്തിന്റെ കുടുംബങ്ങളെ വിഷമിപ്പിച്ചുതുടങ്ങിയിരുന്നു. ഗവർമ്മെണ്ട് രൂപീകൃതമാവുന്ന ഉടനെ പിന്മാറുവാൻ യോജിച്ചു നടപടിയെടുക്കണമെന്ന നിർദ്ദേശത്തെ പിന്താങ്ങിയ മറെറാരു നയതന്ത്രപ്രതിനിധി ബെൽജിയൻ അംബാസഡറായ ലെ ഗെയ്ററ് ആയിരുന്നു. അദ്ദേ

ഹത്തിനെ മോസ്കോവിലുള്ള മുൻപരിചയവും, ദാർശനികവും നിഷ്പക്ഷവുമായ മനോഭാവവുംമൂലം എല്ലാവരും ബഹുമാനിച്ചിരുന്നു. ലെ ഗെയ്റ്റ് ഒരു പണ്ഡിതനായിരുന്നു. അദ്ദേഹം അവിവാഹിതനായിരുന്നതുകൊണ്ടു പഠനത്തിനു വേണ്ടത്ര സമയം ലഭിച്ചു. അന്നത്തെ അദ്ദേഹത്തിൻെറ പാഠ്യവിഷയങ്ങളിൽ, എത്രമാത്രം കാര്യമായിട്ടാണെന്നറിഞ്ഞുകൂടാ, ചൈനീസ്‌വ്യാകരണവും ഉൾപ്പെട്ടിരുന്നു!

ഞങ്ങൾ എല്ലാവരും പ്രതീക്ഷിച്ചിരുന്നതുപോലെതന്നെ 1949 ഒക്ടോബർ ഒന്നാംതീയതി, ററീൻ ആൻ മെന്നിൻെറ (സ്വർഗ്ഗീയസമാധാനകവാടം)അങ്കണത്തിൽവെച്ചു ചൈനീസ് പീപ്പിൾസ് റിപ്പബ്ളിക്കിൻെറ സെൻട്രൽഗവൺമെണ്ട് പ്രഖ്യാപനംചെയ്യപ്പെട്ടു. മാവോ ത്സെ തുങ്ങ് തന്നെ ചെയർമാൻ. വൈസ്‌ചെയർമാൻമാരുടെ പട്ടികയിൽ മദാം സൺയാററ് സെൻ, ചാങ്ങ് ലാൻ, ജനറൽ ലി ചിഷെൻ എന്നിവരുടെ പേരുകൾ ഉണ്ടായിരുന്നു. കാവോ കാങ്ങ് കമ്മ്യൂണിസ്റ്റാണോ, ഡെമോക്രാററിക്‌നേതാവാണോ എന്നതിനെപ്പററി ചൈനാവിദഗ്ദ്ധന്മാർക്കുപോലും നിശ്ചയമുണ്ടായിരുന്നില്ലെന്നതു നമുക്കു ചൈനയെപ്പററിയുള്ള അറിവിൻെറ സ്വഭാവം കാണിക്കുന്നു. വളരെ വിസ്തൃതമായ രഹസ്യാന്വേഷണസംഘങ്ങളുള്ളവരുൾപ്പെടെ നാങ്കിങ്ങിലുള്ള ഒരൊററ നയതന്ത്രജ്ഞനെങ്കിലും കാവോകാങ്ങിനെപ്പററി കേട്ടിട്ടുണ്ടായിരുന്നില്ല. ലിയൂ ഷാവോചിയുടെ കാര്യമാണെങ്കിൽ, ചൈനീസ്‌കമ്മ്യൂണിസത്തിൻെറ താത്വികവശം മനസ്സിലാക്കാൻ ശ്രമിച്ചുകൊണ്ടിരുന്ന ചുരുക്കം ചിലർക്കു മാത്രമേ അദ്ദേഹം വളരെ പ്രധാനപ്പെട്ട ഒരാളാണെന്നറിയാമായിരുന്നുള്ളു. ചൗ എൻലായ് പ്രധാനമന്ത്രിയും വിദേശകാര്യമന്ത്രിയുമായിരുന്നു. പീപ്പിൾസ്‌റിപ്പബ്ളിക്കിൻെറ പ്രഖ്യാപനം കഴിഞ്ഞയുടനെ അദ്ദേഹം ചെയ്തതു പെക്കിങ്ങിലെ വിദേശപ്രതിനിധികളെ ക്ഷണിച്ചുവരുത്തി നയതന്ത്രബന്ധങ്ങൾ സ്ഥാപിക്കാനുള്ള ക്ഷണം ഓരോരുത്തർക്കും കൊടുക്കുകയെന്നതായിരുന്നു. നാങ്കിങ്ങിൽ താമസിക്കുന്ന നയതന്ത്രപ്രതിനിധികൾക്കു് എത്തിച്ചുകൊടുക്കുവാൻ പേരെഴുതിയ കത്തുകൾ വിദേശകാര്യാലയത്തിൻെറ തലവനായ ഹ്വാങ്ങ്

ഹ്ഹുവാങ്ങ്ഹ് അയച്ചുകൊടുത്തു. അടുത്തദിവസം ഹ്ഹുവാങ്ങ് ഹ്ഹുവായ്, പെക്കിങ്ങിൽ പ്രതിനിധിയില്ലാത്ത വിദേശസ്ഥാനപതികളെ അദ്ദേഹത്തിൻെറ ആഫീസിലേയ്ക്കു ക്ഷണിച്ചു. അവർ മിക്കവാറും പോകാൻ തയ്യാറായി. പക്ഷേ, മിസ്റ്റർ ചൗ എൻലായ് എനിക്കൊരു സന്ദേശമയച്ചിട്ടുണ്ടെങ്കിൽ അതെൻെറ ആസ്ഥാനത്തേയ്ക്കയച്ചാൽ മതിയെന്നും, ഹ്ഹുവാങ്ങിന്റെ ക്ഷണമനുസരിച്ചു പോകാൻ ഞാൻ തയ്യാറില്ലെന്നും ഞാൻ മറുവടികൊടുത്തു. വിദേശകാര്യാലയം എൻെറ മറുവടി ഉചിതമായി സ്വീകരിച്ച് സന്ദേശം സ്വീകരിക്കാൻ ഒരുദ്യോഗസ്ഥനെ അയച്ചുകൊടുക്കണമെന്നു നിർദ്ദേശിച്ചു. ഞാൻ എൻെറ മൂന്നാംസെക്രട്ടറി ഡോക്ടർ കുമാറിനെ അയച്ച് സന്ദേശം വാങ്ങുകയുംചെയ്തു. സന്ദേശം ഡൽഹിക്കയച്ചുകൊടുക്കാമെന്ന എൻെറ മറുവടി അന്നുതന്നെ "ജനറൽ ചൗ എൻലായ്, പെക്കിങ്ങ്" എന്ന വിലാസത്തിൽ പെക്കിങ്ങിലെത്തിച്ചുകൊടുക്കാൻ ഞാൻ ഹ്ഹുവാങ്ങിനെ ഏല്പിച്ചു. രണ്ടുദിവസം കഴിഞ്ഞു് പണ്ഡിറ്റ്നെഹ്രുവിന്റെ മറുവടി ലഭിച്ചതിൽ കാലതാമസംകൂടാതെ അംഗീകരണവും പ്രതിനിധികളെ കൈമാററവും ഉണ്ടാകുമെന്നു സൗഹാർദ്ദപരമായ ഭാഷയിൽ എഴുതപ്പെട്ടിരുന്നു.

പിന്മാറുകയെന്നതു് അങ്ങനെ ഒരടിയന്തിരപ്രശ്നമായിത്തീർന്നു. ഞാൻ നാങ്കിങ്ങിൽ തുടരണമെന്നായിരുന്നു ഡൽഹി ഗവമ്മെണ്ടിൻെറ താല്പര്യം. പക്ഷേ, ഞാൻ താമസിക്കാൻ തയ്യാറാണെങ്കിലും പുതിയ ഭരണത്തെ ഔദ്യോഗികമായി അംഗീകരിക്കുന്നതുവരെ എനിക്കു ജോലിയൊന്നും ചെയ്യാനുണ്ടാകയില്ലെന്നു് ഞാൻ ചൂണ്ടിക്കാണിച്ചു. കാന്റൺമാത്രമല്ല, സെക്കവാൻ, യുന്നാൻ, സിക്കാങ്ങ് എന്നീ സംസ്ഥാനങ്ങൾ ഉൾപ്പെടെ തെക്കുകിഴക്കുള്ള വിസ്തൃതപ്രദേശമെല്ലാം കോമിന്താങ്ങിൻെറ കൈവശത്തിലായിരുന്നതുകൊണ്ടും വൻകരയിലെ അഭ്യന്തരസമരം രണ്ടു മാസത്തിനകം തീരാൻ ഇടയില്ലാത്തതുകൊണ്ടും അംഗീകരണത്തിന് കാലതാമസം നേരിടാതിരിക്കയില്ല. ഇക്കാര്യമറിയിച്ചപ്പോൾ മററു നയതന്ത്രപ്രതിനിധികളോടൊപ്പം പിന്മാറാൻ പ്രധാനമന്ത്രി എനിക്ക് അനുവാദം തന്നു.

പിന്മാററത്തിനു വേണ്ട സജ്ജീകരണങ്ങൾ ചെയ്തിരുന്നതു് ബ്രിട്ടീഷുകാരാണു്. അവർ രണ്ടു കപ്പലുകൾ തയ്യാറാക്കി. ഒന്നു് ബട്ടർഫീൽഡു് ആൻഡു് സ്വയർ കമ്പനി വക. മററതു് ജാർഡിൻ മത്തീസൻകമ്പനിയുടെതും. ബ്രിട്ടീഷുകാരുടെ സഹായം സ്വീകരിക്കാൻ സന്നദ്ധരായ എല്ലാ നയതന്ത്രോദ്യോഗസ്ഥന്മാർക്കും അതിൽ സ്ഥലമുണ്ടായിരുന്നു. ബ്രിട്ടീഷുകാർക്കുപുറമെ ഫ്രഞ്ചുകാരും അമേരിക്കക്കാരും അവർക്കും സ്നേഹിതന്മാർക്കുംവേണ്ടി കപ്പലുകൾ സജ്ജീകരിച്ചിരുന്നു. എങ്കിലും മിക്ക യൂറോപ്യൻപ്രതിനിധികളും ഏഷ്യൻപ്രതിനിധികളും ബ്രിട്ടീഷുകപ്പലിൽ പോകാനാണിഷ്ടപ്പെട്ടതു്.

എല്ലാവരേയും വളരെ അസ്വസ്ഥരാക്കിയതും എന്നാൽ എല്ലാവരും മൗനം ഭജിച്ചതുമായ ഒരു മുഖ്യപ്രശ്നം ഞങ്ങളോട്ടു് ചുങ്കംഉദ്യോഗസ്ഥന്മാർ എങ്ങനെ പെരുമാറുമെന്നതായിരുന്നു. ഷാങ്ങ്ഹായ്യിൽ കോൺസൽ ജനറലായിരുന്ന എ. കെ. സെൻ അവിടെയുള്ള വിദേശകാര്യാലയവുമായി സൗഹാർദ്ദബന്ധം സ്ഥാപിക്കാൻ ശ്രമിച്ചു. ഞങ്ങളുടെ സാമാനങ്ങളെസ്സംബന്ധിച്ചിടത്തോളം കുഴപ്പമുണ്ടാകയില്ലെന്നും പരിശോധന കൂടാതെ കടത്തിക്കൊണ്ടുപോകാൻ കഴിയുമെന്നും അദ്ദേഹം എനിക്കുറപ്പുതന്നു. ഈ മര്യാദ ബർമ്മാക്കാരോട്ടും കാണിച്ചേക്കുമെന്നു് അദ്ദേഹം പ്രതീക്ഷിച്ചു. സംഭവിച്ചതും അങ്ങനെതന്നെയാണു്. പക്ഷേ, യൂറോപ്യൻപ്രതിനിധികളോട്ടു് അവർ പല തരത്തിലാണു് പെരുമാറിയതു്. ബ്രിട്ടീഷ്, ആസ്ട്രേലിയൻപ്രതിപുരുഷന്മാരുടെ സാമാനങ്ങൾ പേരിനു മാത്രമേ പരിശോധിച്ചുള്ളു—ആ അവകാശം സ്ഥാപിക്കാൻ മാത്രം. മററു ചിലരുടെ കാര്യത്തിൽ അവർ എല്ലാ ഭാണ്ഡങ്ങളും നിഷ്കൃർഷയായി പരിശോധിച്ചു. പഴയ നയതന്ത്രപ്രതിനിധികൾക്കു് അവർ യാതൊരു നയതന്ത്രാവകാശങ്ങളും അംഗീകരിക്കുകയില്ലെന്നു് ഓരോകുറിയും തീർത്തുപറയുകയും ചെയ്തു.

ഏതായാലും അഭിമാനകരമായ പിന്മാററമെന്നു് അതിനെ വിളിച്ചുകൂടാ. മിക്കപ്രതിനിധികളും അവിടെ തുടർന്നു താമസിക്കാൻ തീരുമാനിച്ചതിൽ പശ്ചാത്തപിച്ചു. വൻകരയിലൂടെ ക്വോമിന്താങ്ങ്ഗവമ്മെണ്ടിൻെറ സഞ്ചാരത്തെ അവർ

അനുഗമിച്ചില്ലെന്നതു് കമ്മ്യൂണിസ്റ്റുകാർ മാനിക്കുമെന്നു് അവർ ആശിച്ചിരുന്നു. അവർ താമസിച്ചതു് പ്രായോഗിക അനുഭാവമായി കമ്മ്യൂണിസ്റ്റുകാർ വ്യാഖ്യാനിക്കുമെന്നും അവർ ധരിച്ചു. ഇതെല്ലാം വ്യാമോഹമാണെന്നു തെളിയാൻ വളരെ ആഴ്ചകൾ വേണ്ടിവന്നില്ല. പാശ്ചാത്യരുടെ യാതൊരു രക്ഷാകർത്തൃത്വവും കമ്മ്യൂണിസ്റ്റുകാർ സ്വീകരിക്കാൻ സന്നദ്ധരായിരുന്നില്ല. അങ്ങനെ, ചൈനീസ് വൻകരയിൽനിന്നു് സാമ്രാജ്യാധിപത്യത്തിന്റെ അവസാന അംശങ്ങളെ കൊണ്ടുപോയ ബ്രിട്ടീഷ്കപ്പലുകളിൽ അവർ കയറിയതു് ദുഃഖിതരും വിവേകികളുമായിട്ടായിരുന്നു.

അദ്ധ്യായം അഞ്ച്

# ഇന്ത്യയിൽ ഒരിടവേള

ഏതാനും ദിവസംകഴിഞ്ഞു് ഞങ്ങൾ ഹോങ്ക്കോങ്ങി ലെത്തി. ഹോങ്ക്കോങ്ങിലെ ഗവർണ്ണർ സർ അലക്സാണ്ടർ ഗ്രന്ഥാം കൊളോണിയൽ സർവ്വീസിലെ ഒരു സീനിയർ ഉദ്യോഗസ്ഥനായിരുന്നു. അദ്ദേഹം ലാഗോസിൽ ചീഫ് സെക്രട്ടറിയായിരിക്കുമ്പോൾ ഞാൻ അദ്ദേഹത്തെ കണ്ടിട്ടുണ്ടു്. അദ്ദേഹം അസാമാന്യമായ ശേമുഷിയും രാഷ്ട്രീയജ്ഞാനവുമുള്ള ഒരു ഭരണകർത്താവായിരുന്നു. അദ്ദേഹത്തെ ലഭിച്ചതു് ഹോങ്ക്കോങ്ങിന്റെ ഭാഗ്യമായിരുന്നു. വൻകരയിൽനിന്നു നേരിയ ഒരു വെള്ളച്ചാൽകൊണ്ടുമാത്രം വേർതിരിക്കപ്പെട്ടിരുന്ന ഈ കൊച്ചു ദ്വീപ് കോമിന്താങ്ങിൽനിന്നും കമ്മ്യൂണിസ്റ്റ്കാരിൽനിന്നുമുള്ള അഭയാർത്ഥികളുടെ സങ്കേതസ്ഥാനമാണു്. ജനങ്ങൾ എല്ലാപ്പോഴും ചൈനീസ് ഭൂരിപക്ഷമാണു്. വൻകരയുമായുള്ള കച്ചവടത്തിലാണു് അതിന്റെ കാലക്ഷേപം ആശ്രയിച്ചിരിക്കുന്നതു്. കോമിന്താങ്ങ് ഭരണകാലത്തു്, വിദേശിസങ്കേതങ്ങൾ നിർത്തലാക്കിയതിനുശേഷം, ഹോങ്ക്കോങ്ങിലേയ്ക്കു് പിന്മാറുകയെന്നതു് പ്രതിപക്ഷക്കാർ സൗകര്യപ്രദമായിക്കണ്ടു. അങ്ങനെയാണു് ജനറൽ ലി ചി ഷെന്നിന്റെ കീഴിലുള്ള കോമിന്താങ്ങ്‌വിപ്ലവസമിതി, ഹോങ്ക്കോങ്ങ് അതിന്റെ ആസ്ഥാനമാക്കിയതു്. ബാഹ്യലോകവുമായി സമ്പർക്കംപുലർത്തുവാൻവേണ്ടി കമ്മ്യൂണിസ്റ്റുകാർക്കും ഇവിടെ ഒരു സ്ഥാപനമുണ്ടായിരുന്നു. അന്നു് 'ചോ മു' എന്നറിയപ്പെട്ടിരുന്ന ചിയാവോ കാൻ ഹുവായും, അദ്ദേഹത്തിന്റെ സമർത്ഥയായ ഭാര്യയുംകൂടിയാണു് ആ സ്ഥാപനം നടത്തിയിരുന്നതു്.

സൂച്ചോവ്‌യുദ്ധത്തിൽ കമ്മ്യൂണിസ്റ്റ്‌വിജയംകൊണ്ടു് കോമിന്താങ്ങിന്റെ ശക്തി തകർന്നെന്നും, തെക്കൻഭാഗങ്ങൾ പീപ്പിൾസ് ലിബറേഷൻ ആർമിയുടെ കൈവശമാകാൻ കുറച്ചുസമയമേ വേണ്ടിവരൂ എന്നും വ്യക്തമായപ്പോൾ, കച്ച

വടപ്രഭുക്കന്മാർ വ്യാവസായികകോടീശ്വരന്മാർമുതലായി പുതിയ ചൈനയിൽ ജീവിതം സുഖകരമായിരിക്കയില്ലെന്നു തോന്നിയവർ ഹോങ്ങ്കോങ്ങിലേയ്ക്കോടി. അങ്ങനെ അഭയം പ്രാപിച്ച പ്രമാണികളിൽ കുപ്രസിദ്ധനായ റ്റു യെ ഷെൻ, സൺ യാററ്സെന്നിൻെറ പുത്രനും നാങ്കിങ്ങിലെ അവസാനത്തെ പ്രധാനമന്ത്രിയുമായിരുന്ന സൺഫോ, അവസാനംവരെ കോമിന്താങ്ങിൽനിന്നു് സ്വതന്ത്രനായിരുന്ന ഷെൻസി യുദ്ധപ്രഭു യെൻസിഷാൻ,അത്രയധികം പ്രസിദ്ധരല്ലാത്ത അനേകം ഉദ്യോഗസ്ഥന്മാർ എന്നിവർ ഉൾപ്പെട്ടിരുന്നു. യെൻസി ഷാൻ നേരത്തേതന്നെ വിദേശവാസം വേണ്ടിവരുമെന്നു് മനസ്സിലാക്കിയിരുന്നെന്നും അതുകൊണ്ടു് ഒരു ഗംഭീര കൊട്ടാരവും തൻെറ അഞ്ചുവെപ്പാട്ടികൾക്കു് അഞ്ചുബങ്കളാവുകളും പണി തീർത്തിട്ടുണ്ടായിരുന്നെന്നുമാണു് കേൾവി. ഞങ്ങൾ ചെന്നതിൻെറ ചില മാസങ്ങൾക്കുമുമ്പുതന്നെ ദ്വീപിലെ ജനസംഖ്യ ഇരട്ടിച്ചിരുന്നു. ആൾപെരുപ്പം അവിശ്വസനീയമായിരുന്നു. കമ്മ്യൂണിസ്ററുകാരുടെ ഉദ്ദേശ്യങ്ങളെപ്പററി ആശങ്കയുണ്ടായിരുന്നെങ്കിലും, വലിയ ഒരാക്രമണത്തെ ചെറുത്തുനില്ക്കാൻ ദ്വീപിനു് കഴിവില്ലെന്നു് അധികാരികൾക്കറിയാമായിരുന്നെങ്കിലും ജീവിതം സാധാരണഗതിയിൽതന്നെ തുടന്നു. ആശങ്ക അന്തരീക്ഷത്തിലുണ്ടായിരുന്നു. അതു് സ്വാഭാവികവുമായിരുന്നു. പക്ഷേ, ഒരു സൈനികപ്രതിസന്ധി ഉത്ഭവിക്കുകയില്ലെന്നു് ഗവർണ്ണർക്കും സ്റ്റാഫിനും ഉറപ്പുണ്ടായിരുന്നു. പണിമുടക്കങ്ങൾ, ചൈനാക്കാരുടെയിടയിൽ കോമിന്താങ്ങ്-കമ്മ്യൂണിസ്റ്റ് സംഘട്ടനം മുതലായ അഭ്യന്തരപ്രശ്നങ്ങളുത്ഭവിച്ചേക്കാം. അവയെ നേരിടാൻ അവർ സന്നദ്ധരുമാണു്.

വളരെക്കാലമായി അവിടെ പാർക്കുന്നവരും ധനികരുമായ മൂവായിരത്തിലധികം ഇന്ത്യാക്കാർ ഹോങ്ങ്കോങ്ങിലുണ്ടു്. രത്തൻജി കുടുംബംപോലെ ചിലതു് കോളണിയോളംതന്നെ പഴക്കമുള്ളതാണു്. നാങ്കിങ്ങ്സന്ധിപ്രകാരം ഹോങ്ങ്കോങ്ങ് ബ്രിട്ടീഷ് കൈവശമാക്കുന്നതിനു മുമ്പുതന്നെ അവർ അവിടെ താമസമുറപ്പിച്ചുകഴിഞ്ഞിരുന്നു. ഇന്ത്യൻ വ്യാവസായികവർഗ്ഗങ്ങളുടെയെല്ലാം പ്രാതിനിധ്യം അവിടെയു

ണ്ടു്. ഗുജറാത്തികൾ, പാർസികൾ, സിന്ധികൾ, എന്നല്ല മലബാറിൽനിന്നുകൂടി ഒന്നുരണ്ടുപേർ. വിദൂരപൂർവ്വദേശത്തുള്ള തിൽവെച്ചു് ഏററവും സാഹസികന്മാരായിരുന്നു സിന്ധി വ്യവസായികൾ. ഇന്ത്യൻവ്യാപാരികൾ പൊതുവേ കയററുമതിയും ഇറക്കുമതിയുമാണു് നടത്തിയിരുന്നതു്. കഴിഞ്ഞ ഒരു ശതാബ്ദത്തിനിടയ്ക്കു് ആ കോളണിയുടെ ഐശ്വര്യത്തിനു് അവർ വളരെ സഹായിച്ചിട്ടുണ്ടു്. രത്തൻജികുടുംബം ഒരു ക്ഷയരോഗാശുപത്രിയും മററു് പല ധർമ്മസ്ഥാപനങ്ങളും സ്ഥാപിച്ചിട്ടുണ്ടായിരുന്നു. ദൃഢസ്വഭാവികളായ ഈ കച്ചവടക്കാർ, വൻകരയിലെ സംഭവഗതികൾകൊണ്ടൊന്നും കുലുങ്ങാതിരിക്കുന്നതു കണ്ടപ്പോൾ എനിക്കു് സന്തോഷംതോന്നി. മി. രത്തൻജി കടലിനെ അഭിമുഖീകരിച്ചു് സ്റ്റാൻലിയിൽ ഒരു കെട്ടിടം പണിയാരംഭിക്കുകപോലും ചെയ്തിരുന്നു.

ഇന്ത്യയിലെത്തുന്നതിനുമുമ്പായി ബർമ്മയിലെ അവസ്ഥ അല്പമൊന്നറിയണമെന്നെനിക്കാഗ്രഹമുണ്ടായിരുന്നു. അഭ്യന്തരസമരം അന്നു് ഉച്ചകോടിയിലെത്തിയിരിക്കുകയാണു്. കേന്ദ്രഗവർമ്മെണ്ടിന്റെ അധികാരം റംഗൂൺ പട്ടണത്തിനു പുറത്തേയ്ക്കു പോവുകയില്ലെന്നു് എല്ലാവർക്കുമറിയാം. ഗവർമ്മെണ്ടിനെതിരായി യുദ്ധംചെയ്യുന്ന കാരെൻവർഗ്ഗക്കാരും നിരവധി ഇടതുപക്ഷവിഭാഗങ്ങളുമാണു് ജയിച്ചുനില്ക്കുന്നതെന്നു തോന്നി. രണ്ടോ മൂന്നോ മാസത്തിനുള്ളിൽ ചൈനീസ് കമ്മ്യൂണിസ്ററുകൾ ബർമ്മാ അതിർത്തിയിലെത്തുമെന്നു് ഞാൻ പ്രതീക്ഷിച്ചിരുന്നതുകൊണ്ടു്, ഊ നൂ ഗവർമ്മെണ്ടിനു് നില്ക്കാനുള്ള കഴിവു് നേരിട്ടു മനസ്സിലാക്കണമെന്നു് എനിക്കുണ്ടായിരുന്നു. റംഗൂണിൽ ഞങ്ങൾക്കു ഹൃദ്യമായ സ്വീകരണം ലഭിച്ചു. ഞങ്ങളുടെ അമ്പാസഡർ മി. റോഫു്, പ്രധാനപ്പെട്ട വ്യക്തികളുമായി കാര്യങ്ങൾ ചർച്ചചെയ്യാൻ അവസരമുണ്ടാക്കിത്തരികയും ചെയ്തു. അപ്രതീക്ഷിതമായ ആക്രമണത്തെ നേരിടാൻ റംഗൂണിൽ വേണ്ടത്ര സൈനികസജ്ജീകരണങ്ങളുണ്ടു്. ജനങ്ങൾക്കു് അപകടത്തെപ്പററി ബോധവും ഉണ്ടു്. എങ്കിലും ഭരണാധികാരികൾക്കു് ശുഭാപ്തിവിശ്വാസമാണു കണ്ടതു്. ഊ നൂ സമാധാനത്തിനുവേണ്ടിയുള്ള ഏകവർഷപദ്ധതി രൂപീകരിച്ചുകഴിഞ്ഞിട്ടേയുണ്ടായിരുന്നുള്ളു. അ

ദ്ദേഹം തന്റെ അഭിപ്രായങ്ങൾക്ക് നാട്ടിൽ അംഗീകരണം കിട്ടാൻ ശ്രമിച്ചുകൊണ്ടിരിക്കയായിരുന്നു. കമ്മ്യൂണിസ്റ്റ് ഭീഷണി ഒരു ന്യൂയിസൻസ് മാത്രമാണെന്നും യഥാർത്ഥ ആപത്ത് കാരെൻലഹളയാണെന്നുമായിരുന്നു പൊതുവേയുള്ള അഭിപ്രായം. കാരെൻവർഗ്ഗക്കാരുടെ അവകാശവാദങ്ങൾ ബർമ്മീസ് രാഷ്ട്രത്തിനുതന്നെ തുരങ്കംവെയ്ക്കുകയായിരുന്നു. ബർമ്മാ ഗവൺമെന്റ് ഈ വിധ്വംസകരെ അമർത്തുന്ന കാര്യത്തിന് മുൻഗണനകൊടുത്തതു് ഉചിതമാണെന്നു വ്യക്തമായി. ഗവൺമെണ്ടിന്റെ ശക്തി വർദ്ധിക്കുകയാണെന്നും, പുനസ്സംഘടിപ്പിച്ച് ശിക്ഷണംകൊടുത്ത സൈന്യത്തിന്റെ പ്രവർത്തനം ഫലിക്കുന്നുണ്ടെന്നും, ഏതാനും മാസങ്ങൾക്കുള്ളിൽ രാഷ്ട്രീയമായും സാമ്പത്തികമായും നില ഭേദപ്പെടുമെന്നുമായിരുന്നു പൊതുധാരണ.

റംഗൂണിലെ ഇന്ത്യൻഅമ്പാസഡർ റോഫ് പലവിധത്തിലും ഒരസാമാന്യനായിരുന്നു. അദ്ദേഹം ബർമ്മയിലാണ് ജനിച്ചതു്. റംഗൂണിലെ ഒരു പ്രധാന അഭിഭാഷകനാണദ്ദേഹം. ഇന്ത്യ സ്വതന്ത്ര്യയാകുന്നതിനുമുമ്പു് അദ്ദേഹം റംഗൂണിലെ രാഷ്ട്രീയവൃത്തങ്ങളിൽ ഒരു പ്രമാണിയായിരുന്നു. മന്ത്രിമാരെ അദ്ദേഹത്തിനു ബാല്യംമുതൽ പരിചയമുണ്ട്. അവരുടെ സഹപ്രവർത്തകനുമാണ് അദ്ദേഹം. അദ്ദേഹത്തിന്റെ സഹോദരൻ റഷീദ് ഒരു ബർമ്മാക്കാരിയെ വിവാഹംചെയ്തു്, ബർമ്മീസ്പൗരത്വം സ്വീകരിച്ച് ബർമ്മാഗവൺമേണ്ടിൽ ഒരു മന്ത്രിയായിരിക്കയാണ്. അതുകൊണ്ട് നിലപാട് അകത്തുനിന്നുതന്നെ മനസ്സിലാക്കി നിഷ്പക്ഷമായ ഒരഭിപ്രായം രൂപീകരിക്കാൻ റോഫിനു സൗകര്യമുണ്ടായിരുന്നു. അദ്ദേഹത്തിന്റെ അഭിപ്രായം, ഊനു കഴിവിലും അധികാരത്തിലും വളന്നുകൊണ്ടിരിക്കയാണെന്നും, അപ്രതീക്ഷിതസംഭവങ്ങളൊന്നുമുണ്ടായില്ലെങ്കിൽ അദ്ദേഹം തന്റെ രാജ്യത്തെ കരകേററുമെന്നുമായിരുന്നു.

ഞങ്ങൾക്ക് ബർമ്മയിൽ ചില പഴയ സുഹൃത്തുക്കളുണ്ടായിരുന്നു. പ്രത്യേകിച്ച്, ഡാ മിമി കിയാങ്ങ് എന്ന ബുദ്ധിമതിയായ ഒരു ചെറുപ്പക്കാരി. ഷാൻ സ്ംസ്ഥാനത്തിൽ വിദ്യാഭ്യാസച്ചുമതലയുണ്ടായിരുന്ന ഒരു ഇടപ്രഭുവിന്റെ ഭാര്യയാ

യിരുന്നു അവർ. യുദ്ധകാലത്തു് മിമി കിയാങ്ങ് ഇന്ത്യയിൽ വന്നു് ബിക്കാനീറിൽ ഞങ്ങളുടെകൂടെ താമസിച്ചിട്ടുണ്ടു്. വളരെ ആലോചനാവൈഭവമുള്ള ഒരു സ്ത്രീയായിരുന്നു അവർ. അമ്പാസഡറും ഗവമ്മെണ്ടുനേതാക്കന്മാരും പറഞ്ഞ അഭിപ്രായങ്ങളെ ഉറപ്പിക്കുന്നതായിരുന്നു അവരുടെ അനുമാനങ്ങൾ. ചുരുങ്ങിയതെങ്കിലും പ്രയോജനകരമായ ഒരു താമസത്തിനുശേഷം നവംബർ ആരംഭത്തോടുകൂടി ഞങ്ങൾ ഇന്ത്യയിലേയ്ക്കു തിരിച്ചു.

എന്നെ തിരിച്ചു ചൈനയിലേയ്ക്കുതന്നെ അയയ്ക്കണമെന്നായിരുന്നു പ്രധാനമന്ത്രിയുടെ ഉദ്ദേശ്യം. വിദേശകാര്യാലയത്തിലെ പ്രധാനപ്പെട്ട ചില സ്ഥിരമുദ്യോഗസ്ഥന്മാർ ഇതിനെതിരാണെന്നെനിക്കറിയാമായിരുന്നു. കേ്വാമിന്താങ്ങ് ഭരണത്തിൽ ഞാൻ അമ്പാസഡറായിരുന്നതുകൊണ്ടു് എന്റെ പേർ നിർദ്ദേശിക്കുന്നതു് രാജ്യാന്തരഉടമ്പടിക്കു് വിരുദ്ധമായിരിക്കുമെന്നാണവരുടെ ന്യായം. പെക്കിങ്ങ്ഗവമ്മെണ്ടു് ഈ ആക്ഷേപത്തെ വില വെച്ചില്ലെന്നതു്, ഞങ്ങളുടെ സഹപ്രവർത്തകനായിരുന്ന ജനറൽ എൻ. വി. റോഷിനെ പുതിയ ഗവമ്മെണ്ടിലേയ്ക്കു് സോവിയററ്അമ്പാസഡറായി സ്വാഗതം ചെയ്തതിൽനിന്നു വ്യക്തമായി. പക്ഷേ, ഗവമ്മെണ്ടു് പുതിയ ഭരണത്തെ അംഗീകരിച്ചതായി പ്രഖ്യാപിച്ചു് നയതന്ത്രബന്ധങ്ങൾ സ്ഥാപിക്കുന്നതുവരെ എനിക്കു് ഇന്ത്യയിൽ താമസിക്കേണ്ടിവന്നു.

പുതിയചൈനയെ അംഗീകരിക്കുന്നതിൽ എതിരഭിപ്രായമില്ലായിരുന്നെങ്കിലും അതിന്റെ സമയത്തെപ്പററി നേതാക്കന്മാരുടെയിടയ്ക്കു് ഭിന്നതയുണ്ടായിരുന്നു. കോൺഗ്രസ്സ്നേതൃത്വത്തിലെ യാഥാസ്ഥിതികവിഭാഗം—ഗവർണ്ണർജനറലായിരുന്ന രാജഗോപാലാചാരിയും വല്ലഭായ്പട്ടേലുമുൾപ്പെടെ—ഇക്കാര്യത്തിൽ മന്ദഗതിവേണമെന്ന പക്ഷക്കാരായിരുന്നു. ഈ അഭിപ്രായത്തിൽ വിദേശകാര്യാലയത്തിലെ ചില സീനിയർ ഉദ്യോഗസ്ഥന്മാരടക്കം ഒരു വിഭാഗം ഉദ്യോഗസ്ഥന്മാരുടെ പിന്തുണ അവർക്കുണ്ടായിരുന്നുവെന്നു് എനിക്കു തോന്നുന്നു. കേ്വാമിന്താങ്ങിന്റെ അധികാരം വൻകരയിൽ അവസാനിച്ചാലുടനെ പുതിയ ഗവമ്മെണ്ടിനെ അംഗീകരിക്കണ

മെന്നായിരുന്നു എൻെറ അഭിപ്രായം. ഞാനതു തുറന്നു പറയുകയുംചെയ്തു. ചിയാങ്ങ് കൈഷക്കിൻെറ അഭയാത്ഥിഗവമ്മെണ്ട് അന്നു ചുങ്കിങ്ങിലായിരുന്നു. അപ്രാപ്യമായ ഈ പ്രദേശത്തു്, ജപ്പാനുമായുള്ള യുദ്ധത്തിൻെറ കാലത്തെന്നതുപോലെ കോമിന്താങ്ങിനു പിടിച്ചുനില്ക്കാൻ കഴിയുമെന്നു് പലരുംവിശ്വസിച്ചിരുന്നു. യുന്നാൻ, സെക്കുവാൻ, സിക്കാങ്ങ് എന്നീ സംസ്ഥാനങ്ങളെയും, സിങ്കിയാങ്ങ്‌വരെയും സോവിയററ്അതിത്തിവരെയും വ്യാപിച്ചുകിടക്കുന്നതും മുസ്ലീംസമരപ്രഭുക്കന്മാരുടെ സ്വാധീനത്തിലെന്നു് ഗണിക്കപ്പെട്ടിരുന്നതുമായ പ്രദേശങ്ങളെയും നിയന്ത്രിക്കാൻ കോമിന്താങ്ങിനു കഴിഞ്ഞാൽ അമേരിക്കയുടെ തന്ത്രതാല്പര്യങ്ങൾക്കു മതിയാവും എന്നായിരുന്നു അന്നത്തെ അമേരിക്കൻസിദ്ധാന്തം. ജപ്പാനുമായുള്ള യുദ്ധത്തിൻെറ കാലത്തു് ഈ ഉൾപ്രദേശങ്ങളിൽ ഭീമമായ വിമാനത്താവളങ്ങൾ സൃഷ്ടിച്ചിട്ടുണ്ടായിരുന്നു. ഇന്തോച്ചീനയിലും സയാമിലും ഉള്ള സങ്കേതങ്ങൾക്കൂടിയാകുമ്പോൾ ഈ നിരയെ ഫലവത്തായി സംരക്ഷിക്കാനും അമേരിക്കൻ നിരോധനാവശ്യങ്ങൾക്കുവേണ്ടി ഒരു പ്രധാന മേഖലയാക്കിത്തീക്കാനും കഴിയുമെന്നു് അമേരിക്കൻ സൈനികവിദഗ്ദ്ധന്മാർ എന്നോടു പറഞ്ഞിട്ടുണ്ടു്. ഇന്നു് തോന്നുന്നതുപോലെ മൂഢമായ ഒരു പദ്ധതിയുമല്ല അതു്. അമേരിക്കൻ നയം നിശ്ചിതവും ദൃഢവും ആയിരിക്കയും, ജനറൽ ചെനോൾട്ടിൻെറ ആഗ്രഹപ്രകാരം ചൈനയിൽ ഇടപെടാൻ വിദേശകായ്യാലയം തയ്യാറാവുകയും ചെയ്തിരുന്നെങ്കിൽ കുറെക്കാലത്തേയ്ക്കു് കോമിന്താങ്ങിനെ താങ്ങിനിറുത്താനും ദൂരെക്കിടക്കുന്ന സംസ്ഥാനങ്ങൾ വേർപെടുത്തി ഒരു സ്വതന്ത്രരാഷ്ട്രം സ്ഥാപിക്കാനും കഴിയുമായിരുന്നു. പക്ഷേ, അതിനു് അഭ്യന്തരയുദ്ധത്തിൽ ഇടപെടേണ്ടിവരും. അതാണു് ചിയാങ്ങും സ്നേഹിതന്മാരും ആഗ്രഹിച്ചിരുന്നതും. പക്ഷേ, ഈ പ്രതിസന്ധിഘട്ടത്തിൽ അമേരിക്കൻനയം അനിശ്ചിതമായിരുന്നു. ആരാണു് ചൈനീസ്‌നയത്തിൻെറ പരാജയത്തിനു് കാരണക്കാരെന്നതിനെസംബന്ധിച്ചു് അമേരിക്കയിൽ ഒരു വിവാദം പൊട്ടിപ്പുറപ്പെട്ടിരുന്നു. കോമിന്താങ്ങിൻെറ നയങ്ങളെയും പ്രവത്തനങ്ങളെയും മാരകമായി വിശകലനം ചെ

യ്യുന്ന പ്രസിദ്ധമായ വൈററ്പേപ്പർ പ്രസിദ്ധപ്പെടുത്തി വിദേശകാര്യാലയം തിരിച്ചടിച്ചു. ഈ അഭ്യന്തരമത്സരത്തിന്റെ ഫലം രാഷ്ട്രീയചാഞ്ചല്യമായിരുന്നു. അതുകൊണ്ടു് ഈ ദുർഘടസന്ധിയിൽ അമേരിക്കയ്ക്കു ചൈനയെ സംബന്ധിച്ചു യാതൊരു നയവുമുണ്ടായിരുന്നില്ല. അമേരിക്കൻ വിദേശകാര്യാലയം അംഗീകരണത്തിന്റെ പ്രശ്നം ബ്രിട്ടീഷ്ഗവണ്മെണ്ടുമായി ആലോചിച്ചുകൊണ്ടിരിക്കയാണെന്നു പരസ്യമായിരുന്നു. തീരുമാനങ്ങളൊന്നും എടുത്തില്ലെങ്കിലും മററു ശക്തികൾ ചൈനയെ അംഗീകരിക്കുന്നതിൽ അമേരിക്കയ്ക്കു വൈമുഖ്യമില്ലെന്നായിരുന്നു ഊഹം. അവർതന്നെ അങ്ങനെ ചെയ്യാൻ തയ്യാറായിരുന്നില്ലയോ എന്നു സംശയമുണ്ടു്. ഫോസ്റ്റർ ഡള്ളസിന്റെ 'യുദ്ധമോ സമാധാനമോ'എന്ന ഗ്രന്ഥത്തിൽ പെക്കിങ്ങിനെ അംഗീകരിക്കുന്നതു് ആവശ്യമായിത്തീർന്നേക്കാമെന്നു പറയുന്നതിൽനിന്നു് ഈ മനോഭാവത്തിനു് എത്രകണ്ടു പ്രചാരമുണ്ടായിരുന്നുവെന്നു മനസ്സിലാക്കാം.

"ചൈനാ ലോബി"യുമായി ബന്ധപ്പെട്ടവരെന്നു ഗണിക്കപ്പെട്ടിരുന്ന ചില റിപ്പബ്ളിക്കൻ കക്ഷിനേതാക്കന്മാരുടെ പ്രക്ഷോഭണത്തിനു് ഈ കാലഘട്ടത്തിൽ (1949 നവമ്പർ–ഡിസമ്പർ) പറയത്തക്ക ഫലമൊന്നുമുണ്ടായില്ല. സജീവമായ അമേരിക്കൻസഹായംകൊണ്ടല്ലാതെ ചുങ്കിങ്ങിലെ കോമിന്താങ്ഗവണ്മെണ്ടിനു പിടിച്ചുനില്ക്കാൻ കഴിവില്ലെന്നു തെളിഞ്ഞു. അതുകൊണ്ടു് കോമിന്താങ്ങ് ഗവണ്മെണ്ടു് ഫോർമോസാദ്വീപിലേയ്ക്കു മാറുന്ന ഉടനെ പുതിയ ഗവണ്മെണ്ടിനെ അംഗീകരിക്കുക എന്നതായിരുന്നു പണ്ഡിററ് നെഹ്രു എടുത്ത തീരുമാനം. ഫോർമോസാ സഖ്യകക്ഷികൾക്കു് ഏല്പിച്ചുകൊടുക്കുന്ന ഉടമ്പടി അന്നുവരെ ഒപ്പുവെച്ചിട്ടില്ലാതിരുന്നതുകൊണ്ടു് ആ ദ്വീപു് അപ്പോഴും ജാപ്പനീസ് സാമ്രാജ്യത്തിന്റെ ഭാഗമായിരുന്നു. ബ്രിട്ടനും ഈ അഭിപ്രായത്തോടു യോജിച്ചു. അംഗീകരണം വർഷാവസാനത്തോടുകൂടി പെക്കിങ്ങിലെത്തിക്കണമെന്നു് നിശ്ചയിക്കയും ചെയ്തു. എന്തു കാരണവശാലെന്നറിഞ്ഞുകൂടാ, സോവിയററ്ബ്ളോക്കിനു പുറത്തുനിന്നു പുതിയ ചൈനയെ ആദ്യമായി അംഗീകരിക്കുന്നതു് അവരായിരിക്കണമെന്നു് ബർമ്മയ്ക്കു് ആഗ്രഹമുണ്ടായിരുന്നു.

അവർക്കു ഞങ്ങളെ സമീപിച്ചു്, അവർക്കു നേരത്തേ അവസരം ലഭിക്കാൻവേണ്ടി കുറച്ചു കാക്കണമെന്നു താല്പര്യം പ്രകടിപ്പിച്ചു. താമസിയാതെ ബർമ്മ അവരുടെ അംഗീകാരം പ്രഖ്യാപിച്ചു. വഴിയേ ഞങ്ങളും, ബ്രിട്ടൻ, പാകിസ്ഥാൻ, ഇന്തോനേഷ്യ എന്നിവരും അവരുടെ അംഗീകാരം പ്രഖ്യാപിച്ചു. അങ്ങനെ 1950 ജനുവരി ഒന്നാമത്തെ ആഴ്ചയ്ക്കു മുമ്പുതന്നെ പ്രധാനപ്പെട്ട എല്ലാ ഏഷ്യൻരാജ്യങ്ങളുടെയും അംഗീകരണം പെക്കിങ്ങ്ഗവൺമെണ്ടിനു ലഭിച്ചുകഴിഞ്ഞു.

പെക്കിങ്ങിന്റെ പ്രതികരണം ഏതാണ്ടു് അപ്രതീക്ഷിതമായ ഒന്നായിരുന്നു. നയതന്ത്രപ്രതിനിധികളെ കൈമാറുന്നതിനു പ്രാരംഭനടപടിയായി വിശദാംശങ്ങളെപ്പററി ആലോചിക്കാൻവേണ്ടി പെക്കിങ്ങിലേയ്ക്കു പ്രതിനിധികളെ അയയ്ക്കണമെന്നു് അവർ നിർദ്ദേശിച്ചു. നാങ്കിങ്ങിൽവെച്ചു് എന്റെ ഒന്നാം സെക്രട്ടറിയായിരുന്ന ഏ. കെ. സെൻ അപ്പോഴും അവിടെയുണ്ടായിരുന്നതുകൊണ്ടു് പ്രതിനിധിയായി പെക്കിങ്ങിൽ പോയി ആലോചനനടത്താൻ അദ്ദേഹത്തെ നിയോഗിച്ചു. അംഗീകാരത്തെത്തുടർന്നു് നയതന്ത്രബന്ധങ്ങൾ ഉണ്ടാവുമെന്നും ചർച്ചയോ തർക്കമോ ഒന്നും കൂടാതെ പഴയ പ്രതിപുരുഷാലയങ്ങൾ പുനഃസ്ഥാപിതമാകുമെന്നുമാണു് ഞങ്ങളും ബ്രിട്ടനുൾപ്പെടെയുള്ള മററു രാഷ്ട്രങ്ങളും ഗണിച്ചിരുന്നതു്. പക്ഷേ, ചൈനീസ്പക്ഷം അതായിരുന്നില്ല. പ്രത്യേകം കൂടിയാലോചനകൾ നടത്തിവേണം നയതന്ത്രബന്ധങ്ങൾ സ്ഥാപിക്കാനെന്നു് അവർ വാദിച്ചു. അംഗീകാരം നല്കിയ ശക്തികൾ പെക്കിങ്ങിലേയ്ക്കു പ്രതിനിധികളെ അയച്ചതു് അനാവശ്യമായ സ്ഥിതിയിലാണെന്നു പറയാം. ഇന്നു് അതിനെപ്പററി ആലോചിച്ചുനോക്കുമ്പോൾ അംഗീകാരമാവശ്യപ്പെടുന്ന ശക്തിയോടു് അവരുടെ പ്രതിനിധിയെ ഇങ്ങോട്ടയയ്ക്കാൻ ആവശ്യപ്പെടുകയായിരുന്നു വേണ്ടതു് എന്നു തോന്നുന്നു. അല്ലെങ്കിൽ ഈവകകാര്യങ്ങളിൽ സാധാരണ പതിവുള്ളതുപോലെ നിഷ്പക്ഷതലസ്ഥാനങ്ങളിൽ ഇരുകക്ഷികളുടെയും പ്രതിനിധികൾ ചേർന്നു് ആലോചന നടത്തുക. അംഗീകാരത്തോടൊപ്പം നയതന്ത്രബന്ധവും ഉണ്ടാവുമെന്ന-അഭ്യൂഹമനുസരിച്ചു് ഇന്ത്യാഗവൺമെണ്ടു് സെന്നിനെ പ്രതിനിധിയായി നിയ

മിച്ചുകഴിഞ്ഞിരുന്നു. ഈ നിയമനത്തെ പെക്കിങ്ങ് സ്വീകരിച്ചില്ല. അതു സ്വീകരിക്കാതെ കൂടിയാലോചനകൾ നടത്തുന്നതല്ലെന്നു ഞങ്ങളും വാദിച്ചു. ചൈനീസ് ആലോചനക്കാർ തന്നെ പ്രതിനിധിയായി അംഗീകരിക്കുന്നുണ്ടോ എന്നു നേരിട്ടു ചോദിക്കാൻ സെന്നിനു നിർദ്ദേശം കൊടുത്തു. മറുവടി നിഷേധരൂപത്തിലാണെങ്കിൽ ആലോചനകളിൽനിന്നു പിന്മാറണമെന്നും. ഇത്രയുമായപ്പോൾ ചൈനാക്കാർ ഒന്നടങ്ങി, ഈ ഒരു കാര്യത്തിനു സെന്നിനെ പ്രതിനിധിയായി സ്വീകരിക്കുന്നു എന്നു് മറുവടി കൊടുത്തു. ഈ പ്രാരംഭനടപടികൾക്കു ശേഷം കൂടിയാലോചനകൾ സുഗമമായി പുരോഗമിച്ചു. പക്ഷേ, മാവോത്സെതുങ്ങും, ചൌ എൻലായും ചൈനാസോവിയററ് ഉടമ്പടിയുടെ കാര്യമാലോചിക്കാൻ മോസ്കോയിൽ പോയിരുന്നതുകൊണ്ടു് ഔദ്യോഗികപ്രഖ്യാപനത്തിനു കുറച്ചുകൂടി കാലവിളംബം നേരിട്ടു. ഔദ്യോഗിക നയതന്ത്രബന്ധം സ്ഥാപിതമായതോടെ സെൻ താല്ക്കാലികപ്രതിനിധിയായി ഉദ്യോഗമേറെറടുത്തു. താമസിയാതെ എന്റെ നിയമനത്തെയും അംഗീകരിച്ചു് ചൈനീസ്ഗവമ്മെണ്ട് അറിവുതന്നു.

ഞാൻ അഞ്ചുമാസം ഇന്ത്യയിൽ കഴിച്ചുകൂട്ടി. താല്ക്കാലികമായി എന്നെ പബ്ളിക്ക്സർവീസ് കമ്മീഷനിൽ നിയമിച്ചു. വിദേശകാര്യാലയത്തിന്റെ പ്രതിനിധിയെന്ന നിലയ്ക്കായിരുന്നു ഈ നിയമനം. ഡൽഹി, അലഹബാദ്, പാറ്റ്നാ, കൽക്കട്ടാ, മദ്രാസ്, നാഗപ്പൂർ, ബോംബേ എന്നിവിടങ്ങളിലെല്ലാം കമ്മീഷൻ ഉദ്യോഗാർത്ഥികളെ കണ്ടു. വളരെക്കാലമായി നമ്മുടെ ഇളമുറക്കാരുമായി എനിക്കു സമ്പക്മില്ലാതിരിക്കുകയായിരുന്നു. അഞ്ചുമാസം നീണ്ട ഈ അഖിലേന്ത്യാപ്രയാണം നമ്മുടെ സവ്വകലാശാലാവിദ്യാഭ്യാസത്തെപ്പററിയും, ഇളമുറക്കാരുടെ ബുദ്ധിപരമായ കഴിവുകളെപ്പററിയും അഭിപ്രായം രൂപീകരിക്കുന്നതിനു നല്ലൊരവസരമായിരുന്നു. എന്നെ ഏററവും സ്പർശിച്ചകാര്യം ഈ ചെറുപ്പക്കാരുടെയിടയിൽ ഒരു അഖിലേന്ത്യാവീക്ഷണം കാണുന്നില്ലെന്നതായിരുന്നു. 1921–ലെ മൊണ്ടേഗ്–ചെംസ്ഫോർഡ് വ്യവസ്ഥക

ളനുസരിച്ച് സർവ്വകലാശാലകളെ സാംസ്ഥാനികമായി വേർതിരിച്ചതിന്റെ ഫലമായിരുന്നു ഇതു്. അഡ്മിനിസ്ട്രേറ്റീവ് സർവ്വീസിലേയ്ക്കും വിദേശസേവനത്തിനും ഉദ്യോഗാർത്ഥികളായി വന്ന ഇവരിൽ എല്ലാവരുംതന്നെ യൂറോപ്യൻചരിത്രത്തെപ്പററി വേണ്ടത്ര പഠിച്ചിരുന്നെങ്കിലും ഏഷ്യയുടെ ചരിത്രപശ്ചാത്തലത്തെപ്പററി പ്രായേണ അജ്ഞരായിരുന്നുവെന്നതാണു് ഞാൻ കണ്ട മറെറാരു കാര്യം. ഇതു് വിദ്യാർത്ഥികളുടെ കുററമല്ല; സർവ്വകലാശാലകളുടെയുമല്ല. ഏഷ്യയുടെ ആധുനികചരിത്രത്തെപ്പറ്റി ഏഷ്യൻവീക്ഷണകോണത്തിൽ നിന്നുകൊണ്ടു രചിച്ച ചരിത്രഗ്രന്ഥങ്ങൾ അപൂർവ്വമായിരുന്നു. ഇന്ത്യയുടെ കാര്യത്തിൽപ്പോലും ഇതു് മുഴച്ചുനില്ക്കുന്ന ഒരു പരമാർത്ഥമായതുകൊണ്ടു്,ഇന്ത്യയുടെ ഒരു സംക്ഷിപ്തചരിത്രമെഴുതണമെന്നും അങ്ങനെ ഇന്ത്യാചരിത്രവീക്ഷണം ശരിയാക്കണമെന്നും, ഇടക്കാലഗവമ്മെണ്ടു സ്ഥാപിതമായ ഉടനെ എന്നോടഭ്യർത്ഥിക്കുകയുണ്ടായിട്ടുണ്ടു്. ഈ പ്രവൃത്തി കുറെയെങ്കിലും ചെയ്തതു നെഹ്രുവിന്റെ 'ഇന്ത്യയെ കണ്ടെത്തൽ' മാത്രമായിരുന്നു. അതാകട്ടെ ഈടുററ ചരിത്രഗ്രന്ഥമാണെങ്കിലും കൂടുതൽ സാഹിത്യപരമാണു്. ഈ ജോലി ഞാൻ ഭരമേററു. 1947-ൽ പ്രസിദ്ധംചെയ്ത 'ഇന്ത്യാചരിത്രവീക്ഷണം' എന്ന ഗ്രന്ഥമായിരുന്നു അതിന്റെ ഫലം. പബ്ളിക്ക്സർവ്വീസ് കമ്മീഷൻ ചെയർമാനായ ആർ. എൻ. ബാനർജി എന്നോടു നിർദ്ദേശിച്ചതു്, അടുത്തതായി ഏഷ്യക്കാരുടെ പക്ഷത്തുനിന്നു് ആധുനികഏഷ്യയുടെ ഒരു ചരിത്രമെഴുതണമെന്നാണു്. യൂറോപ്പും ഏഷ്യയുമായുള്ള ബന്ധത്തെപ്പററി ഒരു ഗ്രന്ഥം രചിക്കണമെന്നു് എനിക്കു വളരെക്കാലമായി മോഹമുണ്ടായിരുന്നു. അതുകൊണ്ടു് ബാനർജിയുടെ നിർദ്ദേശം എന്റെ ആഗ്രഹങ്ങൾക്കു് അനുകൂലമായിരുന്നു. പിന്നീടു ചൈനയിൽ വെച്ചു് എനിക്കു ധാരാളം സമയമുണ്ടായിരുന്നതുകൊണ്ടും, നാഷനൽ ലൈബ്രറിയും പെക്കിങ്ങ്സർവ്വകലാശാലാലൈബ്രറിയും ഉപയോഗിക്കാൻ അവസരം ലഭിച്ചതുകൊണ്ടും എനിക്കു് ഈ വാഗ്ദാനം പാലിക്കുവാനും 1953-ൽ 'ഏഷ്യയും പാശ്ചാത്യാധിപത്യവും' എന്ന ഗ്രന്ഥം പ്രസിദ്ധപ്പെടുത്തുവാനും കഴിഞ്ഞു.

എന്റെ നിയമനത്തിനു് പെക്കിങ്ങിൽനിന്നു് അംഗീകാരം പ്രതീക്ഷിച്ചു കഴിയുന്നതിനിടയ്ക്കു് ഇന്തോ–പാകിസ്ഥാൻ ബന്ധം പെട്ടെന്നു് പണ്ടുണ്ടായിട്ടില്ലാത്ത ഒരു ദുർഘടനിലയിലെത്തി. ഇക്കുറി പഞ്ചാബായിരുന്നില്ല, ബങ്കാളായിരുന്നു കുഴപ്പത്തിനു കാരണം. ഏതോ നിസ്സാരസംഭവത്തെ തുടൎന്നു് കിഴക്കൻബങ്കാൾഗവൺമെണ്ടിന്റെയും അവിടത്തെ മുസ്ലീംഭൂരിപക്ഷത്തിന്റെയും മനോഭാവം പെട്ടെന്നു് പ്രതികൂലമായിത്തീൎന്നു. ബങ്കാളിൽനിന്നു് ഹിന്ദുക്കളുടെ അസാമാന്യമായ ഒരഭയാൎത്ഥിപ്രവാഹമായിരുന്നു അതിന്റെ ഫലം. നിൎബ്ബന്ധിതമതപരിവൎത്തനത്തിന്റെയും, കൊള്ളയുടെയും അതിശയോക്തികലൎന്ന കഥകൾ അവർ കൊണ്ടുവന്നു. ഇന്ത്യൻപക്ഷത്തുണ്ടായ പ്രത്യാഘാതങ്ങളും അതുപോലെതന്നെ നിൎഭാഗ്യകരമായിരുന്നു. കുറച്ചു ദിവസംകഴിഞ്ഞു് പടിഞ്ഞാറൻബങ്കാളിൽനിന്നു് മുസ്ലീമിങ്ങൾ പരിഭ്രാന്തരായി പാകിസ്ഥാനിലേയ്ക്കു പലായനം തുടങ്ങി. 1947ലെ അന്ധകാരയുഗം ആവൎത്തിച്ചു. മുമ്പിലത്തെപ്പോലെ നിരപരാധികളുടെ കൂട്ടക്കൊലയുണ്ടായില്ലെങ്കിലും, ഇരുഭാഗത്തുമുള്ള നേതാക്കന്മാർ യുദ്ധത്തെപ്പററി സംസാരം തുടങ്ങിയിരുന്നതുകൊണ്ടു് നില കുറെക്കൂടി ആപല്ക്കരമായിരുന്നു. ഈ സ്ഥിതി മൂൎദ്ധന്യത്തെ പ്രാപിച്ചപ്പോൾ ഞാൻ ഹൈക്കമ്മീഷണറായി പാകിസ്ഥാനിൽ ചെന്നു് കാൎയ്യങ്ങൾ ശരിയാക്കണമെന്നു് ഒരഭ്യൎത്ഥനയുണ്ടായി. ഞാൻ അതൊരു വെല്ലുവിളിയായി സ്വീകരിക്കയും, അങ്ങനെ ചെയ്യാമെന്നു് ധൈര്യമായി പറയുകയും ചെയ്തു. പക്ഷേ, അക്കാര്യം പൂൎണ്ണമായി ഉറപ്പിക്കുന്നതിനു മുമ്പായി, എന്നെ പെക്കിങ്ങിലെ അമ്പാസഡറായി അംഗീകരിച്ചുകൊണ്ടുള്ള മറുവടി വന്നു. പോരെങ്കിൽ രണ്ടു പ്രധാനമന്ത്രിമാരുമായി നേരിട്ടു സമ്പൎക്കംപുലൎത്തിയതുകൊണ്ടു് ഒന്നോ രണ്ടോ ദിവസത്തിനുള്ളിൽ സ്ഥിതിഗതികൾ വളരെ ഭേദപ്പെടുകയും ചെയ്തു. അതുകൊണ്ടു്, ഞാൻ പെക്കിങ്ങിലേയ്ക്കു് പോകണമെന്ന മുൻനിൎദ്ദേശംതന്നെ നിലനിന്നു.

ഏപ്രിൽ അവസാനത്തോടുകൂടി ഞാൻ പെക്കിങ്ങിലേയ്ക്കു തിരിച്ചു. രണ്ടു ദിവസം ഹോങ്ങ്കോങ്ങിൽ താമസിച്ചതിനുശേഷം (അവിടെ എന്റെ നിയമനകാൎയ്യത്തിൽ പത്ര

പ്രതിനിധികൾക്ക് വല്ലാത്ത ജിജ്ഞാസയുണ്ടായിരുന്നു.) ബട്ടർഫീൽഡ് ആൻഡ് സ്വയർ കമ്പനിയുടെ 'പോയാങ്ങ്'എന്ന കപ്പലിൽ ററീൻറ്സിനിലേയ്ക്കു യാത്രയാരംഭിച്ചു.

മൂവായിരം ടണ്ണിലധികം കേവുഭാരമില്ലാത്ത ഒരു തീരസഞ്ചാരിക്കപ്പലായിരുന്നു 'പോയാങ്ങ്'. അതിൽ ചരക്കു തീരെ കുറവായിരുന്നതുകൊണ്ട്—വെറും നാല്പതുടൺമാത്രം—ഒരു ചെറിയ കാററൂതിയാൽ അതു വല്ലാതെ ആട്ടകയും കുലുങ്ങുകയും ചെയ്തുകൊണ്ടിരുന്നു. ററീൻറ്സിനിലേയ്ക്കു പകുതിവഴിയായപ്പോൾ കോമിന്താങ്ങിൻെറ ഒരു പടക്കപ്പൽ കണ്ടുകൂടി. പക്ഷേ, അതു വെറുതേ കടന്നുപോയതേയുള്ളു. കടൽക്കള്ളന്മാരിൽനിന്ന് ആപത്തുണ്ടാകാതിരിക്കാൻവേണ്ടി കമ്പനിക്കാർ ചെയ്തിരുന്ന വിപുലമായ സജ്ജീകരണങ്ങളാണ് പടക്കപ്പലിനെക്കാളേറെ ഞങ്ങളെ ഭയപ്പെടുത്തിയതു്. കപ്പലിൻെറ എല്ലാ പ്രധാനഭാഗങ്ങളിലും തോക്കുധരിച്ച കാവൽക്കാർ രാവും പകലും കപ്പലിനെ കാത്തുകൊണ്ടിരുന്നു. അവർ ഏ. പി. ജി.(ആൻറി പൈററ് ഗാട്ടുകാർ) എന്നമുദ്ര തോളിൽ ധരിച്ചിരുന്നു. ചൈനാക്കാരായ ഡെക്കുയാത്രക്കാർ യാത്രചെയ്തിരുന്ന പിൻഭാഗം കൂർത്തകമ്പികൾകൊണ്ടാണ് വേർതിരിച്ചിരുന്നതു്. ഈ യാത്രക്കാരെ എപ്പോഴും സൂക്ഷിച്ചുകൊണ്ടിരുന്നു. ഇതു ഞങ്ങളുടെ യാത്രയ്ക്കു് ഒരു സാഹസികയത്നത്തിൻെറ ഛായ നൽകി. ഇത്രയധികം രക്ഷാവ്യവസ്ഥകൾ എന്തിനെന്നു ഞാനൊരു ഉദ്യോഗസ്ഥനോടു ചോദിച്ചു. അയാൾ പറഞ്ഞതു് കടൽക്കൊള്ളക്കാരുടെ ഉപദ്രവം യഥാർത്ഥത്തിലുള്ള ഒന്നാണെന്നും, ചൈനീസ്‌യാത്രക്കാരുണ്ടെങ്കിൽ അവരിൽ കുറേപ്പേരെങ്കിലും ഏതുസമയവും കപ്പൽജോലിക്കാരെ തോല്പിച്ച് കപ്പൽ കൈവശപ്പെടുത്താൻവേണ്ടി പ്രച്ഛന്നരായി സഞ്ചരിക്കുന്ന കടൽക്കള്ളന്മാരായിരിക്കുമെന്നും ആണ്. അയാൾ ചില ഉദാഹരണങ്ങൾ ചൂണ്ടിക്കാണിച്ചു. അവയിലൊന്ന് വലിയ ഒരു കപ്പലിനെസംബന്ധിച്ചായിരുന്നു. 'പോയാങ്ങി'ൽ ചൈനാക്കാരായ അനേകം ഡെക്ക് യാത്രക്കാരുണ്ടായിരുന്നു. ഈ കഥകളെല്ലാംകേട്ടതിനുശേഷം ഞാൻ അവരുടെ കമ്പിവേലിക്കടുത്തു പോയിനിന്ന് ഒരു കടൽക്ക

ള്ളനെ കണ്ടുപിടിക്കാൻ കഴിയുമോ എന്നു് പലപ്പോഴും ശ്രമിച്ചിട്ടുണ്ടു്.

കപ്പൽ താക്കുബാറിൽ പ്രവേശിച്ചപ്പോൾ എന്നിലുദിച്ച വികാരങ്ങൾ ഇന്നും ഞാനോർമ്മിക്കുന്നു. അസാമാന്യവും നവീനവുമായ ഒരു ലോകത്തിലേയ്ക്കാണു ഞാൻ പ്രവേശിക്കുന്നതെന്നെനിക്കറിയാം. പാശ്ചാത്യരാജ്യങ്ങളിലോ, കോമിന്താങ്ങ്ചൈനയിലോ എനിക്കുള്ള പരിചയസമ്പത്തു് ഇവിടെ നിഷ്പ്രയോജനമാണെന്നും ഞാൻ മനസ്സിലാക്കി. കമ്മ്യൂണിസത്തെപ്പററി എനിക്കുള്ള അറിവു് പുസ്തകത്തിൽനിന്നുമാത്രമാണു്. നാങ്കിങ്ങിലുണ്ടായിരുന്ന സോവിയററ് പ്രതിനിധികളും, കിഴക്കൻബ്ളോക്കു് നയതന്ത്രജ്ഞന്മാരുമല്ലാതെ യാതൊരു കമ്മ്യൂണിസ്റ്റിനെയും എനിക്കു പരിചയമില്ലായിരുന്നു എന്നതാണു് വാസ്തവം. എൻെറ അഭ്യസനം മുഴുവനും പാശ്ചാത്യരാജ്യങ്ങളിലെ ലിബറൽ തീവ്രവാദത്തിലായിരുന്നതുകൊണ്ടു്, മാർക്സിൻെറ സാമ്പത്തികസിദ്ധാന്തങ്ങൾ എനിക്കറിയാമെങ്കിൽതന്നെയും വ്യക്തിസ്വാതന്ത്ര്യത്തിനു മുഖ്യപരിഗണനയില്ലാത്ത ഒരു രാഷ്ട്രീയഘടനയോടു് എനിക്കു യാതൊരു ആനുകൂല്യവുമില്ലായിരുന്നു. മറുവശത്തു്, ചൈനക്കാരോടു് എനിക്കു ഗാഢമായ സഹതാപമുണ്ടായിരുന്നു. അവർ സംഘടിതരായി ശക്തിയാർജ്ജിച്ചു് ഒരു ശതാബ്ദക്കാലം അവരെഅമർത്തിവെച്ചിരുന്ന പാശ്ചാത്യശക്തികൾക്കുനേരേനില്ക്കുന്നതു കാണണമെന്നു ഞാൻ ആഗ്രഹിച്ചു. അവരുടെ രാജ്യത്തെ പാശ്ചാത്യാധിപത്യത്തിൻെറ ഫലമായിട്ടുണ്ടായ അവമതിയെ തുടച്ചുമാററി ഏഷ്യയുടെ പ്രബുദ്ധത വിളംബരംചെയ്യാനുള്ള ഔൽസുക്യത്തെ ഞാൻ മനസ്സാ അഭിനന്ദിച്ചു. ഇത്തരം സംഗതികളിൽ ഇന്ത്യയുടെയും ചൈനയുടെയും മനോഭാവങ്ങൾ തമ്മിൽ ഐകരൂപ്യമുണ്ടായിരുന്നു. വ്യത്യാസമുണ്ടായിരുന്നതു രാഷ്ട്രീയഘടനയിലും, സാമൂഹ്യക്രമത്തിലും, അതിലുപരിയായി ലോകത്തോടുള്ള മനോഭാവത്തിലുമാണു്. ലോകത്തെ ആട്ടും കോലാട്ടുമായി വേർതിരിക്കുന്ന സമ്പ്രദായത്തെ നിഷേധിക്കുന്ന ഒരു നിലപാടാണു് ഇന്ത്യ ധീരമായി സ്വീകരിച്ചതു്. വിശ്വാസിയും കാഫറുമായി ലോകത്തിൽ രണ്ടു ചേരിയേ ഉണ്ടായിക്കൂടൂ എന്ന ആശയം അടിസ്ഥാനപര

മായി തെററാണെന്നും ഇന്ത്യ വിശ്വസിച്ചു. • മറുപക്ഷത്ത്, മാവോത്സെതുങ്ങ് രണ്ടു ചേരികളേ ഉണ്ടാവാൻ പാടുള്ളു എന്നും, വിശ്വാസികളല്ലാത്തവരെല്ലാം കാഫർമാരാണെന്നുമുള്ള തൻെറ വിശ്വാസം പരസ്യമായി പ്രഖ്യാപിച്ചുകഴിഞ്ഞിരുന്നു. ഒരു നിഷ്പക്ഷസ്ഥാനവും പ്രായോഗികമാണെന്ന് അദ്ദേഹത്തിനു് മനസ്സിലാക്കിക്കൊടുക്കുന്നതാണ് എൻെറ കടമ എന്നു ഞാൻ കരുതി.

ആരംഭിക്കാൻപോകുന്ന എന്റെ പുതിയ ജോലിയെപ്പററി എനിക്കു വളരെ ജിജ്ഞാസയുണ്ടായിരുന്നു. പക്ഷേ, യാതൊരു നിരാശയും തോന്നിയില്ല. അതു സുഗമമായ ഒരു ജീവിതമായിരിക്കയില്ലെന്നെനിക്കറിയാം. ഇന്ത്യയും ചൈനയുംതമ്മിൽ അഭിപ്രായഭിന്നതയുണ്ടാകാവുന്ന പ്രശ്നങ്ങൾ ഉണ്ടെന്നു ഞാൻ മനസ്സിലാക്കി. എങ്കിലും, ന്യായമായ ഒരവസരം ലഭിച്ചാൽ ഇരുരാജ്യങ്ങൾക്കും പ്രയോജനകരമായിത്തീരുന്ന ഒരു ബന്ധം സ്ഥാപിക്കാൻ കഴിയുമെന്നു് എനിക്കു തോന്നി.

അദ്ധ്യായം ആറ്

# കമ്മ്യൂണിസ്റ്റ്പെക്കിങ്ങിൽ എത്തുന്നു

1950 മെയ് 13–ാംനു-യാണു് ഞാൻ ററീൻററ്സിനിലെത്തിയതു്. ഹോങ്ങ്കോങ്ങിൽനിന്നുള്ള യാത്ര ഏഴദിവസമേയുണ്ടായിരുന്നുള്ളുവെങ്കിലും അതിനവസാനമില്ലെന്നുതോന്നി. കപ്പലിലെ കപ്പിത്താനായ ഹോംസ് എന്ന സ്കോട്ട് ലണ്ടുകാരൻെറ കൈവശം ഷാങ്ഹായ്യിലേയും ററീൻററ് സിനിലെയും കമ്മ്യൂണിസ്ററുകളെപ്പററി ഒട്ടേറെ കഥകളുണ്ടായിരുന്നു. പുതിയ ഭരണം ശേഷിയുള്ളതാണെന്നും അവർ കാര്യഗൗരവമുള്ളവരാണെന്നുമായിരുന്നു അയാളുടെ അഭിപ്രായം. അമേരിക്കക്കാർ ററീൻററ്സിനിൽ നല്ല കച്ചവടം ചെയ്യുന്നുണ്ടെന്നും, അവരുടെ രണ്ടു കപ്പലുകൾ ററീൻററ്സിൻ കോട്ടൺമില്ലുകളിലേയ്ക്കു പഞ്ഞി കൊണ്ടുവരികയും നിറയെ ചരക്കുമായി തിരിച്ചുപോകയും ചെയ്തു എന്നും അയാൾ എന്നെ അറിയിച്ചു. ഞാൻ ഇതു പ്രസ്താവിക്കുന്നതു്, ഇന്നത്തെ അമേരിക്കയിൽ സ്വതന്ത്രവ്യാപാരത്തെപ്പോലും വിഘ്നപ്പെടുത്തുന്ന തരത്തിൽ ജനങ്ങളുടെയിടയ്ക്കു പ്രചരിച്ചുകൊണ്ടിരിക്കുന്ന ചൈനാവിരോധം അന്നൊന്നും അത്ര തീവ്രമായിരുന്നില്ലെന്നു കാണിക്കാനാണു്.

ഉച്ചയ്ക്കുശേഷം രണ്ടരമണിയോടുകൂടിയാണു് ഞങ്ങളുടെ കപ്പൽ ററീൻററ്സിനിലെത്തിയതു്. ഏതാനുംമാസം മുമ്പു നടന്ന ഞങ്ങളുടെ വേർപാടിൽനിന്നു് വളരെ വ്യത്യസ്തമായിരുന്നു ചൈനയിലേയ്ക്കുള്ള ഞങ്ങളുടെ പുനഃപ്രവേശം. യാതൊരു ആചാരോപചാരങ്ങളും കൂടാതെയാണു് ഞങ്ങളന്നു പിരിഞ്ഞുപോയതു്. ഞങ്ങളെ യാത്രയയയ്ക്കാൻ ആരുമുണ്ടായിരുന്നില്ല. ആർക്കും ആവശ്യമില്ലാതെ അവമാനിതരായി പോകുന്ന 'എക്സ് അമ്പാസഡർ'ന്മാരായിരുന്നു ഞങ്ങൾ. കടന്നു പോകാനുള്ള പെർമിററുകൾപോലും ലഭിക്കുന്നതു് ഒരു കാരുണ്യമായിരുന്നു. ഇപ്പോഴാകട്ടെ അവസ്ഥ ആകപ്പാടെ ഭിന്ന

മാണ്. നഗരാധികാരികൾക്കുവേണ്ടി വൈസ്മേയറും, വിദേശകാര്യാലയത്തിനുവേണ്ടി റ്റീൻറ്സിനിലെ വിദേശകാര്യഉദ്യോഗസ്ഥനും, താല്ക്കാലിക ഇന്ത്യൻപ്രതിനിധിയായ സെന്നിനോടുകൂടി കപ്പലിൽ വന്നു് എന്നെ സ്വാഗതം ചെയ്തു. വൈസ്മേയർ ഒരു ചെറിയ പ്രസംഗം ചെയ്യുകയുമുണ്ടായി. അന്നു ഞങ്ങൾ ആസ്റ്റോറിയാഹൗസ് ഹോട്ടലിൽ താമസിച്ചു.

റ്റീൻറ്സിൻ, ഷാങ്ഹായ്പോലെതന്നെ, ബ്രിട്ടീഷ്, ഫ്രഞ്ച് മുതലായ അധീനപ്രദേശങ്ങളുള്ള ഒരു വിദേശനഗരമായിരുന്നു. വീടുകൾ വിദേശസമ്പ്രദായത്തിലാണു പണിതിരിക്കുന്നതു്. തെരുവുകൾക്കു് യൂറോപ്യൻഛായയുണ്ടു്. 'കിഴക്കൻ പാരീസി'ലെ അംബരചുംബികളായ മണിമാളികകളും അതിദീർഘമായ മദ്യമേശകളുള്ള ക്ലബ്ബുകളുമൊന്നുമില്ലെങ്കിലും എനിക്കു റ്റീൻറ്സിനാണു് ഷാങ്ഹായ്യെക്കാളും ഇഷ്ടപ്പെട്ടതു്. റ്റീൻറ്സിൻ കുറെക്കൂടി ഭംഗിയായി സംവിധാനം ചെയ്യപ്പെട്ടതും ഈടുള്ളതും അകൃത്രിമവുമാണെന്നെനിക്കു തോന്നി. യുദ്ധത്തിനുശേഷംജപ്പാൻകാരെയും, ജർമ്മൻകാരെയും ഇറ്റലിക്കാരെയും കച്ചവടത്തിൽനിന്നു നിരോധിച്ചതുകൊണ്ടു് നഗരത്തിലെ സാമ്പത്തികജീവിതം മുഴുവനും അടക്കിബ്ഭരിച്ചതു മൂന്നു ബ്രിട്ടീഷ് ഭീമൻകമ്പനികളായിരുന്നു—ബട്ടർ ഫീൽഡ് ആൻഡ്സ്വയർ, ജാർഡിൻ മത്തീസൻസ്, കൈലൻ ഖനനക്കമ്പനി. ഒടുവിൽ പറഞ്ഞതു് ഒരു ചീന—ബ്രിട്ടീഷ് കമ്പനിയാണെന്നാണുവെച്ചിരുന്നതെങ്കിലും അതു് യഥാർത്ഥത്തിൽ ഒരു ബ്രിട്ടീഷ്കമ്പനിതന്നെയായിരുന്നു. പക്ഷേ, കമ്മ്യൂണിസ്റ്റ്കാരുടെ വരവോടുകൂടി വിദേശവ്യവസായിവർഗ്ഗത്തിന്റെ നില വളരെ വിഷമംപിടിച്ചതാക്കിത്തീർത്തു. ഉദാഹരണമായി, ബട്ടർഫീൽഡ് ആൻഡ്സ്വയർ കമ്പനിയുടെ വിഭാഗമായ റ്റീൻറ്സിൻ റഗ്ഗ് ആൻഡ് ലൈററർ കമ്പനിക്കു്, നദി ഒരു നാടൻ ജലമാർഗ്ഗമാണെന്ന കാരണം പറഞ്ഞു് പ്രവർത്തനാനുവാദം നിഷേധിക്കപ്പെട്ടു. അതേസമയം അവർ ചൈനാക്കാരായ എല്ലാ ഉദ്യോഗസ്ഥന്മാർക്കും ശമ്പളം കൊടുക്കുകയും വേണം. കിഴക്കൻനാട്ടിലെ ഏററവും ഭീമവ്യവസായങ്ങളിലൊന്നായ കൈലൻ ഖനനക്കമ്പനി ദിനംപ്രതി 14,000 ടൺ കല്ക്കരി കുഴിച്ചെടുത്തിട്ടുപോലും പാപ്പരാ

കാററായിരുന്നു. മററു വിദേശസ്ഥാപനങ്ങളുടെയും സ്ഥിതി ഇതിൽ മെച്ചമായിരുന്നില്ല.

അടുത്തദിവസം ഞങ്ങൾ പെക്കിങ്ങിലേയ്ക്കു തിരിച്ചു. എൻെറ സംഘത്തിനുവേണ്ടി ഒരു വലിയ കമ്പാർട്ടുമെൻറ് റിസർവ് ചെയ്തിട്ടുണ്ടായിരുന്നു. വിദേശകാര്യാലയത്തിൽനിന്ന് ഞങ്ങൾക്കു തുണയായി അയച്ച, ഇംഗ്ലീഷ്ഭാഷയറിയാവുന്ന ഒരുദ്യോഗസ്ഥൻ ഏതാനും മിനിററുകളിടവിട്ട് ഞങ്ങൾക്കു ചായയുണ്ടാക്കിത്തന്നുകൊണ്ടിരുന്നു. തീവണ്ടിയിലെ എല്ലാ പരിചാരകരും സ്ത്രീകളായിരുന്നു എന്നതാണ് ഈ യാത്രയുടെ രസകരമായ ഭാഗം. തീവണ്ടി ഓടിക്കുന്നതുപോലെ, ആണുങ്ങളുടേതെന്നുവെച്ചിട്ടുള്ള ജോലികളിലും ഇപ്പോൾ ധാരാളമായി സ്ത്രീകളെ ഉപയോഗിക്കാറുണ്ടെന്നാണ് എന്നോടു പറഞ്ഞതു്. സ്ത്രീകൾ മാത്രമായി ഒരു എക്സ്പ്രസ് തീവണ്ടി മഞ്ചൂറിയയിൽനിന്നു പെക്കിങ്ങിൽ കൊണ്ടുവരികയുണ്ടായിയെന്നു്, 'മാമൂമിങ്ങ്' എന്നു പേരായ ആ വിദേശകാര്യാലയോദ്യോഗസ്ഥൻ എന്നോടു പറഞ്ഞു. ഇതു വാസ്തവമാണെന്ന് ഞാൻ പിന്നീട് അന്വേഷിച്ചു മനസ്സിലാക്കി. തീർച്ചയായും പുതിയചൈനയിൽ സ്ത്രീകൾക്ക് അവരുടെ അവകാശങ്ങൾ കിട്ടിക്കഴിഞ്ഞു.

കൃത്യസമയത്തു് (6. 30) തീവണ്ടി പെക്കിങ്ങിലെത്തി. അധികാരികൾക്ക് ഔദ്യോഗികമായി സ്വാഗതം ചെയ്യുവാൻ വേണ്ടി ഒരു മിനിററ് വണ്ടിയിൽ കാത്തിരിക്കണമെന്ന് എന്നോടാവശ്യപ്പെട്ടു. ഒരുനിമിഷം കഴിഞ്ഞു്, വിദേശകാര്യാലയത്തിലെ മുഖ്യോദ്യോഗസ്ഥനായ വാങ്ങ് പിങ്ങ് നാൻ, വിദേശങ്ങളുമായുള്ള ഉടമ്പടികളുടെ അധികാരിയായ വാങ്ങ് ജോ ജ്യൂ, പെക്കിങ്ങിലെ വൈസ് മേയർ വൂഹാൻ എന്നിവർ വണ്ടിക്കകത്തുവന്നു് ചൈനീസ്ഭാഷയിൽ ഒരു ചെറുപ്രസംഗത്തോടെ എന്നെ സ്വാഗതംചെയ്തു. അതെനിക്കു പരിഭാഷപ്പെടുത്തിത്തന്നു. ഞാൻ സ്വാഭാവികമായി, ഇംഗ്ലീഷിൽ മറുവടി പറഞ്ഞു. ഈ കുശലപ്രശ്നങ്ങൾക്കുശേഷം, അവർ എന്നെ വണ്ടിക്കു പുറത്തേയ്ക്കു കൂട്ടിക്കൊണ്ടുപോയി, എന്നെ സ്വീകരിക്കുവാൻ അവിടെ ഹാജരായിരുന്ന മററു വിദേശ്യപ്രതിനിധികൾക്കു പരിചയപ്പെടുത്തി. സോവിയററുയൂണിയ

ൻേറതുൾപ്പെടെ എല്ലാ വിദേശ്രപ്രതിനിധിസംഘങ്ങളിൽനിന്നും വന്നിരുന്നതു് സീനിയർ ഉദ്യോഗസ്ഥന്മാരായിരുന്നു. സോവിയററ് അമ്പാസഡറായ ജനറൽ റോഷിൻ തൻെറ പ്രതിനിധിവശം എനിക്കു് ഒരു പ്രത്യേക സ്വാഗതസന്ദേശം കൊടുത്തയച്ചിട്ടുണ്ടായിരുന്നു. സ്റ്റേഷനിൽനിന്നു് എന്നെ വാഗൺ സ്‌ലിററ് ഹോട്ടലിലേയ്ക്കു് ആനയിച്ചു.

കിഴക്കൻരാജ്യങ്ങളിൽ ഏററവും പ്രസിദ്ധമായ ഹോട്ടലുകളിൽ ഒന്നാണു് വാഗൺസ്‌ലിററ്. ചൈനയെപ്പററിയുള്ള സാഹിത്യത്തിൽ, പ്രൗഢിയെ കാണിക്കാൻ ഈ പേരു പറയുക പതിവുണ്ടു്. കൈറോയിലെ ഷെപ്പേർഡ്സ്ഹോട്ടൽപോലെ ഇതും അമ്പാസഡറന്മാരും മററു് അന്താരാഷ്ട്രീയ സ്ഥാനികളുമായി ബന്ധപ്പെട്ടതാണു്. വർഗ്ഗീയതയുടെ പുണ്യഭൂമിയായ ലിഗേഷൻ ക്വാർട്ടറിൻെറ കേന്ദ്രസ്ഥാനത്തു്, ഇംഗ്ലണ്ടു്, ഫ്രാൻസ്, അമേരിക്ക, ജപ്പാൻ, റഷ്യ, ജമ്മനി എന്നീ ശക്തികളുടെ ഗംഭീരമായ പ്രതിപുരുഷാലയങ്ങളുടെ മധ്യത്തിൽ നിൽക്കുന്ന ഗ്രാൻഡ് ഹോട്ടൽ ഡി വാഗൺസ്‌ലിറ്റ്, ഒരിക്കൽ ആ സാമ്രാജ്യതലസ്ഥാനത്തിൽ സ്ഥാപിച്ച വിദേശീയാധിപത്യത്തിൻെറ പ്രതീകമായിരുന്നു. ലിഗേഷൻക്വാട്ടർ, അന്നത്തെ ചൈനീസ് ഭരണകൂടത്തെപ്പോലും വകവെയ്ക്കാത്ത ഒരു സ്വതന്ത്രസ്ഥാനമായിരുന്നു. മഹച്ഛക്തികൾതന്നെ അതിനു് കോട്ടകെട്ടിയിട്ടുണ്ടു്, അവരാണവിടെ പോലീസധികാരം നടത്തുന്നതും അതിനെ സംരക്ഷിക്കുന്നതും. അതിനോടനുബന്ധിച്ചു് വിദേശഭടന്മാർ പാർക്കുന്ന ബാറക്കുകളുണ്ടു്. ഈ പ്രദേശത്തുനിന്നു് ചൈനക്കാരെ പുറത്താക്കുന്നതിനുള്ള അധികാരംപോലും ബോക്സർസന്ധിപ്രകാരം അവർ സമ്പാദിച്ചിരുന്നു.

പൊതുവെയുള്ള ആകൃതിയിലും, കെട്ടിടങ്ങളുടെ രൂപത്തിലും, അന്തരീക്ഷത്തിലും, ലിഗേഷൻക്വാട്ടർ, യൂറോപ്പിന്റെ ഒരംശം ചൈനയിലേയ്ക്കു പറിച്ചുനട്ടതുപോലിരുന്നു. ക്വോമിന്താങ്ങിൻെറ അവസാനകാലത്തു് എമ്പസികളായി ഉയത്തപ്പെട്ട പ്രതിനിധിഭവനങ്ങൾ യഥാർത്ഥത്തിൽ വിസ്മയകരമായിരുന്നു. ബ്രിട്ടീഷ്എമ്പസി ഒരു വലിയ പ്രദേശം നിറച്ചുണ്ടു്. അതിനുചുററും ഉയന്ന മതിലുണ്ടു്. മദ്ധ്യഭാഗത്തു് സ്ഥി

തിചെയ്യുന്നതു് „ഒരു ചൈനീസ്കൊട്ടാരമാണു്. ബ്രിട്ടീഷ് പ്രഭുക്കന്മാരുടെ 'കൺട്രിഹൗസി'ന്റെ മാതൃകയിൽ പണിതിരിക്കുന്ന എമ്പസിക്കെട്ടിടം, 'പുറജാതി'ക്കാരായ ചൈനക്കാരെ അമ്പരപ്പിക്കുവാനുണ്ടാക്കിയതാണെന്നു തീർച്ച. മററു യൂറോപ്യൻരാഷ്ട്രങ്ങളും ജപ്പാനും ബ്രിട്ടീഷ്സമ്പ്രദായത്തെ അനുകരിച്ചു. മഹച്ഛക്തികൾ മത്സരിക്കുകയും ബൽജിയം ഹോളണ്ട് മുതലായ ചെറുകിടരാജ്യങ്ങൾ വലിയവരോടൊപ്പം നില്ക്കാൻ അവരുടെ കഴിവനുസരിച്ചു് ശ്രമിക്കയുംചെയ്തു.

ഈ മനോഭാവത്തിന്റെ ഒരു ചെറിയ പ്രകടനമായിരുന്നു ഗ്രാൻഡ്ഹോട്ടൽ ഡി വാഗൺസ്ലിററ്. 1948 സെപ്റ്റമ്പറിൽ, കോമിന്താങ്ങിന്റെ അവസാനഘട്ടത്തിൽ ഞാൻ പെക്കിങ്ങ് സന്ദർശിച്ചപ്പോഴും പഴയ മഹിമയുടെ മങ്ങിയ തിളക്കം അവിടെയുണ്ടായിരുന്നു. മദ്യവില്പനസ്ഥലം എപ്പോഴും തിങ്ങിനിറഞ്ഞിരുന്നു. വിശ്രമമണ്ഡപത്തിൽ അനേകം അമേരിക്കൻ ആണുങ്ങളും പെണ്ണുങ്ങളും ചുരുക്കം മററുവർഗ്ഗക്കാരും സദാസമയവും ആനന്ദിച്ചും ശബ്ദമുണ്ടാക്കിയും കഴിഞ്ഞിരുന്നു. അമേരിക്കൻ സഞ്ചാരികൾ വന്നുകൂടിയ ഒരു യൂറോപ്യൻ ഹോട്ടലിന്റെ അന്തരീക്ഷമായിരുന്നു അവിടെയുണ്ടായിരുന്നതു്. അന്നു് ഹോട്ടലിലെ ഏററവും പ്രധാന വ്യാപാരം കൗതുകവസ്തുക്കളൊണു്. (മിക്കതും കളിപ്പാണു്.) വിദേശികൾ ഭാരിച്ച തുകകൾ കൊടുത്തു് അവ വാങ്ങിക്കുന്നു. എല്ലാ ഇടപാടുകളും ഡോളർകൊണ്ടാണു നടക്കുന്നതു്. ആ നാണയം വേണ്ടത്ര കൈവശമില്ലാത്തവർ അവഗണിക്കപ്പെട്ടതായി തോന്നി.

പക്ഷേ, ഇപ്പോൾ സ്ഥിതിഗതികളെല്ലാം പാടേ മാറിയിരിക്കുന്നു. ഞാൻ ചെന്നെത്തിയതിന്റെ ഒന്നോ രണ്ടോ ആഴ്ചയ്ക്കുമുമ്പു് ആ ഹോട്ടൽ അതിന്റെ ബ്രിട്ടീഷ്ഉടമസ്ഥന്മാരിൽനിന്നു്, ഔദ്യോഗികആവശ്യങ്ങൾക്കുവേണ്ടി ഉപയോഗിക്കാൻ പീപ്പിൾസ്ഗവമ്മെണ്ടു കൈവശപ്പെടുത്തിയിരുന്നു. കൗതുകവില്പനക്കാരെ ബഹിഷ്കരിച്ചു. വിശ്രമമണ്ഡപത്തിലിപ്പോൾ ശബ്ദവും കോലാഹലവുമൊന്നുമില്ല. എങ്കിലും ഹോട്ടൽ നിറച്ചു് ആളുണ്ടു്. തൂമൻസൗകര്യം ലഭിച്ചിട്ടില്ലാത്ത വിദേശപ്രതിനിധികൾ മാത്രമല്ല, സോവിയററ് സാങ്കേതികവിദഗ്ദ്ധ

ന്മാർതന്നെ രണ്ടു നിലകൾ കൈവശപ്പെടുത്തിയിരിക്കയാണ്. രണ്ടോ മൂന്നോ ആഴ്ചകൾകൂടികഴിഞ്ഞപ്പോൾ അതു് ഹോട്ടലല്ലാതായിത്തീന്നു. സോവിയററ് വിദഗ്ദ്ധന്മാർക്കു് ഹോസ്റ്റലായി വിട്ടുകൊടുത്തു.

ഇപ്പോൾ ലിഗേഷൻകപാർട്ടർ എന്ന പേരു് വിദേശികൾ മാത്രമേ ഉപയോഗിക്കാറുള്ളൂ. ജാപ്പനീസ് ആധിപത്യകാലത്തു് അതിൻെറ പ്രത്യേകാവകാശങ്ങൾ മിക്കവാറും ക്ഷയിച്ചു. യുദ്ധത്തിനുശേഷം പെക്കിങ്ങ് കോമിന്താങ്ങിൻെറ കൈവശമായതോടുകൂടി യൂറോപ്യൻരാജ്യങ്ങൾക്കു് ലിഗേഷൻ കപാർട്ടറിലുണ്ടായിരുന്ന പരമാധികാരാവകാശങ്ങൾ അവർവെച്ചൊഴിയുകയും അതോടൊപ്പം അവിടെ അവർ അനുഭവിച്ചുവരുന്ന സ്വാതന്ത്ര്യങ്ങളും അവകാശങ്ങളും അസ്തമിക്കയും ചെയ്തു. പീപ്പിൾസ് ഗവമെണ്ടു് സ്ഥാപിതമായപ്പോൾ, ബ്രിട്ടീഷ്കാരെയും, ഫ്രഞ്ചുകാരെയും, അമേരിക്കരെയും അവർ ബാറക്കുകൾ പണിയാൻവേണ്ടി 'നിയമവിരുദ്ധമായി' കൈയ്യേറിയിരുന്ന സ്ഥലങ്ങളിൽനിന്നു് ഒഴിപ്പിക്കാൻ തുടങ്ങി. അതോടുകൂടി ലിഗേഷൻകപാർട്ടറിൽ വിശിഷ്ടാവകാശത്തിൻെറ അവസാനത്തെ ലക്ഷണവും അപ്രത്യക്ഷമായി.

ലിഗേഷൻപ്രദേശത്തിനു പുറത്തുതന്നെ താമസസ്ഥലം തെരഞ്ഞെടുക്കണമെന്നു് ഞാൻ നേരത്തേ തീരുമാനിച്ചിട്ടുണ്ടായിരുന്നു. കിഴക്കൻനാടുകളിലെ യൂറോപ്യൻ ആധിപത്യത്തിൻെറ പ്രതീകമായിരുന്ന ആ പ്രദേശവുമായി ബന്ധപ്പെടുന്നതു് എനിക്കു് ഹിതകരമായിരുന്നില്ല. വിദേശകാര്യാലയവുമായി ആലോചിച്ചു് എനിക്കുവേണ്ടി സെൻ തെരഞ്ഞെടുത്ത വീടു്, ചെങ്ങ്മെന്നിനും, ഹോ പിങ്ങ് മെന്നിനും ഇടയ്ക്കുള്ള പ്രധാനതെരുവിൽ കോട്ടയ്ക്കഭിമുഖമായി സ്ഥിതിചെയ്തിരുന്നു. അതു് ഏതോ ചൈനീസ് പ്രഭുവിൻെറ വകയായിരുന്നു. ചൈനീസ് സമ്പ്രദായത്തിലുള്ള അങ്കണങ്ങൾ, ഗൃഹങ്ങൾ, സ്വീകരണമണ്ഡപങ്ങൾ എന്നിവയ്ക്കു പുറമെ അദ്ദേഹം സ്വന്ത ആവശ്യത്തിനായി ആധുനികസജ്ജീകരണങ്ങളുള്ള ഒരു വീടും പണിതിട്ടുണ്ടായിരുന്നു. തെരുവിൽനിന്നു് വളരെ പിന്നോക്കം മാറി സ്ഥിതിചെയ്തിരുന്ന ഈ ഗൃഹത്തിനു മുമ്പിൽ മനോഹരമായ ഒരു 'ശിലാരാമവും' അനേകം വൃക്ഷ

വൃദ്ധന്മാരുമുണ്ടു്. ആരാമത്തോടനുബന്ധിച്ചുള്ള മണ്ഡപഭിത്തികളിൽ 'ഡ്രീംഓഫ് ദി റെഡ് ചേംബറി'ൽ(ശോണവർണ്ണമണ്ഡപത്തിലെ സ്വപ്നം) നിന്നുള്ള രംഗങ്ങൾ ചിത്രണം ചെയ്തിരുന്നു. വീട്ട് പൊതുവേ നഗരത്തിന്റെ അന്തരീക്ഷത്തിനു യോജിച്ചതും, എന്നാൽ ആധുനികസൗകര്യങ്ങളുള്ളതും ആയിരുന്നു.

ഞാൻ ചെന്നു് മൂന്നുദിവസത്തിനുശേഷം, വായ് ചിയാപ്പു (ചൈനീസ് വിദേശകാര്യാലയം) വിലെ പ്രധാന സ്വീകരണമുറിയിൽവെച്ചു് പ്രധാനമന്ത്രി ചൗ എൻ ലായ് എന്നെ സ്വീകരിച്ചു. പൗരസ്ത്യരാഷ്ട്രീയത്തിൽ താല്പര്യമുള്ള എല്ലാവരേയുംപോലെ ഞാനും ചൗവ്വിനെപ്പററി കേട്ടിരുന്നു. കൂടാതെ, മാൽറോയുടെ 'കണ്ടീഷൻ ഹ്യൂമെയ്ൻ' എന്ന ഗ്രന്ഥത്തിനു വിഷയമായ ഷാങ്ങ്ഹായ് വിപ്ലവത്തിൽ അദ്ദേഹം ഡെപ്യൂട്ടികമാൻഡറായിരിക്കുന്ന കാലംമുതൽ അദ്ദേഹത്തിന്റെ ചെയ്തികളെ പഠിക്കുകയും ചെയ്തിരുന്നു. അതുകൊണ്ടു് ഈ സന്ദർശനത്തെ ഞാൻ വളരെ പ്രതീക്ഷയോടെയാണു് കാത്തിരുന്നതു്. എന്നെ സ്വീകരണമുറിയിലേയ്ക്കാനയിച്ചുകഴിഞ്ഞു് ചൗ പ്രവേശിച്ചു. അദ്ദേഹം ദൃഢഗാത്രനായ ഒരു സുഭഗനാണു്. കാഴ്ചയിൽ യുവത്വം തോന്നും. കറുത്ത തലമുടിയും, പ്രസന്നമെങ്കിലും ശാന്തമായ മുഖവുമാണദ്ദേഹത്തിന്നു്. പതിവുള്ള കറുത്ത കോട്ടും കാൽച്ചട്ടയുമാണദ്ദേഹം ധരിച്ചിരുന്നതു്. വേർപിരിയാത്ത ഫൗണ്ടൻപേന പോക്കററിൽനിന്നു് എത്തിനോക്കുന്നുണ്ടു്. ശാന്തഗംഭീരനായി അദ്ദേഹം മുറിയിൽ പ്രവേശിച്ചു. ഹാർദ്ദമായി കുശലംപറഞ്ഞു. ഞങ്ങൾ ഒരു സുദീർഘസംഭാഷണത്തിനു വട്ടംകൂട്ടി.

ലോകത്തിലേററവും ഭാരിച്ച ഒരു ചുമതലയാണു് ചൗ എൻ ലായ്ക്കുണ്ടായിരുന്നതെന്നോർക്കുമ്പോൾ — പ്രധാന മന്ത്രിയും വിദേശകാര്യ മന്ത്രിയും, സൈനികപരമാധികാര സഭയുടെ ഉപാദ്ധ്യക്ഷനും, പാർട്ടിയുടെ കേന്ദ്രക്കമ്മിററിയിലെ അംഗവുമാണദ്ദേഹം—അദ്ദേഹത്തിന്റെ മുഖത്തു കണ്ട ശാന്തത അസാമാന്യമായിട്ടെനിക്കുതോന്നി. പലതരത്തിലും അദ്ദേഹത്തോട്ടു് സാമ്യമുള്ള നെഹ്രു, കൂട്ടത്തിൽവെച്ചു് ചിരിക്കുകയോ പുഞ്ചിരിക്കുകയോ ചെയ്യുമ്പോളൊഴിച്ചു് എപ്പോഴും

അസ്വാസ്ഥനായി കാണപ്പെട്ടുന്നു. വളരെ മന്ദമായിട്ടേ ചൗ എൻ ലായ് പുഞ്ചിരിക്കയുള്ളു. ഒരഭേദ്യതയാണ് മുഖത്തു നിഴലിക്കുന്നതു്. ആദ്യമായി എന്റെ ശ്രദ്ധയെ ആകർഷിച്ചതു് അദ്ദേഹത്തിന്റെ വിരലുകളാണ്. അവ വളരെ ശ്രദ്ധയോടെ സൂക്ഷിക്കപ്പെട്ടിരുന്നു. എന്നുമാത്രമല്ല, ചൈനക്കാരുടെ ഭാഷയിൽ അവ ഉള്ളിയുടെ മുളപോലെയിരുന്നു. അവ കൊണ്ടു വളരെ ശക്തിയായി അദ്ദേഹം ആംഗ്യംകാണിക്കുകയും ചെയ്തു.

ഞങ്ങളുടെ സംഭാഷണം ഏകദേശം ഒന്നരമണിക്കൂർ നീണ്ടുനിന്നു. അദ്ദേഹം അർത്ഥവത്തായ ചോദ്യങ്ങളാണു ചോദിച്ചതു്. വ്യാവസായികോല്പാദനം, ഭൂവുടമ, കൃഷികരുടെ സ്ഥിതി മുതലായവയെക്കുറിച്ചുള്ളവയായിരുന്നു അവ. ഇന്ത്യയെക്കുറിച്ച് അദ്ദേഹത്തിനുള്ള അറിവു വളരെ അവ്യക്തമായിരുന്നു. ഇന്ത്യയ്ക്കും ചൈനയ്ക്കും പൊതുവായ പ്രശ്നങ്ങളെയാണദ്ദേഹം സ്പർശിച്ചതു്. ഞങ്ങളുടെയും അവരുടെയും പ്രശ്നങ്ങൾ തമ്മിലുള്ള സാമ്യവ്യത്യാസങ്ങൾ മനസ്സിലാക്കുവാൻവേണ്ടി അദ്ദേഹം എപ്പോഴും താരതമ്യവിവേചനം നടത്തുന്നതായിട്ടെനിക്കു തോന്നി. അദ്ദേഹത്തിന്റെ സംസാരം എപ്പോഴും ഉരുക്ക്, വിദ്യുച്ഛക്തി എന്നിവയിൽ ചെന്നെത്തും. ഈ രണ്ടു രംഗങ്ങളിൽ നമ്മുടെ കഴിവുകൾ വർദ്ധിപ്പിക്കേണ്ടതു് ഏഷ്യയ്ക്കു് എത്ര പ്രധാനമാണെന്നും, സംസാരത്തിനിടയ്ക്കു് അദ്ദേഹം പറഞ്ഞു.

ദീർഘമായ ഈ സംസാരം പരസ്പരാഭിവാദ്യങ്ങളോടെ അവസാനിച്ചു. ഞാൻ തിരിച്ചുപോന്നപ്പോൾ എനിക്കുണ്ടായ വിചാരം, ഞാൻ സംസാരിച്ചുകൊണ്ടിരുന്നതു പിടിവാദക്കാരനായ ഒരാളോടല്ലെന്നും, പ്രയോഗമതിയായ ഒരു രാജ്യതന്ത്രജ്ഞനോടാണെന്നും, അദ്ദേഹവുമായി കാര്യമാലോചിക്കാനും ഏർപ്പാടുകൾ ചെയ്യാനും കഴിയുമെന്നും ആയിരുന്നു. രാഷ്ട്രീയത്തിനു പുറകിലും, അതിനപ്പുറവും ഉള്ള യാഥാർത്ഥ്യങ്ങളെപ്പററി അദ്ദേഹത്തിനു വ്യക്തമായിട്ടറിയാമെന്നു തീർച്ച. ചൗ എൻ ലായ് ഉറച്ച ഒരു കമ്മ്യൂണിസ്റ്റ് വിശ്വാസിയാണ്. സുശിക്ഷിതനായ താർക്കികനുമാണ്; പക്ഷേ, അദ്ദേഹം ഭൂമിമാതാവിൽതന്നെ കാലുറച്ചു നില്ക്കുന്നു.

അടുത്തദിവസം വിദേശകാര്യാന്വേഷണോദ്യോഗസ്ഥൻ ഹോട്ടലിൽവന്ന് എന്നെ കണ്ടു്, എൻെറ അധികാരപത്രസമർപ്പണത്തിനു ചെയർമാൻ മാവോത്സെ തുങ്ങ് നിശ്ചയിച്ചിരിക്കുന്ന സമയം 20-ാംനു- അഞ്ചുമണിയാണെന്നറിയിച്ചു. മാവോ ത്സെ തുങ്ങിനു ജോലിത്തിരക്കുകൊണ്ടു റുമേനിയായുടെയും ചെക്കൊസ്ലൊവാക്യയുടെയുംഅധികാരപത്രസമർപ്പണം നടന്നതു രാത്രി പതിനൊന്നുമണിക്കാണെന്നു കേട്ടിരുന്നതുകൊണ്ടു് ഒരു കണക്കിൽ എനിക്കു കുറെ ആശ്വാസംതോന്നി. വാസ്തവംപറഞ്ഞാൽ ചൈനയിലെ പുതിയ ഭരണത്തിൽ ഞാൻ കണ്ട ഒരു പ്രത്യേകത അഭിമുഖസംഭാഷണങ്ങൾ രാത്രി വളരെ താമസിച്ചു നടത്തുവാനുള്ള പ്രവണതയായിരുന്നു. പകൽസമയം അവസാനമില്ലാത്ത സമ്മേളനങ്ങളും ചർച്ചകളുമുണ്ടായിരുന്നതുകൊണ്ടായിരിക്കാം ഇങ്ങനെ സംഭവിക്കാൻ കാരണം. ചൗ എൻ ലായുമായി ഞാൻ നടത്തിയ പ്രധാന കൂടിക്കാഴ്ചകളിൽ മൂന്നെണ്ണമെങ്കിലും രാത്രി പത്തുമണി് കഴിഞ്ഞായിരുന്നു. അതിപ്രധാനമായ ഒന്നു നട്ടപ്പാതിരാക്കും!

ഏഷ്യയുടെ ചരിത്രഗതി വല്ലാതെ മാററിത്തീർത്ത ഒരു വ്യക്തിയുമായുള്ള സന്ദർശനം എന്നെ വികാരഭരിതനാക്കി എന്നു ഞാൻ സമ്മതിക്കുന്നു. ഒരു ഭൂഖണ്ഡത്തിൻെറ ഭൂപടം മാററിവരയ്ക്കാൻ മോഹിക്കുന്ന പുതിയ ചിങ്കിസ് ചക്രവർത്തിയാണോ, ചൈനീസ്‌വിപ്ലവത്തെ ഒററിക്കൊടുത്തവരെ തുരത്തെറിയുകയും, ഏഷ്യൻരാഷ്ട്രങ്ങളെ അടിമപ്പെടുത്തിയ പാശ്ചാത്യരാഷ്ട്രങ്ങളെ അവർ എവിടെനിന്നു വന്നോ ആ സമുദ്രത്തിലേയ്ക്കു് ആട്ടിയോടിക്കുകയും ചെയ്യുന്ന ഒരു പ്രബുദ്ധജനനേതാവാണോ അദ്ദേഹം? പർവ്വതശിഖരങ്ങളിലും ഗുഹകളിലും വളർന്ന ഈ മുരടൻ യോദ്ധാവ്, 35 കോടിയെ സ്വതന്ത്രരാക്കിയ മഹാത്മാഗാന്ധിയോടും നെഹ്രുവിനോടും, അദ്ദേഹത്തിൻെറ പഴയ ശത്രു ചിയാങ്ങ് കൈഷക്കിനോടും താരതമ്യപ്പെടുത്തിനോക്കിയാലെങ്ങനെയിരിക്കും? അദ്ദേഹം ചൈനീസ് ക്ലാസിക്കൽസാഹിത്യകുതുകിയാണെന്നു ഞാൻ വായിച്ചിട്ടുണ്ടായിരുന്നു. പുതിയ ആശയങ്ങൾ ഉത്ഭവിക്കുന്ന ഒരു ചിന്തകനാണദ്ദേഹമെന്നു വ്യക്തമായിരുന്നു. 'പുതിയജനാധി

പത്യം,' 'സംയുക്തഗവമ്മെന്റിനെപ്പറ്റി' മുതലായ അദ്ദേഹത്തിന്റെ പ്രസിദ്ധീകൃതകൃതികൾ ശക്തിയുള്ളതും വിശകലനസമത്ഥവുമായ ഒരു മസ്തിഷ്ക്കത്തെയാണു വെളിപ്പെടുത്തിയതു്.

തെക്കേ തടാകത്തിന്റെ തീരത്തു് സ്ഥിതിചെയ്യുന്നതും മഞ്ച്യചക്രവത്തിമാരുടെ വകയായിരുന്നതുമായ ചെറിയകൊട്ടാരങ്ങളിലൊന്നായിരുന്നു അദ്ദേഹത്തിന്റെ ഔദ്യോഗികവസതി. അവിടെവെച്ചു പതിവുള്ള ചടങ്ങുകളോടെയാണു് അധികാരപത്രസമപ്പണം നടന്നതു്. ചീൻലുങ്ങ് ചക്രവത്തി അദ്ദേഹത്തിന്റെ, 'പരിമളമുള്ള വെപ്പാട്ടി'യെന്നറിയപ്പെട്ടിരുന്ന തുക്കികാമുകിക്കുവേണ്ടി പണിയിച്ചതാണു് ആ കൊട്ടാരം. കൊട്ടാരത്തിലേയ്ക്കുകടക്കുന്നതു് ഒരു പടിവാതിൽവഴിയാണു്. ഈസ്ഥാനത്തു് ഒരിക്കൽ ഒരുഗോപുരമുണ്ടായിരുന്നെന്നും അതിന്റെ മുകളിൽനിന്നു 'പരിമളസുന്ദരി' തന്റെ ബന്ധുജനങ്ങൾക്കു ദശനംകൊടുക്കാറുണ്ടായിരുന്നെന്നുമാണു് ഐതിഹ്യം. ഇതു് 'സ്വഗ്ഗപുത്ര'ന്റെ അന്തഃപുരനിയമങ്ങൾ വെച്ചു നോക്കിയാൽ വളരെ ഉദാരമായ ഒരു നടവടിയാണു്. മാവോത്സെതുങ്ങ് ഈ കൊട്ടാരത്തിലല്ല താമസിച്ചിരുന്നതു്. 'വേനൽമലകളി'ലെനായാട്ടുഗൃഹത്തിൽ,അതിസുന്ദരിയും ഒരു സിനിമാനടിയെന്നുപ്രസിദ്ധയുമായഭാര്യയുടെകൂടെയാണു് അദ്ദേഹം താമസിച്ചിരുന്നതു്. ഔദ്യോഗികചടങ്ങുകൾ ഹ്രസ്വവുംആകഷകവുമായിരുന്നു. എന്റെ പ്രസംഗത്തിൽ ഇന്ത്യയും ചൈനയുംതമ്മിലുള്ള സൗഹാർദ്ദം സമാധാനത്തിനു് എത്രമാത്രം സഹായകരമായിരിക്കുമെന്നു ഞാൻ ഊന്നിപ്പറഞ്ഞു. മാവോത്സെ തുങ്ങ് ഞങ്ങളുടെ പൊതുപാരമ്പര്യങ്ങൾക്കു പുറമെ, സ്വാതന്ത്ര്യത്തിനുവേണ്ടി ഇരു രാഷ്ട്രങ്ങളും നടത്തിയ സമരങ്ങളെയും ചൂണ്ടിക്കാണിച്ചുകൊണ്ടാണു പ്രസംഗിച്ചതു്.

ചടങ്ങുകൾക്കുശേഷം മാവോത്സെ തുങ്ങ് എന്നെ ഒരു ചെറിയ സ്വീകരണമുറിയിലേയ്ക്കു കൊണ്ടുപോയി. അരമണിക്കൂറിലധികം ഞങ്ങൾ ഇന്ത്യയെപ്പററിയും ചൈനയെപ്പറ്റിയും സംസാരിച്ചു. ഞങ്ങൾക്കു പുറമേ ചൗ എൻ ലായ്‌യും ഒരു ദ്വിഭാഷിയും മാത്രമേ ഹാജരായിരുന്നുള്ളു. ഒരു മനുഷ്യൻ ഉത്തമനായി ജീവിച്ചാൽ അടുത്തജന്മം അയാൾ ഇന്ത്യയിൽ ജനിക്കും എന്നു് ചൈനക്കാരുടെയിടയ്ക്കു് ഒരു വിശ്വാസമു

ണ്ടെന്നു പറഞ്ഞുകൊണ്ടാണ് മാവോ സംഭാഷണമാരംഭിച്ചതു്. ഞങ്ങൾ ഏഷ്യയെപ്പററി പൊതുവേയും ഈ ഭൂഖണ്ഡത്തിൽനിന്നു് യൂറോപ്യൻപിന്മാറെറത്തെപ്പററിയും സംസാരിച്ചു. യൂറോപ്യൻസാമ്പത്തികശക്തി ഏഷ്യയിൽ ഉറച്ചിരിക്കുന്നിടത്തോളംകാലം സ്വാതന്ത്ര്യം പൂർണ്ണമല്ല എന്നു് അദ്ദേഹം ആവത്തിച്ചുപറഞ്ഞു. നമ്മുടെ സ്വന്തം സാമ്പത്തികശക്തി വികസിപ്പിക്കുകയെന്നതാണു് യൂറോപ്യൻ സാമ്പത്തിക സ്വാധീനത്തെ ഒഴിവാക്കുവാനുള്ള ശരിയായ മാർഗ്ഗമെന്നും, ഈ നയം നടപ്പിലാക്കുവാൻ ഇന്ത്യ നിശ്ചയിച്ചിരിക്കയാണെന്നും ഞാൻ പറഞ്ഞു. അദ്ദേഹം എന്നോടു് ബർമ്മയെപ്പററിയും ചോദിച്ചു. ബർമ്മീസ്ഗവമ്മെണ്ടു് പരിപൂർണ്ണസ്വാതന്ത്ര്യം സംരക്ഷിക്കുവാൻതന്നെയാണു തീരുമാനിച്ചിരിക്കുന്നതെന്നു കേട്ടപ്പോൾ അദ്ദേഹം വളരെ താല്പര്യം കാണിച്ചു. അദ്ദേഹത്തിനു ബുദ്ധമതത്തെപ്പററിയും വളരെ താല്പര്യമുണ്ടായിരുന്നു. ബുദ്ധമതത്തിനു് ഇന്ത്യയിലെത്രമാത്രം സ്വാധീനമുണ്ടെന്നു് അദ്ദേഹം ചോദിച്ചു. ബ്രിട്ടനുമായി ഇന്ത്യയുടെ ബന്ധത്തിൻെറ സ്വഭാവമായിരുന്നു അദ്ദേഹത്തെ ആകർഷിച്ച മറെറാരു പ്രശ്നം. സംഭാഷണം വളരെ ഹൃദ്യമായിരുന്നു. രണ്ടു രാജ്യങ്ങളും തമ്മിലുള്ള സൗഹൃദത്തെപ്രതി ഒട്ടേറെ പാനോപചാരങ്ങളും ഉണ്ടായി.

മാവോതൗസെ തുങ്ങിനു് ഇടത്തരത്തിൽ കവിഞ്ഞ ഉയരമുണ്ടു്. തെക്കർക്കു് അദ്ദേഹം ഒരു ദീർഘകായനാണെന്നുതോന്നാം. കനത്ത ശരീരമാണു്. വീതിയുള്ള ചുമലും കുറുകിത്തടിച്ച കഴുത്തും. അദ്ദേഹത്തിൻെറ മുഖഭാവം പ്രസന്നവും സ്നേഹപൂർണ്ണവുമാണു്. കാരുണ്യമാണു കണ്ണിൽ നിഴലിക്കുന്നതു്. വിശാലമായ നെററി ആക്രമിച്ചുകിടക്കുന്ന കഷണ്ടി കുറേക്കൂടി ശ്രദ്ധേയമാക്കിത്തീർത്തിരിക്കുന്നു. ഉച്ചിയിലെ കറുത്ത തലമുടി മുഖത്തിനൊരാവരണമാണു്. നമ്മുടെ മനസ്സിൽ ബലമായി പതിയുന്നതെങ്കിലും ഭയപ്പെടുത്താത്ത രൂപമാണദ്ദേഹത്തിന്റേതു്. അതിഥിക്കു് അസ്വാസ്ഥ്യം തോന്നിപ്പിക്കാതിരിക്കുവാനുള്ള കഴിവും അദ്ദേഹത്തിനുണ്ടു്. അദ്ദേഹത്തിൻെറ കണ്ണുകളിലോ വായുടെ ലക്ഷണത്തിലോ ക്രൂരതയുടെ യാതൊരു ഭാവവും കണ്ടെത്താൻ കഴികയില്ല. വാസ്തവത്തിൽ, അദ്ദേഹം

ഒരു ചിന്താശീലനും, അല്പം ഭാവനാത്മകനാണെങ്കിലുംആത്മവിശ്വാസമുള്ളവനുമായിട്ടാണെനിക്കു തോന്നിയതു്. അച്ഛന്റെ ചെറിയകൃഷിസ്ഥലത്തുനിന്നു്, ഇന്നത്തെ കണ്ണഞ്ചിക്കുന്ന ഔന്നത്യം വരെയുള്ള അദ്ദേഹത്തിന്റെ ജീവിതയാത്ര ദുഷ്കരവും ദീർഘവുമായിരുന്നു. ചിങ്ങ് കാൻ ഷാൻമലകളിൽ ചിയാങ്ങിന്റെ ആക്രമണങ്ങളെ ചെറുത്തുകൊണ്ട്ഒരു നവീന മോശയെപ്പോലെ തന്റെ ആട്ടിൻകൂട്ടത്തെ മലകളും മേട്ടകളും മരുഭൂമികളും കടന്നു് വാഗ്ദത്തനാട്ടിലേയ്ക്കുള്ള അനുപമപ്രയാണത്തിൽ നയിക്കുമ്പോഴും, യെനാനിലെ ഗുഹകളിൽ ജീവിച്ചു് അദ്ദേഹത്തെ ഉന്മൂലനാശംചെയ്യാൻ വ്രതമെടുത്തിരുന്ന കെ. എം. ററി. യോടു് യുദ്ധം നടത്തുമ്പോഴും, ജപ്പാൻകാർക്കെതിരായി ഗൊറില്ലാകളെ സംഘടിപ്പിക്കുമ്പോഴും, ഒടുക്കം, കാങ്ങ്സിക്കു ശേഷം, യാതൊരു ചൈനീസ്അധികാരിയും ഭരിച്ചിട്ടില്ലാത്തത്ര വിസ്തൃതമായ ഒരു ഭൂഖണ്ഡം മുഴുവനും, മഞ്ചൂറിയാ മുതൽ ഇന്ത്യയുടെയും ഇന്തോചീനയുടെയും അതിർത്തികൾവരെയുള്ള ചൈനാരാജ്യം മുഴുവനും, പിടിച്ചടക്കിയ മഹായുദ്ധം ആസൂത്രണംചെയ്തുകൊണ്ടിരുന്നപ്പോഴും എല്ലാം അദ്ദേഹത്തിന്റെ ഐതിഹാസികജീവിതത്തിൽ മാവോ ത്സെ തുങ്ങ് വളരെയേറെ ബുദ്ധിമുട്ടുകളും ഭീമമായ കഷ്ടതകളും അനുഭവിച്ചിട്ടുണ്ടായിരിക്കണം. എങ്കിലും അദ്ദേഹത്തിന്റെ മുഖത്തു് കയ്പോ, ക്രൂരതയോ, ദുഃഖമോ പ്രതിഫലിച്ചില്ല.

മാവോ ത്സെതുങ്ങ് വളരെ മൃദുവായ ശബ്ദത്തിൽ സാവധാനമാണു് സംസാരിക്കുന്നതു്. അദ്ദേഹത്തിന്റെ ചരിത്രബോധം സംഭാഷണത്തിനിടയിൽ പലപ്പോഴും വെളിപ്പെട്ടു. ഉദാഹരണമായി, മുഗൾചക്രവർത്തിമാരും മങ്കോളിയരും തമ്മിലുള്ള ബന്ധമെന്താണെന്നദ്ദേഹത്തിനറിയണം. ചരിത്രപരമായി ചിന്തിക്കുന്ന ഒരാളെന്നനിലയ്ക്കു്, യൂറോപ്യൻസാമ്രാജ്യത്വം ഏഷ്യയുടെമേൽ വെച്ചുകെട്ടിയ അക്രമങ്ങളെപ്പറ്റി അദ്ദേഹത്തിനു് ശക്തിയായ വികാരങ്ങളുണ്ടായിരുന്നു. യൂറോപ്പ് ഏഷ്യൻജീവിതത്തിന്റെ ബാലൻസ് തെററിച്ചെന്നും ഈ തലമുറയിലെ വിമോചനന്മാരുടെ കടമ, നഷ്ടപ്പെട്ട ബാലൻസ് വീണ്ടെടുക്കുകയാണെന്നുമാണു് അദ്ദേഹത്തിന്റെ പക്ഷം.

ഇത്രയേറെ കഷ്ടതകളിൽക്കൂടി കടന്നുപോയ ഒരറുപതു കാരനെന്ന നിലയ്ക്കു് മാവോ ആരോഗ്യവാനും ഊർജ്ജസ്വലനുമായിരുന്നു. അദ്ദേഹം ജനിച്ച കർഷകവിഭാഗം ലോകത്തിലേയ്ക്കേറ്റവും ഉറപ്പുള്ള ഒന്നാണെന്നു പറയാം. ഒരു വലിയ രാഷ്ട്രത്തിന്റെ നായകനും, ഒരു പക്ഷേ, ചൈനയിൽ ഏറ്റവുമധികം പ്രയത്നിക്കുന്നയാളുമായിരുന്നിട്ടും ആ ഭാരമെല്ലാം അദ്ദേഹത്തിനു നിഷ്പ്രയാസം വഹിക്കാൻ കഴിയുന്നുണ്ടെന്നുതോന്നി.

മാവോയെ ചിയാങ്ങിനോടു് താരതമ്യപ്പെടുത്തുന്നതു നീതിയായിരിക്കുകയില്ല. ചിയാങ്ങ് ശക്തിയേറിയ ഒരു വ്യക്തിയാണു്. അദ്ദേഹത്തിനു് സ്ഥൈര്യവും സ്വഭാവനിഷ്ഠയുമുണ്ടു്. പക്ഷേ, അദ്ദേഹം കഠിനനും അഹങ്കാരിയുമായിരുന്നു. അദ്ദേഹത്തിൽ ക്രൂരതയുടെ ലാഞ്ഛനയുമുണ്ടു്. അദ്ദേഹത്തെ സിയാനിൽ തടഞ്ഞുവെച്ചുവെന്ന കുറ്റത്തിനു് ജനറൽ യാങ്ങിന്റെ കുടുംബത്തിലെ മൂന്നു തലമുറകളെ, ഏറ്റവും ഇളയ കുട്ടികളുൾപ്പെടെ ഉന്മൂലനാശം വരുത്തിയെന്നതു് അദ്ദേഹത്തിന്റെ പ്രതികാരബുദ്ധിക്കു സാക്ഷ്യം വഹിക്കുന്നു. ചിയാങ്ങ് സംസ്കാരസമ്പന്നനാണെന്നും ആരും പറഞ്ഞിട്ടില്ല. കുറെക്കൂടി പ്രയോജനകരമായ താരതമ്യം നെഹ്രുവുമായിട്ടായിരിക്കും. രണ്ടുപേരും കർമ്മകുശലന്മാരാണു്. പക്ഷേ, ആദർശശാലികളായ സ്വപ്നജീവികളുമാണു്. അതിവിശാലമായ ഒരർത്ഥത്തിൽ അവരെ രണ്ടുപേരെയും മനുഷ്യമൂല്യവാദികളെന്നു വിളിക്കാം. പക്ഷേ, നെഹ്രുവിന്റെ വേരുകൾ പാശ്ചാത്യഉല്പതിഷ്ണുതപത്തിൽ ഉറച്ചു നില്ക്കുന്നു. അതു് അദ്ദേഹത്തിന്റെ സോഷ്യലിസ്റ്റു് ചിന്താഗതിയെപ്പോലും ബാധിക്കുന്നു. മാവോതു്സെ തുങ്ങോ? മാർക്സിൽനിന്നും ലെനിനിൽനിന്നും പഠിച്ച ധനശാസ്ത്രവും ചരിത്രവും മാത്രം ഉള്ള അദ്ദേഹത്തിനു് വ്യക്തിസ്വാതന്ത്ര്യമെന്ന ലിബറൽആദർശം നിഷ്പ്രയോജനമാണു്. എങ്കിലും ചെറുപ്പത്തിൽ ബുദ്ധമതത്തിൽ വളർന്നു് ചൈനീസ് ക്ലാസിക്കൽസാഹിത്യപരിചയം നേടിയ മാവോയുടെ സംസ്കാരത്തിൽ മാർക്സിസത്തിന്റെ ശുഷ്കിച്ച സിദ്ധാന്തങ്ങളിൽകവിഞ്ഞ എന്തോ ഉണ്ടെന്നു പറഞ്ഞേ തീരൂ.

അടുത്ത കുറെ ദിവസങ്ങൾ പ്രമുഖരായ ചൈനീസ്നേതാക്കന്മാരെ സന്ദർശിക്കാൻ ചെലവായി. ചൂതെ, ലിയൂ ഷാ

വോ ചി, ലി ചി ഷെൻ, ചാങ്ങ്‌ലാൻ (ഇവരെല്ലാം ഉപാ ദ്ധ്യക്ഷന്മാരാണ്), ഹ്വാങ്ങ് വെൻപയ്, കോമോജോ, ഷെൻ യെൻ പിങ്ങ് (മന്ത്രിമാർ) എന്നിവരെ ഞാൻ പോയി കണ്ടു. ഇവരെല്ലാം പ്രധാനപ്പെട്ട വ്യക്തികളാണെങ്കിലും പുറമേ അവരെപ്പററി വളരെയൊന്നും കേട്ടിട്ടില്ലാത്തതുകൊണ്ടു് ചുരുങ്ങിയ ഒരു വിവരണം പ്രയോജനകരമായിരിക്കും. ഉപാദ്ധ്യക്ഷന്മാരിൽ ഏററവും മുഖ്യൻ ചൂട്ടെയാണ്. മാവോ ത്സെതുങ്ങിനോടൊപ്പം പീപ്പിൾസ് ലിബറേഷൻ ആർമി പടുത്തുയർത്തിയതിനും, അതിന്റെ ഇന്നത്തെ കാര്യക്ഷമതയിലേയ്ക്കുയർത്തിയതിനും അദ്ദേഹത്തിനു് ചുമതലയുണ്ടു്. കോമിന്താങ്ങ് സൈന്യങ്ങളെ നശിപ്പിച്ച ആക്രമണങ്ങളെ ആസൂത്രണംചെയ്യതിലും സംഘടിപ്പിച്ചതിലും അദ്ദേഹത്തിനു പങ്കുണ്ടു്. സെക്കുവാനിലെ ഒരു കൃഷകകുടുംബത്തിൽ പതിമൂന്നു കുട്ടികളിലൊന്നായി ജനിച്ച അദ്ദേഹം സൈനികവിദ്യാഭ്യാസംകഴിച്ച് 1909ൽ പുതിയ സൈന്യത്തിൽ ഉദ്യോഗസ്ഥനായി നിയമിതനായി. അദ്ദേഹത്തിന്റെ അമ്മയുടെ മരണത്തെപ്പററി 1950 ൽ ചൂട്ടെ എഴുതിയ ഒരു ലേഖനത്തിൽ അദ്ദേഹത്തിന്റെ ബാല്യകാലവും വിദ്യാഭ്യാസം ചെയ്യിക്കുവാൻ മാതാപിതാക്കന്മാർ അനുഭവിക്കേണ്ടിവന്ന കഷ്ടപ്പാടുകളും വർണ്ണിച്ചിട്ടുണ്ടു്. ശൈശവംമുതൽ അദ്ദേഹം ഒരു വിപ്ലവകാരിയായിരുന്നെന്നു തോന്നുന്നു. രാജാധികാരം പുനഃസ്ഥാപിക്കാൻ യുവാൻ ഷി കായ് നടത്തിയ ശ്രമങ്ങളെ ചൂട്ടെയുടെ റെജിമെന്റ് ശക്തിയായി എതിർത്തുവെന്നതു് നിസ്തർക്കമാണ്. ആദ്യത്തെ വിപ്ലവം പരാജയപ്പെടുകയും രാജ്യം 'സമരപ്രഭു'ക്കന്മാരുടെ ഇരയായിത്തീരുകയും ചെയ്തതോടെ ചൂട്ടെ ഉയന്ന സൈനികവിദ്യാഭ്യാസത്തിനുവേണ്ടി യൂറോപ്പിലേയ്ക്കു പോയി. അതു കഴിഞ്ഞു് അദ്ദേഹം ഒരു കമ്മ്യൂണിസ്റ്റാവുകയും ചിയാങ്ങിന്റെ നേതൃത്വത്തിൽ കമ്മ്യൂണിസ്റ്റു സഹകരണത്തോടെ വടക്കൻആക്രമണം സംഘടിപ്പിച്ചപ്പോൾ അദ്ദേഹം ഒരു വിഭാഗത്തിന്റെ നായകനായി നിയമിതനാവുകയും ചെയ്തു. 1928ൽ ചൗ എൻ ലായ്‌യുടെകൂടെ നാഞ്ചങ്ങ് ലഹള സംഘടിപ്പിച്ച് പീപ്പിൾസ് ലിബറേഷൻആർമിയുടെ അടിസ്ഥാനമിട്ടതോടുകൂടി മാത്രമാണ് ചൂട്ടെ ചൈനീസ്

ചരിത്രരംഗത്തേയ്ക്കു പ്രവേശിച്ചതു്. അദ്ദേഹം തന്റെ ക്ഷീണിച്ച വലഞ്ഞ ഭടന്മാരുമായി ചിങ്ങ് കാൻ ഷാൻമലകളിൽ വന്നു് മാവോയുടെ സംഘത്തോടുചേർന്നതും, അവർ രണ്ടുപേരുമായി പീപ്പിൾസ് ലിബറേഷൻആർമി രൂപീകരിച്ചതും, തുടർന്നുണ്ടായ ചിയാങ്ങിന്റെ നശീകരണശ്രമങ്ങളെയെല്ലാം പരാജയപ്പെടുത്തിയതും പ്രസിദ്ധമാണല്ലൊ. ഇന്നു് അദ്ദേഹം ചുവപ്പുസേനയുടെ ആരാധനാപാത്രമാണു്, അതിനെ പുനസ്സംഘടിപ്പിച്ച പ്രതിഭാശാലിയാണു്; അതിന്റെ സ്ഥൈര്യത്തിന്റെയും ശക്തിയുടെയും പ്രതീകവും.

കാഴ്ചയിൽ ചൂട്ടെ ഒരു കുറിയ തടിയനാണു്. അദ്ദേഹം യൂണിഫാറം ധരിപ്പിച്ച അനേകലക്ഷം ചൈനീസ് കർഷകരിൽനിന്നു് അദ്ദേഹത്തെ ഒന്നുകൊണ്ടും തിരിച്ചറിയാൻ കഴിവില്ല. അദ്ദേഹം വിനയശീലനും ഒതുങ്ങിക്കഴിയുന്നവനുമാണു്. എന്റെ വസതിയിൽവെച്ചുനടന്ന ഒരു ഉദ്യാനവിരുന്നിൽ അദ്ദേഹം ഞങ്ങളുമായി ഹസ്തദാനം കഴിഞ്ഞു് യാതൊരു പ്രത്യേകപരിഗണനയും പ്രതീക്ഷിക്കാതെ ഒരു മണ്ഡപത്തിൽപോയി കുറെ സുഹൃത്തുക്കളുമായി ബീയറും കുടിച്ചു് സംസാരിച്ചിരുന്നതു് ഞാനോർക്കുന്നു. ഞാൻ അദ്ദേഹത്തെ സന്ദർശിക്കാൻ ചെന്നപ്പോൾ ആദ്യമായി എന്റെ ശ്രദ്ധയെ ആകർഷിച്ചതു് അദ്ദേഹത്തിന്റെ ലഘുജീവിതവും സംസാരത്തിന്റെ സ്വാഭാവികതയുമായിരുന്നു. ചൂട്ടെ തീർച്ചയായും മഹാനായ ഒരു വിപ്ലവനേതാവാണു്, ഒരു വലിയ സൈന്യത്തിന്റെ സ്രഷ്ടാവുമാണു്, പക്ഷേ, എന്തുകൊണ്ടോ, അദ്ദേഹത്തെ ഒരു കമ്മ്യൂണിസ്റ്റ് ചിന്തകനായി വിഭാവനചെയ്യുവാൻ എനിക്കു കഴിഞ്ഞില്ല. പകൽസമയത്തുനടന്ന ഒരു സൈനികവിരുന്നിൽവെച്ചാണു് അദ്ദേഹത്തിന്റെ ഇപ്പോഴത്തെ ഭാര്യയെ കണ്ടതു്. അവർക്കു് മുപ്പത്തഞ്ചുവയസ്സിലധികമില്ല. അവരുടെ കഥ വളരെ അത്ഭുതകരമായ ഒന്നാണു്. ഒരു വീട്ടുവേലക്കാരിയായി ജീവിതമാരംഭിച്ച അവർ ആ അടിമത്വത്തിൽനിന്നു് ഒളിച്ചോടി, പി. എൽ. എ. യിൽ ചേർന്നു് നല്ല ഒരു വെടിക്കാരിയായി ഒരൈതിഹാസിക നാമധേയമായിത്തീർന്നു. കാഴ്ചയിലും അവർ വിപ്ലവകാരിസ്ത്രീകൾക്കൊരു മാതൃകയാണു്. സ്ത്രൈണസൗകുമാര്യങ്ങൾ അവരെ തീണ്ടിയിട്ടില്ല.

ലിയു ഷാവോചി, അന്ന് മാവോ ത്സെതുങ്ങ് കഴിഞ്ഞാൽ പിന്നെ പാർട്ടിയിലെ ഏററവും മുന്തിയ താത്വികനാണ്. ഇന്നത്തെ ചൈനയിലെ സാമ്പത്തികപരിണാമത്തെ നയിക്കുന്ന ഭൂനയപരിഷ്ക്കരണത്തിൻെറയും സോഷ്യലിസീകരണത്തിൻെറയും സംവിധായകൻ അദ്ദേഹമാണെന്നാണു വെച്ചിരിക്കുന്നതു്. ഏതായാലും ഭരണത്തിൻെറ പ്രായോഗികവശത്തെക്കാൾ പ്രസ്ഥാനത്തിൻെറ സിദ്ധാന്തപരമായ അംശത്തിലായിരുന്നു അദ്ദേഹത്തിനു കൂടുതൽ താല്പര്യം. ഞങ്ങൾ ഭൂനയപരിഷ്ക്കരണത്തെപ്പററിയാണു കൂടുതലും സംസാരിച്ചതു്. അദ്ദേഹം തുറന്നുപറയാത്തവനും പിടിവാദക്കാരനുമാണെന്ന് എനിക്കു തോന്നി. മാവോ ത്സെതുങ്ങിൻെറ അനന്തരാവകാശി അദ്ദേഹമാണെന്നായിരുന്നു പൊതുവേയുള്ള ധാരണ. ഞാൻ പെക്കിങ്ങിൽ താമസിച്ചിരുന്നപ്പോൾ പലപ്പോഴും അദ്ദേഹത്തെക്കാണാൻ ഇടവന്നിട്ടുണ്ടെങ്കിലും, അദ്ദേഹവുമായി ഒരിക്കൽപോലും മാനസികസമ്പർക്കം പുലർത്താൻ കഴിയാത്തതുകൊണ്ടു്, അദ്ദേഹത്തെപ്പററി നിശ്ചിതമായ ഒരഭിപ്രായവും രൂപീകരിക്കാൻ എനിക്കു സാധിച്ചില്ല.

ലിചിഷെൻ, ചാങ്ങ്ലാൻ എന്നിവരെപ്പററി പറയത്തക്കതായിട്ടൊന്നുമില്ല. കോമിന്താങ്ങ് വിപ്ലവകാരികളുടെ നേതാവാണ് ലി. അദ്ദേഹം ഒരിക്കൽ ചിയാങ്ങിൻെറ ചീഫ് ഓഫ് സ്റ്റാഫ് ഉദ്യോഗം വഹിച്ചിരുന്നു. യുദ്ധത്തിനുശേഷം തെററിപ്പിരിഞ്ഞു. തീർച്ചയായും ഈ കക്ഷിമാററം കമ്മ്യൂണിസ്റ്റ്ലക്ഷ്യത്തെ സഹായിച്ചു. പക്ഷേ, ഇന്ന് ഒരു വൈസ് ചെയർമാനെന്ന പദവിക്കപ്പുറം അദ്ദേഹത്തിനു സ്ഥാനമില്ല. അദ്ദേഹത്തിൻെറ ഭാര്യ മനോഹരിയാണ്. കമ്മ്യൂണിസ്റ്റ്ഭാഷനൊന്നും അവരെ ഒട്ടും ബാധിച്ചിട്ടില്ല. അവർ ഇപ്പോഴും വിലയേറിയ പട്ടുതരങ്ങളും ആഭരണങ്ങളും അണിയുന്നുണ്ടു്. അവരും പഴയസമ്പ്രദായക്കാരിയായ എൻെറ ഭാര്യയും ഉററസുഹൃത്തുക്കളായിത്തീർന്നു. ഇരുകൂട്ടർക്കും താല്പര്യമുള്ള വിഷയങ്ങൾ അവർ കണ്ടെത്തി. ഡെമോക്രാററിക്ക് പാർട്ടിനേതാവായ ചാങ്ങ്ലാനും, ഇന്നത്തെ ശക്തിയെന്നതിനെക്കാൾ ചരിത്രപുരുഷനെന്ന നിലയ്ക്കാണ് പരിഗണനയർഹിക്കുന്നതു്. കോമിന്താങ്ങിൻെറ കാലത്തു് ഡെമോക്രാററിക്ക് പാർട്ടിക്കു

ബുദ്ധിജീവികളുടെയിടയ്ക്കു കുറെ സ്വാധീനമുണ്ടായിരുന്നു. അവർ ചിയാങ്ങിന്റെ ബദ്ധവിരോധികളായിരുന്നു. ചിയാങ്ങിന്റെ അടിത്തറ മാന്തുവാൻ അവർ കഴിവുള്ളതെല്ലാം ചെയ്യുകയും ചെയ്തു. ബുദ്ധിജീവികൾ ചിയാങ്ങിനെ പരിത്യജിക്കുവാനുള്ള പ്രധാനകാരണം ഡെമോക്രാററിക്ക് പാർട്ടിയായിരുന്നുവെന്നതാണു സത്യം. ചാങ്ങ്ലാൻ "വന്ദ്യനായ ഒരു പുരാണപുരുഷനാണ്" അദ്ദേഹത്തിനു് എഴുപത്തഞ്ചുവയസ്സു പ്രായമുണ്ടു്.* ആകർഷകമായ രൂപം. ദീർഘകായനും ആകാരസൗഷ്ഠവമുള്ളവനുമാണു്. നീട്ടിവളർത്തിയ താടി. എപ്പോഴും പട്ടുകുപ്പായമണിഞ്ഞിരിക്കും. അദ്ദേഹത്തിനു് ഗണ്യമായ ബുദ്ധിശക്തിയുണ്ടു്. രാഷ്ട്രീയത്തിൽ പ്രവേശിക്കുന്നതിനുമുമ്പു് അദ്ദേഹം ഒരു പ്രൊഫസറായിരുന്നു.

ഞാൻ സന്ദർശിച്ച ഉപാദ്ധ്യക്ഷന്മാരിലും മന്ത്രിമാരിലും പ്രത്യേക പരിഗണനയർഹിക്കുന്ന മൂന്നുപേരുണ്ടു്: കോമോജോ, ഹ്വാങ്ങ് വെൻപയ്, സാഹിത്യവൃത്തങ്ങളിൽ മോതാൻ എന്നറിയപ്പെടുന്ന ഷെൻ യിങ്ങ്പിങ്ങ്. ചൈനയിൽ കക്ഷിരഹിത 'ജനാധിപത്യവാദി'യെന്നറിയപ്പെടുന്ന ആളാണു് കോമോജോ. അദ്ദേഹത്തിന്റെ ജനാധിപത്യത്തിൽ കമ്മ്യൂണിസത്തിന്റെ സകല ഗുണാംശങ്ങളുമുണ്ടെന്നു തോന്നുമെങ്കിലും അദ്ദേഹം കമ്മ്യൂണിസ്റ്റല്ലെന്നതു തീർച്ച. പുരാണവസ്തുഗവേഷകൻ, ചരിത്രകാരൻ, കവി, എഴുത്തുകാരൻ എന്നീ നിലകളിലെല്ലാം ആധുനികചൈനയുടെ സാഹിത്യനവോത്ഥാനത്തിനു വളരെയേറെ സഹായിച്ചിട്ടുള്ള കോമോജോ തികഞ്ഞ ഒരു പണ്ഡിതനാണു്. പുരാണവസ്തുഗവേഷണത്തിൽ അദ്ദേഹത്തിന്റെ സംഭാവന ഷാങ്ങ്ബോൺരേഖകൾ വ്യാഖ്യാനിച്ചതായിരുന്നു. അതുകൊണ്ടു് ചൈനയുടെ കൃത്യമായ ചരിത്രം ആയിരം വർഷത്തേയ്ക്കുകൂടി പുറകോട്ടെത്തി. പുനഃസംഘടിപ്പിക്കപ്പെട്ട ചൈനീസ് അക്കാഡമിയുടെ പ്രസിഡണ്ടാണദ്ദേഹം. അദ്ദേഹം ചൈനയിലെ മുഖ്യബുദ്ധിജീവിയാണെന്നു പറയാം. എല്ലാ സാംസ്കാരികസമ്മേളനങ്ങളിലും കോമോജോ ആണു് മാവോ ത്സെതുങ്ങിന്റെ പ്ര

---

* അദ്ദേഹം ഈയിടെ മരിച്ചു.

തിനിധി. അദ്ദേഹം സമാധാനക്കമ്മിറ്റിയിലെ പ്രധാന ചൈനീസ്പ്രതിനിധിയുമാണ്. സാംസ്കാരികവും വിജ്ഞാനപരവുമായ കാര്യങ്ങളിൽ അദ്ദേഹത്തിന്ന് യാതൊരു കമ്മ്യൂണിസ്റ്റ്മുൻവിധികളും ഉള്ളതായി എനിക്കു തോന്നിയില്ല. ററാങ്ങ് കാലത്തെ ക്ലാസിക്ക് കൃതികൾ അദ്ദേഹം ആസ്വദിച്ചു. ഞാനുമായി ഒരു സംഭാഷണത്തിലെങ്കിലും ഇന്ത്യയുടെ പൗരാണികനാടകവും ചൈനീസ് നാട്യകലയും തമ്മിലുള്ള ബന്ധത്തെപ്പററി പരാമർശിക്കുകയും ചെയ്തു. ഗവമ്മേണ്ടിൽ അദ്ദേഹത്തിനു വളരെയധികം സ്വാധീനമുണ്ടായിരുന്നു. അദ്ദേഹം സാംസ്കാരികകാര്യങ്ങൾക്കു ചുമതലയുള്ള ഒരു ഉപപ്രധാനമന്ത്രിയാണ്. വിദേശങ്ങളിൽനിന്നു് സാംസ്കാരിക സംഘങ്ങൾ ചൈന സന്ദർശിക്കുമ്പോൾ അദ്ദേഹമായിരിക്കും ഭരണകൂടത്തിൻെറ വക്താവ്.

ഇടത്തരം വ്യവസായങ്ങളുടെ ചാർജ്വഹിക്കുന്ന ഉപപ്രധാനമന്ത്രി ഹ്വാങ്ങ് വെൻപയ് മറെറാരുതരം വ്യക്തിയാണ്. യുദ്ധകാലത്തു് കമ്മ്യൂണിസ്റ്റുകാരുമായി വളരെ യോജിച്ചു പ്രവത്തിച്ച ഒരു ചില്ലറപാർട്ടിയുടെ നേതാവാണദ്ദേഹം. പിന്നീട് ഞാൻ യെനാൻ സന്ദർശിച്ചപ്പോൾ, അദ്ദേഹമെഴുതിയ ഒരു കുറിപ്പ് അവിടെ സൂക്ഷിച്ചിരുന്നതു് എന്നെ കാണിക്കയുണ്ടായി. "ചൈനയുടെ വിമോചനംവരെ ഞാൻ ജീവിച്ചില്ലെന്നുവരാം. പക്ഷേ, ആ ദിവസം വരുമ്പോൾ ഞാൻ, ഹ്വാങ്ങ് വെൻപയ്, മൂന്നുവട്ടം യെനാൻ സന്ദർശിച്ചുവെന്നു സമ്രിക്കുക." എന്നാണതിലെഴുതിയിരുന്നതു്. ഹ്വാങ്ങ് പലതരത്തിലും സംസ്കാരസമ്പന്നനാണ്. ദേശാഭിമാനിയായ ഒരു പഴയ പ്രഭു. ചൈനയെപ്പററിയും അതിൻെറ പുരാതനസംസ്കാരത്തെപ്പററിയും അദ്ദേഹത്തിനു തീവ്രമായ അഭിമാനമുണ്ട്. അദ്ദേഹം ബുദ്ധമതവിശ്വാസിയും സസ്യഭുക്കുമാണ്! ക്ലാസിക്കൃതികളിൽനിന്നു് അദ്ദേഹം എപ്പോഴും പ്രമാണങ്ങൾ ഉദ്ധരിക്കും. ഇക്കാര്യത്തിൽ അദ്ദേഹത്തിൻെറ ഓമ്മശക്തി അസാമാന്യമാണ്. 'പടിഞ്ഞാറെമുറി' എന്ന പ്രസിദ്ധനാടകത്തിൻെറ ഇംഗ്ലീഷ്വിവത്തനത്തിൽ അവ്യക്തമായി തോന്നിയ ഒരു ഭാഗത്തെപ്പററി സംശയനിവൃത്തിവ

ത്തുവാനായി ഞാൻ അദ്ദേഹത്തെ കണ്ടു. ആ ഭാഗം ഞാൻ സൂചിപ്പിക്കയേ വേണ്ടിവന്നുള്ളു, അദ്ദേഹം അതു മുഴുവനും ഉരുവിട്ടുകയും ആ കൃതിയുടെ മാഹാത്മ്യത്തെപ്പററി ദീർഘമായ ഒരു ചർച്ചയാരംഭിക്കുകയുംചെയ്തു. ഇത്തരം 'പിന്തിരിപ്പനും ഫ്യൂഡലിസ്ററുമായ' സാഹിത്യത്തെപ്പററി അദ്ദേഹത്തിന്റെ മനോഭാവമെന്താണെന്നു് ഞാൻ അലോഹ്യം തോന്നാത്ത രീതിയിൽ ചോദിച്ചു. അദ്ദേഹം പറഞ്ഞു: "അതു ഞങ്ങളുടെ ചൈനീസ്പിതൃസ്വത്തിൻെറ അംശമാണു്. ഞങ്ങൾ ഒരു പുതിയ സമുദായം കെട്ടിപ്പടുക്കുകയാണു്. പക്ഷേ, ഞങ്ങളുടെ പുരാതനസംസ്ക്കാരത്തിൻെറ സമ്പാദ്യങ്ങളെയെല്ലാം തള്ളുകയോ അവഗണിക്കുകയോ ചെയ്യുന്നുവെന്നതിനർത്ഥമില്ല." ഉയരം കുറഞ്ഞു്, വിശാലമായ മാറിടമുള്ള ആ മനുഷ്യൻെറ കണ്ണുകളിൽ ഒരു തിളക്കമുണ്ടു്. ഉപപ്രധാനമന്ത്രി ഹ്വാങ്ങ് ചൈനയിലേയേററം ഹൃദയാലുവായ വ്യക്തികളിലൊന്നാണെന്നെനിക്കു തോന്നി.

മോ താൻ എന്ന തൂലികാനാമത്തിൽ പ്രസിദ്ധനായ ഷെൻ യിങ്ങ് പിങ്ങ് സംസ്കാരകാര്യങ്ങൾക്കുള്ള മന്ത്രിയാണു്. അദ്ദേഹം ഗണനീയനായ ഒരു നോവലിസ്റ്റാണു്. മൂന്നു വാല്യങ്ങളിലുള്ള അദ്ദേഹത്തിൻെറ ഗംഭീരകൃതി ചൈനയിലെ ഇടച്ചേരിപ്രസ്ഥാനത്തിൻെറ ഉത്ഭവ,ക്ഷയ,നാശങ്ങളെ ചിത്രീകരിക്കുന്നു. അദ്ദേഹം ഏതാണ്ടൊരു 'സുന്ദരക്കുട്ട'നാണു്. എപ്പോഴും അദ്ദേഹം പരിഷ്കൃതമായി വസ്ത്രധാരണം ചെയ്തിരിക്കും— ചൈനയുടെ അനാകർഷകമായ യൂണിഫാറം അണിയുമ്പോൾപോലും. സമർത്ഥനും, വിവേകശാലിയുമായ അദ്ദേഹം സാഹചര്യങ്ങളുമായി ഇണങ്ങിച്ചേരാൻ വിഷമിക്കുന്നതായിട്ടാണെനിക്കു തോന്നിയതു്. നീതിന്യായമന്ത്രി മദാം ഷിലിയാങ്ങ്, പൊതുജനാരോഗ്യമന്ത്രി മദാം ലി റെറ ചുവാൻ, ചീഫ്ജസ്റ്റീസ് ഷെൻ ചുൻ ജൂ എന്നിവരാണു് എടുത്തുപറയത്തക്ക മററു വ്യക്തികൾ. ഷി ലിയാങ്ങ് ഈ ജോലി ഏറെറടുക്കുന്നതുവരെ ചൈനയിലെ പ്രധാന അഭിഭാഷകരിൽ ഒരാളായിരുന്നു. രാഷ്ട്രീയകാര്യങ്ങളിൽ തീവ്രവാദിയും ഭരണകൂടത്തിലൊരംഗവുമാണെങ്കിലും, ലിപ്സ്റ്റിക്കും പൗഡറുമണിയു

ന്ന കാര്യത്തിൽ അവർ കമ്മ്യൂണിസ്റ്റ് നിർദ്ദേശങ്ങളെ വകവെയ്ക്കുന്നില്ല. എനിക്കവരെ കാണാൻ സന്ദർഭമുണ്ടായപ്പോഴെല്ലാം അവർ വളരെ ശ്രദ്ധയോടെ വസ്ത്രധാരണം ചെയ്തിരിക്കുന്നതായി കണ്ടു. കോമിന്താങ്ങിനെ പരസ്യമായി വിമർശിച്ചതിന് ഒരിക്കൽ ചിയാങ്ങ്കൈഷെക്ക് അറസ്റ്റുചെയ്ത ഏഴ് 'ആൺവക്കീലന്മാരി'ൽ ഒന്ന് ഇവരായിരുന്നു! അവരുടെ ഭർത്താവിനു നന്നായിട്ട് ഇംഗ്ലീഷ് അറിയാം. ആ മനുഷ്യന് വിദേശകാര്യാലയത്തിലെവിടെയോ എന്തോ ഒരു ജോലിയുണ്ട്. പക്ഷേ, പൊതുവേ ഒതുങ്ങിനില്ക്കാറേയുള്ളു.

മദാം ലി മറ്റൊരുതരം ആളാണ്.'ക്രിസ്ത്യൻജനറൽ'എന്നറിയപ്പെട്ടിരുന്ന ഫെങ്ങ് യു സിയാങ്ങിന്റെ വിധവയാണവർ. അദ്ദേഹം അമേരിക്കയിൽനിന്ന് മടങ്ങിവരുംവഴി ബ്ളാക്ക്സീയിൽ ഒരു കപ്പലിൽവെച്ച് ദയനീയമായി മരണമടഞ്ഞു. മദാം ലി കാര്യശേഷിയുടെ മൂർത്തീകരണമാണ്. അവർ വേഷവിധാനത്തിലും മോടിയിലും ഒന്നും ശ്രദ്ധിക്കുന്നില്ല. പക്ഷേ, വേണ്ടുവോളം ഉന്മേഷവും കഴിവും ഉണ്ട്.

പ്രസിദ്ധ നിയമപണ്ഡിതനായ ഷെൻ ചുൻ ജു ഒരു വിചിത്രരൂപമാണ്. ഉയരം അഞ്ചടിതന്നെയില്ല. ദീർഘമായ ശിരസ്സ്. മുഖത്തിന്റെ രണ്ടുവശത്തും നീണ്ടുകിടക്കുന്ന താടി. ഇതെല്ലാംകൂടി അദ്ദേഹം ഒരു വിരൂപനാണെന്നു തോന്നിക്കും. പക്ഷേ, അല്പനേരത്തെ സംഭാഷണംമതി ഈ വിചിത്രശിരസ്സിനകത്ത് അസാമാന്യശക്തിയുള്ള ഒരു തലച്ചോറുണ്ടെന്നു മനസ്സിലാക്കാൻ. തിളങ്ങുന്ന ആ കണ്ണുകളുടെ നിരീക്ഷണപാടവവും മികച്ചതത്രെ.

ഇവരൊക്കെ പുതിയ ചൈനയിൽ ഞാൻ ആദ്യം പരിചയപ്പെട്ട ആളുകളുടെ കൂട്ടത്തിൽ പെടുന്നു. പൊതുവെ പറഞ്ഞാൽ, സമർത്ഥരും സത്യസന്ധരുമായ സ്ത്രീപുരുഷന്മാരാണ് സെൻട്രൽപീപ്പിൾസ്ഗവമ്മെണ്ട് നടത്തുന്നതെന്നും, അവർക്ക് അവരുടെ ലക്ഷ്യത്തെപ്പററി വ്യക്തമായ ബോധമുണ്ടെന്നും, അവർ രാഷ്ട്രത്തിനുവേണ്ടി സർവ്വാത്മനാ പ്രവർത്തിക്കു

വാൻ സന്നദ്ധരാണെന്നും എനിക്കു തോന്നി. അവരിലെല്ലാവരിലും ഒരുന്മേഷവും മുന്നോട്ടു പോകാനുള്ള ആഗ്രഹവും പ്രകടമായിരുന്നു. എല്ലാ പുതിയ ഭരണകൂടങ്ങളുടേയും സ്വഭാവമായിരുന്നേക്കാമതു്. പക്ഷേ, അതു് യുവാക്കന്മാരുടെ ഗവമ്മേണ്ടായിരുന്നില്ലെന്നു പ്രത്യേകം ഗൗനിക്കേണ്ടതാണു്. അനേക വർഷക്കാലം അവർ പരിശോധിക്കപ്പെട്ടുകയും അഭ്യസിക്കയും ചെയ്തിരിക്കുന്നു. മുഖ്യന്മാരിൽ ആരുംതന്നെ അമ്പതിനു താഴെയല്ല.

അദ്ധ്യായം ഏഴ്

## ഔദ്യോഗികസ്വീകരണങ്ങൾ

ഞാൻ അധികാരപത്രം സമർപ്പിച്ച് ഒരാഴ്ചകഴിഞ്ഞപ്പോൾ മാവോ ത്സെതുങ്ങ് എനിക്കുവേണ്ടി ഒരു വിരുന്നൊരുക്കി, എന്നെ ക്ഷണിച്ചു. എന്റെ ഭാര്യയെ ക്ഷണിച്ചിട്ടില്ല എന്നതാണ് ആദ്യമായി എന്നെ വിസ്മയിപ്പിച്ച സംഗതി. ഉദ്യോഗസ്ഥകളല്ലാത്ത ഭാര്യമാരെ ഔദ്യോഗികചടങ്ങുകളിൽ ക്ഷണിക്കാറില്ലെന്നാണ് പുതിയ ചൈനയിലെ സമ്പ്രദായമെന്നുതോന്നുന്നു. വിരുന്നിന്റെ സമയം ആറുമണിയാണ്. ഇതിലും മററു പല കാര്യങ്ങളിലും പുതിയചൈന പാശ്ചാത്യരീതികളെ ഉപേക്ഷിച്ചിരിക്കുന്നു. ഔദ്യോഗികചടങ്ങാണെങ്കിലും യാതൊരു പ്രത്യേകവസ്ത്രധാരണവും നിർദ്ദിഷ്ടമായിരുന്നില്ല. തടാകത്തിന്റെ തീരത്ത്, ഞാൻ അധികാരപത്രസമർപ്പണം നടത്തിയ അതേ കൊട്ടാരത്തിലേയ്ക്കാണ് വിദേശകാര്യാലയക്കാർ എന്നെ കൊണ്ടുപോയത്. തടാകം വെള്ളംവററിച്ച് ഉണങ്ങിക്കിടക്കുകയാണ്. അതിലെ മണ്ണ് നഗരാതിർത്തിക്കു വെളിയിലുള്ള വയലുകളിൽ വളമായിട്ടുപയോഗിക്കുന്നതിനുവേണ്ടി പീപ്പിൾസ് ലിബറേഷൻആർമിയിലെ ഭടന്മാർ ലോറിയിലാക്കിക്കൊണ്ടു പൊയ്ക്കൊണ്ടിരിക്കയാണ്. എന്റെ കൂട്ടുകാരൻ എന്നോടുപറഞ്ഞത് അവർ പുതിയ തോടുകൾവെട്ടി തടാകത്തിലെ വെള്ളം ശുദ്ധമാക്കി അതു് മനോഹരമാക്കിത്തീർക്കയാണെന്നാണ്. അതിലുള്ളതും 'സമുദ്രമട്ടുപ്പാവു്' എന്നറിയപ്പെടുന്നതും ആയ കൃത്രിമദ്വീപിലാണ് പരിഷ്കരണഭ്രമിയായ കാങ്ഹ്സു ചക്രവർത്തി ബന്ധനസ്ഥനായി ക്ഷയിച്ചു മരിച്ചതു്. അതു് വലതുവശത്തായി കാണാം. അസ്തമനപ്രകാശത്തിൽ അതിന്റെ മഞ്ഞഓടുകൾ ഉരുക്കിയ സ്വർണ്ണംപോലിരുന്നു. പക്ഷേ, അതിനു് അഭൗമമായ സൗന്ദര്യം നല്കിയ പ്രതിഫലനം അന്നില്ലായിരുന്നു, തടാകം ഉണങ്ങിക്കിടന്നതുകൊണ്ടു്.

അവിടെ എത്തിയ ഉടനെ ചടങ്ങുകളുടെ കാര്യക്കാരൻ എന്നെ സ്വാഗതംചെയ്ത് സ്വീകരണമുറിയിലേയ്ക്കു കൊണ്ടു പോയി. അവിടെ ചൂട്ടെയുൾപ്പടെ എല്ലാ ഉപാദ്ധ്യക്ഷന്മാരും പ്രധാനമന്ത്രിയും സീനിയർ ഉപപ്രധാനമന്ത്രി ചാങ്ങ്ഹാൻ ഫൂവും എന്നെ കാത്തിരിക്കുന്നുണ്ടായിരുന്നു. ആതിഥേയനെന്നുവെച്ചിരുന്നത് മാവോ ത്സെ-തുങ്ങാണെങ്കിലും അദ്ദേഹം ഹാജരില്ലായിരുന്നു. അദ്ദേഹത്തിനു ശരീരസുഖമില്ലെന്നും അതുകൊണ്ട് വിരുന്നുകളിലും വൈകിയുള്ള മററു സൽക്കാരങ്ങളിലും പങ്കെടുക്കാതെ കഴിയുകയാണെന്നുമാണ് എന്നോടു പറഞ്ഞതു്. ചൂട്ടെയാണ് ആതിഥേയത്വം വഹിച്ചതു്.

കുറച്ചുസമയം ഞങ്ങൾ സാധാരണകാര്യങ്ങൾ പറഞ്ഞു കഴിച്ചുകൂട്ടി. ഇന്ത്യയിലെ വ്യാവസായികാവസ്ഥയെപ്പററിയും സാമൂഹ്യപരിഷ്ക്കരണങ്ങളെപ്പററിയും എന്നോടു് എണ്ണമററ ചോദ്യങ്ങൾ ചോദിക്കയുണ്ടായി. ചൗ എൻലായ്‌യും ലിയൂ ഷാവോചിയുമാണ് മിക്കചോദ്യങ്ങളും ചോദിച്ചതു്. ചൂട്ടെ ഇടയ്ക്കു് ഒന്നോ രണ്ടോ വാക്കുപറയും. വിരുന്നു് ബഹുരസികനായ ഒരു ചടങ്ങായിരുന്നു. ഭക്ഷണം ചൈനീസ് സമ്പ്രദായത്തിലായിരുന്നു. എങ്കിലും ചില ഭക്ഷണസാധനങ്ങൾ സോവിയററ്‌രീതിയിലും വിളമ്പി. മേശ വിഭവങ്ങൾകൊണ്ടു നിറഞ്ഞിരുന്നു. ഇന്ത്യയും ചൈനയും തമ്മിലുള്ള സൗഹാർദ്ദത്തിനും, എൻെറ ദൗത്യവിജയത്തിനുമെല്ലാം ഞങ്ങൾ ചൈനീസ് വീഞ്ഞുകൊണ്ടു് പാനോപചാരംനടത്തി. ഹൃദ്യതയും നർമ്മസംഭാഷണവുമെല്ലാമുണ്ടായിരുന്നിട്ടും അവിടെ കൃത്രിമമായ ഒരയവില്ലായ്മ ഉണ്ടായിരുന്നതായി എനിക്കനുഭവപ്പെട്ടു. എന്നോടുള്ള സൗഹൃദത്തിൽ എത്രടംവരെ പോകാമെന്ന കാര്യത്തിൽ എൻെറ ആതിഥേയന്മാർക്കു ശങ്കയുണ്ടായിരുന്നു.

കുറെ ദിവസംകഴിഞ്ഞു് വിദേശകാര്യാലയത്തിൽവെച്ച് എല്ലാ നയതന്ത്രപ്രതിനിധികൾക്കും ഒരു സ്വീകരണം നടന്നു. ഞാൻ പങ്കെടുത്തിട്ടുള്ള ഏററവും വിചിത്രമായ ചടങ്ങുകളിലൊന്നായിരുന്നു അതു്. കോവണിപ്പടിക്കൽവെച്ചു് ചൗ എൻ ലായ്‌യും, മദാം ചൂവും ഞങ്ങളെ സ്വീകരിച്ചു. ആദ്യമായി ഞാൻ കണ്ട അസാധാരണത്വം, യൂറോപ്യൻ ലോ

ങ്ങ്കോട്ട് ധരിച്ചു ഡെന്മാർക്ക് പ്രതിനിധിയൊഴിച്ചെല്ലാവ രും സാധാരണ വേഷത്തിലാണ് വന്നിരുന്നതെന്നാണ്. വി ദേശകാര്യാലയത്തിലെ ഉദ്യോഗസ്ഥന്മാരും വിദേശസേവന ത്തിനു് തെരഞ്ഞെടുക്കപ്പെട്ടിട്ടുള്ളവരുമാണ് ചൈനാക്കാരാ യ അതിഥികൾ. അവർ ധരിച്ചിരിക്കുന്നതു്, സ്ത്രീപുരുഷഭേദ മെന്യേ ചൈനയിൽ യൂണിഫാറമായി അംഗീകരിച്ചിരിക്കു ന്ന അയഞ്ഞകോട്ടും ശരായിയുമാണ്. ഈ വേഷത്തിൽപോ ലും ഉയന്ന ചില ഉദ്യോഗസ്ഥന്മാർ ശ്രദ്ധാർഹരായി കാണ പ്പെട്ടു. പക്ഷേ, പൊതുവേയുള്ള അന്തരീക്ഷം കരുതിക്കൂട്ടിയുള്ള അഭംഗിയാണെന്നു തോന്നും. ആദ്യത്തെ സൽക്കാരത്തിൽത ന്നെ എനിക്കു തോന്നിയതു് കമ്മ്യൂണിസ്റ്റുകാർ അസുഖകര മായ ഒരു കടമയെന്നഭാവത്തിലാണ് ഈവക കാര്യങ്ങളിൽ പങ്കെടുക്കുന്നതെന്നാണ്. സംഭാഷണമില്ല; സൗഹാർദ്ദത്തി ന്റെ അന്തരീക്ഷവുമില്ല. ഭക്ഷണത്തിനുശേഷം ഞങ്ങളെ ഒരു ഹാളിൽകൊണ്ടുപോയി രണ്ടു് പ്രചരണചലച്ചിത്രങ്ങൾ കാ ണിച്ചുതന്നു.

ഈ ഔദ്യോഗികസ്വീകരണത്തിനുശേഷം സൗഹാർദ്ദ പൂർവ്വമായ ഒരു സൽക്കാരമുണ്ടാവുകയെന്നതു് ഞങ്ങൾ പ്രതീ ക്ഷിച്ചതല്ല. ഒരാഴ്ചകഴിയുന്നതിനു മുമ്പ് ചൗഎൻലായ്‌യും ഭാര്യയും ഞങ്ങളെ ക്ഷണിച്ചു. പതിവുള്ള യാന്ത്രികസൽക്കാ രം അനുഭവിക്കാൻ ഞാൻ തയ്യാറെടുത്തു. പക്ഷേ, ഇക്കുറി സ കലതും വ്യത്യസ്തമായിരുന്നു. ചൈനാക്കാരായ ഉദ്യോഗസ്ഥന്മാ രുടെ ഭാര്യമാർ അവിടെയുണ്ടായിരുന്നു. എല്ലാവരും ഭംഗിയാ യി നീണ്ട പട്ടുടുപ്പുകളണിഞ്ഞിരിക്കുന്നു.—എല്ലാം കോടിയാ ണെന്നു കണ്ടാലറിയാം. മദാം ചൗ വളരെ സ്നേഹപൂർവ്വമാണ് പെരുമാറിയതു്. പിന്നീടു് അവരെ അടുത്തറിയാനും ബഹുമാ നിക്കാനും ഞങ്ങൾക്കു് ഇടയുണ്ടായി. ഭക്ഷണത്തിനുമുമ്പുള്ള സംഭാഷണം ഹൃദ്യവും, സന്തോഷകരവും, പ്രസന്നവുമായിരു ന്നു. അന്തരീക്ഷത്തിൽ ഉണ്ടായിരുന്ന ഉന്മേഷവും സൗഹൃദവും ഞങ്ങളെ വളരെ ആനന്ദിപ്പിച്ചു.

ചൈനീസ്സമ്പ്രദായത്തിൽ അസംഖ്യം വിഭവങ്ങളു ണ്ടായിരുന്നെങ്കിലും, എല്ലാംകൂടി മദ്ധ്യത്തിലൊരു മേശപ്പുറ ത്തു വെച്ചിട്ട് ഓരോരുത്തരും ആവശ്യമുള്ള വിഭവം താനു

പയോഗിച്ചുകൊണ്ടിരുന്ന തീററിക്കോലുകൊണ്ടെടുക്കുന്ന രീതിയല്ലായിരുന്നു അവിടെ. എല്ലാ വിഭവങ്ങളും പിഞ്ഞാണങ്ങളിൽ വിളമ്പിത്തരികയായിരുന്നു. രുചികരമായ ഒരുതരം പഴയ ചെക്കിയാങ്ങ് വീഞ്ഞു് ചെറിയ ഗ്ലാസുകളിൽ വിളമ്പിയിരുന്നു. പാനോപചാരത്തെത്തുടർന്ന് പ്രസംഗങ്ങളുണ്ടായി. ഭക്ഷണം കഴിഞ്ഞു് ഞങ്ങൾ മട്ടുപ്പാവിലിരുന്നു നാട്ടുകാര്യം പറയാനാരംഭിച്ചു. യുദ്ധകാലത്തു നാഷനൽഗവർമ്മെണ്ടിൽ മാവോ ത്സെതുങ്ങിന്റെ പ്രതിനിധിയായി ചുങ്കിങ്ങിൽ താമസിച്ചിരുന്ന കാലത്തെപ്പററി ചൌഎൻലായ് എന്നോടു സംസാരിച്ചു. പണ്ഡിററ് നെഹ്രു ചുങ്കിങ്ങ് സന്ദർശിച്ചപ്പോൾ അദ്ദേഹത്തെ കാണാൻ കഴിയാതെ വന്നതിൽ അദ്ദേഹം ഖേദം പ്രകടിപ്പിച്ചു. സംഭാഷണം ചിയാങ്ങ് കൈഷക്കിലേയ്ക്കു തിരിഞ്ഞു. അദ്ദേഹം ഒരു ദേശാഭിമാനിയാണെന്നും എന്നാൽ അദ്ദേഹത്തിന്റെ ചിന്താഗതി പഴഞ്ചനാണെന്നും അദ്ദേഹത്തിന്റെ വീക്ഷണം സങ്കുചിതമാണെന്നുമാണ് എന്റെ അഭിപ്രായമെന്നു ഞാൻ പറഞ്ഞു. ചൗ ആകട്ടെ, ബൂഷ്വാരീതിയിലുള്ള ഉൽകൃഷ്ടദേശാഭിമാനംപോലും ചിയാങ്ങിനു വകവെച്ചുകൊടുക്കാൻ തയ്യാറില്ല. ചിയാങ്ങിന്റെ മനോഭാവം രാജാധിപത്യപരമാണെന്നാണ് ചൗ പറഞ്ഞതു്. എന്നുവെച്ചാൽ അദ്ദേഹവും ചൈനയും പര്യായപദങ്ങളായിരിക്കുന്നിടത്തോളം കാലമേ ചിയാങ്ങ് ചൈനയെ സ്നേഹിക്കുകയുള്ളുവെന്നു്.

'യങ്ങ് മാർഷൽ' എന്നറിയപ്പെടുന്ന നേതാവു് ചിയാങ്ങിനെ അറസ്റ്റുചെയ്ത വിഖ്യാതമായ സിയാൻസംഭവത്തെപ്പററി ഞാൻ ചൗവിനോടു ചോദിച്ചു. ചൗഎൻലായ് ഇടപെട്ടാണ് അദ്ദേഹത്തെ മോചിപ്പിച്ചതു്. ഇത്രയും കാര്യം എല്ലാവർക്കുമറിയാം. ഈ സംഭവത്തെപ്പററി ചൗവിന്റെ പക്ഷം കേൾക്കണമെന്നായിരുന്നു എന്റെ ആഗ്രഹം. അദ്ദേഹം അതിനെപ്പററി തുറന്നു സംസാരിച്ചു. അന്നത്തെ (1936) പരിതഃസ്ഥിതികളിൽ ദേശീയതാല്പര്യത്തിനു ചിയാങ്ങിന്റെ നേതൃത്വം ആവശ്യമാണെന്നായിരുന്നു തന്റെ പാർട്ടിയുടെ വിശ്വാസം. "ജപ്പാനെതിരായ ദേശീയനിരോധം സംഘടിപ്പിക്കാൻ കഴിവുള്ള മററാരാളില്ല. കോമിന്താങ്ങിലെ മററു

നേതാക്കന്മാർ, പ്രത്യേകിച്ച് ഹോയിങ്ങ്ചിന്നും കൂട്ടുകാരും ജപ്പാനുമായി ഒരു രാജി വേണമെന്നാഗ്രഹിക്കുന്നവരാണ്. ഞങ്ങളെ സംബന്ധിച്ചിടത്തോളം, ജപ്പാനെതിരായ ഒരു സംയുക്തഎതിർപ്പ് ദേശീയവിമോചനത്തിന്റെ ആദ്യപടിയാണെന്നതിൽ രണ്ടുപക്ഷമില്ല. അത് ചിയാങ്ങിന്റെ നേതൃത്വത്തിൽ മാത്രമേ സംഘടിപ്പിക്കാൻ കഴിയൂ. 'യങ്ങ്മാഷൽ' ഭീഷണിപ്പെടുത്തിയതുപോലെ അദ്ദേഹത്തെ വെടിവെച്ചു കൊല്ലുന്നത് വിനാശകരമാണ്.'' ഇതാണ് അദ്ദേഹത്തിന്റെ വാദഗതിയുടെ സാരം.

1927–ൽ അദ്ദേഹത്തിന്റെ ഉപനേതൃത്വത്തിൽ ഷാങ്ങ്ഹായ്യിൽ നടന്ന ചരിത്രപ്രസിദ്ധമായ ലഹളയെക്കുറിച്ചായിരുന്നു എനിക്കു പിന്നീട് അദ്ദേഹത്തോടു ചോദിക്കാനുണ്ടായിരുന്നത്. മിക്കവാറും ഷാങ്ങ്ഹായ് മുഴുവനും പിടിച്ചതിനു ശേഷം വിപ്ലവകാരികൾ അടിച്ചമർത്താനിടയായതെങ്ങനെയെന്നു ഞാൻ അദ്ദേഹത്തോടു ചോദിച്ചു. ചൗ മറുപടി പറഞ്ഞു: ''ജനങ്ങളുടെ വിപ്ലവവീര്യം ഞങ്ങൾ പ്രതീക്ഷിച്ചിരുന്നില്ല. ഞങ്ങളുടെ നേതൃത്വം തഴക്കം സിദ്ധിച്ചതുമല്ലായിരുന്നു. വിജയം പ്രയോജനപ്പെടുത്താനോ പിന്മാററത്തിനുള്ള തന്ത്രങ്ങളോ ഞങ്ങൾക്കറിയാമായിരുന്നില്ല. ഷാങ്ങ്ഹായ്യിലെ തൊഴിലാളികളും നഗരപ്രാന്തത്തിലുള്ള കൃഷിക്കാരും തയ്യാറായിരുന്നു. പക്ഷേ, ഞങ്ങൾക്കു സഹകരണം സംഘടിപ്പിക്കാൻ കഴിഞ്ഞില്ല. അങ്ങനെ ചിയാങ്ങ് ഞങ്ങളെ അടിച്ചമർത്തി.''

ആ സല്ക്കാരം വളരെ വലിയ ഒരു വിജയമായിരുന്നു. അതു ഞങ്ങൾതമ്മിലുള്ള ആദ്യത്തെ സാമൂഹ്യസമ്പർക്കം സ്ഥാപിച്ചു.

അദ്ധ്യായം എട്ട്

## പെക്കിങ്ങിലെ ജീവിതം. 1

പെക്കിങ്ങിലെ നയതന്ത്രജീവിതം ഒരസാധാരണരീതിയിലാണു സംഘടിതമായിരുന്നതു്. സോവിയററുബ്ളോക്ക് പ്രതിനിധികളും പാശ്ചാത്യശക്തികളുടെ പ്രതിനിധികളുമെന്നു്, ഇപ്പോൾ അംഗീകൃതമായിക്കഴിഞ്ഞിട്ടുള്ള വിഭജനത്തിനു പുറമെ പെക്കിങ്ങിൽ മൂന്നുവിഭാഗങ്ങൾകൂടിയുണ്ടായിരുന്നു. ചൈനയെ അംഗീകരിക്കയും നയതന്ത്രബന്ധം സ്ഥാപിക്കുകയും ചെയ്തിട്ടുള്ള കമ്മ്യൂണിസ്റ്റേതരരാജ്യങ്ങൾ, അംഗീകരണം കഴിഞ്ഞെങ്കിലും നയതന്ത്രബന്ധത്തിനായി കൂടിയാലോചന പൂർത്തിയാകാത്തവർ, അംഗീകരിക്കാതെതന്നെ അവരുടെ കാര്യം അന്വേഷിക്കാൻ ഉദ്യോഗസ്ഥന്മാരെ നിയോഗിച്ചിട്ടുള്ള രാജ്യങ്ങൾ എന്നിവയാണവ. ഇന്ത്യ, ബർമ്മ, പാകിസ്ഥാൻ, ഇന്തോനേഷ്യ, ഡെന്മാർക്ക്, സ്വീഡൻ, സ്വിററ്സർലാൻഡ്, ഫിൻലാൻഡ് എന്നിവ ആദ്യത്തെ വിഭാഗത്തിൽ പെടുന്നു. അംഗീകരിച്ചെങ്കിലും ദൂതന്മാരെമാത്രമയച്ചിട്ടുള്ളവർ ഇംഗ്ലണ്ട്, ഹോളണ്ട്, നോർവ്വെ എന്നിവരാണ്. ബെൽജിയം, ഫ്രാൻസ്, ഇററലി എന്നിവരുടെ പ്രതിനിധികളെ അംഗീകരിച്ചിട്ടില്ല; അവർക്കു നയതന്ത്രപ്രതിനിധികളുടെ പദവിയുമില്ല. മറെറാരു കുഴപ്പംകൂടിയുണ്ടു്. കമ്മ്യൂണിസ്റ്റേതര രാജ്യങ്ങൾ അംഗീകരിക്കാത്ത കുറെ പ്രതിനിധിസംഘങ്ങളും പെക്കിങ്ങിൽ കാണാം. ഉത്തരകൊറിയയ്ക്കും ഔട്ടർമംഗോളിയായ്ക്കും ശരിക്കുള്ള അമ്പാസഡർമാരുണ്ടു്; അവർക്കു ഭീമമായ ഓരോ ഉദ്യോഗസ്ഥവൃന്ദവും. വിയററ്മിന്നും കിഴക്കൻജർമ്മനിയും സ്ഥിരമായ പ്രതിനിധിസംഘങ്ങളെ പാർപ്പിച്ചിട്ടുണ്ടു്. അവയുടെ തലവന്മാർക്കു് അമ്പാസഡറന്മാരുടെ പദവിയുമുണ്ടു്. ഇങ്ങനെ പ്രതിനിധിസംഘങ്ങളുടെ പദവിയും അംഗീകരണവും അംഗീകരണമില്ലായ്മയും കൂടിച്ചേർന്നുണ്ടാകുന്ന കുഴപ്പം ഊഹിക്കാമല്ലൊ. ബ്രിട്ടനെപ്പോലെ കൂടിയാലോച

നകൾ നടത്തിക്കൊണ്ടിരുന്ന രാഷ്ട്രങ്ങളുടെ പ്രതിനിധികൾക്കു്, അവർ ഗവണ്മെണ്ടുമായി ബന്ധമില്ലാതെ ഒരു പ്രത്യേക കാര്യത്തിന്ന വിദേശകാര്യാലയത്തോടുമാത്രം ബന്ധപ്പെട്ടവരാണെന്ന കാരണത്താൽ അംഗീകാരം നിരസിക്കപ്പെട്ടിരുന്നു. വിദേശകാര്യമന്ത്രിയും കൂടിയാലോചനയിലുൾപ്പെട്ടവരുമൊഴിച്ചുള്ള ചൈനീസ് ഉദ്യോഗസ്ഥന്മാർ അവരെ അറിയില്ലെന്നു ഭാവിച്ചു. അതുകൊണ്ടു് അവരുമായി ഒരു സൽക്കാരത്തിൽ പങ്കെടുക്കുക വല്ലായ്മയുണ്ടാക്കി. ചൈനയെ അംഗീകരിച്ചിട്ടില്ലാത്ത രാഷ്ട്രങ്ങൾ വലയത്തിന്ന പുറത്തുതന്നെയായിരുന്നു. കൊറിയ, മംഗോളിയ, വിയററ്മിൻ എന്നീ രാഷ്ട്രങ്ങളുടെ പ്രതിനിധികൾ എല്ലാ ചൈനീസ് സൽക്കാരങ്ങളിലും ഹാജരുണ്ടായിരുന്നു. പക്ഷേ, പരസ്യമായി ഞങ്ങളവരെ അംഗീകരിച്ചില്ല; അവർ ഞങ്ങളെയും ഗൗനിച്ചില്ല. എങ്കിലും, ക്രമേണ, മംഗോളിയയുടെയും വിയററ്മിന്നിൻെറയും പ്രതിനിധികളോടു വ്യക്തിപരമായി സമ്പർക്കത്തിലേപ്പെടാൻ എനിക്കു കഴിഞ്ഞു. എല്ലാവരുമായി സൗഹാർദ്ദത്തിൽ കഴിയേണ്ട ഇന്ത്യയെപ്പോലുള്ള രാഷ്ട്രങ്ങളുടെ കാര്യമായിരുന്നു ഏററവും വിഷമകരം. അതുകൊണ്ടു് ആർക്കും വല്ലായ്മതോന്നാതിരിക്കാനും പരാതിക്കിടകൊടുക്കാതിരിക്കാനുംവേണ്ടി എനിക്കു് എന്റെ ജീവിതം പല വിഭാഗങ്ങളായി വേർതിരിക്കേണ്ടിവന്നു.

ഏഷ്യൻരാഷ്ട്രങ്ങളുടെ പ്രതിനിധികൾ അവരുടേതായ ഒരു കേന്ദ്രമുണ്ടാക്കി. അങ്ങനെ സാമൂഹ്യകാര്യങ്ങളിൽ ഞങ്ങൾക്കു ഞങ്ങളുടെ നില പാലിക്കാൻ കഴിഞ്ഞു. ബർമ്മയുടെ അമ്പാസഡറായ മിൻറ്തീൻ വളരെ രസികനായ ഒരു മനുഷ്യനായിരുന്നു. അദ്ദേഹത്തിൻെറ സമർത്ഥയും വിദ്യാസമ്പന്നയുമായ ഭാര്യക്കു് എല്ലാ വൃത്തങ്ങളിലും സ്വാഗതമുണ്ടായിരുന്നു. എല്ലാവരും അദ്ദേഹത്തെ 'മോണ്ടി' എന്നാണു വിളിച്ചുവന്നിരുന്നതു്. സംഗതികളുടെ പ്രസന്നമായ വശം കാണുവാൻ അദ്ദേഹത്തിനു് അസാമാന്യമായ കഴിവുണ്ടായിരുന്നു. ഒരു നയതന്ത്രജ്ഞനെന്ന നിലക്കു് അദ്ദേഹത്തിന്ന സൂക്ഷ്മദൃഷ്ടിയും നിരീക്ഷണപാടവവും ദൂരദർശിത്വവുമുണ്ടായിരുന്നു. ഇന്തോനേഷ്യയെ പ്രതിനിധീകരിച്ചിരുന്നതു്, സ്വാതന്ത്ര്യസമരത്തിലെ ഒരു ഗൊറില്ലാഭടനായിരുന്ന, തീവ്രവാദിയായ ഇസ്സാക്കു്

മാധിയാണ്. അദ്ദേഹത്തിനു മിക്കയൂറോപ്യൻഭാഷയും വശമു ണ്ടു്. ഞങ്ങൾ യോജിച്ചു പ്രവത്തിച്ചു. അദ്ദേഹം പണ്ഡിത നും ബുദ്ധിമാനുമാണെന്നെനിക്കു മനസ്സിലായി. പൂണ്ണമായ നയതന്ത്രബന്ധം സ്ഥാപിച്ചിട്ടുള്ള യൂറോപ്യൻരാജ്യങ്ങളുടെ പ്രതിനിധികൾ ആ തൊഴിലിൽതന്നെ വളന്നവരാണ്. അ വരിൽ, സ്വിസ്സ്പ്രതിനിധിയായ ക്ലെമെൻറ് റെസ്സന്നിക്കോ ആയിരുന്നു ഏററവും ഫലപ്രദമായി പ്രവത്തിച്ചതു്. ആ രാ ജ്യത്തിൻെറ നിഷ്പക്ഷത അദ്ദേഹം നിഷ്കൃഷ്ടമായി പാലിക്കു വാൻ ആത്മാത്ഥമായി പരിശ്രമിച്ചു. റെസ്സന്നിക്കോയുടെ മു ഖ്യതാല്പര്യം ജീവകാരുണ്യപരമായിരുന്നു. നയതന്ത്രസംരക്ഷ ണങ്ങളില്ലാത്ത മിഷനറിമാർക്കും, മററു വിദേശികൾക്കും ര ക്ഷ ലഭിക്കുകയോ, കുറഞ്ഞപക്ഷം രാജ്യത്തുനിന്നു് തിരിച്ചു പോകുവാൻ വേണ്ടത്രസൗകര്യംകിട്ടുകയോ ചെയ്യാൻ വേണ്ടി.

സോവിയറ്റ്ബ്ളോക്ക് പ്രതിനിധികൾതന്നെയായിരു ന്നു പെക്കിങ്ങിൽ മുഖ്യന്മാർ. അവരിൽ സോവിയറ്റ്പ്രതി നിധിയായ എൻ. വി. റോഷിൻ നാങ്കിങ്ങിൽവെച്ചു് എന്റെ സഹപ്രവത്തകനായിരുന്നു. അദ്ദേഹം സൈന്യത്തിലെ ഒരു ജനറലാണ്. മുമ്പു് ചുങ്കിങ്ങിൽ സൈനികോപദേഷ്ടാവായി രുന്നിട്ടുണ്ടു്. അതുകൊണ്ടു് അദ്ദേഹത്തിനു ചൈനീസ്രാഷ്ട്രീ യകാര്യങ്ങൾ വളരെ അടുത്തറിയാം. പലതരത്തിലും അദ്ദേ ഹം ഒരു സഹായിയായിരുന്നു. അദ്ദേഹത്തിൻെറ ഉദ്യോഗപ രിധിക്കുള്ളിൽ രാഷ്ട്രീയകാര്യങ്ങൾ തുറന്നു സംസാരിക്കും. കൂട്ട ത്തിൽ മൂത്തയാളെന്നനിലയ്ക്കു് മററു പ്രതിനിധികൾക്കു് ആവ ശ്യമുള്ള ഉപദേശം കൊടുക്കുകയുംചെയ്യും. ഞാൻ പെക്കി ങ്ങിൽ താമസിച്ച രണ്ടു വഷക്കാലവും അദ്ദേഹം ഉദാരനായ ഒരു സഹപ്രവത്തകനായിരുന്നു. പോളണ്ടിൻെറ പ്രതിനിധി യായ ബുർഗിൻ സരസനും, സൗഹാദ്ദമുള്ളവനുമായ ഒരു നയ തന്ത്രജ്ഞനാണ്. യുദ്ധകാലത്തു് അദ്ദേഹം ഒളിവിലിരുന്നു സമരം നടത്തി. ഖാർസാ ജമ്മനധീനത്തിലായിരുന്ന കാല ത്തെപ്പററിയുള്ള കഥകൾ പലപ്പോഴും അദ്ദേഹമെന്നെ പറ ഞ്ഞുകേൾപ്പിച്ചിട്ടുണ്ടു്. 'പുതിയ ജനാധിപത്യ'രാജ്യങ്ങളിൽ നിന്നു വന്ന അമ്പാസഡർമാരിൽ ഏറ്റവും രസികൻചെക്കൊ സ്ലൊവാക്യസംഘത്തിന്റെ നേതാവായ വെസിക്കോഫ് ആ

യിരുന്നു. വളരെക്കാലം അമേരിക്കയിൽ താമസിച്ചിട്ടുള്ള ഒരു നോവലിസ്റ്റാണദ്ദേഹം. അദ്ദേഹം ഒരു കമ്മ്യൂണിസ്റ്റാണോ എന്നെനിക്കറിയില്ല. ഏതായാലും അദ്ദേഹത്തിന്റെ ഭാര്യ കമ്മ്യൂണിസ്റ്റല്ലെന്നു തോന്നുന്നു. അവർ കുട്ടികൾക്കുള്ള കഥകളെഴുതുന്ന ഒരു വിയന്നാക്കാരി മിട്ടക്കിയാണ്.അവരുടെ പെരുമാററത്തിൽനിന്നറിയാം അവരുടെ ജീവിതവീക്ഷണമെന്താണെന്ന്. ചെക്കൊസ്ലോവാക്യൻബുദ്ധിജീവികൾക്കു പൊതുവേയെന്നതുപോലെ വെസിക്കോഫിനും യൂറോപ്യൻ വിശ്വാസങ്ങളാണുള്ളത്. അദ്ദേഹം പലപ്പോഴും സംഗതികളെ കാണുന്നതും ആ വീക്ഷണകോണത്തിൽക്കൂടിയാണ്. ഏതായാലും മററു സോവിയററുഗ്രൂപ്പ്പ്രതിനിധികളെപ്പോലെ കമ്മ്യൂണിസ്റ്റേതര രാജ്യങ്ങളിൽ സർവ്വത്ര തെററാണെന്നദ്ദേഹം ഭാവിക്കാറില്ല. ചരിത്രപരവും രാഷ്ട്രീയപരവുമായ പൊതുപ്രശ്നങ്ങൾ അദ്ദേഹവുമായി സംസാരിക്കാൻ രസമാണ്.

ഞാൻ പെക്കിങ്ങിലെത്തിയപ്പോൾ അവിടെ കൂടിയാലോചനക്കുവന്നിരുന്ന ബ്രിട്ടീഷ്പ്രതിനിധി ജോൺ (പിന്നീട് സർ ജോൺ)ഹച്ചിസനാണ്. ഹച്ചിസൻ നാങ്കിങ്ങിൽവെച്ച് സർ റാൽഫ്സ്റ്റീവൻസന്റെകീഴിൽ വാണിജ്യക്കാര്യോദ്യോഗസ്ഥനായിരുന്നു. അദ്ദേഹം ഒരൊന്നാംതരം മനുഷ്യനാണ്. പക്ഷേ, വളരെ രാഷ്ട്രീയവൈദഗ്ദ്ധ്യം അവകാശപ്പെട്ടുന്നില്ല. പിന്നീട് അദ്ദേഹത്തിൻെറ സ്ഥാനത്തു വന്നതു തികച്ചും വ്യത്യസ്തനായ ഒരു നയതന്ത്രജ്ഞനായ സർ ലിയോലാംബ് ആയിരുന്നു. ലിയോലാംബ് ചൈനയിൽ ഒരു പഴമക്കാരനാണ്. അദ്ദേഹം പണ്ട് ഏതോ വിദൂരനഗരത്തിൽ ഉപപ്രതിനിധിയായി ചൈനയിൽ സേവനമാരംഭിച്ചതാണ്. തുടർച്ചയായി അദ്ദേഹത്തിന് ആ രാജ്യത്തുതന്നെയാണ് ഉദ്യോഗം. 'വിലക്കപ്പെട്ട നഗര'ത്തിൽവെച്ചു നടന്ന പൂയി ചക്രവർത്തിയുടെ വിവാഹത്തിന് അദ്ദേഹം സാക്ഷിയാണ്. മന്ത്രി പ്രഭുക്കന്മാരും സേവകന്മാരും, അന്ന് കൊട്ടാരത്തിൽമാത്രം അധികാരം നടത്തിക്കൊണ്ടിരുന്ന 'സ്വർഗ്ഗപുത്ര'ന്റെ മുമ്പിൽ ഓചരാനിച്ചു നില്ക്കുന്നതുകണ്ടിട്ടുണ്ട്. മിക്ക സമരപ്രഭുക്കന്മാരും അദ്ദേഹത്തിനു പരിചിതരാണ്. കോമിൻതാങ്ങിൻെറ ഉയർച്ചയും താഴ്ചയും അദ്ദേഹം നേരിട്ടു കണ്ടറിഞ്ഞു. ജർമ്മൻകാർ അ

ദ്ദേഹത്തെ ബന്ധനസ്ഥനാക്കുകപോലും ഉണ്ടായിട്ടുണ്ട്. അദ്ദേഹം നന്നായി ചൈനീസ് ഭാഷ സംസാരിക്കും. ചൈനീസ് സംസ്കാരത്തിൽ അദ്ദേഹം തല്പരനുമാണ്. പക്ഷേ, അദ്ദേഹത്തിന്റെ അനുഭാവമെല്ലാം പഴയ ചൈനീസ് പ്രഭുക്കന്മാരോടാണ്. വിശ്രമവും സംസ്കാരവുംഉള്ള ഈ വർഗ്ഗമാണ് ചൈനീസ് സാമൂഹ്യജീവിതത്തിന് മേന്മയുണ്ടാക്കിയത്. ഹൃദയാന്തർഭാഗംവരെ യാഥാസ്ഥിതികനായ അദ്ദേഹത്തിനു ചൈനയിലെ പരിവർത്തനങ്ങൾ ഒന്നും ഇഷ്ടമായിരുന്നില്ല. സാമ്രാജ്യം അസ്തമിച്ചതിൽതന്നെ അദ്ദേഹം ഖേദിക്കുന്നുണ്ടോ എന്നു തോന്നും. ഒരുതരത്തിലും അദ്ദേഹം ചൈനീസ്ദേശീയസ്വാതന്ത്ര്യത്തിനെതിരല്ല. പക്ഷേ, ചൈനയിലെ പുതിയ സാഹചര്യങ്ങളുമായി രമ്യപ്പെടാൻ അദ്ദേഹത്തിനു വിഷമമാണെന്നെനിക്കു തോന്നി. അദ്ദേഹവും ഭാര്യയുമായി ഞങ്ങളുടെ ബന്ധം വളരെ ഹൃദ്യമായിരുന്നു. അദ്ദേഹത്തിന്റെ അദ്വിതീയമായ അറിവും പരിചയവും എനിക്കു വളരെ പ്രയോജനപ്പെട്ടു.

പെക്കിങ്ങിൽ എല്ലാക്കാലത്തും വേണ്ടതിലധികം കിറുക്കന്മാരെ കാണാറുണ്ട്. വിദേശരാഷ്ട്രങ്ങൾക്ക് അവിടെ പ്രത്യേകാധികാരങ്ങളുണ്ടായിരുന്നപ്പോൾ ഇവരുടെ എണ്ണവും വൈവിധ്യവും പെക്കിങ്ങിന്റെ സവിശേഷതകളിലൊന്നായിരുന്നു. ജപ്പാൻകാരുടെ ആക്രമണത്തോടെ അവരിൽ പലരും സ്വദേശങ്ങളിലേക്കു തിരിച്ചുപോയി. കമ്മ്യൂണിസ്റ്റുകാർ അധികാരത്തിൽ വന്നതോടെ അന്തരീക്ഷം കുറെക്കൂടി അസുഖകരമായി. എങ്കിലും അവരിൽ ചിലർ രാഷ്ട്രീയപരിവർത്തനത്തെയൊന്നും വകവെയ്ക്കാതെ അവിടെ ജീവിതം തുടർന്നു. പെക്കിങ്ങിലോ മറ്റെവിടെയെങ്കിലുമോ ഞാൻ കണ്ടിട്ടുള്ളതിൽവെച്ച് ഏറ്റവും രസികനായ കിറുക്കൻ വിൻസെൻസ് ഹൺട്ഹോസനാണ്. അദ്ദേഹം കവിയാണ്, സംഗീതവിദ്വാനും മുദ്രണവിദഗ്ധനും ലഘുലേഖയെഴുത്തുകാരനും എല്ലാമാണ്. ജീവിച്ചിരുന്നതു പട്ടണമതിലിനു പുറത്തുള്ള ഒരു കൃത്രിമദ്വീപിൽ. ഒരു പ്രഷ്യൻപ്രഭുവായ ഹൺട്ഗോസൻ ഒന്നാം മഹായുദ്ധത്തിനു മുമ്പ് ബർലിനിൽ അഭിഭാഷകനായിരുന്നു. ഒരു വലിയ ജർമ്മൻകമ്പനിയുടെ ഏതോ ഏ

പ്പാട്ടുകൾ തീർക്കുന്നതിനായിട്ടാണ് അദ്ദേഹം ചൈനയിൽ വന്നതു്. തന്റെ കക്ഷികൾക്കുവേണ്ടി അദ്ദേഹം എന്തു ചെയ്തുവെന്നെനിക്കറിഞ്ഞുകൂടാ, പക്ഷേ, പെക്കിങ്ങ് അദ്ദേഹത്തെ മയക്കിക്കളഞ്ഞു. യൂറോപ്പിലേയ്ക്കു മടങ്ങുന്നില്ലെന്ന് തീരുമാനിക്കയും ചെയ്തു. കുറെ ചതുപ്പുനിലവും ഒരു വീട്ടും അദ്ദേഹം വാങ്ങിച്ചു. പുറത്തുനിന്നു നോക്കിയാൽ വീടു കാണാൻ പാടില്ലാതാവുന്നത്ര പോപ്ലാർ മരങ്ങൾ അദ്ദേഹം അതിനുചുററും നട്ടുപിടിപ്പിച്ചു. അവിടെ തന്റെ കുടിയാന്മാരും ഭൃത്യന്മാരുമായി ഒരു ഫ്യൂഡൽപ്രഭുവിനെപ്പോലെ താമസം തുടങ്ങി. പറമ്പിൽനിന്നു നോക്കിയാൽ പുറമെയുള്ള ലോകം കാണാൻവയ്യ. പക്ഷേ, ആ ചെറിയ വീടിന്റെ മട്ടുപ്പാവിൽ നിന്നു നോക്കിയാൽ പടിഞ്ഞാറൻമലകൾ വർഷകാലത്തു മഞ്ഞുകൊണ്ട് മിന്നിത്തിളങ്ങുന്നതും വസന്തത്തിൽ ഓന്തിനെപ്പോലെ നിറം മാറുന്നതും കാണാം.

അവിടെ ആ ദ്വീപിൽ അദ്ദേഹം ചൈനയിലെ ഏററവും നല്ല അച്ചടിശാല സ്ഥാപിച്ചു. അച്ചുകൾ അദ്ദേഹം ജർമ്മനിയിൽ പ്രത്യേകമായി ഉണ്ടാക്കിച്ചതാണ്. ചൈനീസ്സാഹിത്യം പ്രചരിപ്പിക്കുകയായി അദ്ദേഹത്തിന്റെ ജീവിതവ്രതം. 'പടിഞ്ഞാറെമുറി' മുതലായ ചൈനീസ് ക്ലാസിക്കൃതികളുടെ അദ്ദേഹത്തിന്റെ ജർമ്മൻഭാഷയിലേയ്ക്കുള്ള പദ്യവിവർത്തനം വളരെ നന്നായിട്ടുണ്ടെന്നാണു പറയപ്പെടുന്നതു്. ഏതായാലും അദ്ദേഹം അവ മനോഹരമായ 'നെൽക്കടലാസിൽ' അച്ചടിച്ചു. ചൈനീസ്സമ്പ്രദായത്തിൽ ബയണ്ടു ചെയ്തു. മിഷനറിപ്രവർത്തനത്തെപ്പററി പറയാൻതുടങ്ങിയാൽ അദ്ദേഹം ഒരു മുഴുഭ്രാന്തനായി മാറും. ആ വിഷയം സൂചിപ്പിക്കുകയേ വേണ്ടൂ, അദ്ദേഹം കുപിതനായി എഴുന്നേററുനിന്ന് മിഷനറിമാർ ലോകത്തിനു വരുത്തിവച്ച ദുരിതങ്ങളെപ്പററി പ്രസംഗം തുടങ്ങും.

കോമിന്താങ്ങ് അതിന്റെ അവസാനകാലത്തു് ഈ സ്വപ്നദ്വീപ് നശിപ്പിച്ചുകളഞ്ഞു. 1948-ൽ പെക്കിങ്ങ്നഗരം നിരോധിക്കപ്പെട്ടപ്പോൾ കെ. എം. ററി. സൈന്യാധിപൻ ദ്വീപിനു ചുററുമുള്ള സുന്ദരവൃക്ഷങ്ങൾ വെട്ടിക്കളഞ്ഞു. അന്ന് എഴുപത്തിമൂന്നു വയസ്സുള്ള ഈ വൃദ്ധൻ രണ്ടു സൈന്യങ്ങ

ളുടെ മദ്ധ്യത്തിൽ കിടന്നു് പട്ടിണിയായിപ്പോകാതിരിക്കാൻ വേണ്ടി അദ്ദേഹത്തെ ബലമായി നഗരത്തിലേയ്ക്കു് എടുത്തു കൊണ്ടു പോകേണ്ടിവന്നു. കമ്മ്യൂണിസ്റ്റുകാർ വന്നുകഴിഞ്ഞു് അദ്ദേഹത്തിനു ദ്വീപിലേയ്ക്കു തിരിച്ചുപോകാൻ അനുവാദം കിട്ടി. പക്ഷേ, കോമിന്താങ്ങ്സൈന്യം അദ്ദേഹത്തിന്റെ അച്ചടിശാല കൊള്ളയടിച്ചിരുന്നു. യാതൊന്നും ബാക്കിയുണ്ടായിരുന്നില്ല. അദ്ദേഹത്തിനു് ഒരു പുതിയതരം കുഴപ്പവും വന്നുകൂടി. കമ്മ്യൂണിസ്റ്റുകാർ അധികാരത്തിൽ വന്നതോടെ കുടിയാന്മാർക്കു് അവരുടെ ഭൂമിയിൽ ഉടമസ്ഥാവകാശം കിട്ടി. അങ്ങനെ ആ വൃദ്ധനു് ഇടിഞ്ഞുപൊളിഞ്ഞ വീടുമാത്രം അവശേഷിച്ചു.

അവിടെ അദ്ദേഹം ഏകനായി ജീവിച്ചു. പക്ഷേ, അദ്ദേഹത്തിന്റെ ഉന്മേഷം നശിച്ചില്ല, ബുദ്ധി അപ്പോഴും ചൈതന്യപൂർണ്ണമായിരുന്നു. കാഴ്ചയിൽ അദ്ദേഹം അസാമാന്യനാണു്. ആറടിയിലധികം ഉയരം. വയസ്സു് എഴുപത്തഞ്ചുണ്ടെങ്കിലും നിവർന്നു് പട്ടാളമുറയിൽ നടക്കുന്ന അദ്ദേഹം തികച്ചും ഒരു പ്രഷ്യാക്കാരനാണു്. ഹൺട്ഹോസന്റെ സിംഹശിരസ്സും ധീരമായ നോട്ടവും ലോകത്തോടും അതിന്റെ മായകളോടുമുള്ള ഒരു വെല്ലുവിളിയായിരുന്നു. ഏതാനുംസമയം ജോലിചെയ്യുന്ന ഒരു പാചകൻമാത്രമേ അദ്ദേഹത്തിനു് വേലയ്ക്കുണ്ടായിരുന്നുള്ളു. അദ്ദേഹം തന്റെ ആവശ്യങ്ങൾ കുറയ്ക്കാവുന്നിടത്തോളം കുറച്ചു് സമാധാനത്തോടെ കഴിയുകയാണു്. ഒരു ദിവസം വൈകുന്നേരം ഞാനദ്ദേഹത്തെ കാണാൻചെന്നപ്പോൾ അദ്ദേഹം പറഞ്ഞു, അദ്ദേഹം ഒരു സന്ദർശകനെ കണ്ടിട്ടു് എട്ടാഴ്ചയായിയെന്നു്. ജീർണ്ണിച്ചു്, കോവണിയോ മേൽക്കൂരയോ എപ്പോഴെങ്കിലും തലയിൽ വീണേയ്ക്കാമെന്ന അവസ്ഥയിലായിരിക്കുന്ന ആ വീടു്, അനേകനാളായി പൊടിയണിഞ്ഞുകിടക്കുന്ന പുസ്തകങ്ങൾകൊണ്ടു മൂടിയിരിക്കയാണു്. ജർമ്മൻ, റഷ്യൻ, ഫ്രഞ്ചു്, ഇംഗ്ലീഷ്, ചൈനീസ് എന്നീ ഭാഷകളിലുള്ള ആയിരക്കണക്കിനുള്ള ഗ്രന്ഥങ്ങൾ. വോൾട്ടയർകൃതികളുടെ ഒരൊന്നാംപതിപ്പു മുഴുവനും ഉണ്ടു്. ജർമ്മൻക്ലാസിക്കൃതികൾ എല്ലാം. അവയിൽ ചിലതു് അതിവിശിഷ്ടമായി ബയണ്ടുചെയ്തതാണു്. യൂറോപ്പിന്റെയും ചൈനയുടെയും കവി

ത, നാടകം, തത്വജ്ഞാനം എന്നിവയെല്ലാം അവിടെ വേണ്ട ത്ര പ്രാതിനിധ്യമുണ്ട്. പുസ്തകങ്ങൾ കാരണം ആ വീട്ടിൽ പെരുമാറാൻതന്നെ വൈഷമ്യമുണ്ടെന്നു പറയാം.

അദ്ദേഹവുമായി സംസാരിക്കുന്നതു് എപ്പോഴും എനിക്കു് ഉന്മേഷകരമായിരുന്നു. എന്തെന്നാൽ, പരിസരങ്ങളെല്ലാം വൃത്തിഹീനമാണെങ്കിൽപോലും ഹൺട്ഹോസൻ ഒരു യോഗിയാണെന്നു തോന്നിക്കുമായിരുന്നു. വിദ്വേഷത്തോടും അന്ധവിശ്വാസത്തോടും നിരന്തരസമരംചെയ്യുന്നുണ്ടെങ്കിലും ശാന്തിയും നിസ്സംഗതയും സിദ്ധിച്ച ഒരു യോഗി. അവിടെയുള്ള വീഞ്ഞെല്ലാം അദ്ദേഹം കാച്ചിവെച്ചതാണു്. അദ്ദേഹം ചൈനാക്കാരുടെ നീണ്ട കുപ്പായമാണു ധരിച്ചിരിക്കുന്നതു്. ഭക്ഷിക്കുന്നതു് ചൈനീസ്ഭക്ഷണവും. ലോകഗതിയിൽ അശ്രദ്ധനായി അദ്ദേഹമവിടെ കഴിഞ്ഞുകൂടി.

അത്രതന്നെ രസികനായ ഒരു വ്യക്തിയായിരുന്നു കവിയും വിമർശകനുമായ എന്റെ സുഹൃത്തു് വില്യം എംപ്സൻ. അദ്ദേഹം അന്നു് പെക്കിങ്ങ്നാഷനൽയൂണിവേഴ്സിറ്റിയിലെ ഇംഗ്ലീഷ്പ്രൊഫസറാണു്. എംപ്സനും, അദ്ദേഹത്തിന്റെ ഭാര്യ വിശ്രുതശില്പിയായ ഹെററയുമായി യൂണിവേഴ്സിററിക്കടുത്തുള്ള ഒരു ചൈനീസ്മന്ദിരത്തിലാണു താമസിച്ചിരുന്നതു്. പെക്കിങ്ങിലെ ബ്രിട്ടീഷുകാർ, അന്നു് പെക്കിങ്ങിലുള്ള ബ്രിട്ടീഷുകാരിൽ ഏററവും ശ്രേഷ്ഠൻ അദ്ദേഹമാണെന്ന വസ്തുത മറന്നുകൊണ്ടു്, അദ്ദേഹത്തിന്റെ ജീവിതരീതിയേയും, നയതന്ത്രപ്രതിനിധികളുടെ പാശ്ചാത്യസമ്പ്രദായം അദ്ദേഹമനുകരിക്കാത്തതിനെയും അപലപിച്ചു. എംപ്സൻ വിചിത്രമായ ഒരു താടിവളർത്തി, അത്രയ്ക്കു മാന്യന്മാരെന്നു പറഞ്ഞുകൂടാത്ത ചൈനക്കാരുമായി സൗഹാർദ്ദത്തിൽ വർത്തിച്ചു. ചൈനീസ്അങ്കണങ്ങളിൽ കുട്ടികളെ കളിക്കാനനുവദിച്ചു. അവിടെ അവർ കുത്സിതചിന്തകളില്ലാതെ വളർന്നു. നഗരത്തിന്റെ ശുചിത്വമില്ലാത്ത ഒരു ഭാഗത്തായിരുന്നു അദ്ദേഹത്തിന്റെ ഭവനം. അതു് ഹൺട്ഹോസന്റെ ഗൃഹത്തെക്കാൾ വൃത്തിഹീനവുമായിരുന്നു. അവിടെ എസ്രാ പൗണ്ടിന്റെ കാവ്യങ്ങളും, പാഠ്യപുസ്തകങ്ങളും, കുററാന്വേഷണകഥകളും, എംപ്സന്റെ 'സങ്കീർണ്ണമായ ലോകഘടന'എന്ന ഗ്രന്ഥ

ത്തിൻെറ പ്രൃഷ്ഷീറ്റുകളും, കുട്ടികളുടെ കളിപ്പാട്ടങ്ങൾ, ചൈനീസ്നവവത്സരചിത്രങ്ങൾ, ഹെററായുടെ അപൂർണ്ണശില്പങ്ങൾ എന്നിവയുമായി കുഴഞ്ഞുമറിഞ്ഞുകിടക്കുന്നു. എംപ്സൻ, ഓർവെല്ലിന്റെ ഒരു അത്യന്തസുഹൃത്തായിരുന്നു. ഞങ്ങൾക്കു പൊതുവായി പല താല്പര്യങ്ങളും ഉണ്ടായിരുന്നു. എംപ്സൻകുടുംബവുമായി എനിക്ക് എന്തു പൊതുതാല്പര്യമാണുണ്ടാകാൻ കഴിയുക എന്നതു് എൻെറ സഹപ്രവർത്തകരുടെയിടയ്ക്കു് ഒരു പ്രശ്നമായിരുന്നു. അപ്പോൾ ആരോ പറഞ്ഞു പരത്തി, എൻെറ ഭാഷയിൽ ഞാനുമൊരു ലബ്ധപ്രതിഷ്ഠനായ കവിയാണെന്നു്. അതു് ഊതിവീർപ്പിച്ച ഈ ചങ്ങാതികളെ തൃപ്തിപ്പെടുത്തിയെന്നാണു കേൾവി.

സവിശേഷപരിഗണനയർഹിക്കുന്ന മറെറാരു വ്യക്തിയും പെക്കിങ്ങിലുണ്ടായിരുന്നു. പഴയകാലത്തെ മഞ്ചുഭരണത്തിലെ ഒരു പ്രഭ്വിയായിരുന്ന മദാം ദാൻ ആണതു്. വിപ്ലവത്തിനുമുമ്പു് അവരും അവരുടെ വിശ്രുതയായ സഹോദരി ഡെർലിങ്ങ്രാജകുമാരിയും ചക്രവർത്തിയുടെ കൊട്ടാരത്തിലെ സുന്ദരിമാരായിരുന്നു. കാങ്ങ് ഹ്സു ചക്രവർത്തിക്കു് മദാം ദാനിനെ വിവാഹംചെയ്താൽ കൊള്ളാമെന്നു് മോഹമുണ്ടായിരുന്നു എന്നും കേൾവിയുണ്ടു്. ഏതായാലും അവർ വിധവയായ ത്സുഹ്സി ചക്രവർത്തിനിയുടെ (വൃദ്ധബുദ്ധൻ എന്നറിയപ്പെട്ടിരുന്ന) തോഴിയായിരുന്നു. രാജവാഴ്ചയ്ക്കുശേഷം അവർ യുവാൻ ഷികായ്‌യുടെ ചടങ്ങുകാര്യക്കാരിയായി. കോമിന്താങ്ങ്തലസ്ഥാനം നാങ്കിങ്ങിലേയ്ക്കു മാറ്റുന്നതുവരെ ആ സ്ഥാനം അവർക്കുണ്ടായിരുന്നുവെന്നാണു പറയുന്നതു്. ആ സംഭവത്തിനുശേഷം അവർ അസുലഭവസ്തുക്കൾ വില്ക്കുന്ന ഒരു കച്ചവടമാരംഭിച്ചു. തികഞ്ഞ സൗന്ദര്യബോധവും പഴയ മഞ്ചുരാജകീയകുടുംബങ്ങളിൽനിന്നും, പ്രഭുഗൃഹങ്ങളിൽനിന്നും വിശിഷ്ടവസ്തുക്കൾ ശേഖരിക്കുന്നതിനുള്ള സൗകര്യവും അവർക്കുണ്ടായിരുന്നതുകൊണ്ടു് ആ തൊഴിൽ അവർക്കു ചേർന്നതായിരുന്നു. ഇംഗ്ലീഷ്, ഫ്രഞ്ച്, ജാപ്പനീസ് എന്നീ ഭാഷകൾ അവർക്കു നല്ലവണ്ണംവശമുള്ളതുകൊണ്ടും, പഴയ മഞ്ചുവംശത്തിലെ ഒരു പ്രമുഖാംഗം എന്നനിലയ്ക്കു് ഒരു വിലയുള്ളതുകൊണ്ടും പെക്കിങ്ങിലെ അന്നത്തെ സാർവ്വലൗകികാന്തരീ

ക്ഷത്തിൽ അവർക്കു് നല്ലൊരു സ്ഥാനമുണ്ടായിരുന്നു. സന്ദർ കരായ വിദേശികൾക്കു് കൗതുകവസ്തുക്കൾ വിററു് അവർ വളരെ പണമുണ്ടാക്കി എന്നാണു കേൾവി. പക്ഷേ, ജപ്പാൻകാർ പെക്കിങ്ങ് പിടിച്ചതോടെ ആ നല്ലകാലമെല്ലാം കഴിഞ്ഞു. അക്കാലത്തു് അവർ എങ്ങനെ കഴിഞ്ഞുകൂടി എന്നു് നിശ്ചയമില്ല. പക്ഷേ, അവർ പറയുന്നതു് ജപ്പാൻകാർ അവരുടെ നിധിയെല്ലാം കൊള്ളയടിച്ചു് അവരെ ദരിദ്രയാക്കിയെന്നാണു്.

കമ്മ്യൂണിസ്ററുകാർ അധികാരത്തിൽ വന്നപ്പോൾ ഒരു മഞ്ചുരാജകുമാരിക്കു യോജിച്ച തൊഴിലൊന്നുമുണ്ടായിരുന്നില്ല. പോരെങ്കിൽ അവർ എഴുപതുകടന്നിരിക്കുന്നു. ദയനീയ ദാരിദ്ര്യത്തിലുമാണു്. എങ്കിലും അവർ അവരെ ഉപദ്രവിച്ചില്ല. നയതന്ത്രസംഘത്തിലെ സ്ത്രീകളെ ഫ്രഞ്ചുഭാഷ പഠിപ്പിച്ചു് അവർ കാലയാപനം ചെയ്തു. പക്ഷേ, അവരുടെ ദരിദ്രാവസ്ഥയിലും അവർ ശിരസ്സുയർത്തിപ്പിടിച്ചുതന്നെ നടന്നു. ക്ഷണിക്കപ്പെട്ട എല്ലാ നയതന്ത്രസൽക്കാരങ്ങളിലും പൊയ്പോയ ലോകത്തിന്റെ ഐശ്വര്യപ്രതീകമായിട്ടാണവർ ഹാജരായതു്. തലമുടി ഭംഗിയായി പിന്നിക്കെട്ടി, പണ്ടത്തെ മനോഹരമായ പട്ടുടുപ്പുകളുമണിഞ്ഞു് അവർ വരും. ഒരുപക്ഷെ, അവർ ധരിച്ചിരുന്ന രത്നങ്ങൾ കൃത്രിമനിർമ്മിതങ്ങളായിരിക്കാം. പക്ഷേ, അതാരും വകവെച്ചില്ല. എഴുപതുവയസ്സിൽ അവർക്കു വിസ്മയാവഹമായ സൗന്ദര്യമുണ്ടു്. നിവർന്ന നട്ടെല്ലു്! മുഖത്തൊരൊററ ചുളിവില്ല. ചക്രവർത്തിനിയുടെ സന്നിധാനത്തിലെ വേഷവിധാനവും. അവരുടെ ഭർത്താവായ 'ജനറൽ' ദാൻ ഒരു കാന്റൺകാരനാണു്. നിസ്സാരനായ ആ വ്യക്തി അനുസരണത്തോടെ അവരെ എല്ലാസ്ഥലത്തും അനുഗമിച്ചു.

മദാം ദാൻ ഉൽകൃഷ്ടസമുദായത്തിന്റെ എല്ലാ വശ്യതയും സൗന്ദര്യവും മാത്രമല്ല അവകാശപ്പെടുന്നതു്. അവർ വളരെ ധീരയുമാണു്. എല്ലാവർക്കുമറിയാം അവർ തീരെ ദരിദ്രയാണെന്നു്. പക്ഷേ, അവർ ക്ഷണിക്കപ്പെട്ട സ്ഥാനത്തെത്തുന്നതു രാജകുമാരിയായിട്ടാണു്. അവർ ഉന്മേഷവതിയും പ്രസന്നയുമാണു്. ആ വാർദ്ധക്യത്തിലും അവർ ഖഡ്ഗനൃത്തവും

മററു കലകളും പ്രദർശിപ്പിക്കാൻ തയ്യാറാണ്. പക്ഷേ, അവർക്കു നിർദ്ദോഷമായ ഒരു ബലഹീനതയുണ്ട്. അവർ അവരെപ്പററിത്തന്നെ ഒട്ടേറെ കഥകൾ കെട്ടിച്ചമച്ചു. അതിലൊന്നനുസരിച്ചു് അവരുടെ അമ്മ അമേരിക്കക്കാരിയാണ്! ചക്രവത്തിയുടെ കൊട്ടാരത്തെപ്പററി അവർ പറഞ്ഞുപരത്തിയ കഥകൾക്കു് അവസാനമില്ല. ഇവയെല്ലാം വാർദ്ധക്യത്തിന്റെ ഫലമായിരുന്നെന്നു് എനിക്കു തോന്നുന്നു.

മദാം ദാൻ എൻെറ കുടുംബത്തിൻെറ ഒരു ഉത്തമസുഹൃത്താണ്. കഴിഞ്ഞുപോയ ഒരു യുഗത്തിന്റെ അവശിഷ്ടമായിട്ടാണു ഞങ്ങൾ അവരെ കണ്ടതു്. പഴയകാലത്തെപ്പററി പലതും ഞങ്ങൾ അവരിൽനിന്നു ഗ്രഹിച്ചു. എൻെറ മകൾ അവരുടെ അടുത്തു ഫ്രഞ്ചുഭാഷ പഠിക്കുകയാണെന്നു നടിച്ചിരുന്നു. അതുകൊണ്ടു് അവർക്കു് അല്പം പണം കിട്ടിയെന്നു മാത്രമല്ല, അധികാരികളുടെപക്കൽ തനിക്കൊരു തൊഴിലുള്ളതായി റിപ്പോർട്ടുചെയ്യാൻ അവസരവും കിട്ടി. ചൈനയിൽ എല്ലാവരും ജോലിചെയ്യണമെന്നാണു വയ്പു്. ജോലിയില്ലാത്തവർക്കു ഹൃദ്യമല്ലാത്ത ജോലി ചെയ്യേണ്ടിവരുകയോ പിന്തിരിപ്പനായി ഗണിക്കപ്പെടുകയോ ചെയ്യുന്നതാണ്.

പെക്കിങ്ങിൽ എൻെറ ശ്രദ്ധയെ ഏററവുമധികം ആകർഷിച്ചതു് അവിടെ നടന്നുകൊണ്ടിരുന്ന അത്ഭുതപൂർവ്വമായ നിർമ്മാണപദ്ധതികളാണ്. പഴയ പെക്കിങ്ങിൻെറ ഭംഗിക്കു ക്ഷതം വരാതിരിക്കാൻ കമ്മ്യൂണിസ്ററുകാർ പ്രത്യേകം ശ്രദ്ധിച്ചു. 'സ്വർഗ്ഗക്ഷേത്രം,' 'കൺഫ്യൂഷ്യസിൻെറ ദേവാലയം' മുതലായി വിലക്കപ്പെട്ട നഗരത്തിലുള്ള സൗധങ്ങളെസംബന്ധിച്ചിടത്തോളം കേടുപാടുകൾ തീർക്കുകയും പഴയ ഉപേക്ഷയുടെ കുറവു നികത്തുകയും മാത്രമായിരുന്നു അവരുടെ പരിപാടി. നഗരമദ്ധ്യത്തിൽ പെയ്ഹായ് എന്ന പേരുള്ള കൃത്രിമ തടാകങ്ങളിൽ അടിഞ്ഞുകൂടിയിരുന്ന അഴക്കെല്ലാം അല്പസമയംകൊണ്ടു് അവർ മാററിക്കളഞ്ഞു. അതിന്റെ തീരങ്ങളിൽ സുന്ദരമായ ഉദ്യാനങ്ങൾ സ്ഥാപിച്ചു. മലമുകളിലുള്ള വെള്ള പഗോഡ നന്നാക്കി ചായംതേച്ചു. പക്ഷേ, കെട്ടിടംപണിയുടെ സിംഹഭാഗവും ജപ്പാൻകാർ ഒരു പുതിയനഗരം പണി

യാൻ ഉദ്ദേശിച്ചിരുന്ന ഭാഗത്താണു നടന്നതു്. പെക്കിങ്ങിലെ എല്ലാ വിദ്യാലയങ്ങളും ഗവേഷണകേന്ദ്രങ്ങളും സ്ഥാപിക്കത്തക്ക ഒരു വിദ്യാഭ്യാസകേന്ദ്രം അവിടെ പണിതു. പാ മാൻ ചാനിനടുത്തായി ഒരു വ്യാവസായികകേന്ദ്രവും സ്ഥാപിതമായി. കോട്ടയ്ക്കു പുറത്തായി 'സമ്മർപാലസ്'' വരെ പരന്നുകിടക്കുന്ന പുതിയ പെക്കിങ്ങ്, പീപ്പിൾസ് യൂണിവേഴ്സിറ്റികളും, പുതിയരീതിയിലുള്ള തൊഴിലാളിഗൃഹങ്ങളും ഉള്ള ഒരു മാതൃകാനഗരമാക്കണമെന്നാണവരുടെ മോഹം.—കമ്മ്യൂണിസ്റ്റ് സർഗ്ഗാത്മകതയുടെ ഒരു പ്രതീകം.

സമ്മർപാലസ്, ഒരു തൊഴിലാളിസ്വർഗ്ഗമായി രൂപാന്തരംപ്രാപിച്ചു. ചീൻ ലങ്ങിൻെറ മനോഹരമായ കൊട്ടാരവും ഉദ്യാനങ്ങളും യൂറോപ്യൻശക്തികൾ ഒരു മൃഗീയനിമിഷത്തിൽ കത്തിയെരിച്ചതിനെത്തുടന്നു്, ആ സ്ഥാനത്തു വിധവയായ ചക്രവത്തിനി പണികഴിപ്പിച്ച ആരാമങ്ങളും,മണ്ഡപങ്ങളുമാണു് സമ്മർപാലസ്. ഭാവനാതീതമായ സൗന്ദര്യമുള്ള മലകളും അരുവികളും നിറഞ്ഞ ഒരു പശ്ചാത്തലത്തിലാണതിൻെറ നില. കൊട്ടാരത്തിൻെറ മുൻവശത്തുള്ള തടാകം കൃത്രിമനിമ്മിതമാണെന്നാണു പറയുന്നതു്. ഈ പഴയ സാമ്രാജ്യസങ്കേതത്തിൽ എണ്ണമററ മണ്ഡപങ്ങളും ഗോപുരങ്ങളും നടക്കാവുകളും താമരക്കുളങ്ങളുമുണ്ടു്. തലസ്ഥാനം നാങ്കിങ്ങിലേയ്ക്കു മാററിയതോടെ 'വിലക്കപ്പെട്ട നഗര'ത്തെപ്പോലെ സമ്മർപാലസും അവഗണിക്കപ്പെട്ടു. അതിൻെറ മണ്ഡപങ്ങൾ വിദേശികളുടെ വേനൽക്കാലവിനോദങ്ങൾക്കും, വാരാന്തവാസത്തിനുംവേണ്ടി നാമമാത്രമായ വാടകയ്ക്കു കൊടുക്കപ്പെട്ടു. പുതിയ ഭരണം സമയം പാഴാക്കാതെ അതൊരു തൊഴിലാളിസങ്കേതമാക്കിത്തീർത്തു. തടാകത്തിൻെറ ഒരു ഭാഗം ഒരു മൈതാനമാക്കി. ശനിയാഴ്ചകളിലും ഞായറാഴ്ചകളിലും പെക്കിങ്ങിൽനിന്നു ലോറിയിൽ കൊണ്ടുവരുന്ന വിദ്യാത്ഥികളെക്കൊണ്ടും തൊഴിലാളിപ്രവത്തകരെക്കൊണ്ടും അതു നിറഞ്ഞിരിക്കും. സംഘടിതമായ പി. എൽ. എ. സംഘങ്ങൾ ആ ഉദ്യാനത്തിൽ പിക്നിക്കിനു വരുകയും പാടുകയും ആടുകയും ചെയ്യാറുണ്ടു്. 'വൃദ്ധബുദ്ധ'നെന്നു വിളിക്കപ്പെട്ടിരുന്ന ചക്ര

വത്തിനി ഇതിനെപ്പററി എന്തു വിചാരിക്കുമെന്നു് ഊഹി ക്കാനേ കഴിയൂ.

സ്വർഗ്ഗക്ഷേത്രമെന്ന അതിമനോഹരമായ സൗധത്തിന്റെ കാര്യത്തിൽ കമ്മ്യൂണിസ്ററുകാർ കാണിച്ച താല്പര്യവും എ ന്നെ അതിയായി സന്തോഷിപ്പിച്ചു. 1948-ൽ കോമിന്താങ്ങ് ഭരണകാലത്തു ഞാനതു സന്ദർശിച്ചപ്പോൾ കണ്ട കാഴ്ച ഏതു പാഷണ്ഡനായ പാമരൻെറയും ഹൃദയം ഭേദിക്കുന്ന ഒന്നായി രുന്നു. വടക്കുകിഴക്കൻ ദിക്കിൽനിന്നു വന്ന അഭയാർത്ഥി'വി ദ്യാർത്ഥി'കൾ അതു മുഴുവനും കൈയ്യേറി അതൊരു നാറുന്ന ക ക്കൂസാക്കിത്തീർന്നിരുന്നു. ഒരു വിമാനത്താവളം നിർമ്മിക്കുവാൻ വേണ്ടി ജനറൽ ഫുതസോയി ക്ഷേത്രത്തിനുചുററും നിന്നി രുന്ന ഗംഭീരവൃക്ഷങ്ങളിൽ കുറെയധികം വെട്ടിക്കളഞ്ഞുവെ ന്നു പിന്നീട്ട കേൾക്കാനിടയായി. കമ്മ്യൂണിസ്ററുകാർ സ്ഥ ലമെല്ലാം വൃത്തിയാക്കി, വൃക്ഷങ്ങൾ നശിച്ചിടത്തു പുതിയതു വെച്ചുപിടിപ്പിച്ചു് ക്ഷേത്രത്തിൻെറ പഴയ സൗന്ദര്യം പുനരു ദ്ധരിച്ചു.

മററു മന്ദിരങ്ങളെപ്പററി അവർക്കത്ര അനുഭാവമില്ലാ യിരുന്നു. കൃഷിക്ഷേത്രമെന്നറിയുന്ന സ്ഥലത്തു് അവരൊരു സ്റ്റേഡിയം പണിതു. കൺഫ്യൂഷ്യസിന്റെ ക്ഷേത്രത്തിൽ പോ ലീസ് വിദ്യാലയം സ്ഥാപിച്ചതു് ഒരുപക്ഷേ, ഉചിതമായിരി ക്കാം. മംഗോളിയയിലെയും തിബത്തിലെയും ബുദ്ധമതക്കാരു ടെ മതബോധത്തെ മാനിച്ചിട്ടാണെന്നു തോന്നുന്നു, മഹത്താ യ ലാമാക്ഷേത്രത്തിൽ അവർ കൈവെച്ചില്ല. പക്ഷേ, 'വിലക്ക പ്പെട്ട നഗര'ത്തോടനുബന്ധിച്ചുള്ള സെൻട്രൽ പാർക്കു് ഒരു ആകർഷണകേന്ദ്രമായിത്തീർന്നു. അവിടത്തെ പൂച്ചെടികൾ പെ ക്കിങ്ങ് ജനതയ്ക്കുവേണ്ടി ഒരിക്കൽക്കൂടി പുഷ്പിച്ചു. 'വിലക്ക പ്പെട്ട നഗര'ത്തിലെ പിതാമഹക്ഷേത്രം ഒരു തൊഴിലാളികേ ന്ദ്രമായി. അവിടെ ഉറസ്സായ ഒരു ഭീമനാടകശാലയും, വിനോ ദത്തിനും വിദ്യാഭ്യാസത്തിനും വേണ്ട സൗകര്യങ്ങളുമുണ്ടു്. പൊതുവേ തൊഴിലാളികളെ സേവിക്കാൻ പുതിയ ഭരണത്തി നു് ആകാംക്ഷയുണ്ടെന്നു വ്യക്തമായി.

എന്റെ രാഷ്ട്രീയചുമതലകൾ ഏറെറടുത്തതിനുശേഷം ഞാൻ ആദ്യമായി മനസ്സിലാക്കിയതു് ചൗ എൻലായ്'യും അദ്ദേഹത്തിന്റെ ചില സഹപ്രവത്തകന്മാരും (പ്രത്യേകിച്ച് ചെൻ ചിയാകാങ്ങ്) ഒഴിച്ച്, ചൈനയിലാർക്കും ഇന്ത്യയെപ്പററി യാതൊന്നുമറിഞ്ഞുകൂടാ എന്നതായിരുന്നു. അവർക്ക് ഇന്ത്യയുടെ രാഷ്ട്രീയനിലയെക്കുറിച്ചും ചരിത്രപരമായ വളച്ച്യെപ്പറ്റിയും വളരെ അവ്യക്തമായ ധാരണകളേയുള്ളു. മിക്ക ചൈനാക്കാർക്കും ഇന്ത്യയെപ്പററി വൈകാരികമായ ഒരു താല്പയ്യമുണ്ട്—ബുദ്ധമതപാരമ്പര്യത്തിന്റെ ഫലം. പക്ഷേ, ആർക്കും ആധുനികഭാരതത്തെക്കുറിച്ചൊന്നുമറിഞ്ഞുകൂടാ. ഇതിനു കാരണം, ചൈനാക്കാരുടെ കുപ്രസിദ്ധമായ ആത്മബോധം മാത്രമല്ലാ, അവരുടെ വിദ്യാഭ്യാസം അമേരിക്കക്കാരും മിഷനറിസംഘങ്ങളുമാണു് നിയന്ത്രിച്ചിരുന്നതെന്നുംകൂടിയാണു്. അവരുടെ വിജ്ഞാനം, നമ്മുടെതെന്നപോലെ, സ്വന്തം കിഴക്കൻ അയല്ക്കാരെക്കാൾ പാശ്ചാത്യരാജ്യങ്ങളെപ്പററിയായിരുന്നു. ഇതിനുംപുറമേ പുതിയഭരണത്തിന്റെ നേതാക്കന്മാർ ദുർഗ്ഗമമായ സ്ഥലങ്ങളിൽ ഒളിപ്പോരും നടത്തിക്കഴിയുകയായിരുന്നതുകൊണ്ടു്, അവർക്കു കമ്മ്യൂണിസ്റ്റ്കേന്ദ്രങ്ങളിൽനിന്നു മാത്രമേ വത്തമാനം ലഭിച്ചിരുന്നുള്ളൂ. പക്ഷേ, ചൈനക്കാർക്കു് ഇന്ത്യയെപ്പററി അറിയാൻ മോഹമുണ്ടെന്നു് എനിക്കു വേഗം മനസ്സിലായി. അവർക്കു് ഒരു തീരുമാനമെടുക്കാൻ വിഷമമായിരുന്നു. ജന്മവാസനകൊണ്ടു് ഇന്ത്യ ഒരു സുഹൃത്താണെന്നു് അവർക്കു മനസ്സിലായി. പക്ഷേ, കമ്മ്യൂണിസ്റ്റുകാരെന്നനിലയ്ക്കു് അവർക്കു് ഇന്ത്യയെ ഒരു മുതലാളിത്ത രാജ്യമായിട്ടേ കാണാൻകഴിയൂ. ആ സ്ഥിതിക്കു് എല്ലാ ടെക്സ്റ്റ്ബുക്കനിയമങ്ങളുമനുസരിച്ച് ഇന്ത്യ പിന്തിരിപ്പനായിരിക്കണം, എതിർചേരിയിലായിരിക്കണം എന്നും വ്യക്തം. അവർക്കു് ഇന്ത്യയെക്കുറിച്ചു് അറിയാനുള്ള ജിജ്ഞാസ ഞാൻ ആദ്യമായി മനസ്സിലാക്കിയതു് വിദേശകാര്യാലയോദ്യോഗസ്ഥന്മാരോടു് ഇന്ത്യയെപ്പററി പ്രസംഗിക്കാൻ എനിക്കു ക്ഷണം കിട്ടിയപ്പോഴാണു്. ഇതു പതിവില്ലാത്ത ഒരു ബഹുമതിയായിരുന്നു. ഇന്ത്യൻസമരത്തിന്റെ സാമ്രാജ്യവിരുദ്ധസ്വഭാ

വവും ഏഷ്യൻരാജ്യങ്ങളുടെ പൊതുവായ കഷ്ടതകളും അതിൽനിന്നു ലോകകാര്യങ്ങളോടുണ്ടാവുന്ന മനോഭാവത്തിന്റെ ഐകരൂപ്യവും സാമ്പത്തികനിലവാരമുയർത്തുവാനുള്ള പ്രശ്നങ്ങളും എല്ലാം ഊന്നിപ്പറയുവാൻ ഞാൻ ആ അവസരം ഉപയോഗിച്ചു. ആ പ്രസംഗം വളരെ ഫലവത്തായിരുന്നെന്ന് ഉപമന്ത്രിയായ ചാങ്ങ്ഹാൻഫു പിന്നീട് എന്നെ അറിയിച്ചു. താമസിയാതെതന്നെ ഇൻസ്റ്റിററ്യൂട്ട് ഓഫ് ഇൻററർനാഷണൽ റിലേഷൻസിൽ പ്രസംഗിക്കാൻ ക്ഷണമുണ്ടായി. ഞാൻ തിരഞ്ഞെടുത്ത വിഷയം, ഇന്ത്യൻവിപ്ലവത്തിൻെറ പ്രേരകശക്തികൾ എന്നതായിരുന്നു.

അദ്ധ്യായം ഒമ്പതു്

# കൊറിയ

ഞാൻ പെക്കിങ്ങിലേയ്ക്കു വന്നപ്പോൾ എൻെറ ധാരണ, ഒരു വിപ്ലവത്തിൻെറ പുരോഗതി നിരീക്ഷിക്കുകയും ഇന്ത്യയും ചൈനയുമായി പരസ്പരം മനസ്സിലാക്കാൻ പരിശ്രമിക്കുകയും ചെയ്യുകമാത്രമാണു് എന്റെ പ്രവൎത്തനമെന്നായിരുന്നു. കമ്മ്യൂണിസ്റ്റ്ഭരണത്തിലുള്ള ചൈനയുമായി അത്രയേറെ ഹൃദ്യവും സൗഹാർദ്ദപരവുമായ സമ്പൎക്കം സാധ്യമല്ലെന്നു് മറെറല്ലാവരേയുംപോലെ എനിക്കും അറിയാമായിരുന്നു. പക്ഷേ, തെററിദ്ധാരണയ്ക്കും മത്സരത്തിനും മററും ഇടകൊടുക്കാതിരുന്നാൽ സഹകരിക്കാവുന്ന ഒരു മണ്ഡലം സൃഷ്ടിക്കാൻ കഴിയുമെന്നുള്ള ശുഭാപ്തിവിശ്വാസമെനിക്കുണ്ടായിരുന്നു. തിബത്തിന്റെ കാര്യത്തിൽ മാത്രമേ ഞങ്ങൾക്കു് ഭിന്നതാല്പര്യങ്ങൾക്കിടയുണ്ടായിരുന്നുള്ളു. കേമാമിന്താങ്ങുൾപ്പെടെയുള്ള എല്ലാ ചൈനീസ്ഗവൺമെണ്ടുകളും തിബത്തിൻെറമേലുള്ള അനിയന്ത്രിതാധികാരത്തെ എത്രമാത്രം വിലമതിക്കുന്നുണ്ടെന്നു് ഞാൻ നേരത്തേ മനസ്സിലാക്കിയിരുന്നതുകൊണ്ടു് ഞങ്ങൾക്കു പ്രത്യേകരാഷ്ട്രീയതാല്പര്യങ്ങൾ ഉള്ള ഒരു പ്രദേശമായി തിബത്തിനെ കണക്കാക്കുന്ന ബ്രിട്ടീഷ്നയം (അതു് ഞങ്ങൾ തുടരുന്നുവെന്നാണു് ധാരണ) നിലനിറുത്തത്തക്കതല്ല എന്നു് ഞാൻ തീൎച്ചയാക്കി. ഈ നയത്തോടു് പ്രധാനമന്ത്രിയും പൊതുവേ ആനുകൂല്യം കാണിച്ചിരുന്നു. അതുകൊണ്ടു് എൻെറ പ്രവർത്തനത്തിൽ ദുർഘടകരമൊ, തീവ്രമൊ ആയ എന്തെങ്കിലും സംഭവിക്കുമെന്നു് എനിക്കു മുൻകൂട്ടിക്കാണാൻ കഴിഞ്ഞില്ല. സൗകര്യമുള്ള ഒരു സ്ഥാനത്തുനിന്നുകൊണ്ടു് വിപ്ലവത്തെ വീക്ഷിക്കുവാൻ എനിക്കു് ഒരസുലഭസന്ദൎഭം ലഭിച്ചുവെന്നും, എനിക്കു് പരിചിതരായ സ്ത്രീപുരുഷന്മാർ എന്റെ മുമ്പിൽവെച്ചുതന്നെ അതിപ്രധാനമായ ഒരു ചരിത്രനാടകം അഭിനയിക്കുന്നതു കാണാൻ കഴിയുമെന്നും വിശ്വസിക്കുവാൻ വേണ്ടത്ര ന്യായമുണ്ടായിരുന്നു.

ഈ സുന്ദരസ്വപ്നമെല്ലാം, തെക്കൻകൊറിയക്കാർ അതിർത്തിലംഘിച്ചുവെന്നും അതിൻഫലമായി രണ്ടു കൊറിയകളും തമ്മിൽ യുദ്ധം പൊട്ടിപ്പുറപ്പെട്ടിരിക്കുന്നുവെന്നും 1950 ജൂൺ അവസാനത്തെ ആഴ്ചയിൽ ചൈനീസ്പത്രങ്ങൾ വിളംബരം ചെയ്തതോടെ തകൎന്നു. ആക്രമണവിധേയരാണെന്നവകാശപ്പെട്ട തെക്കൻകൊറിയയുടെ സഹായത്തിനു് അമേരിക്കൻ ഭടന്മാരെ അയയ്ക്കാനും, തൈവാൻദ്വീപ് ഏഴാം അമേരിക്കൻനാവികപ്പടയുടെ സംരക്ഷണത്തിലെടുക്കുവാനുമുള്ള പ്രസിഡണ്ട് ട്രൂമാൻെറ ചരിത്രപ്രസിദ്ധമായ തീരുമാനം പിറ്റേ ദിവസത്തെ റേഡിയോവാൎത്തയിൽനിന്നറിഞ്ഞു. അതുകഴിഞ്ഞു് സംഭവഗതി ത്വരിതമായി. സോവിയററ് ഹാജരാവാതിരിക്കുകയും ഈജിപ്തു് നിസ്സഹകരിക്കുകയും ഇന്ത്യ സംശയിച്ചുനില്ക്കുകയും ചെയ്തിരുന്ന സമയത്തു് സെക്യൂറിററികൗൺസിൽ വടക്കൻകൊറിയയെ ആക്രമണകാരികളായി തീരുമാനമെടുക്കുകയും ആവശ്യമായ നടപടികൾ നടത്താൻ അമേരിക്കയെ ഭരമേല്പിക്കുകയുമുണ്ടായി. അങ്ങനെ ഒരു രാജ്യാന്തരാടിസ്ഥാനത്തിലാണു് കൊറിയൻയുദ്ധം ആരംഭിച്ചതു്. ഐക്യരാഷ്ട്രസംഘടന കൊറിയയിൽ ഇടപെട്ടതിനെക്കാൾ പ്രധാനമായി ആദ്യംമുതലേ എനിക്കു തോന്നിയതു് തൈവാൻ ദ്വീപിന്റെ കാര്യത്തിൽ ട്രൂമാൻ എടുത്ത തീരുമാനമായിരുന്നു. എന്തെന്നാൽ, ക്വോമിന്താങ്ങ് ഭരണാധികാരികൾ വൻകരയിൽനിന്നു് പിൻവാങ്ങിയതോടെ പൂൎണ്ണമായി അവസാനിച്ച ചൈനീസ് അഭ്യന്തരയുദ്ധത്തിൽ, അമേരിക്ക നേരിട്ടു് പങ്കെടുക്കുക എന്നതാണു് കൊറിയൻസംഭവത്തിൻെറ ഫലമായിട്ടുണ്ടായതു് എന്നെനിക്കു തോന്നി. കൊറിയയിലെ ഐക്യരാഷ്ട്രഇടപെടൽ ചൈനയിൽ പറയത്തക്ക യാതൊരു പ്രത്യാഘാതവുമുണ്ടാക്കിയില്ല. വാസ്തവത്തിൽ, കൊറിയൻയുദ്ധത്തിൻെറ ആദ്യത്തെ മൂന്നുമാസക്കാലം ചൈനയിൽ കാര്യമായ യാതൊരു സൈനികപ്രവൎത്തനവും കാണാനുണ്ടായിരുന്നില്ല. പക്ഷേ, തൈവാനിലെ കയ്യേററം നേരിട്ടുള്ള ഒരു ഭീഷണിയായി കരുതപ്പെട്ടു. എങ്കിലും ഇക്കാര്യത്തിൽപ്പോലും ചൈനാക്കാർ മാതൃകാപരമായ ക്ഷമയും ആത്മനിയന്ത്രണവും പ്രകടിപ്പിച്ചു. കൊറിയൻയുദ്ധം ആരംഭിച്ചു് ദിവസങ്ങൾ

പലതു കഴിഞ്ഞിട്ടും, എന്തെങ്കിലും അസാധാരണസംഭവം ന ടന്നതായി പെക്കിങ്ങിലെ അന്തരീക്ഷംകൊണ്ടു് തോന്നിയില്ല. , അമേരിക്കയും പൊതുവേ പാശ്ചാത്യശക്തികളും ആകാശം ഇടിഞ്ഞുവീഴുന്നെന്ന ഭാവത്തിൽ പെരുമാറിയെങ്കിലും പെ ക്കിങ്ങിൽ പരിപൂർണ്ണശാന്തതയായിരുന്നു. അപൂർവ്വവും അസ്വാ ഭാവികവുമായ ഒരവസ്ഥ.

ജൂലായ് ഒന്നാംതീയതി ചൈനീസ്കമ്മ്യൂണിസ്റ്റ്പാർട്ടി യുടെ ഇരുപത്തൊമ്പതാംവാർഷികമായിരുന്നു. കൊടികളും, ക ക്ഷിഭ്രമത്തിൻെറ മററു് അലങ്കാരങ്ങളോടുംകൂടിയാണു് അതാ ഘോഷിക്കപ്പെട്ടതു്. ആ ദിവസമാണു് ഇന്ത്യയെ, സമാധാ നപാതയിലേയ്ക്കു തിരിച്ചുവിട്ട നടവടി ഞങ്ങൾ എടുത്തതു്. അതു് യുദ്ധത്തടവുകാരെ കാക്കുവാനും വിശദീകരണങ്ങൾ ന ടത്തുവാനുമായി കൊറിയവരെ എത്തിച്ചു. ഞാൻ വിദേശകാ ര്യാലയത്തിൽ ചെന്നു് ഉപവിദേശകാര്യമന്ത്രി ചാങ്ങ്ഹാൻ ഫൂവുമായി സുദീർഘമായ ഒരു സംഭാഷണം നടത്തി. കുഴ പ്പം കൊറിയയ്ക്കു പുറത്തേയ്ക്കു പടർന്നു പിടിക്കാതിരിക്കുന്നതി ന്റെ പ്രാധാന്യം ഞാൻ ഊന്നിപ്പറഞ്ഞു. ചൈനയ്ക്കു ന്യായമാ യി അവകാശപ്പെട്ടസ്ഥാനം സെക്യൂറിറ്റികൗൺസിലിൽ ലഭി ക്കുകയും സോവിയററ് അതിൻെറ നിസ്സഹകരണം പിൻവ ലിച്ചു് ഒഴിഞ്ഞുകിടക്കുന്ന സ്ഥാനം തിരിച്ചെടുക്കുകയും ചെ യ്യുകയെന്ന പരിതഃസ്ഥിതിയിൽ സെക്യൂരിററികൗൺസിലിനു തന്നെ ഈ പ്രശ്നം പരിഹരിക്കാൻ കഴിഞ്ഞേക്കുമെന്ന അ ഭിപ്രായവും ഞാൻ ഉന്നയിച്ചു. ഈ പ്രശ്നവുമായി പ്രധാനമ ന്ത്രി നെഹ്രു ബെവിനെ സമീപിച്ചിരുന്നുവെന്ന വസ്തുത ഞാൻ വെളിപ്പെടുത്തിയില്ല. ചാങ്ങ് ഹാൻ ഫു ഈ നിർദ്ദേ ശം വളരെ അനുഭാവത്തോടെയാണു് കേട്ടതെന്നെനിക്കു തോ ന്നി. തൻെറ ഗവൺമെൻറിൻെറ മനോഭാവം ഉടനെതന്നെ എ ന്നെ അറിയിക്കാമെന്നദ്ദേഹം ഏല്ക്കുകയും ചെയ്തു.

ഇതിനിടയിൽ ഒരു ഫലിതവുമുണ്ടായി. മക്കാർതർ തൻെറ വിമാനപ്പടയുമായി പല വീരസ്യങ്ങളും കാട്ടിയിട്ടും, ഏററവും മഹത്തായ രണ്ടു് നാവികശക്തികൾ കൊറിയൻ കടലോരനഗരങ്ങളെ മുഗീയമായി വെടിവെച്ചെങ്കിലും. വട

ക്കൻസൈന്യം മുറസ്സു് മുന്നേറിയിരുന്നതുകൊണ്ടു്, കൊറിയയിൽ യുദ്ധംചെയ്യാൻ 25,000 ഭടന്മാരെ കൊടുക്കാമെന്ന വാഗ്ദാനവുമായി ചിയാങ്ങ്കൈഷക്ക് മുന്നോട്ടു വന്നു. പക്ഷേ, ഈ ഭടന്മാർ ഫോർമോസയുടെ സംരക്ഷണത്തിനാവശ്യമായിത്തീർന്നേക്കുമെന്ന ന്യായത്തിന്മേൽ ചിയാങ്ങിന്റെ വാഗ്ദാനം നിരസിക്കപ്പെട്ടു.

ഇന്ത്യ അനുവർത്തിച്ച നയത്തെ ആദരിച്ചുകൊണ്ടും ഞങ്ങളുടെ നിർദ്ദേശങ്ങളോടു് പൊതുവെ സമ്മതം അറിയിച്ചുകൊണ്ടും ചൈനീസ്ഗവൺമെണ്ടു് ജൂലായ് പത്താംതിയതി ഔദ്യോഗികമറുവടി അയച്ചു. കാര്യം തീരെ വഷളാവുന്നതിനു മുമ്പുതന്നെ അതിനൊരു പരിഹാരം കണ്ടെത്താൻ കഴിഞ്ഞുവെന്നായിരുന്നു എനിക്കാദ്യമായി തോന്നിയ കാര്യം. പക്ഷേ, കാര്യത്തെപ്പററി പുനരാലോചിച്ചപ്പോൾ, ചൈനയെ സെക്യൂരിററികൗൺസിലിൽ പ്രവേശിപ്പിക്കുകയെന്നതു്, അത്യെത്ര ന്യായവും ആവശ്യവും, യുക്തവും ആണെന്നിരിക്കിലും അമേരിക്കക്കാരുടെ അഭിമാനത്തിനു ഭംഗമുണ്ടാക്കുമെന്നുള്ളതിനാൽ അവർ എതിർക്കുമെന്നു് എനിക്കോർമ്മവന്നു. ഉറച്ച അമേരിക്കൻഎതിർപ്പിന്റെ നേരെ ബെവിനു് പ്രവർത്തിക്കാനാവില്ലെന്നതും വ്യക്തമായിരുന്നു. എങ്കിലും അങ്ങനെ സംഭവിച്ചേയ്ക്കാമെന്നൊരാശയുണ്ടായിരുന്നതുകൊണ്ടു ചൈനീസ് മറുവടി കിട്ടിയ ഉടനെ മി. നെഹ്രു ഈ നിർദ്ദേശങ്ങൾ ഔദ്യോഗികമായി സ്റ്റാലിനും അച്ചീസനും സമർപ്പിച്ചു.

സ്റ്റാലിൻ ഉടൻതന്നെ മറുവടി അയച്ചു. പെക്കിങ്ങ്ഗവൺമെണ്ടിനു് സെക്യൂരിററികൗൺസിലിൽ സ്ഥാനം കൊടുക്കുകയാണെങ്കിൽ നിർദ്ദേശങ്ങൾ സ്വീകാര്യമാണെന്നായിരുന്നു മറുവടി. ഇതിൽനിന്നു് യാതൊരു പ്രയോജനവും റഷ്യക്കാർ പ്രതീക്ഷിച്ചിരുന്നില്ലെന്നതു്, അച്ചീസനു് എന്തെങ്കിലും മറുവടി അയയ്ക്കാൻ കഴിയുന്നതിനുമുമ്പുതന്നെ ടാസ്വാർത്താവിതരണക്കാർ ഈ കത്തിടവാടുകൾ പ്രസിദ്ധപ്പെടുത്തിയതിൽനിന്നു വ്യക്തമായി. കൊറിയൻപ്രശ്നവും പെക്കിങ്ങിനു് സെക്യൂരിററികൗൺസിലിൽ അംഗത്വം നല്കുന്നതുമായി ബന്ധമില്ലെന്ന ന്യായത്തിന്മേൽ അച്ചീസൻ നിർദ്ദേശം നിരസിക്കുകയും ചെയ്തു!

കൊറിയൻയുദ്ധത്തെ സംബന്ധിച്ചുള്ള നയതന്ത്രപ്രവത്തനങ്ങൾ ഇപ്പോഴും രാഷ്ട്രരഹസ്യങ്ങൾതന്നെയായിരിക്കുന്നതുകൊണ്ടു് അവയെപ്പററി വിശദമായി എന്തെങ്കിലും എഴുതാൻ അസാദ്ധ്യമാണു്. ചരിത്രത്തിലെ സുപ്രധാനമായ ഈ അദ്ധ്യായത്തെപ്പററിയുള്ള കമ്പിസന്ദേശങ്ങളും കത്തുകളും പ്രസിദ്ധീകൃതമാവണമെങ്കിൽ കാലം കുറെക്കൂടി കഴിയണം.

ജൂലായ് മദ്ധ്യത്തോടുകൂടി കൊറിയൻ യുദ്ധത്തോടുള്ള ചൈനീസ് മനോഭാവം കുറേശ്ശെ മാറാൻതുടങ്ങി. അമേരിക്കക്കാർ ഏഷ്യൻകാര്യങ്ങളിൽ ഇടപെടുന്നതിനെപ്പററി കമ്മ്യൂണിസ്ററുകാരുടെ അഭിപ്രായം ബഹുജനങ്ങളുടെയിടയിൽ പ്രചരിപ്പിക്കുവാൻ ഒരു സംഘടിതശ്രമം നടക്കുന്നുണ്ടെന്നുള്ളതിനു തെളിവുണ്ടായിരുന്നു. ഹാസ്യചിത്രങ്ങൾ, ചുവർചിത്രങ്ങൾ, പത്രലേഖനങ്ങൾ എന്നിവയെല്ലാം "കൊറിയയിലെ അമേരിക്കൻഅക്രമികളു"ടെ നേരെ തിരിഞ്ഞു. ഏഷ്യയിലെ അവരുടെ പ്രവത്തനത്തിനു് അമേരിക്ക ലോകരുടെ അംഗീകാരംസമ്പാദിക്കാൻ ചെയ്ത ശ്രമങ്ങളും പരിഹാസവിഷയമായി. റോമുലോയും പീബുൾസോംഗ്രാമും അവരുടെ സൈന്യങ്ങളെ സമരത്തിനു കൊടുക്കാമെന്നേററതു് ഈ അമേരിക്കൻപ്രചരണത്തിന്റെ മൗലികമൗഢ്യമായിരുന്നു. അതു ചൈനക്കാരെ വളരെ രസിപ്പിച്ചു. സ്ഥിരമായ സൈന്യത്തെ വിട്ടുകൊടുക്കാൻ അസൗകര്യമുണ്ടെങ്കിലും, അമേരിക്കൻ ശമ്പളനിരക്കനുസരിച്ചാണെങ്കിൽ സന്നദ്ധഭടന്മാരെ എടുക്കുവാൻ ബ്രിഗഡിയർ റോമുലോയ്ക്കു വിരോധമില്ലായിരുന്നു. പീബുൾസോംഗ്രാം ഒരു മാഷലായതുകൊണ്ടു് ഒരു പടികൂടി മുന്നോട്ടുപോയി, 5,000 സയാമീസ്ഭടന്മാരെ വാഗ്ദാനം ചെയ്തു. ഇന്ത്യ, ബമ്മാ, പാകിസ്ഥാൻ, ഇന്തോനേഷ്യ, എന്നീ രാഷ്ട്രങ്ങൾ യാതൊരു സഹായവും കൊടുത്തില്ലെങ്കിലും സയാമും ഫിലിപ്പൈൻസും ഊജ്ജിതമായി സഹകരിച്ചതുകൊണ്ടു് അമേരിക്ക അവകാശപ്പെട്ടതു് സ്വതന്ത്രഏഷ്യൻരാഷ്ട്രങ്ങൾ അവർക്കു പിന്തുണ നൽകുന്നുണ്ടെന്നാണു്.

ഈ കാലങ്ങളിൽ എന്നെ ശക്തിയായി സ്പർശിച്ച ഒരു കാര്യം ചൈനക്കാർ പ്രദർശിപ്പിച്ച മിതത്വവും ആത്മനിയന്ത്രണവുമാണു്. അമേരിക്കയ്ക്കെതിരായി അവർ' നടത്തി

ക്കൊണ്ടിരുന്ന പ്രചരണത്തിന്റെ ഭാവം കലുഷമായിരുന്നെങ്കിലും ദേശീയഭ്രാന്തു കുത്തിയിളക്കാൻ അവർ ഒരു ശ്രമവും നടത്തിയില്ല. എങ്കിലും തൈവാനും തിബത്തും 'മോചിപ്പി'ക്കേണ്ടതിന്റെ അടിയന്തിരാവശ്യകതയെപ്പററിയുള്ള സൂചനകൾ നിരന്തരമായിട്ടുണ്ടായിരുന്നു. ഒടുവിൽപ്പറഞ്ഞകാര്യം സ്വാഭാവികമായി എനിക്കു് ആശങ്കയുണ്ടാക്കിക്കൊണ്ടിരുന്നു. ആഗസ്റ്റ് ഇരുപത്തിരണ്ടാംതീയതി ചൌ എൻലായ് എന്നെ ഒരു പൊതുചർച്ചയ്ക്കു ക്ഷണിച്ചു. ലോകമെല്ലാം അവരുടെ പക്ഷത്തോടു് അനുഭാവം കാണിക്കുന്ന ഈ സന്ദർഭത്തിൽ തൈവാനിന്റെ കാര്യത്തിൽ മിതത്വവും ആത്മനിയന്ത്രണവും എത്രമാത്രമഭിലഷണീയമാണെന്നു ചൂണ്ടിക്കാണിക്കാൻ ഞാൻ ഈ അവസരം വിനിയോഗിച്ചു. തിബത്തിനെസംബന്ധിച്ചിടത്തോളം ഞങ്ങളുടെ മനോഭാവമെന്താണെന്നു് അവർക്കു് ഉറപ്പില്ലെന്നെനിക്കറിയാമായിരുന്നു. തിബത്തിന്റെ കാര്യത്തിൽ സമാധാനപരമായ ഒരു നയം അവരനുവർത്തിക്കുമെന്നുള്ള ആശ ഞാൻ പ്രകടിപ്പിച്ചു. തിബത്തിന്റെ മോചനം ഒരു 'ദിവ്യകടമ'യാണെങ്കിലും, സൈനികപ്രവർത്തനം കൂടാതെ കൂടിയാലോചനകൾവഴി അവരുടെ ലക്ഷ്യം സാധിക്കണമെന്നാണു് അദ്ദേഹത്തിന്റെ ഗവൺമെൻറിന്റെ ആഗ്രഹം എന്നായിരുന്നു ചൌ എൻലായ്‌യുടെ മറുവടി. തിബത്തുകാരെ സഹായിക്കാൻ നീപ്പാൾഗവൺമെണ്ടു് സൈന്യത്തെ വാഗ്ദാനംചെയ്തതായി കേട്ടിട്ടുണ്ടെന്നു് അദ്ദേഹം പറഞ്ഞു. അതു് എത്രകണ്ടു വാസ്തവമാണെന്നു് അദ്ദേഹത്തിനു നിശ്ചയമില്ല! ഹിമാലയൻ അതിർത്തിയിലെ അവസ്ഥയെപ്പററി ചൈനക്കാരുടെ അറിവു് ഇതൊക്കെയാണു്.

തൈവാൻകാര്യത്തിലെ മനോഭാവം വ്യക്തമാക്കണമെന്നു് ഇന്ത്യാഗവൺമെണ്ടിനോടു് ഊന്നിപ്പറയുകയായിരുന്നു അന്നത്തെ എന്റെ പ്രധാന ജോലി. ആ ദ്വീപു് 'മോചിപ്പിക്കുവാൻ' ചൈനാക്കാർ എന്തെങ്കിലും സാഹസം പ്രവർത്തിച്ചേയ്ക്കുമെന്ന ഭയമായിരുന്നു ഇതിനുകാരണം. അങ്ങനെയൊരു നടപടി അമേരിക്കയുമായി നേരിട്ടുള്ള സംഘട്ടനത്തിലെത്തിക്കും. പോളിഷ് അംബാസഡറുമായുള്ള ചില സംഭാഷണങ്ങളിൽനിന്നു് ചൈനക്കാർ ആക്രമണത്തിനു സജ്ജീകരണങ്ങൾ

നടത്തുന്നുണ്ടെന്ന സൂചന എനിക്കു കിട്ടിയിരുന്നു. പ്രസിദ്ധ ജനറലായ ചെൻയി, ആമോയ്ദ്വീപ് കേന്ദ്രമാക്കിക്കൊണ്ട് ഒരു വിമാനപ്പട സംഘടിപ്പിക്കുകയും ഫൂക്കിയൻതീരത്ത് ശക്തിയുറപ്പിക്കുകയുംചെയ്യുന്നുണ്ടെന്നു് ഞാൻ കേട്ടിരുന്നു. ആക്രമണത്തിനു തുനിയാൻമാത്രം സാഹസികത്വം ചൈന കാണിച്ചാൽ അമേരിക്കയുമായി ഗുരുതരമായ ഒരു സംഘട്ടനം ഒഴിവാക്കുവാൻ അസാദ്ധ്യമായിത്തീരും എന്നാണു് എനിക്കു തോന്നിയതു്. അതുകൊണ്ടു്, തൈവാൻകാര്യത്തിൽ അമേരിക്കൻനടവടികളെപ്പററി ചൈനക്കാർക്കുള്ള ആശങ്കകൾ അകററുകയെന്നതാണു് പ്രധാനകാര്യം. പ്രധാനമന്ത്രി നെഹ്രു നേരിട്ടും വൈററ്ഹാളിൽക്കൂടിയും ചെലുത്തിയ സമ്മർദ്ദത്തിനു് പ്രതീക്ഷിച്ച പ്രയോജനമുണ്ടായി, ആഗസ്റ്റ് അവസാനത്തെ ആഴ്ചയിൽ തൈവാനെക്കുറിച്ചു് അമേരിക്കൻഗവമ്മെണ്ടു് അഞ്ചു പ്രസ്താവനകൾ പുറപ്പെടുവിച്ചു. കൊറിയൻകാര്യം അവസാനിച്ചാൽ അമേരിക്കയുടെ സംരക്ഷണഹസ്തം തൈവാനിൽനിന്നു പിൻവലിക്കുമെന്നതും വരുന്നതായിരുന്നു അതിൽ ഒടുക്കത്തെ പ്രസ്താവന. ഇതിന്റെ പുറകേ അമേരിക്കയ്ക്കു് ചൈനീസ്വൻകരയിൽ യാതൊരാക്രമണോദ്ദേശ്യവുമില്ലെന്നു് അച്ചീസന്റെ പ്രഖ്യാപനമുണ്ടായി. സ്ഥിതിഗതികൾ അല്പം ശാന്തമായെന്നു തോന്നി.

സെപ്റ്റംബർ രണ്ടാംതീയതി ചൗ എൻലായ് എന്റെ ആതിഥ്യം സ്വീകരിച്ചു. അദ്ദേഹത്തിന്റെ ഭാര്യയും കൂടെയുണ്ടായിരുന്നു. മദാംചൗവിന്റെ അനാരോഗ്യംമൂലം അവർ സൽക്കാരങ്ങളിൽ സംബന്ധിക്കുക പതിവില്ലാത്തതുകൊണ്ടു് അവരുടെ ആഗമനം ഒരസാധാരണസ്നേഹപ്രകടനമായിരുന്നു. നാങ്കിങ്ങിൽ എന്റെ ഉററ സഹപ്രവത്തകനായിരുന്ന ബർമ്മീസ്അമ്പാസഡർ മിന്റ്തീനിനെയും ക്ഷണിച്ചിട്ടുണ്ടായിരുന്നു. വിരുന്നു വളരെ രസകരമായി കഴിഞ്ഞുകൂടി. മിന്റ്തീൻ കഥകൾ പറഞ്ഞു് എല്ലാവരെയും ചിരിപ്പിച്ചു. ഇത്തരം നയതന്ത്രസൽക്കാരങ്ങളുമായി പരിചയമില്ലാത്തതുകൊണ്ടായിരിക്കാം ചൗ എൻലായ് ഗൗരവമുപേക്ഷിച്ചു്, ഇതൊരു 'കുടുംബസൽക്കാര' മാണെന്നു് ഇംഗ്ലീഷിൽ പറഞ്ഞുകൊണ്ടിരുന്നു. ഭക്ഷണവേളയിലെ സംഭാഷണം അതിവിശിഷ്ടമല്ലെ

ങ്കിൽതന്നെ സരസവും രസികനുമായിരുന്നു. ബർമ്മീസ് അമ്പാസഡറുടെ അമർത്താനാവാത്ത ഫലിതവും ചൗ എൻലായ്‌യുടെ സൗഹാർദ്ദഭാവവുമായിരുന്നു അതിനു കാരണം.

ഭക്ഷണത്തിനുശേഷം ചൗ എൻലായ്‌യും ബർമ്മീസ് അമ്പാസഡറും ഞാനും വേറെയിരുന്ന് ഗൗരവമായ സംഭാഷണത്തിലേർപ്പെട്ടു. ആതിഥേയനെന്ന നിലയ്ക്കു് രാഷ്ട്രീയചർച്ചകളാരംഭിക്കുന്നതിൽനിന്നു ഞാൻ ഒഴിഞ്ഞുനിന്നു. അതുകൊണ്ടു് ബർമ്മീസ്അമ്പാസഡർ വിഷയമെടുത്തിട്ടു. ചൈനയും ബാഹ്യലോകവുമായുള്ള ബന്ധത്തെപ്പറ്റിയായിരുന്നു ചർച്ച. ചൈനയുടെ നയം നിഷ്പക്ഷരാഷ്ട്രങ്ങളിൽനിന്ന് അവരെ ഒററപ്പെടുത്തുന്നതരത്തിലുള്ളതാണെന്ന് ഞങ്ങൾ രണ്ടുപേരും ഊന്നിപ്പറഞ്ഞു. ഞാൻ പറഞ്ഞു:“നിഷ്പക്ഷാഭിപ്രായമെന്നൊന്നില്ലെന്നായിരിക്കാം നിങ്ങളുടെ പക്ഷം. എന്റെ അഭിപ്രായത്തിൽ നിഷ്പക്ഷാഭിപ്രായമെന്നൊന്നുണ്ടെന്നു മാത്രമല്ല, ഇന്ത്യ, ബർമ്മ മുതലായ രാജ്യങ്ങളിൽ ചൈനയോടു ഗണ്യമായ അനുഭാവവുമുണ്ടു്. ഇംഗ്ലണ്ടിലെ പല വിഭാഗങ്ങൾക്കും ചൈനീസ് മനോഭാവം മനസ്സിലാക്കണമെന്നുണ്ടു്. വാസ്തവത്തിൽ കമ്മ്യൂണിസ്റ്റേതരലോകത്തെ സംബന്ധിച്ചിടത്തോളം ചൈന സ്വയം നിരോധനമേർപ്പെടുത്തുകയാണു് ചെയ്തിരിക്കുന്നതു്.” തെക്കൻ ഏഷ്യയിലെ രാജ്യങ്ങളിലേയ്ക്കു സൗഹാർദ്ദസംഘങ്ങളെ അയച്ചു് സംഗതികൾ നേരിട്ടുമനസ്സിലാക്കണമെന്നൊരു നിർദ്ദേശം ബർമ്മീസ്അമ്പാസഡർ ഉന്നയിക്കുകയും, അതിൽ ആകൃഷ്ടനായ ചൗ എൻലായ് ആ നിർദ്ദേശം താത്വികമായി സന്തോഷപുരസ്സരം അംഗീകരിക്കയുമുണ്ടായി.

മിൻററ് തീൻ ഒരു വിജയംനേടിയെന്നു മനസ്സിലാക്കി. ചൈനയിൽ നടന്നുകൊണ്ടിരുന്ന ശക്തിയായ അമേരിക്കൻ വിരുദ്ധപ്രചരണത്തിന് അല്പം അയവുവരുത്തണമെന്നു നിർദ്ദേശിക്കാനുള്ള അവസരം ഇതാണെന്നു ഞങ്ങൾക്കു തോന്നി. തൈവാനിലെ അമേരിക്കയുടെ ഇടപെടലിനെപ്പററിയും മഞ്ചൂറിയയിലെ വ്യോമയാനാവകാശത്തെപ്പററിയും അവരുടെ പരാതി പരിഗണിക്കാൻ സെക്യൂറിററികൗൺസിൽ സമ്മതിച്ചുവെന്നതുതന്നെ ചൈനയ്ക്കു് ഒരു വലിയ വിജയമാണെന്നും, സ്വന്തം മനോഭാവം മയപ്പെടുത്തി ലോകാഭിപ്രായം അനുകൂ

ലമാക്കിത്തീർക്കുകയാണ് ചൈനയുടെ താല്പര്യമെന്നും ആയിരുന്നു മിൻറ് തീസിൻെറ വാദഗതി. സ്വതവേതന്നെ യുക്തിബോധമുള്ള ഒരു മനുഷ്യനാണ് ചൌ എൻലായ്. അദ്ദേഹം വളരെ വശ്യവചസ്സുമാണ്. ഞങ്ങളുടെ സംസാരം പതിനൊന്നരവരെ നീണ്ടു. പൊതുവേ പറഞ്ഞാൽ എല്ലാവർക്കും ആത്മസംതൃപ്തിക്കവകാശമുണ്ടായിരുന്നു.

അമേരിക്കക്കാർ ഇഞ്ചോണിൽ ഇറങ്ങിയതോടെ കൊറിയയിലെ അവസ്ഥ പെട്ടെന്നു മാറി. ചൈനയിലെ പാശ്ചാത്യപക്ഷവാദികൾ അതിയായി ആഹ്ലാദിച്ചു. ചൈനക്കാർ നിരാശരായെങ്കിൽ അവരതു പുറത്തു കാണിച്ചില്ല. വടക്കൻ സൈന്യങ്ങൾ തോററു പിന്മാറുകയും അമേരിക്കക്കാർ വിജയത്തെപ്പററി അട്ടഹസിക്കാനാരംഭിക്കുകയും ചെയ്തപ്പോൾ എൻെറ ചിന്തമുഴുവനും തൈവാനെപ്പററിയായിരുന്നു. കൊറിയയിൽ അമേരിക്ക ജയിച്ചാൽ ചൈനീസ് വൻകര ആക്രമിക്കാൻ ചിയാങ്ങിനെ പ്രേരിപ്പിക്കുകയും അങ്ങനെ ഒരു ലോകമഹായുദ്ധത്തിനിടയാക്കുമെന്നും എനിക്കു തോന്നി. സ്ഥിതിഗതികൾ ആകപ്പാടെ കൂടിക്കുഴഞ്ഞു കാണപ്പെട്ടു. പെക്കിങ്ങ് പ്രദേശത്തുനിന്നു വടക്കോട്ട് വൻതോതിലുള്ള പടനീക്കങ്ങളെപ്പററി ജനസംസാരമുണ്ടായിരുന്നു. ഒരു പാശ്ചാത്യസൈനികോദ്യോഗസ്ഥൻ എന്നോടു പറഞ്ഞതു്, തുടർച്ചയായി പട്ടാളത്തീവണ്ടികൾ ററിൻറ്സീൻ കടന്നുപൊയ്ക്കൊണ്ടിരിക്കുന്നതായി അദ്ദേഹത്തിനു വിവരം ലഭിച്ചിട്ടുണ്ടെന്നാണ്. കാര്യങ്ങൾ ഈ അനിശ്ചിതാവസ്ഥയിൽ ഇരിക്കവെയാണ്, സ്റ്റാഫ്പ്രധാനിയുദ്യോഗം താല്ക്കാലികമായി വഹിച്ചിരുന്ന മിലിററിഗവർണ്ണർ (ഔദ്യോഗികനാമധേയം പെക്കിങ്ങ്മേയർ എന്നു മാത്രം) ജനറൽ നീയേയെൻജങ്ങ്, സെപ്റ്റമ്പർ 25-ാംനു എന്നോടൊന്നിച്ചു ഭക്ഷണംകഴിക്കാനെത്തിയതു്. വട്ടമുഖവും വടിച്ച തലയുമുള്ള ജനറൽ നീയെ ഒരു പ്രഷ്യൻഉദ്യോഗസ്ഥനെപ്പോലിരിക്കും. പക്ഷേ, അദ്ദേഹം ഭംഗിയായി സംസാരിക്കുന്ന കൂട്ടത്തിലാണ്. സൗഹാർദ്ദവും തുറന്നു സംസാരിക്കാനുള്ള സന്നദ്ധതയും അദ്ദേഹത്തിനുണ്ടു്. ഭക്ഷണത്തിനുശേഷം സംസാരം കൊറിയയെപ്പററിയായി. അമേരിക്കക്കാർ ചൈനീസ് അതിർത്തിയിൽ എത്തുന്നതുവരെ കൈയ്യുംകെട്ടിയിരിക്കു

വാൻ ചൈനക്കാർ ഉദ്ദേശിക്കുന്നില്ലെന്ന ശാന്തമായും അക്ഷോഭ്യനായും ജനറൽ നിയെ എന്നോടു പറഞ്ഞു. ചൈനക്കാർ യുദ്ധത്തിലിടപെടാൻ ഉദ്ദേശിക്കുന്നുവെന്നതിന് എനിക്കു ആദ്യമായി ലഭിച്ച സൂചന ഇതായിരുന്നു. ഈ പ്രസ്താവന എന്നെ അല്പമൊന്നമ്പരപ്പിച്ചു. പ്രത്യേകിച്ചും അതു ശാന്തമായി അടുത്തദിവസം നായാട്ടുപോകാൻ പരിപാടിയിടുന്ന സ്വരത്തിൽ ഉച്ചരിക്കപ്പെട്ടതുകൊണ്ട്, ഇത്തരമൊരു നടപടിയുടെ ഗൗരവം തികച്ചും അദ്ദേഹം മനസ്സിലാക്കിയിട്ടുണ്ടോ എന്നു ഞാൻ ചോദിച്ചു. അദ്ദേഹം മറുപടി പറഞ്ഞു. "ഞങ്ങൾ എന്തിലാണ് തലയിടുന്നതെന്നു ഞങ്ങൾക്കറിയാം. പക്ഷേ, എന്തായാലും അമേരിക്കൻആക്രമണം തടഞ്ഞേ തീരൂ. അമേരിക്കയ്ക്കു ഞങ്ങളെ ബോംബെറിയാൻ സാധിക്കും, ഞങ്ങളുടെ വ്യവസായങ്ങൾ നശിപ്പിക്കാനും കഴിയും. എങ്കിലും ഞങ്ങളെ കരയുദ്ധത്തിൽ തോല്പിക്കാനാവില്ല."

അമേരിക്കയുമായുള്ള ഒരു യുദ്ധം എത്ര നാശകരമായിരിക്കുമെന്നു ഞാൻ അദ്ദേഹത്തെ മനസ്സിലാക്കാൻ ശ്രമിച്ചു. മഞ്ചൂറിയയിലെ വ്യവസായങ്ങൾ ക്രമമായി നശിപ്പിച്ച് ചൈനയെ അരശതാബ്ദം പുറകോട്ടുതള്ളാൻ അമേരിക്കയ്ക്കു കഴിയും. ചൈനയുടെ കടൽത്തീരനഗരങ്ങൾ അമേരിക്കൻതോക്കുകൾക്കിരയാകും. ഉൾനാടുകൾപോലും ബോംബിടാൻ അമേരിക്കയ്ക്കു ശക്തിയുണ്ട്. അദ്ദേഹം ചിരിക്കുകമാത്രമാണു ചെയ്തതു്. "അതെല്ലാം ഞങ്ങൾ കണക്കാക്കിയിട്ടുണ്ട്," അദ്ദേഹം പറഞ്ഞു. "അവർ ചിലപ്പോൾ ആററംബോംബുതന്നെ പ്രയോഗിച്ചേക്കും. അതുകൊണ്ടെന്തു്? അതു് ഏതാനും ദശലക്ഷങ്ങളെ കൊല്ലുമായിരിക്കും. ത്യാഗം കൂടാതെ ഒരു രാഷ്ട്രത്തിൻെറ സ്വാതന്ത്ര്യം സംരക്ഷിക്കാനാവില്ല." ആററംബോംബിൻെറ വിനാശശക്തിയെപ്പററി ചില കണക്കുകൾ ഉദ്ധരിച്ചതിനുശേഷം അദ്ദേഹം പറഞ്ഞു: "ഏതായാലും ചൈന കൃഷിസ്ഥലങ്ങളെ ആശ്രയിച്ചാണു കഴിയുന്നതു്. അവിടെ ആറ്റംബോംബുകൾക്കെന്തുചെയ്യാൻ കഴിയും. ഞങ്ങളുടെ സാമ്പത്തികപുരോഗതി തടയപ്പെട്ടേക്കുമെന്നതു വാസ്തവം. അതിനുവേണ്ടി കാത്തിരിക്കേണ്ടിവരും."

ഈ സംഭാഷണം എന്നെ വളരെ നിരാശനാക്കി. അതു വർദ്ധിപ്പിക്കുന്നതരത്തിലുള്ള കുറെ വർത്തമാനം അടുത്ത പ്രഭാതത്തിൽ ലഭിക്കുകയും ചെയ്തു. ജനറൽ പോയതിന്നുശേഷം എന്റെ ഒന്നാം സെക്രട്ടറി എ. കെ. സെൻ ചർച്ചകൾക്കായി കുറെനേരം അവിടെക്കഴിച്ചു. ഏതാണ്ട് പതിനൊന്നേകാൽമണിയോടുകൂടി അദ്ദേഹം പോയപ്പോൾ പെക്കിങ്ങ്നഗരത്തിൽ കർഫ്യൂ ഏർപ്പെടുത്തിയിരിക്കുന്നതായും ഗതാഗതം നിലച്ചിരിക്കുന്നതായും അദ്ദേഹം കണ്ടു. ഒരു പോലീസുദ്യോഗസ്ഥൻ അദ്ദേഹത്തെ ലിഗേഷൻ തെരുവുവരെ കൂട്ടിക്കൊണ്ടുപോയി. പക്ഷേ, അദ്ദേഹത്തിന് ഹോട്ടലിൽ എത്താൻ കഴിഞ്ഞില്ല. പടനീക്കങ്ങളും ട്രക്കുകൾ റെയിൽവേസ്റ്റേഷനിലേക്കു പോകുന്നതും അദ്ദേഹം കണ്ടു. ഒരുപക്ഷേ, ഇതു് മഞ്ചൂറിയൻ അതിർത്തിയിലേക്കുള്ള പൊതുപടനീക്കത്തിന്റെ ഭാഗമായിരുന്നിരിക്കാം.

ഒക്ടോബർ ഒന്നാംതീയതിയിലെ ആഘോഷങ്ങൾ ശാന്തമായി കഴിഞ്ഞുകൂടി. മാവോ ത്സെതുങ്ങ് നടത്തിയ ഒരു സ്വീകരണത്തോടെയാണവയാരംഭിച്ചതു്. അവിടെവെച്ച് ആദ്യമായും അവസാനമായും ഞാൻ മദാം മാവോയെ കണ്ടു. ആതിഥേയരുടെ വരിയിലാദ്യമായി അവർ നിന്നിരുന്നു. കണ്ടാൽ കൊള്ളാവുന്ന ഒരു നാല്പതുകാരി. ഭംഗിയായി വസ്ത്രധാരണംചെയ്തിരിക്കുന്നുവെന്നല്ലാതെ മററുള്ളവരിൽനിന്ന് ഒട്ടും വ്യത്യസ്തയല്ല. ചൗ എൻ ലായ്‌യും അദ്ദേഹത്തിന്റെ ഭാര്യയും അവരോടൊപ്പം നിന്നിരുന്നു. ചെയർമാൻ, വൈസ്‌ചെയർമാൻ, മദാം സൺയാററ്സെൻ എന്നിവർ അകത്തെ ഹാളിലായിരുന്നു. അവിടെവെച്ചാണ് അവർ ഞങ്ങളെ സ്വീകരിച്ചതു്. സ്വീകരണം ഏററവും ഒതുക്കമുള്ള ഒന്നായിരുന്നു. പ്രസംഗങ്ങളൊന്നുമുണ്ടായിരുന്നില്ല. 'സ്വർഗ്ഗീയസമാധാനകവാട'ത്തിനു മുമ്പിലുള്ള റെഡ്‌സ്‌ക്വയറിൽവെച്ച് അടുത്ത ദിവസം നടന്ന സൈനികപരേഡ് ഗംഭീരമായ ഒരേർപ്പാടായിരുന്നു. പുതിയ ചൈനയുടെ സൈനികശക്തിയുടെ ഒരു പ്രകടനം. ആ ചടങ്ങു് വിചിത്രവും ആകർഷകവും ആയിരുന്നെങ്കിലും അതിദീർഘമായിരുന്നു. ആ സന്ദർഭത്തിൽ ഖണ്ഡിതമായ ഒരു നയപ്രഖ്യാപനമുണ്ടാകുമെന്ന് ഞങ്ങളെല്ലാം പ്ര

തീക്ഷിച്ചിരുന്നു. പക്ഷേ, ഞങ്ങൾ നിരാശരായിപ്പോയി ദീർഘകാലത്തേയ്ക്കല്ലെങ്കിലും.

ഒക്ടോബർ രണ്ടാംതീയതി അർദ്ധരാത്രിക്കു്, ഞാൻ ഉറക്കംപിടിച്ചു് ഏതാണ്ടു് ഒന്നരമണിക്കൂർകഴിഞ്ഞു് എന്റെ ഭൃത്യൻ എന്നെ ഉണർത്തി, വിദേശകാര്യാലയത്തിൽ ഏഷ്യൻ കാര്യങ്ങളുടെ ഡയറക്ടറായ ചെൻ ചിയാ കാങ്ങ് എന്നെക്കാത്തു് സ്വീകരണമുറിയിലിരിക്കുന്നുവെന്നറിയിച്ചു. ഇത്രപ്രധാനപ്പെട്ട ഒരുദ്യോഗസ്ഥനെ ഈ അസമയത്തു് എന്റെ വീട്ടിലെത്തിക്കുവാനുള്ള കാരണമെന്താണെന്നു് അമ്പരന്നു് ഞാൻ പെട്ടെന്നു കുപ്പായമിട്ടു് താഴേയ്ക്കു ചെന്നു. കാര്യം അതിഗൗരവമായതുകൊണ്ടാണു് ഈ അസമയത്തു ബുദ്ധിമുട്ടിക്കുന്നതെന്നു മാപ്പുപറഞ്ഞുകൊണ്ടു് അദ്ദേഹം അറിയിച്ചു, പ്രധാനമന്ത്രിക്കു് അദ്ദേഹത്തിന്റെ വസതിയിൽവെച്ചു് ഉടനെതന്നെ എന്നെക്കാണേണ്ട ആവശ്യമുണ്ടെന്നു്. പത്തു മിനിററിനകം അദ്ദേഹത്തെ അനുഗമിച്ചുകൊള്ളാമെന്നേററുകൊണ്ടു് ഞാൻ വസ്ത്രംധരിക്കാൻ പോയി. ഒരു വിദേശകാര്യാലയോദ്യോഗസ്ഥന്റെകൂടെ അർദ്ധരാത്രിക്കു ഞാൻ ഇറങ്ങിപ്പോവുകയാണെന്നുകേട്ടപ്പോൾ എന്റെ ഭാര്യയ്ക്കു്, എന്നെ അറസ്ററു ചെയ്തു നാടുകടത്തുകയാണോ, ദുഃസ്വപ്നം കാണുകയാണോ എന്നെല്ലാം സംശയംതോന്നി. അമ്പാസഡർമാരെ കട്ടുകൊണ്ടുപോവുകയെന്നതു പതിവില്ലെന്നു് അവരെ പറഞ്ഞു മനസ്സിലാക്കാൻ കുറേസമയം വേണ്ടിവന്നു. എന്റെ കാര്യത്തിൽ ചൈനക്കാർ എന്നെ ഉപദ്രവിക്കുമെന്നു ഭയപ്പെട്ടു് ഉറക്കം കളയേണ്ട കാര്യമില്ലെന്നും ഞാൻ പറഞ്ഞു.

അർദ്ധരാത്രികഴിഞ്ഞു് ഇരുപതുമിനിററായപ്പോൾ ഞങ്ങൾ വീട്ടുവിട്ടു പുറത്തിറങ്ങി. തെരുവുകൾ മിക്കവാറും വിജനമായിരുന്നു. പെക്കിങ്ങിലെ തെളിഞ്ഞ ഒക്ടോബർരാത്രി ആ നിശ്ശബ്ദതയ്ക്കു് ഗാംഭീര്യമേററി. പെട്ടെന്നുള്ള ഈ ക്ഷണത്തിന്റെ കാരണം കൊറിയയെസംബന്ധിക്കുന്ന എന്തോ ആയിരിക്കാമെന്നു് ഞാൻ ഊഹിച്ചിരുന്നുവെങ്കിലും അതെന്താണെന്നറിയാനുള്ള ജിജ്ഞാസകൊണ്ടു് ഞാൻ ശ്വാസംമുട്ടുകയായിരുന്നു. നെഹ്രുവിനെ അറിയിക്കേണ്ടതായ എന്തെങ്കിലും പുതിയ നിർദ്ദേശങ്ങൾ ചൗ എൻ ലായ്ക്കുണ്ടായിരിക്കുമോ? യു

ദ്ധം തുടങ്ങിക്കഴിഞ്ഞിരിക്കുന്നുവെന്നു് എന്നെ അറിയിക്കാനാ യിരിക്കുമോ? ഏതായാലും ചെന്നിൽനിന്നു് എന്തെങ്കിലും സൂ ചന ലഭിക്കാൻ ശ്രമിക്കാതെ കാത്തിരിക്കാൻതന്നെ ഞാൻ നിശ്ചയിച്ചു. അതുകൊണ്ടു് കഴിഞ്ഞദിവസത്തെ ആഘോഷ ങ്ങളുടെ മോടിയെപ്പററിയും അതിൽ തെളിഞ്ഞുകണ്ട ചിട്ട, അച്ചടക്കം മുതലായവയെപ്പറ്റിയും, ഞങ്ങൾ സംസാരിച്ചുകൊ ണ്ടിരുന്നു. പന്ത്രണ്ടു മുപ്പതിനു് ഞങ്ങൾ ചൗ എൻലായ്‌യുടെ ഔദ്യോഗികവസതിയിലെത്തി.

സന്ദർഭം എനിക്കാലോചിക്കാവുന്നതിൽവെച്ചു് ഏറ്റവും ഗൗരവമായ ഒന്നു്, ലോകസമാധാനത്തെ സ്പർശിക്കുന്ന പ്രശ്ന ങ്ങളെപ്പററി അർദ്ധരാത്രിസമയത്തെ ചർച്ച, ആയിരുന്നെങ്കി ലും ചൗ എൻലായ് പതിവുപോലെയുള്ള സൗഹാർദ്ദവും ഹൃദ്യതയും പ്രകടിപ്പിച്ചു. മനഃക്ലേശത്തിൻെറയോ അമ്പരപ്പി ൻെറയോ, എന്നല്ല ധൃതിയുടെയോ എന്തെങ്കിലും ലക്ഷണം അ ദ്ദേഹം കാണിച്ചില്ല. പതിവുള്ള ചായ പകർന്നുവെച്ചു്, ആദ്യ ത്തെ രണ്ടു മിനിററുസമയം അദ്ദേഹം അസമയത്തു ബുദ്ധിമുട്ടി ച്ചതിനു മാപ്പു് മുതലായി കുശലംപറഞ്ഞു കഴിച്ചു. അതുകഴി ഞ്ഞു് അദ്ദേഹം വിഷയത്തിലേക്കു കടന്നു. സമാധാനത്തിനു വേണ്ടി പണ്ഡിറ്റ്നെഹ്രു നടത്തുന്ന പ്രയത്നത്തിനു് അദ്ദേഹം നന്ദിപ്രകടിപ്പിച്ചു. മറെറല്ലാരാജ്യങ്ങളെക്കാളും സമാധാന ത്തിനാവശ്യമുള്ളതു് ചൈനയ്ക്കാണെന്നും അദ്ദേഹം പറഞ്ഞു. പക്ഷേ, ആക്രമണത്തെ എതിർക്കാനുള്ള സ്ഥിരനിശ്ചയംകൊ ണ്ടുമാത്രം സമാധാനത്തെ സംരക്ഷിക്കേണ്ട അവസരങ്ങളുണ്ടു്. അമേരിക്ക മുപ്പത്തെട്ടാംസമാന്തരരേഖ അതിക്രമിച്ചുകടന്നാൽ കൊറിയയിൽ ഇടപെടാൻ ചൈന നിർബന്ധിതമായിത്തീ രും. അല്ലാത്തപക്ഷം ഒരു സന്ധിക്കു് അദ്ദേഹം തയ്യാറാണു്. അക്കാര്യത്തിൽ പണ്ഡിറ്റ്നെഹ്രുവിന്റെ സമീപനരീതിയോ ടു പൊതുവിൽ യോജിപ്പുമുണ്ടു്. അമേരിക്കക്കാർ അതിർത്തി കടന്നതായി അദ്ദേഹത്തിനു് വിവരം കിട്ടിയിട്ടുണ്ടോ എന്നു ഞാൻ ചോദിച്ചു. ഉണ്ടെന്നു് അദ്ദേഹം പറഞ്ഞു. പക്ഷേ, എ വിടെയാണെന്നു് അദ്ദേഹത്തിനു തിട്ടമില്ലെന്നും കൂട്ടിച്ചേർത്തു. തെക്കൻകൊറിയക്കാർ മാത്രം അതിർത്തി കടക്കുകയാണെങ്കി ലും ചൈന ഇടപെടുമോ എന്നു ഞാൻ ചോദിച്ചു. അദ്ദേഹ

ത്തിന്റെ മറുവടി ഖണ്ഡിതമായിരുന്നു. "തെക്കൻകൊറിയക്കാരെ വകവെയ്ക്കാനില്ല. പക്ഷേ, വടക്കൻകൊറിയയിലേയ്ക്കു കടക്കുന്ന അമേരിക്കക്കാർ ചൈനക്കാരെ നേരിടേണ്ടിവരും."

ഒന്നരമണിയോടുകൂടി ഞാൻ വീട്ടിൽ മടങ്ങിയെത്തി. അവിടെ എന്റെ ഒന്നാംസെക്രട്ടറിയും സൈഫർ അസിസ്റ്റന്റും (സന്ദേശങ്ങൾ ഗൂഢഭാഷയിലാക്കുന്നയാൾ) കാത്തുനില്ക്കുന്നുണ്ടായിരുന്നു. സംഭാഷണത്തിന്റെ രത്നച്ചുരുക്കവും അതിനെപ്പററി എന്റെ അഭിപ്രായവും അടങ്ങുന്ന ഒരു കമ്പി ആ രാത്രിയിൽത്തന്നെ ന്യൂഡൽഹിയിലേയ്ക്കു പോയി. അമേരിക്കക്കാർ അതിർത്തി ലംഘിച്ചുവെന്നു് ചൗ എൻലായ് അവകാശപ്പെട്ടിരുന്നതുകൊണ്ടു് മഞ്ചൂറിയയിൽ കേന്ദ്രീകരിച്ചിരുന്ന ചൈനീസ്സൈന്യങ്ങൾ യാലുനദികടന്നു് വടക്കൻ കൊറിയയിൽ പ്രവേശിച്ചിട്ടുണ്ടെന്നെനിക്കുറപ്പുണ്ടായിരുന്നു. രാവിലെ ഞാൻ ബ്രിട്ടീഷ്പ്രതിനിധിയായ അച്ചീസനുമായി സമ്പർക്കത്തിലേർപ്പെട്ടു് സ്ഥിതിയെങ്ങനെയെന്നു ചുരുക്കിപ്പറഞ്ഞു. ബർമ്മീസ് അമ്പാസഡർ താമസിയാതെ വന്നെത്തി. അദ്ദേഹത്തെയും വിവരമറിയിച്ചു. താക്കിൻ നുവിനെ ഉടൻതന്നെ വിവരമറിയിക്കാമെന്നു് അദ്ദേഹവും സമ്മതിച്ചു.

അടുത്ത രണ്ടുദിവസങ്ങളിൽ കാര്യമായി യാതൊന്നും സംഭവിച്ചില്ല. അമേരിക്കക്കാർ 38-ാം സമാന്തരരേഖ കടന്നതായി വിശ്വാസ്യമായ തെളിവൊന്നുമുണ്ടായിരുന്നില്ല. പക്ഷേ, അതിർത്തിലംഘിച്ചുകടന്നു് കൊറിയയെ ഏകീകരിക്കാൻ മക്കാർതറെ അധികാരപ്പെടുത്തുന്ന ഒരു പ്രമേയത്തെപ്പററി ഐക്യരാഷ്ട്രസംഘടന ചരിത്രപ്രധാനമായ നിസ്സംഗതയോടെ ചർച്ചനടത്തുകയായിരുന്നു. ഒക്ടോബർ എട്ടാംതീയതി വൈകിട്ടു് എട്ടുമണിക്കു് ഞാൻ റേഡിയോയിൽ കേട്ടു, ചൈനക്കാർ ശക്തിയായി ഇടപെടുമെന്ന അറിവോടുകൂടിത്തന്നെ (അക്കാര്യം അമേരിക്കൻവിദേശവകുപ്പിനെ അറിയിച്ചിട്ടുണ്ടായിരുന്നു) ആ പ്രമേയം ഐക്യരാജ്യസംഘടന പാസ്സാക്കിയെന്നു്.

ഞാൻ എന്റെ ഡയറിയിൽ താഴെക്കാണുംപ്രകാരം കുറിച്ചിട്ടു:

"അങ്ങനെ അമേരിക്ക ബോധപൂർവ്വം യുദ്ധം തെരഞ്ഞെടുത്തിരിക്കുന്നു. ബ്രിട്ടനുംകൂടെയുണ്ട്. അതു നിർഭാഗ്യകരമായ ഒരു തീരുമാനമാണ്. എന്തെന്നാൽ കൊറിയൻപ്രശ്നം സൈനികമായി തീരുമാനിക്കുന്നതിനെ ചൈനക്കാർ എതിർക്കുമെന്നും, യാലുനദിക്കടുത്തു കേന്ദ്രീകരിച്ചിരിക്കുന്ന ചൈനീസ് സൈന്യങ്ങൾ യുദ്ധത്തിൽ ഇടപെടുമെന്നും അമേരിക്കയ്ക്കും ബ്രിട്ടനും വ്യക്തമായിട്ടറിയാം. ഒരുപക്ഷേ, അതായിരിക്കാം അമേരിക്കക്കാർ, അവരിൽ കുറെപ്പേരെങ്കിലും, ഇഷ്ടപ്പെടുന്നതു്. ചൈനയുമായി ഒരു കണക്കുതീർക്കൽ നടത്താനുള്ള അവസരം ഇതാണെന്നു് അവർക്കു തോന്നുന്നുണ്ടായിരിക്കാം. ഏതായാലും മക്കാർതറുടെ സ്വപ്നം സാക്ഷാല്ക്കരിക്കപ്പെട്ടിരിക്കുന്നു. അതൊരു ദുഃസ്വപ്നമായിത്തീരരുതേ എന്നു മാത്രമാണ് എന്റെ ആശ.......അവർ യുദ്ധം ചെയ്യുന്നതു് ചൈനയിലെ മാത്രമല്ല, ഏഷ്യയൊട്ടാകെ, ഇന്തോച്ചീനയിലും മലയയിലും കുറെയൊക്കെ ഫിലിപ്പൈൻസിലും നടന്നുകൊണ്ടിരിക്കുന്ന ഒരു സായുധവിപ്ലവത്തോടാണെന്നവസ്തുത അമേരിക്കക്കാർ അറിയുന്നില്ല. കൊറിയയുടെ ഏകീകരണത്തിനും പുനഃസ്ഥാപനത്തിനുമായ അവർ നിയോഗിച്ചിട്ടുള്ള കമ്മീഷനു് (അതിൽ മററുരാജ്യങ്ങൾക്കുപുറമേ ഫിലിപ്പൈൻസ്, സയാം, തുർക്കി എന്നിവരുണ്ട്) ചൈനയെ തോല്പിക്കുന്നതിനുമുമ്പ് യാതൊന്നും ചെയ്യാൻ കഴികയില്ലെന്നും അവർ മനസ്സിലാക്കിയിട്ടില്ല."

ചൗ എൻലായ്ക്കു് നേരിട്ടു് എത്തിച്ചുകൊടുക്കാനായി ഏർണസ്റ്റ് ബെവിൻ ഏല്പിച്ച ഒരു സന്ദേശം പ്രധാനമന്ത്രി ഒമ്പതാം തീയതി വൈകിട്ടു് എനിക്കയച്ചുതന്നു. അതിന്റെ സ്വരം സൗഹാർദ്ദപരമായിരുന്നു. അവ്യക്തമായ ചില ഉറപ്പുകളും കൊറിയൻകമ്മീഷൻ ചൈനക്കാരുടെ അഭിപ്രായങ്ങൾക്കു കാര്യമായ പരിഗണന നൽകുന്നതാണെന്നൊരു വാഗ്ദാനവും അതിലുണ്ടായിരുന്നു. കമ്മീഷനിൽ ഫിലിപ്പൈൻസ്, സയാം മുതലായ രാജ്യങ്ങളുണ്ടെന്നോർമ്മിക്കുമ്പോൾ ഈ നിർദ്ദേശം ദ്രോഹത്തിനു പുറമേ അപമാനംകൂടി ചേർക്കുന്ന ഒന്നാണെന്നെനിക്കു തോന്നി. ഏതായാലും ബെവിന്റെ സമീപനം താമസിച്ചുപോയി. ചൈനീസ്പട്ടാളം കൊറിയ

യിൽ പ്രവേശിച്ചുകഴിഞ്ഞിരുന്നു. പോരെങ്കിൽ ഐക്യരാഷ്ട്രസംഘടനയുടെ പ്രമേയം ചൈനക്കാരെ ക്ഷുഭിതരാക്കി. ഒരു വിദേശകാര്യാലയവക്താവ് ആ പ്രമേയം നിയമവിരുദ്ധമാണെന്നു പറഞ്ഞു.

മാസാർദ്ധമായിട്ടും ചൈനക്കാർ ഇടപെട്ടതായി തെളിവുണ്ടായില്ല. അമേരിക്കക്കാർ വടക്കൻതലസ്ഥാനമായ പ്യോങ്‌യാങ്ങ് പിടിക്കുകയും നാട്ടുമുഴുവൻ കൈവശപ്പെടുത്തുവാനുള്ള നടവടികളാരംഭിക്കുകയും ചെയ്തിരുന്നു. ചൈനീസ് ഭടന്മാരെ ഒരിടത്തും കാണാനുണ്ടായിരുന്നില്ല. ഇന്ത്യയിലും അമേരിക്കയിലും എനിക്കെതിരായി രൂക്ഷവിമർശനങ്ങൾ ഉണ്ടായി. അമേരിക്കൻപത്രങ്ങൾ—വിവേകശീലത്തിനു പ്രസിദ്ധിപെറ്റ 'ന്യൂയോർക്കു ഹെറാൾഡ് ട്രിബ്യൂൺപോലും— ഞാൻ കബളിപ്പിക്കപ്പെട്ടുവെന്നും ഞാൻമൂലം നെഹ്രുവും വഞ്ചിതനായിയെന്നും പറയാൻ തുടങ്ങി. അമേരിക്കൻ പക്ഷവാദികളായ ചില ഇന്ത്യൻപത്രങ്ങൾ ഈ വിമർശനം പ്രതിദ്ധ്വനിപ്പിക്കുകയും എന്നെ തിരിയെ വിളിക്കേണ്ടതാണെന്നുവരെ അഭിപ്രായപ്പെടുകയുമുണ്ടായി. ആക്രമണം വിജയകരമായി പര്യവസാനിപ്പിക്കാൻ കഴിയുമെന്ന വിശ്വാസത്തോടെ, മക്കാർതർ ഭടന്മാരോടു ക്രിസ്തുമസിന് വീട്ടിൽ പോകാൻ കഴിയുമെന്നു വാഗ്ദാനം ചെയ്തു. ചൈനക്കാർ യഥാർത്ഥത്തിൽ ഇടപെട്ടിട്ടുണ്ടെന്ന് എനിക്കു നിശ്ചയമുണ്ടായിരുന്നു. പക്ഷേ, അവർ യുദ്ധംചെയ്യുന്നുണ്ടെന്നുള്ളതിനു തെളിവില്ലായിരുന്നതുകൊണ്ട് എൻെറ അറിവുകൊണ്ട് പ്രയോജനമില്ലായിരുന്നു. ഇന്ത്യൻവിദേശകാര്യാലയത്തിലെ ഉന്നതോദ്യോഗസ്ഥന്മാരുടെയിടയിലും സംശയം നിലനിന്നു. പ്രധാനമന്ത്രി മാത്രം അചഞ്ചലനായി നിലകൊണ്ടു.

എൻെറ ബുദ്ധിമുട്ടുകൾ വർദ്ധിപ്പിക്കാനെന്നവണ്ണം മാസാർദ്ധത്തോടുകൂടി ചൈന തിബത്തിനെ ആക്രമിക്കുന്നതായി ഒരു ശ്രുതി പരന്നു. വിദേശകാര്യാലയസന്ദർശനങ്ങൾകൊണ്ടും അന്വേഷണങ്ങൾകൊണ്ടും ഫലമുണ്ടായില്ല. വായ്ചിയാപ്പു ഉദ്യോഗസ്ഥന്മാർ വളരെ മര്യാദയോടെ പെരുമാറി. പക്ഷേ, വായ് തുറന്നില്ല. അവിടെ എന്തോ സംഭവിക്കുന്നുണ്ടെന്നു തീർച്ച. തിബത്തിൻെറ അതിർത്തിയോടു തൊട്ടുകി

ടക്കുന്ന പടിഞ്ഞാറൻ സിക്കിയാങ്ങിൽ സമാധാനസ്ഥാപനാത്ഥം ചില നടപടികൾ എടുക്കുന്നുണ്ടെന്നു മാത്രമാണ് എനിക്കവരിൽനിന്നു പിഴിഞ്ഞെടുക്കാൻകഴിഞ്ഞ പ്രസ്താവന. അമേരിക്കയിൽനിന്നും ഹോങ്കോങ്ങിൽനിന്നും പത്രപ്രതിനിധികളയച്ച സന്ദേശങ്ങൾമൂലം ഇന്ത്യയിലെ പൊതുജനാഭിപ്രായം ക്ഷുഭിതമായിത്തീന്നിരുന്നു. ഏതായാലും ഒക്ടോബർ 25–ാംനു പെക്കിങ്ങ് റേഡിയോയിൽക്കൂടി ചൈനക്കാർ പ്രഖ്യാപിച്ചു, തിബത്തിന്റെ വിമോചനം ആരംഭിച്ചിരിക്കുന്നുവെന്ന്. എണ്ണ തീയിൽ വീണതുതന്നെ. തിബത്തിലെ ചൈനീസ്പ്രവത്തനം ഇന്ത്യൻഗവമ്മേണ്ടിനെ ക്ഷോഭിപ്പിച്ചു. ശക്തിയായ പ്രതിഷേധം രേഖപ്പെടുത്താൻ എനിക്കു നിർദ്ദേശം ലഭിച്ചു. അത്രതന്നെ ശക്തിയുള്ളതായിരുന്നു ചൈനയുടെ മറുപടിയും. സാമ്രാജ്യവാദികൾ ഇന്ത്യയെ സ്വാധീനപ്പെടുത്തിയിരിക്കുന്നു എന്നൊരാരോപണവും, ചൈന യാതൊരു സൈനികപ്രവത്തനവും നടത്തിയിട്ടില്ലെന്നും സമാധാനപൂവ്വമായി തിബത്തിനെ വിമോചിപ്പിക്കുവാൻ നിശ്ചയിച്ചിരിക്കയാണെന്നുള്ള ഒരു പ്രസ്താവനയും ആയിരുന്നു മറുപടി. അതിനു ഞങ്ങൾ അയച്ച മറുപടിയും ശക്തിയുള്ള ഭാഷയിൽതന്നെയായിരുന്നു. തിബത്തിന്റെമേൽ ചൈനയ്ക്കുള്ള പരമാധികാരം അംഗീകരിക്കുകയും അക്കാര്യത്തിൽ ഇടപെടാൻ ഉദ്ദേശിക്കുന്നില്ലെന്നു പ്രഖ്യാപിക്കുകയും ചെയ്യുന്നതോടൊപ്പംതന്നെ, ചൈനക്കാരും തിബത്തുകാരുമായിട്ടുള്ള കാര്യങ്ങൾ ബലപ്രയോഗംകൂടാതെ അവസാനിച്ചുകാണുവാനുള്ള ആഗ്രഹം ഞങ്ങൾ ആവത്തിക്കുകയും ചെയ്തു. ഇരുകക്ഷികളും സ്വന്തമനോഭാവം വ്യക്തമാക്കിയതിനെത്തുടന്ന് അക്കാര്യം അവിടെത്തന്നെ അവസാനിച്ചു.

ഇന്ത്യയ്ക്കെതിരായി രൂക്ഷമായ ഒരു പ്രചരണം പത്രദ്വാരാ ഉണ്ടാകുമെന്നു ഞാൻ പ്രതീക്ഷിച്ചിരുന്നു. പക്ഷെ, എന്തോ കാരണവശാൽ, കത്തിടപാടുകൾ പ്രസിദ്ധീകരിക്കുകയെന്നതല്ലാതെ, ഗുരുതരമായ യാതൊരു പ്രചരണവും നടത്തിയില്ല. തക്സംഗതി അപൂവ്വമായെ പത്രപംക്തികളിൽ സ്ഥലം പിടിച്ചുള്ളു. പക്ഷേ, ഞങ്ങളെസംബന്ധിച്ചിടത്തോളം കാര്യം അത്ര എളുപ്പമായിരുന്നില്ല. അമേരിക്കൻലേഖകന്മാരുടെ

പരിഭ്രമജനകമായ വാർത്തകളും, ഹോങ്കോങ്ങിൽനിന്നു തൈപ്പേ ഏജൻറന്മാർ അയയ്ക്കുന്ന ഭയങ്കരകഥകളുംകൊണ്ടു പ്രേരിതരായി ഇന്ത്യൻപത്രങ്ങൾ ചൈനീസ് അക്രമത്തെപ്പററി പറഞ്ഞുകൊണ്ടിരുന്നു. ഡെപ്യൂട്ടി പ്രധാനമന്ത്രിയായ സർദാർ പട്ടേൽപോലും സൗഹാർദ്ദപരമല്ലാത്ത ഒരു പ്രസംഗം ചെയ്യുവാൻ നിർബന്ധിതനായി. തിബത്തിനെ രക്ഷിക്കുവാൻ ഇന്ത്യ ഊർജ്ജിതമായി പ്രവർത്തിക്കണമെന്ന ആശയത്തിനു വിദേശകാര്യാലയത്തിൽതന്നെ അല്പം പിന്തുണയുണ്ടായിരുന്നു. അതിനിടയിൽ, സെക്യൂറിററി കൗൺസിലംഗമായിരുന്ന ഇക്വഡോർ; തിബത്തൻപ്രശ്നം ഐക്യരാഷ്ട്രസംഘടനയിലുന്നയിക്കുമെന്നു ഭീഷണിപ്പെടുത്തി. ഇന്ത്യൻപൊതുജനത്തിൻെറ സ്വഭാവവും ചില ഉദ്യോഗസ്ഥന്മാരുടെ മനോഭാവവും എനിക്കറിയാമായിരുന്നതുകൊണ്ടു് ഇന്ത്യൻഗവൺമെണ്ടു് എന്തെങ്കിലും അകാലനടപടിയെടുത്തേക്കുമെന്നു ഞാൻ ഭയപ്പെട്ടു. എൻെറ സ്വന്തം സ്വാധീനം ഏററവും കുറഞ്ഞുവരികയായിരുന്നു. കൊറിയയിലെ ചൈനീസ്ഇടപെടൽ കാര്യത്തിൽ ഞാൻ പ്രധാനമന്ത്രിയെ തെററിദ്ധരിപ്പിച്ചുവെന്നു് എനിക്കെതിരായി വിമർശനം നടന്നു. പക്ഷേ, പ്രധാനമന്ത്രി അത്ര പെട്ടെന്നിളകുന്ന ആളായിരുന്നില്ല. അദ്ദേഹം ശാന്തമായിരുന്നു ബഹുജനക്ഷോഭം അടങ്ങുവാൻ കാത്തു. അതിനിടയിൽ ഭീമമായതോതിലുള്ള ചൈനീസ്ഇടപെടലിന്റെ ഫലമായി സ്ഥിതിഗതികൾ പാടെ മാറിയിരുന്നു.

നവമ്പർ ആരംഭത്തിലൊരുദിവസം ഞാൻ വീട്ടിൽനിന്നു് മോട്ടോറോടിച്ചുപോകുമ്പോൾ ചുററുപാടുമുള്ള ഭിത്തികളിലെല്ലാം ചൈനീസ്സമ്പ്രദായമനുസരിച്ചുള്ള ചുവന്ന പ്രഖ്യാപനങ്ങൾ പതിച്ചിരിക്കുന്നതു കണ്ടു. വഴിപോക്കർ അത്യാർത്തിയോടെ അതു വായിക്കുന്നുണ്ടായിരുന്നു—യൂണിഫാറധാരികളുൾപ്പെടെ. ഞാൻ തിരിച്ചു വീട്ടിലെത്തി, അതെന്താണെന്നറിഞ്ഞു വരാൻ ഒരു ഭൃത്യനെ നിയോഗിച്ചയച്ചു. അതു് എല്ലാ പാർട്ടികളും ചേർന്നു്, "കൊറിയയെ സഹായിക്കുവാനും, അമേരിക്കയെ ചെറുക്കുവാനും പിതൃരാജ്യത്തെ കാത്തു് ഭവനത്തെ രക്ഷിക്കുവാനും" സംയുക്തഗവൺമെണ്ടിനോടാവശ്യപ്പെടുന്ന ഒരു അഭ്യർത്ഥനയായിരുന്നു. അടുത്ത കുറെ

ദിവസത്തേയ്ക്കു് അമേരിക്കൻവിരുദ്ധപ്രചരണം അനിതര സാധാരണമാംവണ്ണം വർദ്ധിച്ചു. എല്ലായിടത്തും അമേരിക്കക്കാരെപ്പററിയുള്ള ഹാസ്യചിത്രങ്ങൾകൊണ്ടു നിറഞ്ഞു. കയ്പിന്റെയും രോഷത്തിന്റെയും പേടിപ്പെടുത്തുന്ന ഒരു പ്രകടനമായിരുന്നു അതു്. അമേരിക്കയ്ക്കെതിരായി വികാരം ഇളക്കിവിടുന്നതിനു കരുതിക്കൂട്ടിച്ചെയ്ത ഒരു യത്നം. കഴിഞ്ഞ ഒരു ശതാബ്ദത്തിലെ ചൈനയോടുള്ള അമേരിക്കൻമനോഭാവത്തിന്റെ ഒരു ചരിത്രത്തിൽ, മഞ്ചൂറിയാ ആക്രമിക്കുവാൻ അമേരിക്ക ജപ്പാനെ ക്ഷണിക്കുന്നതായിപ്പോലും ചിത്രീകരിക്കപ്പെട്ടിരുന്നു. വൊളണ്ടിയർ സൈന്യം കൊറിയൻ സമാധാനത്തിനും ചൈനീസ്‌വിപ്ലവത്തിന്റെ സംരക്ഷണത്തിനും വേണ്ടിയാണു സമരംചെയ്യുന്നതെന്നു പരസ്യമായി പ്രശംസിക്കപ്പെട്ടു.

എന്തായാലും അമേരിക്കൻപ്ലാൻ പരാജയപ്പെടുത്തുകയും യുദ്ധോദ്യുക്തനായ മക്കാർതറെ തരംതാഴ്ത്തുകയും ചെയ്ത ചൈനീസ്‌ഇടപെടൽ എന്റെ വില പുനഃസ്ഥാപിക്കുവാൻ പര്യാപ്തമായി. പ്രധാനമന്ത്രിമാത്രമാണു് എന്നോടൊത്തുനിന്നു് ചൈനക്കാർ വീൺവാക്കു പറയുകയല്ലെന്നു വിശ്വസിച്ചതു്. തിബത്തൻപ്രശ്നവും സ്വയം അടങ്ങി. അതിർത്തിയിലെ സൈനികശക്തിപ്രകടനങ്ങൾക്കുശേഷം തിബത്തിൽനിന്നു കൂടിയാലോചനാസംഘം വരുന്നതുവരെ സമാധാനമായി കാത്തിരിക്കാൻ ചൈനക്കാർ ഉറച്ചു. അങ്ങനെഅന്തരീക്ഷം തെളിഞ്ഞതോടെ കൊറിയക്കാര്യത്തിൽ കുറേക്കൂടി സജീവമായ താല്പര്യം കാണിക്കാൻ എനിക്കവസരം ലഭിച്ചു.

പെക്കിങ്ങിലെ പ്രതിനിധിസംഘത്തിന്റെ പ്രാധാന്യം മനസ്സിലാക്കി, ഗവണ്മെണ്ടു്ററി. എൻ. കൗൾ എന്ന ചരിചയസമ്പന്നനായ ഒരുദ്യോഗസ്ഥനെ ഉപദേശകനായിട്ടയച്ചു. അദ്ദേഹം നവമ്പർ മദ്ധ്യത്തോടുകൂടി പെക്കിങ്ങിലെത്തി. പലവിധത്തിലും അദ്ദേഹം ഒരസാമാന്യനായിരുന്നു. ഒരു സീനിയർ ഐ. സി. എസ്. ഉദ്യോഗസ്ഥനാണെങ്കിലും, മോസ്കോവിലും വാഷിംഗ്ടണിലും കുറെക്കാലം താമസിച്ചിട്ടുള്ളതുകൊണ്ടു് അദ്ദേഹം 'സ്വർഗ്ഗീയ ഉദ്യോഗ'സ്ഥന്റെ ദുഷ്ടവണതകളെല്ലാം വെടിഞ്ഞു് ലോകത്തിലെ പുതിയ ശക്തികളെ, മന

സ്സിലാക്കത്തക്ക ഒരു യഥാത്ഥ പുരോഗമനചിന്താഗതി കൈക്കൊണ്ടിരുന്നു. അദ്ദേഹം റഷ്യൻഭാഷ ഒരുവിധം നന്നായി സംസാരിക്കും. രണ്ടുവർഷം വാഷിംഗ്ടണിലെ ഇന്ത്യൻഎമ്പസിയിൽ ജോലിചെയ്തിരുന്നതുകൊണ്ടു് അമേരിക്കൻ ചിന്താഗതിയും അദ്ദേഹത്തിനറിയാം. അദ്ദേഹം കഴിവുള്ള ഒരു ദൂതനാണു്—സൗഹാർദ്ദവും, ഉറപ്പും, സൂക്ഷ്മദൃഷ്ടിയുമുണ്ടു്. വിഭിന്നവിഭാഗങ്ങളിൽ പല നിലകളിലുമുള്ളവരുമായി ബന്ധം പുലത്താനുള്ള ഒരു സവിശേഷവാസനയും അദ്ദേഹത്തിനുണ്ടു്. അദ്ദേഹംമൂലം സോവിയററ്ബ്ളോക്കുമായിട്ടും വായ്ചിയാപ്പുവുമായും ഒരു അനൗദ്യോഗികബന്ധം പുലത്താൻ എനിക്കു കഴിഞ്ഞതുകൊണ്ടു് അദ്ദേഹത്തെ ലഭിച്ചതു് എനിക്കു വളരെ സന്തോഷകരമായിരുന്നു.

ഈ സമയത്തു കൊറിയയിലെ സ്ഥിതിഗതികൾ വളരെ വഷളായിക്കൊണ്ടിരിക്കുകയായിരുന്നു. ബ്രിട്ടീഷ്ഗവർമ്മെണ്ടിനു വളരെ മനോവ്യഥയുണ്ടായി. ചൗ എൻലായ്ക്കോ അതു സാദ്ധ്യമല്ലെങ്കിൽ അതിനടുത്ത ഏററവും ഉയന്ന ഉദ്യോഗസ്ഥനോ എത്തിച്ചുകൊടുക്കുവാനുള്ള ഒരു സന്ദേശം ഹച്ചിസനു് ബെവിൻ അയച്ചുകൊടുത്തു. അതു സാധാരണമായ ഒരു സന്ദേശമായിരുന്നു. കൊറിയയിൽ ഐക്യരാഷ്ട്രസംഘടനയുടെ ലക്ഷ്യങ്ങളുടെ ഒരു വിശദീകരണവും, ചൈനയുടെ അതിത്തി ആദരിക്കപ്പെടുന്നതാണെന്ന ബ്രിട്ടന്റെ സ്വന്തം ഉറപ്പുമാണതിലുണ്ടായിരുന്നതു്. ലേക്ക്സക്സസിൽവെച്ചു ചൈനീസ്പ്രതിനിധികളുമായി ചർച്ചകൾ വേണ്ടതാണെന്നു് അവ്യക്തമായ സൂചനയും അതിലുണ്ടായിരുന്നു. ഈ നിർദ്ദേശത്തിനു പരിപൂണ്ണമായ പിന്തുണ നല്കാൻ പ്രധാനമന്ത്രി എനിക്കു കമ്പിയടിച്ചു. ഹച്ചിസനുമായി സംസാരിച്ചപ്പോൾ ചൈനാക്കാരുമായി നേരിട്ടു കൂടിയാലോചനകൾ നടത്താമെന്ന ഇനം ഉൾപ്പെടാത്ത യാതൊരു നിർദ്ദേശവും അവർ ചെവിക്കൊള്ളാനിടയില്ലെന്നു ഞാൻ അദ്ദേഹത്തോടു തുറന്നുപറഞ്ഞു. ചൈനയുടെ അതിത്തി ആദരിക്കുമെന്ന ബ്രിട്ടീഷ്വാഗ്ദാനം ഒരുതരം രക്ഷാധികാരമനോഭാവം കാണിക്കുന്നെന്നു് എനിക്കു തോന്നുന്നുവെന്നും ഞാൻ പറഞ്ഞു. അവരുടെ അതിത്തി സംരക്ഷിക്കാൻ അവർക്കുതന്നെ കഴിവുണ്ടെന്നു് അവകാശപ്പെട്ട

ന്ന ചൈനക്കാർക്ക് ഇത്തരമൊരു ഉറപ്പു കൊടുക്കുന്നത് അവരെ ഫിലിപ്പൈൻസിൻെറയും സയാമിന്റെയും നിലയിലേയ്ക്കു താഴ്ത്തി അവമാനിക്കുകയായിരിക്കുമെന്നും എനിക്കു തോന്നി. രണ്ടുദിവസം കഴിഞ്ഞു, ഞാൻ ചാങ്ങ് ഹാൻഫൂവിനെ കാണുകയും ഒരുമണിക്കൂർനേരം സംസാരിക്കുകയും ചെയ്തു. ഞാൻ ബെവിൻെറ നിർദ്ദേശത്തെ ബലമായി പിൻതാങ്ങുകയും ചൈനാക്കാർ ആ അവസരത്തെ ഉപയോഗിക്കേണ്ടതാണെന്നഭിപ്രായപ്പെടുകയുമുണ്ടായി. കാര്യങ്ങൾ കൂടിയാലോചിക്കാമെന്ന സമ്മതവും ചൈനയ്ക്കു കൊറിയയിൽ താല്പര്യമുണ്ടെന്ന അംഗീകരണവും വ്യക്തമായ രണ്ടുനേട്ടങ്ങളായിരുന്നു. ഞാൻ ശക്തിയായിത്തന്നെ വാദിച്ചു. എങ്കിലും, എനിക്കു സ്വയം അതിൽ വിശ്വാസമില്ലാതിരുന്നതുകൊണ്ട് എൻെറ വാദം വളരെ ഫലവത്തായി തോന്നിയിരിക്കയില്ല.

ബെവിൻെറ നിർദ്ദേശങ്ങൾ ചാങ്ങ് ഹാൻഫൂവിനു വളരെ പ്രധാനമായിത്തോന്നിയില്ല; പ്രത്യേകിച്ചും തൈവാൻ കാര്യം അതിലടങ്ങിയിട്ടില്ലാത്തതുകൊണ്ട്. തൈവാനിലെ അമേരിക്കൻപ്രവർത്തനം വിഷമിപ്പിക്കുന്നതും അസുഖകരവുമായ ഒരു കാര്യമെന്ന നിലയ്ക്കു പാശ്ചാത്യലോകം അക്കാര്യം അവഗണിക്കാറാണു പതിവെങ്കിലും ചൈനക്കാർക്ക് അതു കൊറിയയോളംതന്നെ പ്രധാനമായിരുന്നു. നിഷ്പക്ഷമേഖലയെന്ന് ഒന്നുണ്ടാക്കുവാൻ—അതുമൂലം സിങ്ങ്മാൻറീ ശിഷ്ടമുള്ള കൊറിയയുംകൂടി കൈവശപ്പെടുത്തുമെന്നർത്ഥം—ഉള്ള ബ്രിട്ടീഷ്കാരുടെ വിചിത്രനിർദ്ദേശം സ്വാഭാവികമായിത്തന്നെ ചൈനക്കാർ അസ്ഥാനസ്ഥിതമായി തള്ളിക്കളഞ്ഞു.

ചൈനയോടുള്ള ബ്രിട്ടൻെറ സമീപനം ആദ്യംമുതല്ക്കേ ബലഹീനമായിരുന്നു. തങ്ങൾക്കു സമമായ ഒരു ശക്തിയായി ചൈനയെ അംഗീകരിക്കാൻ അവർക്കു കഴിഞ്ഞില്ല. കൊറിയയിലെ ചൈനീസ് താൽപര്യങ്ങൾക്കുറപ്പുകൊടുക്കുവാനും, കൊറിയൻ ഏകീകരണത്തിനുള്ള ഐക്യരാഷ്ട്രകമ്മിററി എന്നു പറയപ്പെടുന്ന സ്ഥാപനം ചൈനീസ് അവകാശങ്ങളെ പരിഗണിക്കുമെന്നു ശ്രദ്ധിക്കുവാനും എല്ലാം ബ്രിട്ടൻ തയ്യാറാണ്. പക്ഷേ, വിദൂരപൂർവ്വദേശത്തെ കാര്യങ്ങൾ തീരുമാനിക്കുന്നതിൽ ബ്രിട്ടനോളമോ അമേരിക്കയോളമോ അധികാരം

ചൈനയ്ക്കുണ്ടെന്നംഗീകരിക്കാൻ ബ്രിട്ടൻ തയ്യാറില്ല. ബ്രിട്ടീഷ് ഉറപ്പിന്മേൽ ചൈന കൊറിയയിൽനിന്നു പിന്മാറണമെന്നും ഐക്യരാഷ്ട്രപ്രവർത്തനമെന്ന മറവിൽ അമേരിക്കയ്ക്കു കൊറിയ ഏകീകരിക്കാൻ സ്വാതന്ത്ര്യം ലഭിക്കണമെന്നും മാത്രമായിരുന്നു ബ്രിട്ടീഷ്നിർദ്ദേശങ്ങളുടെ സാരം.

തിബത്തിനെ സംബന്ധിച്ച തർക്കത്തിന്റെ ഫലമായി ഞങ്ങളും ചൈനയുമായുണ്ടായിരുന്ന ബന്ധത്തിൽ വന്നുകൂടിയ അകൽച്ച ഈ സമയമായപ്പോഴേയ്ക്കും അപ്രത്യക്ഷമായിക്കഴിഞ്ഞിരുന്നു. ക്രമേണ ആ ബന്ധം നന്നാവാൻതുടങ്ങി. ഷാങ്ഹായ്‌യിലെ കോൺസൽ ജനറലായി നിയമിക്കപ്പെട്ട എന്റെ ഒന്നാം സെക്രട്ടറി സെന്നിന് വായ്ചിയോപ്പ് ഒരു വിരുന്നു നല്കി. ഈ വിരുന്നിൽ പഴയപടി ചൈനാ–ഇന്ത്യൻസൗഹാർദ്ദത്തിന് അനേകം പാനോപചാരങ്ങൾ നടന്നു. കൗളിനോടും അവർ വളരെ സൗഹാർദ്ദം പ്രദർശിപ്പിച്ചു. മറ്റു കഴിവുകൾക്കു പുറമേ സെൻ ഒരു നല്ല സാരോദ്‌വായനക്കാരനായിരുന്നു. അദ്ദേഹം പോകുന്നതിനുമുമ്പായി എന്റെ വീട്ടിൽവെച്ച് ഒരു സ്വകാര്യക്കച്ചേരി നടത്തുവാൻ ഞാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചു. പതിവനുസരിച്ചു വായ്ചിയോപ്പ് തന്നെ ഔദ്യോഗിക ചൈനീസ്പ്രതിനിധികളെ തിരഞ്ഞെടുത്തു. പുതിയ ചൈനയുടെ സാംസ്കാരികജീവിതത്തിനു തികച്ചും പ്രതിനിധീഭവിക്കുന്ന ഒരു പട്ടികയായിരുന്നു അതു്. സാംസ്കാരികകാര്യങ്ങൾക്കുള്ള മന്ത്രി ഷെൻയിങ്ങ്പിങ്ങിനു പുറമേ, ചാങ്ങ്ഹാൻഫൂ, അദ്ദേഹത്തിന്റെ ഭാര്യ വാങ്ങ്പിങ്നാൻ, കേന്ദ്രസംഗീത അക്കാഡമിയുടെ ഡയറക്ടർ വാങ്ങ്ജോളു, മാത്സെച്ചൂങ്ങ്, കമ്പോസർ ല്യൂചി, മദാംകുവാൻ എന്ന പാട്ടുകാരി, നാടകകൃത്തും സാഹിത്യകാരനുമായ ഹങ്ങ്ത്സീൻ, എന്റെ പഴയ സുഹൃത്തുക്കളായിരുന്ന ചിത്രകാരൻ സൂപെയ്മെങ്ങും ഭാര്യയും; ഇവരെല്ലാം ആ പട്ടികയിലുണ്ടായിരുന്നു. ചൈനീസതിഥികളിൽ ഏതാണ്ടു പകുതിയോളം കമ്മ്യൂണിസ്റ്റേതരരായിരിക്കുന്നു. ഇന്ത്യൻക്ലാസിക്കൽ നൃത്തത്തെപ്പററിയുള്ള ചില ചലച്ചിത്രങ്ങൾ ഞാൻ പ്രദർശിപ്പിച്ചു. അതിനുശേഷം സെന്നിന്റെ സാരോദ്കച്ചേരി നടന്നു. സല്ക്കാരം വളരെ സൗഹാർദ്ദപരവും സന്തോഷകരവുമാ

യ ഒരന്തരീക്ഷത്തിലാണ് നടത്തുന്നതു്. പക്ഷേ, കൊറിയയിലെ സംഭവവികാസങ്ങളെപ്പറ്റി ലോകമെല്ലാം ആശങ്കാഭരിതരായിരിക്കുമ്പോൾ പെക്കിങ്ങിൽ ഇങ്ങിനെയൊരു ശാന്തി നടമാടുകയെന്നതു് എനിക്കു് അത്ഭുതകരമായിത്തോന്നി.

അടുത്ത പ്രഭാതത്തിൽ (ഡിസമ്പർ ഒന്നാംതീയതി) ആണു് കൊറിയയിൽ ആററംബോമ്പ് പ്രയോഗിക്കാൻ താൻ ആലോചിക്കുന്നുവെന്ന ട്രൂമാൻെറ പ്രഖ്യാപനമുണ്ടായതു്. പക്ഷേ, ഈ ഭീഷണി ചൈനക്കാരെ ഒട്ടുംതന്നെ ഭയപ്പെടുത്തിയതായിത്തോന്നിയില്ല. അടുത്ത ആഴ്ചകളിൽ, പെക്കിങ്ങിന്റെ കോട്ടമതിലുകൾക്കടുത്തായി വളരെയധികം പണികൾ നടന്നു. എല്ലാത്തരം ബോമ്പുകളിൽനിന്നും രക്ഷപെടുന്നതിനുള്ള നിലയറകൾ നിമ്മിക്കപ്പെടുകയാണെന്നായിരുന്നു പരക്കെയുള്ള ധാരണ. അമേരിക്കൻ ആക്രമണത്തിനെതിരായ പ്രചരണത്തിനും ശക്തികൂട്ടി. ഉല്പാദനവർദ്ധനവിനും, കൂടുതൽ ഏകീകരണത്തിനും, ദേശവിരുദ്ധപ്രവത്തനങ്ങളുടെമേൽ കശനമായ നിയന്ത്രണത്തിനുമെല്ലാം, "അമേരിക്കയെ ചെറുക്കാൻ കൊറിയയെ സഹായിക്കുക" എന്നതായിത്തീന്നു മുദ്രാവാക്യം. വിപ്ലവനേതാക്കൾക്കു് അവരുടെ പ്രവത്തനങ്ങളുടെ ഊജ്ജസ്വലത പാലിക്കുവാൻ ട്രൂമാൻെറ പ്രഖ്യാപനം ഉപകരിച്ചു എന്നു് തോന്നിപ്പോവുക അനിവാര്യമായിരുന്നു.

ഈ കാലത്തോടടുത്തു് പെക്കിങ്ങിലെ പാശ്ചാത്യമനോഭാവം മാറിക്കൊണ്ടിരിക്കുന്നതായി ഞാൻ കണ്ടു. യുദ്ധത്തിൻെറ ആരംഭദശയിൽ ചൈനക്കാർ ഒരു പാഠം പഠിക്കും എന്നൊരു സംതൃപ്തി അവരുടെ ഉള്ളിലുണ്ടായിരുന്നു. അവരുടെ ഒരിക്കലും ഒടുങ്ങാത്ത മദ്യസൽക്കാരങ്ങളിൽ കഴിഞ്ഞുപോയ ചൈനയെ ഓർത്തു് അവർ നെടുവീർപ്പിടുകയും ഒരു ചുററു് അമേരിക്കൻ വെടിയുണ്ടകൾ ഉതിന്നുകഴിയുമ്പോൾ ചൈനീസ്സൈന്യം പതിരുപോലെപറന്നുപോകുമെന്നു് പ്രത്യാശിക്കുകയും പതിവായിരുന്നു. അമേരിക്കയുടെ പരാജയത്തിനു മുമ്പു് ഈ പാശ്ചാത്യപ്രതിനിധിസംഘങ്ങളുടെ സൈനികോപദേഷ്ടാക്കൾ എന്നോടു പറയാറുണ്ടായിരുന്നു, ചൈനീസ് സൈന്യത്തിനു ശിക്ഷണം പോരാത്തതുകൊണ്ടു് അവർക്കു് അമേരിക്കൻസൈന്യത്തെ തടഞ്ഞുനിത്താനാവില്ലെന്നു്. അ

തുകൊണ്ടു് അമേരിക്കൻപരാജയം അവർക്കു് ഒരു അടിയായിരുന്നു. ആററംബോമ്പു പ്രയോഗിക്കുമെന്നു് ട്രൂമാൻ പറഞ്ഞപ്പോൾ അവരെല്ലാം പുഞ്ചിരിക്കാൻതുടങ്ങി, ഈ അന്തരീക്ഷത്തിലാണു് പാശ്ചാത്യർ പതിവുള്ള ആഘോഷങ്ങളോടെ അന്ത്രയോസ്പുണ്യവാളന്റെ പെരുന്നാൾ ആചരിക്കാൻ നിശ്ചയിച്ചതു്. അപ്പോഴും അവർ ഒരു യൂറോപ്യൻകോളണിയിലാണു് ജീവിക്കുന്നതെന്ന ബോധമായിരുന്നു അവർക്കുണ്ടായിരുന്നതു്. ഹിച്ചസൻ നിർബ്ബന്ധിച്ചതുകൊണ്ടു് അല്പസമയത്തേയ്ക്കു ഞാൻ അവിടെ ഹാജരായി. പക്ഷേ, ആ കൊളോണിയൽഅന്തരീക്ഷം എനിക്കു രസിക്കാത്തതുകൊണ്ടു് ഞാൻ നേരത്തെ സ്ഥലംവിട്ടു.

അമേരിക്കൻപരാജയത്തിന്റെ വലുപ്പം പരസ്യമായപ്പോൾ എനിക്കു വല്ലായ്മ തോന്നി. ആററംബോമ്പിടുന്നതിൽനിന്നു് അമേരിക്കയെ പിന്തിരിപ്പിക്കാൻ കഴിഞ്ഞാൽതന്നെയും അവർ മാർഗ്ഗാന്തരമില്ലാതെ മഞ്ചൂറിയയിൽ ബോമ്പിടുകയും അങ്ങനെ യുദ്ധം വ്യാപിക്കുകയും ചെയ്തേക്കുമെന്നായിരുന്നു എന്റെ ഭയം. ചൈനയുടെ വ്യോമസേനാബലം വർദ്ധിച്ചുവരികയാണെന്നെനിക്കറിയാമായിരുന്നു. മഞ്ചൂറിയ ആക്രമണവിധേയമായാൽ സോവിയററു് ഇടപെടുമെന്നു ചൈനയ്ക്കുറപ്പുണ്ടു്. അതുകൊണ്ടു പ്രധാനമന്ത്രിയുടെ അനുവാദത്തോടുകൂടി ഞാൻ വീണ്ടും (ഡിസമ്പർ 8–ാംനു-) ചൈനീസ്ഗവൺമെണ്ടിനെ സമീപിച്ചു്, അവർ 38-ാം സമാന്തരരേഖയ്ക്കപ്പുറം കടക്കുകയോ ദക്ഷിണകൊറിയയിൽ പ്രവേശിക്കുകയോ ചെയ്യില്ലെന്നു് ഒരു പ്രസ്താവന പുറപ്പെടുവിക്കണമെന്നഭ്യർത്ഥിച്ചു. എന്റെ സമീപനരീതി ഇതായിരുന്നു: അത്തരം ഒരു പ്രസ്താവനകൊണ്ടു് നിഷ്പക്ഷരാജ്യങ്ങളുടെ അനുഭാവം ചൈനയ്ക്കു ലഭിക്കും; ചൈനയ്ക്കു് യാതൊന്നും നഷ്ടപ്പെടുകയുമില്ല. അമേരിക്ക ആ അതിർത്തിയെ മാനിക്കുന്നില്ലെങ്കിൽ ഈ പ്രസ്താവന ചൈനയെ ബാധിക്കുകയുമില്ല. സൈനികമായ ഒരു തീരുമാനം സാദ്ധ്യമാണെന്നു ധരിക്കുന്നതു് മൗഢ്യമാണെന്നു ചാങ്ങ് ഹാൻ ഫൂവിനു മനസ്സിലാക്കിക്കൊടുക്കാനും ഞാൻ കിണഞ്ഞു പരിശ്രമിച്ചു. "അമേരിക്കക്കാരെ പിന്നോക്കം തള്ളാൻ കഴിഞ്ഞാൽപ്പോലും വ്യോമസേനയിലും നാവികപ്പടയിലും അ

വർക്കു മേന്മയുള്ളതുകൊണ്ടു് അവർക്കു തീരപ്രദേശത്തു താവളങ്ങൾ നിലനിറുത്താൻ കഴിയും. അതുകൊണ്ടു് കൂടിയാലോചനകൾവഴിക്കേ തീരുമാനം സാധ്യമാവു. ഇപ്പോൾ ചൈനതന്റെ സൈനികബലം പ്രദർശിപ്പിച്ചുകഴിഞ്ഞതുകൊണ്ടു് കൂടിയാലോചനയ്ക്കു തയ്യാറാവുകയാണു വേണ്ടതെന്നു ഞാൻ പറഞ്ഞു.

പതിമൂന്നു രാഷ്ട്രങ്ങളുടെ (ഏഷ്യൻ—അറബി) അഭ്യർത്ഥന ചൈനക്കാർക്കു പ്രവേശനമാർഗ്ഗമായി എനിക്കു തോന്നി. കൗൾ എന്റെ നിർദ്ദേശപ്രകാരം ചെൻ ചിയാകാങ്ങിനെ കണ്ടു. ചെന്നിന്റെ പ്രത്യാഘാതങ്ങൾ രസകരമായിരുന്നു. കൊറിയയിൽ യുദ്ധംചെയ്യുകൊണ്ടിരിക്കുന്ന ഫിലിപ്പൈൻകാർ ഈ പതിമൂന്നു രാഷ്ട്രങ്ങളുടെ കൂടെച്ചേർന്നതെന്താണെന്നു് അദ്ദേഹം കൗളിനോടു ചോദിച്ചു. ഈ നടപടിതന്നെ അസാധാരണമായ ഒന്നായിരുന്നു. റേഡിയോയിൽക്കൂടി റോമുലോ ചൈനീസ്ആക്രമണത്തെ വിമർശിക്കുന്നതുകൂടി കേട്ടപ്പോൾ അതു കുറെക്കൂടി വിചിത്രമായിത്തീന്നു. ഏതോ പുതിയ അമേരിക്കൻപദ്ധതിക്കു് റോമുലോ കളമൊരുക്കുകയാണെന്നു് എനിക്കു സംശയംതോന്നി. അങ്ങനെയെങ്കിൽ അവരെ കൂട്ടത്തിൽ ചേർക്കുന്നതു് ഏഷ്യൻ—അറബി ഗ്രൂപ്പിന്റെ ബലംകെടുത്തുകയാണു ചെയ്യുന്നതു്.

ഡിസമ്പർ 11—ാംനു ചൗ എൻലായ് എന്നെ കാണണമെന്നാവശ്യപ്പെട്ടു. ഞങ്ങൾ ഒരുമണിക്കൂർനേരം സംസാരിച്ചു. "അമേരിക്കക്കാക്കെന്താണു വേണ്ടതു്? ഞങ്ങളെപ്പോലെ അവർക്കു സമാധാനമാണോ വേണ്ടതു്, അതോ അവർ ആക്രമണം തുടരുവാൻതന്നെയാണോ ഭാവം? ആററ്ലിട്രൂമാൻ പ്രസ്താവന തെളിയിക്കുന്നതു് അവർക്കു സമാധാനമല്ല യുദ്ധമാണു വേണ്ടതെന്നാണു്" ഇതായിരുന്നു പല്ലവി. കമ്മ്യൂണിക്കെകളിൽനിന്നല്ല ഗവമ്മെണ്ടുകളുടെ നയം നിശ്ചയിക്കേണ്ടതു് എന്നു ഞാൻ മറുപടി പറഞ്ഞു. ബ്രിട്ടനെങ്കിലും സമാധാനം ആഗ്രഹിക്കുന്നുണ്ടെന്നു് എനിക്കുറപ്പുണ്ടായിരുന്നു. അമേരിക്കയെ അടക്കിനിത്താൻ ശ്രമിക്കുന്ന ബ്രിട്ടനെയും മററുള്ളവരെയും, 38—ാം സമാന്തരരേഖയെപ്പററിയുള്ള ഒരു ചൈനീസ്പ്രഖ്യാപനം സഹായിക്കുമെന്നു ഞാൻ പറ

ഞ്ഞു. ചൗ എൻലായ് മറുവടി പറഞ്ഞു: "38-ാം സമാന്തര രേഖയെ സംബന്ധിച്ചിടത്തോളം, നാം, ഇന്ത്യയും ചൈനയും മാത്രമാണ് അതിനെ നിലനിറുത്താൻ ആഗ്രഹിച്ചതു്. പക്ഷേ, മക്കാർതർ അതു തകർത്തുകളഞ്ഞിരിക്കുന്നു, അതു് ഇന്നു നിലവിലില്ല." ഈ അഭിമുഖസംഭാഷണത്തിനുശേഷം ഞാൻ തീരെ നിരാശനായി. ചൈനക്കാർ 38-ാം സമാന്തരരേഖയിൽ നില്ക്കാൻ ഉദ്ദേശിക്കുന്നില്ലെന്നും, സഖ്യകക്ഷികൾക്കു് അമേരിക്ക നിർദ്ദേശിക്കുന്ന എന്തു പരിപാടിയുടെയും പുറകേകൂടാതെ ഗത്യന്തരമില്ലെന്നും എനിക്കു വ്യക്തമായി.

ട്രൂമാൻ അമേരിക്കയിൽ ഒരു ദേശീയഅടിയന്തിരാവസ്ഥ പ്രഖ്യാപിച്ചിരിക്കുന്നുവെന്ന വാർത്ത എന്റെ നിരാശയ്ക്കു ശക്തികൂട്ടി. സംസാരമെല്ലാം പടനീക്കം, യുദ്ധസന്നദ്ധത മുതലായവയെപ്പററി മാത്രമായിരുന്നു. ഒരുപക്ഷേ, കൊറിയയിലെ പരാജയത്തിനു് മറുമരുന്നായിട്ടായിരിക്കാം. സ്വാഭാവികമായി ഇതു് സമാധാനലക്ഷ്യപ്രാപ്തിക്കു് സഹായകമായിരുന്നില്ല. പക്ഷേ, ഈ അട്ടഹാസമൊന്നും ചൈനക്കാരെ സ്പർശിച്ചതേയില്ല. തങ്ങൾ അമേരിക്കയിലുണ്ടാക്കിത്തീർക്കുന്ന പ്രത്യാഘാതങ്ങൾ കണ്ടു് അവർ രസിക്കുകയാണെന്നു തോന്നി. ഞാൻ എന്റെ ഡയറിയിൽ താഴെക്കാണുംപ്രകാരം എഴുതി:

"വെപ്രാളംപിടിച്ച ഈ പ്രവർത്തനങ്ങളെപ്പററി സോവിയററോ ചൈനയോ ഗൗനിക്കുന്നില്ലെന്നതാണത്ഭുതം. പ്രത്യേകിച്ചു യാതൊന്നും സംഭവിച്ചിട്ടില്ലെന്ന ഭാവത്തിൽ അവർ അവരുടെ ജോലി ചെയ്യുകയാണു്. ഈ പ്രത്യാഘാതമില്ലായ്മ അവരുടെ ക്ഷോഭത്തേക്കാളും ഭീഷണിയേക്കാളും ഭയാനകമായിരിക്കുന്നു. കമ്മ്യൂണിസ്റ്റ്ലോകത്തിലെ രഹസ്യസമ്പ്രദായം ഒരുവനെ ആശങ്കാകുലനാക്കിച്ചെയ്യുന്നു. ഇവിടെ പെക്കിങ്ങിൽ കാണുന്ന അസ്വാഭാവികശാന്തത അമേരിക്കയിലെ അട്ടഹാസങ്ങളെക്കാളെല്ലാം മാരകമാണു്. വിമാനനിർമ്മാണം നാലരമടങ്ങു വർദ്ധിപ്പിക്കാമെന്നും, ഈ വർഷം പ്രതിരോധത്തിനു് 1700 കോടി ഡോളർ ചെലവാക്കുമെന്നും വാഷിങ്ടൻ പ്രസ്താവിച്ചിട്ടുണ്ടു്. കമ്മ്യൂണിസ്റ്റ്ഭീഷണിയേ ഒഴിവാക്കാൻ പണംകൊണ്ടു് ചെയ്യാവുന്നതൊക്കെ ചെയ്യുന്നുണ്ടെന്നു് ഒരു 'സംതൃപ്തി സാധാരണ അമേരിക്കക്കാരനു് തോന്നു

വാൻ ഇതു സഹായിക്കുമെന്നതിൽ സംശയമില്ല. അതു് തീർച്ചയായും ചൈനക്കാരെ ഭയപ്പെടുത്തുന്നില്ല. വിമാനങ്ങളുടെ സംഖ്യാവർദ്ധനവും ബോമ്പിൻെറ ഭാരക്കൂടുതലും അവരെ ഇളക്കിയില്ല. നശിപ്പിക്കാൻമാത്രം വ്യവസായങ്ങൾ അവർക്കില്ലെന്നറിയാവുന്നതുകൊണ്ടും, ഒരുശതവർഷക്കാലം അമേരിക്കയുണ്ടാക്കുന്ന ബോമ്പുകൊണ്ടുപോലുംചൈനയുടെ ആൾബലം നശിപ്പിക്കാൻ മതിയാകയില്ലെന്നതുകൊണ്ടുമായിരിക്കാം ഒരുപക്ഷേ, അവർക്കീമനോഭാവം ഉണ്ടായതു്.''

ഐക്യരാഷ്ട്രസംഘടനയിൽ നിരന്തരം പ്രവർത്തിച്ചുകൊണ്ടിരുന്ന അറബി-ഏഷ്യൻഗ്രൂപ്പ് രണ്ടു പ്രമേയങ്ങൾ അവതരിപ്പിച്ചിട്ടുണ്ടായിരുന്നു. വെടിനിറുത്തലിനെപ്പററി കൂടിയാലോചനകൾ നടത്താൻ ഒരു കമ്മിററി നിയമിക്കുകയെന്നതായിരുന്നു ഒന്നു്. രണ്ടാമത്തേതു് വിദൂരപൂർവ്വദേശത്തെ തർക്കങ്ങൾ തീരുമാനിക്കുന്നതിനു് ഒരു സമ്മേളനം കൂടണമെന്ന നിർദ്ദേശവും. വെടിനിറുത്തൽനിർദ്ദേശം അതിൻെറ അന്നത്തെ രൂപത്തിൽ അമേരിക്കക്കാർക്കു സ്വീകാര്യമായിരുന്നില്ല. ചൈനക്കാർക്കു് അതു് അത്രപോലും രസിച്ചില്ല. അങ്ങനെയാണെങ്കിലും പെക്കിങ്ങ്ഗവമ്മെണ്ടിൻെറ മറുവടി ആവശ്യത്തിൽ കവിഞ്ഞുപോയി. ചൗ എൻ ലായ് ഈ കമ്മിററിയുമായി യാതൊന്നും ചർച്ചചെയ്യുകയില്ലെന്നു തീർത്തു പറഞ്ഞുവെന്നു മാത്രമല്ല, ചൈനയെ കക്ഷിചേർക്കാതെ ഐക്യരാഷ്ട്രസംഘടന ചെയ്യുന്ന യാതൊരു തീരുമാനത്തിനും നിയമസാധുതയുമുള്ളതായി അവർ വകവെയ്ക്കുകയില്ലെന്നും അവർ പ്രസ്താവിച്ചു. കേൾവിക്കാർക്കുവേണ്ടി ഇതു പറഞ്ഞതിനുശേഷം ചൗ തൻെറ ഉപാധികൾ പറയാൻ തുടങ്ങി. തൈവാനിൽനിന്നു വിട്ടുപോവുക, ചൈനയെ ഐക്യരാഷ്ട്രസംഘടനയിൽ ചേർക്കുക, കൊറിയയിൽനിന്നു് എല്ലാ വിദേശസൈന്യങ്ങളെയും പിൻവലിക്കുക മുതലായവയായിരുന്നു അവ. രണ്ടാമത്തെ നിർദ്ദേശങ്ങളെസംബന്ധിച്ചിടത്തോളം (വിദൂരപൂർവ്വദേശസമ്മേളനം) ചാങ്ങ് ഹാൻഫു എന്നോടു പറഞ്ഞതു് (ക്രിസ്തുമസ്ദിവസം) തൈവാനിൽ ചൈനയ്ക്കുള്ള അവകാശവും ഐക്യരാഷ്ട്രസംഘടനയിലെ സ്ഥാനവും മുൻകൂട്ടിത്തന്നെ സമ്മതിച്ചുകൊടുക്കണമെന്നായിരുന്നു.

റാവു, ലെസ്റ്റർ പിയേഴ്സൻ, അസംബ്ളിയുടെ ഇറാനിയൻപ്രസിഡണ്ടായ എൻെറസാം എന്ന മൂന്നുപേർ ഉൾപ്പെട്ട കമ്മീഷൻ പുതിയ ചില നിർദ്ദേശങ്ങൾ ഉന്നയിച്ചു. എല്ലാ വിദേശസൈന്യങ്ങളും പിൻമാറണമെന്നതു് താത്വികമായി അംഗീകരിച്ചുവെന്നതിൽക്കവിഞ്ഞു് ഈ നിർദ്ദേശത്തിനു് പഴയതുമായി പറയത്തക്ക വ്യത്യാസമുണ്ടായിരുന്നില്ല. ചൈനീസ്ഗവമെ്മെണ്ടിനെ അറിയിക്കാൻവേണ്ടി അവ എനിക്കയച്ചുതന്നു. ചൈനക്കാർ ആദ്യംതന്നെ ചോദിക്കുന്ന ചോദ്യത്തിനു് എനിക്കുത്തരമുണ്ടായിരുന്നില്ലെന്ന ദൗർഘടം നെഹ്രുവിനു തികച്ചും മനസ്സിലായിരുന്നു; ന്യൂയോക്കിലിരിക്കുന്ന റാവുവിനു് അതു മനസ്സിലാക്കാൻ കഴിഞ്ഞില്ല. ഈ നിർദ്ദേശങ്ങൾ അമേരിക്കൻഗവർമ്മേണ്ടു് അംഗീകരിച്ചുകഴിഞ്ഞോ, എന്നു ചൈനക്കാർ ചോദിക്കും. വാസ്തവത്തിൽ ചൈനക്കാരെ പിൻവലിപ്പിക്കാൻ ഉദ്ദേശിച്ചുകൊണ്ടുള്ള നിർദ്ദേശങ്ങൾ ഉന്നയിക്കാൻ റാവുവിനെയും മററും പ്രോത്സാഹിപ്പിക്കുമ്പോൾതന്നെ അമേരിക്കൻഗവമ്മേണ്ടു് ഒന്നിലും ബാദ്ധ്യസ്ഥരാകാൻ കൂട്ടാക്കിയില്ല. റാവു എനിക്കു കമ്പിയടിച്ച നിർദ്ദേശത്തിൽ, തൈവാനെപ്പററി എന്തെങ്കിലും പരാമർശമോ, കൊറിയൻകാര്യം തീരുമാനിക്കാൻ പാകിസ്ഥാൻ,തെയ്ലാണ്ടു്, ഫിലിപ്പൈൻസ് എന്നിവരുടെ നേതൃത്വത്തിലുള്ള കമ്മിറ്റി നിലവിലുണ്ടായിരുന്നിട്ടും അതിനെപ്പററി ഏതെങ്കിലും നിർദ്ദേശമോ ഉണ്ടായിരുന്നില്ല. കമ്മിററി ഐക്യരാഷ്ട്രസംഘടനയ്ക്കു സമപ്പിക്കേണ്ട റിപ്പോർട്ടിൽ പുതിയ നിർദ്ദേശങ്ങൾ അടങ്ങിയിരിക്കണം എന്നതായിരുന്നു പരിപാടി. ആ സ്ഥിതിക്കു് ഞാൻ ചൈനക്കാരോടു യാതൊരു തീരുമാനവും ആവശ്യപ്പെട്ടില്ല. അവരുടെ പ്രത്യാഘാതങ്ങൾ ആരായുകമാത്രം ചെയ്തു. ചാങ്ങ് ഹാൻഫൂവിൻെറ മറുവടി ലളിതമായിരുന്നു. ഇന്ത്യാഗവമെ്മെണ്ടിൻെറയും അഭിപ്രായം ഇതുതന്നെയാണോ എന്നദ്ദേഹം ചോദിച്ചു. ചൈനക്കാരുടെ പ്രത്യാഘാതങ്ങൾകൂടി അറിഞ്ഞതിനുശേഷമല്ലാതെ ഇന്ത്യാഗവമെ്മെണ്ടിനു് അഭിപ്രായരൂപീകരണം സാദ്ധ്യമല്ല എന്നുപറഞ്ഞു് ഞാൻ ആ ചോദ്യത്തിൽനിന്നു തെററിമാറി. അക്കാര്യം അവിടെ അവസാനിച്ചു.

പക്ഷേ, സംഭവങ്ങൾ ത്വരിതഗതിയിൽ നടക്കുകയായിരുന്നു. ഒരുദിവസംകഴിഞ്ഞു് ഞാൻ റേഡിയോവിൽ കേട്ടു, അമേരിക്കൻവിദേശവകുപ്പ്, ചൈനയെ അക്രമിയായി പ്രഖ്യാപിക്കണമെന്നു് എല്ലാ സുഹൃൽരാജ്യങ്ങളോടും അഭ്യർത്ഥിച്ചിരിക്കുന്നതായി. ചൈനയ്ക്കെതിരായി സാമ്പത്തികനിരോധമേർപ്പെടുത്തണമെന്നും, നയതന്ത്രബന്ധങ്ങൾ പാലിച്ചുകൊണ്ടിരിക്കുന്ന രാഷ്ട്രങ്ങൾ പ്രതിനിധികളെ പിൻവലിക്കണമെന്നും നിർദ്ദേശമുള്ളതായിട്ടും ഞാൻ അറിഞ്ഞു. ഈ നിർദ്ദേശങ്ങൾ ചൈനയിലുണ്ടാക്കിയ പ്രത്യാഘാതം കോപത്തേക്കാളേറെ ഹാസമായിരുന്നു. അമേരിക്കയും സ്നേഹിതരും ചൈനയെ അക്രമിയെന്നു വിളിക്കുന്നതിൽ അവർക്കു മനശ്ശല്യമില്ല. നിരോധത്തെ സംബന്ധിച്ചാണെങ്കിൽ ഇപ്പോൾത്തന്നെ അമേരിക്ക ചൈനയെ നിരോധിക്കുന്നുണ്ടു്, അക്കാര്യം പരസ്യമായി പ്രഖ്യാപിക്കുകകൂടിച്ചെയ്താൽ പണ്ടു് യെനാനിൽ കമ്മ്യൂണിസ്റ്റു്കാർ ചെയ്തിരുന്നതുപോലെ ഒരു "നിരോധസാമ്പത്തികം" വളർത്താനും, ഉല്പാദനവർദ്ധനവിനു് ഉത്സാഹം ജനിപ്പിക്കാനും കഴിയും. നയതന്ത്രബന്ധങ്ങൾ ഛേദിക്കുകയെന്ന കാര്യത്തിൽ ഏഷ്യൻരാജ്യങ്ങളൊന്നും അമേരിക്കയുടെ നേതൃത്വത്തെ അനുകരിക്കയില്ലെന്നും ചൈനക്കാർക്കുറപ്പുണ്ടു്. അതുകൊണ്ടു് ഈ നിർദ്ദേശങ്ങൾ അമേരിക്കയുടെ വെപ്രാളത്തിനു മറെറാരു തെളിവായിട്ടവർ ഗണിച്ചു.

ഭാഗ്യവശാൽ ഈ സമയം കോമൺവെൽത്തു്പ്രധാനമന്ത്രിമാരുടെ സമ്മേളനം ലണ്ടനിൽ കൂടിക്കൊണ്ടിരിക്കയായിരുന്നു. അമേരിക്കൻ നിർദ്ദേശങ്ങൾ അവിടെ അനുഭാവപൂർവ്വം വീക്ഷിക്കപ്പെടാൻ വിഷമമാണു്. വാസ്തവത്തിൽ 1951 ജനുവരി 12-ാംനു- ലണ്ടനിൽനിന്നു് പ്രധാനമന്ത്രി നെഹ്രു അയച്ച ഒരു കമ്പിസന്ദേശം എനിക്കു ലഭിച്ചു. കൊറിയക്കാര്യത്തിൽ പഴയനിർദ്ദേശങ്ങളിലെ 'സേനാമുക്ത'പ്രദേശങ്ങളും മററും ഇല്ലാത്ത ഒരു ആലോചന നടത്തുവാനുള്ള നിർദ്ദേശമായിരുന്നു അതു്. കമ്പിലഭിച്ചപ്പോൾ ഞങ്ങൾ, വിദേശകാര്യാലയത്തിൻെറ നയരൂപീകരണസമിതിയുടെ ഉപാദ്ധ്യക്ഷൻ ചിയാവോ കാൻ ഹുവാ, ഏഷ്യൻ കാര്യങ്ങളുടെ ഡയറക്ടറായ ചെൻ ചിയാകാങ്ങ് എന്നിവരോടൊപ്പം കൗളിൻെറ

വീട്ടിൽ ഭക്ഷണം കഴിച്ചുകൊണ്ടിരിക്കയായിരുന്നു. അവരുടെ പ്രത്യാഘാതം സഹായകമാണെന്നും ആ വഴിക്കു കുറെ മുന്നോട്ടുപോകാൻ കഴിയുമെന്നും എനിക്കു തോന്നി. നിർഭാഗ്യവശാൽ, കൂടിയാലോചനക്കു മുമ്പുതന്നെ വെടിനിറുത്തൽ വേണ്ടതാണെന്ന ഭേദഗതി കോമൺവെൽത്തുനിർദ്ദേശങ്ങളോടു ചേർത്തിരിക്കുന്നു എന്ന വാർത്ത പിറെറദിവസത്തെ റേഡിയോയിൽ അറിഞ്ഞപ്പോൾ തലേരാത്രിയിലെ ശുഭാപ്തിവിശ്വാസമെല്ലാം തണുത്തുപോയി. സാംസ്കാരികമന്ത്രി ഷെൻയിങ്ങ്പിങ്ങ് നടത്തിയ ഒരു സ്വകാര്യവിരുന്നിൽവെച്ച് അന്നു വൈകിട്ടുതന്നെ എനിക്ക് ചാങ്ങ് ഹാൻഫൂവിനെ കാണാൻകഴിഞ്ഞു. പഴയ നിർദ്ദേശങ്ങൾ പ്രായോഗികമായിരുന്നുവെന്നും, എന്നാൽ മുൻകൂട്ടിയുള്ള വെടിനിറുത്തൽ തരണം ചെയ്യാൻ വിഷമമായ ഒരു ദുർഘടമാണെന്നും അദ്ദേഹം എനിക്കു വിശദീകരിച്ചുതന്നു. ആ അടിസ്ഥാനത്തിൽ നിർദ്ദേശങ്ങളെ തള്ളരുതെന്നും സ്വീകാര്യമായതു സ്വീകരിച്ച് മററുള്ളവക്കു ഭേദഗതി ആവശ്യപ്പെടുകയോ, പ്രതിനിർദ്ദേശങ്ങൾ ഉന്നയിക്കുകയോ ആണു വേണ്ടതെന്നും ഞാൻ ചാങ്ങ് ഹാൻഫൂവിനെ ശക്തിയായി ഉപദേശിച്ചു.

15-ാംനു ഞാൻ ചാങ്ങ് ഹാൻഫൂവിനെ ഔദ്യോഗികമായി സന്ദർശിച്ച്, കോമൺവെൽത്ത് പ്രധാനമന്ത്രിമാരുടെ അഭിപ്രായം ക്രോഡീകരിച്ചുകൊണ്ട് പ്രധാനമന്ത്രി അയച്ച കമ്പിയുടെ സാരം അദ്ദേഹത്തെ അറിയിച്ചു. നിർദ്ദേശങ്ങൾ വിശകലനം ചെയ്ത് ഒരു പട്ടികരൂപത്തിലാക്കി, പഴയ നിർദ്ദേശങ്ങളും പുതിയവയും തമ്മിലുള്ള വ്യത്യാസങ്ങൾ ചൂണ്ടിക്കാണിച്ച് ചൈനക്കാരുടെ താല്പര്യങ്ങൾ എങ്ങനെ പരിരക്ഷിക്കപ്പെട്ടിരിക്കുന്നുവെന്ന് അവർക്ക് ബോധ്യമാകത്തക്ക രീതിയിലാണ് ഞാൻ അവ അവതരിപ്പിച്ചതു്. എൻെറ അവസാനത്തെ വാദം ഇതായിരുന്നു: എൻെറ വിശദീകരണങ്ങൾ നിങ്ങൾക്കു തൃപ്തികരമല്ലെങ്കിൽ എന്തുകൊണ്ട് പൊളിററിക്കൽ കമ്മിററിയോട്ട് ഒരു വിശദീകരണം ആവശ്യപ്പെട്ടുകൂടാ. അല്ലെങ്കിൽ അതിലും നല്ലതു് നിങ്ങളുടെ വ്യാഖ്യാനമാണ് ശരിയെന്ന വിശ്വാസത്തോടെ മുമ്പോട്ടുപോവുക. അതി

ന്നെ നിഷേധിക്കാനോ കൂടുതൽ വിശദീകരിക്കാനോ ഉള്ള ചു മതല മറുപക്ഷത്തിനു വിടുക.

മൂലത്തിൻെറ വ്യാഖ്യാനം സ്വന്തമായി ഉന്നയിക്കുകയും ആവും അധികാരപ്പെടുത്താതെ വിശദീകരണങ്ങൾ നടത്തുകയും ചെയ്യുതിൽ ഞാൻ ഒരു വലിയ സാഹസമാണ് പ്രവർത്തിച്ചതു്. ഈ നിർദ്ദേശങ്ങൾ അവയുടെ ഗുണംകൊണ്ടുതന്നെ അംഗീകൃതങ്ങളാവണമെന്ന എൻെറ ആഗ്രഹത്തിനപ്പുറമേ, പണ്ഡിററ് നെഹ്രുവിൻെറ അന്തസ്സും അധികാരവും ഈ നിർദ്ദേശങ്ങൾ ഭേദഗതി ചെയ്യപ്പെട്ട രൂപത്തിലെങ്കിലും സ്വീകരിക്കപ്പെടുന്നതിനെ ആശ്രയിച്ചാണു നില്ക്കുന്നതെന്നു് എനിക്കറിയാമായിരുന്നതുകൊണ്ടു് നേരിട്ടും കൗൾ മുഖേനയും ഞാൻ വായ്ചിയാപ്പോവിൻെറമേൽ കുറിപ്പുകളും കത്തുകളും വർഷിച്ചുകൊണ്ടിരിക്കയായിരുന്നു. അതുകൊണ്ടു്, അദ്ദേഹത്തിൽനിന്നു് നിർദ്ദേശമൊന്നുമില്ലെങ്കിലും, എൻെറ കഴിവനുസരിച്ചു് അദ്ദേഹത്തിൻെറ മനോഗതി വ്യാഖ്യാനിച്ചുകൊണ്ടു് എൻെറ വിശദീകരണങ്ങൾ പ്രധാനമന്ത്രിയുടെ അഭിപ്രായഗതിയോടനുയോജ്യമാണെന്നു് ചൈനക്കാരോടു് പറയാൻ ഞാൻ മടിച്ചില്ല. കാര്യത്തിൻെറ അടിയന്തിരസ്വഭാവവും, ചെക്കേഴ്സിൽ വാരാന്തവിശ്രമം നടത്തുന്ന നെഹ്രുവിൽനിന്നു് നിർദ്ദേശങ്ങൾ ലഭിക്കാനുള്ള ദുർഘടവും കാരണമായി എനിക്കു മററു പോംവഴികളില്ലായിരുന്നു.

എങ്കിലും, ജനുവരി 16–ാംനു, ഞാൻ ചൈനക്കാർക്കു കൊടുത്ത വിശകലനത്തോടു പലയിടങ്ങളിലും പദാനുപദം യോജിക്കുന്ന ഒരു വിശദീകരണം പണ്ഡിറ്റ്നെഹ്രുവിൽനിന്നു ലഭിച്ചപ്പോൾ എനിക്കു വളരെ ആശ്വാസം തോന്നി. എൻെറ കരങ്ങൾക്കു ശക്തി വർദ്ധിച്ചിരിക്കുന്നതായി എനിക്കു തോന്നി. പ്രസക്തമായ ചില ഭാഗങ്ങൾ വായിച്ചുകേൾപ്പിക്കുവാനായി ഞാൻ കൗളിനെ ചെന്നിൻെറ അടുത്തേയ്ക്കയച്ചു. കൗളും ഡയറക്ടറുമായി നല്ല ലോഹ്യത്തിലായിരുന്നു. ഒരു മണിക്കൂർ അദ്ദേഹത്തോടൊന്നിച്ചു ചെലവാക്കി, നിർദ്ദേശങ്ങൾക്കു യാതൊരു എതിർപ്പുമുണ്ടായില്ലെന്നു് ഉറപ്പുവരുത്തി കൗൾ തിരിച്ചുവന്നു. ഇതുകൊണ്ടും എനിക്കു തൃപ്തിയായില്ല.

അടുത്ത പ്രഭാതത്തിൽ പ്രധാനമന്ത്രിയുടെ കമ്പിയുടെ ഒരു സംഗ്രഹം കൗളിന്റെ കൈയ്യിൽ ചെൻചിയാകാങ്ങിനു് കൊടുത്തയച്ചു. മന്ത്രിസഭ കൂടിക്കൊണ്ടിരിക്കയാണെന്നെനിക്കറിയാമായിരുന്നു. ചൗ എൻലായ്‌യും സഹപ്രവർത്തകരും കൂടി ഒരു തീരുമാനമെടുക്കുന്നതിനു മുമ്പായി ഈ രേഖ അദ്ദേഹത്തിന്റെ കൈയ്യിലെത്തണമെന്നായിരുന്നു എന്റെ ആഗ്രഹം. വൈകിട്ടു് ഏഴുമണിക്കു് എനിക്കു വിവരം ലഭിച്ചു, ഒമ്പതുമണിക്കു് ചൗ എൻലായ് എന്നെ കാണാൻ വരുന്നുണ്ടെന്നു്. ഇത്രയധികം എന്നെ വികാരഭരിതനാക്കിയ മറ്റൊരു സന്ദർഭം എന്റെ ജീവിതത്തിലൊരിക്കലും എനിക്കോർമ്മയില്ല. വളരെ പ്രധാനപ്പെട്ട പലതും ചൈനീസ് മറുപടിയെയാശ്രയിച്ചാണു് നില്ക്കുന്നതെന്നെനിക്കറിയാമായിരുന്നു. ചൈന നിർദ്ദേശങ്ങൾ നിരസിക്കുകയാണെങ്കിൽ അവക്കെതിരായി ലോകാഭിപ്രായം സംഘടിപ്പിക്കുവാൻ അമേരിക്കക്കു കഴിയും. നേരേമറിച്ചു്, കൂടിയാലോചനകൾവഴി കാര്യം തീരുമാനിക്കുകയെന്ന തത്വം ചൈനക്കാർ അംഗീകരിച്ചു് ഭിന്ന നിർദ്ദേശങ്ങൾ ഉന്നയിക്കുകയാണെങ്കിൽ, ലോകാഭിപ്രായം ചൈനക്കെതിരാക്കിത്തീർക്കുവാനുള്ള അമേരിക്കൻയത്നത്തിന്റെ മൂർച്ച കുറയുകയും സമാധാനം രക്ഷിക്കപ്പെടുകയുംചെയ്യും. ഈ ലക്ഷ്യത്തിനുവേണ്ടിയാണു് പ്രധാനമന്ത്രി പ്രയത്നിച്ചതും, കോമൺവെൽത്തു്രാഷ്ട്രങ്ങളുടെ പിന്തുണ സമ്പാദിച്ചതും.

സന്ദർഭത്തിന്റെ ഗൗരവത്തെ സ്മരിച്ചുകൊണ്ടു് ഞാൻ കൗളിനെക്കൂടെ കൊണ്ടുപോയി. കൃത്യം ഒമ്പതുമണിക്കു ഞങ്ങൾ വായ് ചിയാപ്പോവിലെത്തി. ചൗ എൻലായ് ആഫീസിലെത്തിയിട്ടുണ്ടായിരുന്നില്ല. ചെൻ ചിയാകാങ്ങ് ഞങ്ങളെ സ്വീകരിച്ചു. തീരുമാനമെന്തെന്നറിയാനുള്ള ജിജ്ഞാസകൊണ്ടു ഞാൻ പൊട്ടുകയായിരുന്നെങ്കിലും എന്റെ കൗതുകത്തെ വെല്ലാൻമാത്രം പോന്നതായിരുന്നു നയതന്ത്രമര്യാദകളെപ്പററിയുള്ള ബോധം. ഇന്ത്യയെയും, ചൈനയെയും വേർതിരിക്കുന്ന പൊതുപർവ്വതമായ ഹിമാലയത്തിന്റെ മഹിമയെക്കുറിച്ചായി സംഭാഷണം. ദ്വിഭാഷിയും, ചിയാവോ കാൻ ഹുവായുമൊത്തു് 9–15–നു് ചൗ എൻലായ് മുറിയിൽ

പ്രവേശിച്ചു. നിരസനമുണ്ടാവില്ലെന്ന പ്രഥമനിമിഷംമുതല്ലേ വ്യക്തമായിരുന്നു. ഒരുമണിക്കൂറിലധികം ദീർഘിച്ച സംഭാഷണത്തിനിടയിൽ അദ്ദേഹം നെഹ്രുവിനെ വളരെ സ്തുതിക്കുകയും എന്നെ പ്രശംസിക്കുകയും ചെയ്തു. ഞാൻ അദ്ദേഹത്തിനയച്ച നിരവധി കുറിപ്പുകൾ അദ്ദേഹം അവധാനപൂർവ്വം പഠിച്ചുവെന്നും അദ്ദേഹം കൂട്ടിച്ചേർത്തു.

ചൈനക്കാരുടെ മറുവടി സോപാധികവും, സ്വീകാര്യമല്ലാത്ത വിശദാംശങ്ങളിൽ ഭിന്നനിർദ്ദേശങ്ങളടങ്ങിയതും ആയിരുന്നെങ്കിലും, അവയെ പരിശോധിക്കുവാൻ സമയം ലഭിക്കുന്നതിനു മുമ്പായിത്തന്നെ അതു് "അവജ്ഞാപൂർവ്വമായ നിരസന"മാണെന്നു് അമേരിക്ക പ്രഖ്യാപിക്കുകയും ഉടൻതന്നെ ചൈന അക്രമിയാണെന്നു മുദ്രകുത്താൻ അവർ നടവടികളെടുക്കുകയും ചെയ്തു. അസാധാരണമായ ഈ പെരുമാററത്തിന്റെ കാരണം, പിന്നീടു്, ഈ നിർദ്ദേശങ്ങൾ ചൈന സ്വീകരിക്കയില്ലെന്ന ധാരണകൊണ്ടു മാത്രമാണു് അമേരിക്ക അംഗീകരിച്ചതു് എന്നു് അമ്പാസഡർ ഗ്രോസ്സ് അമേരിക്കൻസെനററിന്റെ മുമ്പാകെ തുറന്നു സമ്മതിച്ചപ്പോൾ, വ്യക്തമായി. ചൈന നിർദ്ദേശങ്ങൾ നിരസിച്ചില്ലെന്നതു് അവരുടെ പരിപാടികൾ തകരാറാക്കുകയും അതുകൊണ്ടു ചൈനീസ്മറുവടി ഒരു നിരസനമാണെന്ന ഭാവത്തിൽ അവർക്കു പെരുമാറേണ്ടതായും വന്നുകൂടി. സെയിൻറ് ലോറന്റ് ഉന്നയിച്ച ചില സംശയങ്ങൾക്കു വിശദീകരണം വേണമെന്നു നെഹ്രു കമ്പിയടിച്ചു. അതുംകൊടുത്തു. മറുവടി തിങ്കളാഴ്ച വൈകുന്നതിനുമുമ്പു കിട്ടണമെന്നു സെയിന്റ്ലോറന്റ് ആവശ്യപ്പെട്ടിട്ടുണ്ടായിരുന്നു. രണ്ടുസ്ഥലങ്ങളിലെയും സമയമാററംമൂലം സാധാരണമാർഗ്ഗങ്ങളിൽക്കൂടി അയയ്ക്കാൻ നിവൃത്തിയില്ലായിരുന്നതുകൊണ്ടു ചൈനക്കാരുടെ മറുവടി ലെസ്റ്റർപിയേഴ്സനു കൊടുക്കാനുള്ള നിർദ്ദേശത്തോടെ റാവുവിനു ലേക്സക്സസിലേയ്ക്കയച്ചു.

എന്റെ ഏർപ്പാടുകൾ പരിപൂർണ്ണമായി നടന്നു. ചൈനാഗവർമ്മെണ്ടിന്റെ വിശദീകരണങ്ങൾ അടങ്ങിയ കമ്പി ലഭിച്ചതു് അമേരിക്കൻപ്രമേയം വോട്ടിനിടാറായപ്പോഴാണു്. റാവു എന്റെ സന്ദേശം വായിച്ചപ്പോൾ അവിടെ ഒരു ഇള

ക്കുമുണ്ടായി. അമേരിക്കൻപ്രതിനിധികൾ വല്ലാതെ കുഴങ്ങി യതുകൊണ്ടു്, ഈ ചൈനീസ് വിശദീകരണങ്ങൾ ഇന്ത്യയ്ക്കു കൊട്ടത്തതാണെന്നും, അവ ഐക്യരാഷ്ട്രസംഘടനയ്ക്കല്ലെന്നും തന്മൂലം യാതൊന്നും സംഭവിക്കാത്തമട്ടിൽ വോട്ടെടുപ്പു നട ത്തേണ്ടതാണെന്നും, മാത്രമായിരുന്നു അവർക്കു മറുവടിപറ യാൻ കഴിഞ്ഞതു്. കുഴപ്പംകൊണ്ടു മാത്രമേ അങ്ങനെയൊരു പെരുമാററമുണ്ടാവൂ. പ്രതിനിധിസംഘങ്ങൾക്കു വിശദീകര ണങ്ങൾ പഠിക്കുവാൻവേണ്ടി നാല്പത്തെട്ടുമണിക്കൂർ സമ്മേള നം നീട്ടിവെയ്ക്കണമെന്ന നിർദ്ദേശം റാവു കൊണ്ടുവന്നപ്പോൾ അമേരിക്ക അതിനെ ശക്തിയായിട്ടെതിർത്തു. എങ്കിലും ഇരു പത്തിമൂന്നു വോട്ടിനെതിരായി ഇരുപത്തേഴു വോട്ടോടുകൂടി ആ പ്രമേയം പാസ്സായി. ഇതു നൈമിഷികമായ ഒരു വിജയം മാത്രമാണെന്നെനിക്കറിയാമായിരുന്നു; അമേരിക്ക അവരുടെ ചാട്ട നിർദ്ദയം പ്രയോഗിച്ചു്, ചൈനയെ അക്രമിയായി പ്ര ഖ്യാപിക്കുവാൻ സഖികളെ അണിനിരത്തുമെന്നും. പക്ഷേ, പ്രമേയത്തിൻെറ മൂർച്ച പോയിക്കഴിഞ്ഞിരുന്നു. ആ പ്രമേയ ത്തെ അനുകൂലിച്ചു വോട്ടുചെയ്യുവർക്കുകൂടി, അവർ അമേരി ക്കയുടെ മാനംകാക്കുകയാണെന്നറിയാമായിരുന്നു. നടവടിക ളെപ്പററിയുള്ള അടുത്ത പ്രമേയം അമേരിക്ക അവതരിപ്പിച്ച പ്പോൾ ഇതു വ്യക്തമായി. ആ പ്രമേയം നിഷ്പ്രയോജനമാക്കി ത്തീക്കാൻമാത്രം മയപ്പെട്ടുത്തേണ്ടിവന്നു. മുദ്രകുത്തൽപ്രമേയം പോലും പാസാക്കിയപ്പോൾ അതിനു്, ബ്രിട്ടൻെറ മനസ്സാ ക്ഷിയുടെ രക്ഷയ്ക്കുവേണ്ടി, എല്ലാ സമാധാനമാർഗ്ഗങ്ങളും ആരാ ഞ്ഞതിനുശേഷം മാത്രമേ ശിക്ഷാക്രമങ്ങൾ അവലംബിക്കാവൂ എന്നൊരനുബന്ധംകൂടിയുണ്ടായിരുന്നു. ചൈനയുമായി സമ്പ ക്കം പുലത്താനും സമാധാനത്തിനുവേണ്ടി പരിശ്രമിക്കാനു മായി ഐക്യരാഷ്ട്രസംഘടന ഒരു മൂന്നംഗക്കമ്മീഷനെ നിയ മിക്കുകയുംചെയ്തു. പക്ഷേ, ചൈനക്കാരെ അക്രമികളായി പ്ര ഖ്യാപിക്കുന്ന നിയമവിരുദ്ധമായ പ്രമേയം രേഖയിലുള്ളിട ത്തോളംകാലം അവർ ഐക്യരാഷ്ട്രസംഘടനയുമായിയാതൊ രു രാഷ്ട്രീയചർച്ചകൾക്കും തയ്യാറില്ലെന്നു് അവർ വ്യക്തമാ ക്കിയിരുന്നു.

കൊറിയയിൽ ഒരു തീരുമാനമുണ്ടാക്കുവാനുള്ള ആദ്യത്തെ വലിയ യത്നം അങ്ങനെയവസാനിച്ചു. ഒരുപക്ഷെ, അതിന്റെ സമയമായിട്ടില്ലായിരുന്നിരിക്കാം. ഏതായാലും പൊതുജനങ്ങളുടെയിടയിലെ വർദ്ധിച്ചുവരുന്ന ചൈനീസ് വിരോധത്തിനിടയിൽ അന്ന് അമേരിക്കയ്ക്കു സമാധാനനിർദ്ദേശങ്ങൾ സ്വീകരിക്കുക സാദ്ധ്യമായിരുന്നില്ല. സൈനികമായ പരാജയത്തിന്റെ അവമതിയിൽനിന്ന് അവർ സ്വതന്ത്രരായിരുന്നില്ല. അപ്പോൾ ഒരു വെടിനിറുത്തൽപരിപാടി അംഗീകരിച്ചാൽ സൈനികപരാജയത്തിന്റെ ഫലമായി അവർ നിർബന്ധിതരായതാണെന്ന ധാരണയുണ്ടാകും. ഈ വിഷയം ഒരിക്കൽക്കൂടി എടുക്കുവാൻ ഒരുവർഷം കഴിയേണ്ടിവന്നു.

അദ്ധ്യായം പത്ത്

## പെക്കിങ്ങിലെ ജീവിതം. 2

1951 ജനുവരി 26–ാംനു ഞങ്ങൾ ഇന്ത്യൻറിപ്പബ്ളിക്കിൻെറ ഒന്നാംവാർഷികം ആഘോഷിച്ചു. പെക്കിങ്ങ് ഹോട്ടലിൽവെച്ച് ഞാനൊരു സ്വീകരണവിരുന്നു നല്കി. മാവോത്സെതുങ്ങ് ഹാജരാവുകയും മുഖ്യ അനുമോദനം അദ്ദേഹം തന്നെ നടത്തുകയും ചെയ്തപ്പോൾ എല്ലാവരും അത്ഭുതപ്പെട്ടു. അനേക ആഴ്ചകളായി വിദേശപത്രങ്ങൾ അദ്ദേഹത്തിൻെറ രോഗവിവരം പ്രസിദ്ധപ്പെടുത്തുകയും, ലി യു ഷാവോചി അദ്ദേഹത്തെ സ്ഥാനഭ്രഷ്ടനാക്കിയെന്നു തീർത്തു പറയുകയും ചെയ്തുകൊണ്ടിരിക്കയായിരുന്നു. ഇതുപോലുള്ള പല ദൂഷണങ്ങളും വിദേശപത്രങ്ങളിൽ പ്രചരിക്കുന്നുണ്ടായിരുന്നു. മാവോത്സെ തുങ്ങിനു എന്തോ കുഴപ്പമുണ്ടെന്നു ഹോങ്കോങ്ങ് പത്രങ്ങൾ തൈപ്പെയുടെ പ്രേരണയോടുകൂടി മിക്ക പാശ്ചാത്യ നയതന്ത്രപ്രതിനിധികളെയും ധരിപ്പിച്ചിരുന്നു. അതുകൊണ്ടു് ഏതെങ്കിലും സൽക്കാരത്തിൽ മാവോ സന്നിഹിതനാകുമ്പോൾ അവരുടെയിടയിൽ അതൊരു ഇളക്കമുണ്ടാക്കും. പക്ഷേ, അതുകൊണ്ടുമവസാനിച്ചില്ല. ഒരു ചെറുപ്രസംഗത്തിൽ മാവോത്സെ തുങ്ങ് ഇന്ത്യയ്ക്കു ടോസ്റ്റ് പറഞ്ഞു. അദ്ദേഹമാരംഭിച്ചതു് ഇങ്ങനെയാണ്: "ഇതൊരു മഹനീയ ദിനമാണ്. ഇന്ത്യാക്കാർ വളരെ നല്ല ഒരു ജനതയാണ്. ഇന്ത്യൻജനതയും ചൈനീസ്ജനതയുമായി അനേകായിരം വർഷത്തെ സൗഹാർദ്ദമുണ്ടായിരുന്നിട്ടുണ്ട്." ചെറിയ വാചകങ്ങളിൽ സാവധാനം ഉച്ചരിക്കപ്പെട്ട ആത്മാർത്ഥമായ ഒരു ലളിതപ്രഖ്യാപനമായിരുന്നു അതു്. പക്ഷേ, കേട്ടവരെയെല്ലാം അതാകർഷിച്ചു. വിരുന്നിൻെറയിടയിലെ സംഭാഷണത്തിൽ ഇന്ത്യയുമായി സൗഹാർദ്ദം പുലർത്തുന്ന കാര്യത്തിൽ മാവോ വളരെ താല്പര്യം പ്രകടിപ്പിച്ചു. അദ്ദേഹം നെഹ്രുവിനെപ്പററി വളരെകാര്യമായിസംസാരിച്ചു. താമസി

യാതെ അദ്ദേഹത്തെ ചൈനയിൽവെച്ചു കാണാൻ കഴിയും എന്നും അദ്ദേഹം ആശിച്ചു. വിദ്യാർത്ഥികളെയും പ്രൊഫസർമാരെയും കൈമാററംചെയ്യുക, പരസ്പരം ഭാഷകൾ പഠിക്കുക, സാധാരണക്കാരന്റെ ജീവിതം ചിത്രീകരിക്കുന്ന ഒരിന്ത്യൻ ഫിലിം കാണാനുള്ള മോഹം മുതലായവയെപ്പററിയെല്ലാം അദ്ദേഹം സംസാരിച്ചു. വാസ്തവത്തിൽ, അദ്ദേഹത്തിന്റെ സംസാരം അദ്ദേഹത്തിനു സഹജീവികളിലുള്ള അഗാധമായ മാനുഷികതാല്പര്യത്തെപ്പററി എന്നിൽ ഒരഭിപ്രായമുണ്ടാക്കി.

ഈ കാലത്തു് എനിക്കുണ്ടായിരുന്ന ഏക വ്യഥ എന്റെ ഭാര്യയുടെ അനാരോഗ്യമായിരുന്നു. പെക്കിങ്ങിലെ ശീതകാലത്തിന്റെ കാഠിന്യം അവരുടെ ലോലമായ ശരീരത്തിനു ദുസ്സഹമായിരുന്നു. നാലുമാസമായി അവർ അത്യന്തം രോഗിണിയായിരുന്നു. ഞങ്ങൾ മിക്കവാറും ആശയെല്ലാം കൈവെടിഞ്ഞതാണെങ്കിലും ഫ്രഞ്ച് ആശുപത്രിയിലെ കണ്സൽ ബർട്രാൻഡിന്റെ ആത്മാർത്ഥമായ പരിചരണംകൊണ്ടു് അവർ രക്ഷപ്പെട്ടു. പക്ഷേ, ഒരു ശീതകാലംകൂടി ചൈനയിൽ താമസിക്കുന്നതു് അവരുടെ ആരോഗ്യസ്ഥിതിക്കു യോജിച്ചതല്ലെന്നും അങ്ങനെചെയ്താൽ അതു മാരകമായിത്തീർന്നേക്കാമെന്നും അദ്ദേഹം മുന്നറിയിപ്പു തന്നു. അതുകൊണ്ടു് സൂക്ഷ്മതവേണ്ട ഈ കൂടിയാലോചനകൾ നടത്തിക്കൊണ്ടിരുന്ന വിഷമംപിടിച്ച നവമ്പർ—ഡിസമ്പർ—ജനുവരി മാസങ്ങളിൽ ദുസ്സഹമായ ഈ ഭാരം എന്റെ മേൽ ഉണ്ടായിരുന്നു. പക്ഷേ, പെക്കിങ്ങിലെ സുന്ദരമായ വസന്തം അത്ഭുതകരമായ ഗുണം ചെയ്യും ഏപ്രിൽ മദ്ധ്യത്തോടുകൂടി എന്റെ ഭാര്യയുടെ ആരോഗ്യം മിക്കവാറും വീണ്ടെടുക്കപ്പെടുകയും ചെയ്തു. ഡോക്ടർ ബർട്രാൻഡ് ഫ്രാൻസിലേയ്ക്കു തിരിച്ചുപോയിക്കഴിഞ്ഞിരുന്നതുകൊണ്ടു്, സോവിയററ്അമ്പാസഡർ ജനറൽ റോഷിനിന്റെ നിർദ്ദേശാനുസരണം ഞാൻ അവരുടെ ചികിത്സ സോവിയററ്വിദഗ്ദ്ധന്മാരെ ഏല്പിച്ചു. പെക്കിങ്ങിലെ ആശുപത്രികൾ പുനസ്സംഘടിപ്പിക്കുവാൻ ചൈനക്കാർ ഒരു സോവിയററ് വിദഗ്ദ്ധസംഘത്തെ ഏല്പിച്ചിരുന്നു. എല്ലാ വകുപ്പുകളിലും പെട്ട വിദഗ്ദ്ധന്മാർ അവരുടെ കൂട്ടത്തിലുണ്ടായിരുന്നു.

എന്റെ ഭാര്യയുടെ ആരോഗ്യത്തിൽ അവർ കാണിച്ച പ്രത്യേക ശ്രദ്ധയ്ക്കു് എനിക്കു വളരെ കൃതജ്ഞതയുണ്ടു്.

ഫെബ്രുവരി (1951) ആദ്യം 'യി കുവാൻ ററാവോ' എന്നൊരു വിചിത്രസംഘടനയെപ്പററി എനിക്കു കുറെ വിവരങ്ങൾ ലഭിച്ചു. ഈ സംഘം പിന്തിരിപ്പത്തത്തിനു പ്രയോജനകരമായ അന്ധവിശ്വാസങ്ങളെ പ്രോത്സാഹിപ്പിക്കുന്നുവെന്നും അപവാദപ്രചരണം നടത്തുന്നുവെന്നും ഉള്ള കാരണത്തിനു് ഇവരുടെനേരെ ഗവമ്മെണ്ടു വലിയ തോതിൽ നടവടിയെടുക്കുന്നതായി ഞാൻ കേട്ടിരുന്നു. ആദ്യത്തെ യി കുവാൻ ററാവോസംഘടന മഞ്ചുവംശത്തിന്റെ പതനത്തോടുകൂടി 1913–ൽ സ്ഥാപിതമായതാണെന്നു തോന്നുന്നു. അതിന്റെ സ്ഥാപകനായ ലുചുങ്ങ്യി, അദ്ദേഹം ബുദ്ധന്റെ അവതാരമാണെന്നവകാശപ്പെട്ടു്, ഒരു മതസംഘടനയായിട്ടാണാരംഭിച്ചതു്. 1923-ൽഅദ്ദേഹം മരിച്ചപ്പോൾ അദ്ദേഹത്തിന്റെ സഹോദരി ആ സ്ഥാനമേല്ക്കുകയുംസംഘടന ഒരു ചെറിയസഭയാക്കിത്തീർക്കുകയുംചെയ്തു. അതിന്റെ പുരോഹിതന്മാർ അവരുടെ പേരിൽ പണംപിരിക്കാനും മന്ത്രരക്ഷകൾ വില്ക്കാനും തുടങ്ങി. റിക്ഷാക്കാർ, നടന്നുവില്പനക്കാർ, ചുമട്ടുകാർ മുതലായവരുടെയിടയിലായിരുന്നു അവരുടെ ശിഷ്യഗണങ്ങൾ. അവരുടെ അനന്തരഗാമിയായ ചാങ്ങ്കുവാൻപിയുടെ (അദ്ദേഹം 'പൂജ്യഷി' എന്ന ബഹുമതി സ്വയം സ്വീകരിച്ചു) കീഴിൽ ഈ സ്ഥാപനം ഒരുതരം രഹസ്യസംഘടനയായിത്തീരുകയും ചൈനയുടെ പല ഭാഗങ്ങളിലേയ്ക്കും പടന്നുപിടിക്കുകയും ചെയ്തു. അദ്ദേഹം ചൈനയുടെ പല ഭാഗങ്ങളിലും കേന്ദ്രങ്ങൾ സ്ഥാപിക്കുകയും ചൈനയുടെ ആഭ്യന്തര രാഷ്ട്രീയത്തിൽ ഒരു പ്രമാണിയായിത്തീരുകയുമുണ്ടായി. അദ്ദേഹത്തെ ജപ്പാൻകാർ അവരുടെ ഏജൻറായി ഉപയോഗിച്ചുവെന്നതു് നിസ്സംശയമാണു്. ജാപ്പനീസ് യുദ്ധത്തിനുശേഷം യി കുവാൻ ററാവോ പ്രയോജനകരമാണെന്നു കോമിന്താംങ്ങും മനസ്സിലാക്കി. 1947–ൽ ചെങ്ങ്തുവിൽവെച്ചു് പൂജ്യഷി മരിച്ചു. സഭാതലവനായി അദ്ദേഹത്തിന്റെ ഭാര്യ സുൺസുചെൻ സ്ഥാനമേറ്റു.

ഈ സംഘടനയുടെ പരസ്യരൂപം ഏതാണ്ടിപ്രകാരമാണു്: എല്ലാ പ്രധാന നഗരങ്ങളിലും പള്ളികളോ കേന്ദ്രങ്ങ

ളോ ഉണ്ട്. അവയുടെ കീഴിൽ ശാഖാസംഘങ്ങളും കുടുംബ യോഗങ്ങളുമുണ്ട്. അവയോരോന്നിനും ഡയറക്ടറും, വൈസ് ഡയറക്ടറും, പുരോഹിതനും, സാൻറ്സെയ് എന്നറിയപ്പെടുന്ന ഉപദേശകനും ഉണ്ട്. പ്ലാഞ്ചററ്മൂലം ലഭിക്കുന്ന ഈശ്വരകല്പനകൾ സ്വീകരിക്കുന്നതു് ഈ ഉപദേശകന്മാരാണ്. ഇവർ ഒരു പ്രതിജ്ഞയെടുക്കുകയും ഒരു ഫീസടയ്ക്കുകയും ചെയ്യണം. ഫീസു കൊടുത്തുകഴിഞ്ഞാൽ ചൂവെ, കുവാൻ യിൻ എന്ന മൂന്നു നിധികളും നിങ്ങൾക്കു ലഭിക്കും. ചൂവെ, എന്നുവെച്ചാൽ ദീർഘായുസ്സ്, ആരോഗ്യം,സുഖം മുതലായവയെല്ലാം പ്രദാനംചെയ്യുന്ന അന്ത്യ രഹസ്യമന്ത്രങ്ങളാണ്. നിങ്ങളെ ഈശ്വരൻെറ പ്രത്യേക കാരുണ്യത്തിനു പാത്രമാക്കുന്ന പരിശുദ്ധാത്മാവിൻെറ ദാനമാണ് കുവാൻ. യുവാൻ എന്നതു് ആരാധനാസമ്പ്രദായവും. ഇപ്പറഞ്ഞതെല്ലാം രഹസ്യമാണെന്നു് എടുത്തു പറയേണ്ടതില്ലല്ലോ.

ഈ വിചിത്രസഭയുടെ പുരോഹിതന്മാർക്കു് ഫലിസ്മയിപ്പിക്കുന്ന ആരാധനക്രമങ്ങളുടെ പ്രയോജനം ശരിക്കറിയാമായിരുന്നു. അതുകൊണ്ടു് അജ്ഞരായ ജനതയിൽ ഒരു വലിയ വിഭാഗത്തിന്മേൽ അവർക്കു സ്വാധീനമുണ്ടായി. ഇതു പ്രചരണത്തിനു പററിയ ചാലുകളാണെന്നു് കേ‍ാമിന്താങ്ങ് അധികാരികൾ ഗണിച്ചതായി തോന്നുന്നു. ഏതായാലും ഏററവും മൂഢമായ കിംവദന്തികൾ ജനങ്ങളുടെയിടയിൽ പ്രചരിപ്പിക്കാനുള്ള മുഖാന്തിരങ്ങളായിത്തീർന്നു അവർ. വിചിത്രമായ പ്രവചനങ്ങൾ ജനങ്ങളുടെയിടയിൽ പ്രചരിക്കുന്നതായും, അത്ഭുതദർശനങ്ങളെപ്പററി ഭൃത്യജനങ്ങളുടെയിടയിൽ കമ്പമുള്ളതായും കേൾക്കാൻ തുടങ്ങിയിട്ടു് അനേകമാസങ്ങളായി. അങ്ങനെയിരിക്കുമ്പോൾ, കുറെദിവസമായി ഔദ്യോഗികാനുമതിയോടെ സെൻട്രൽ പാർക്കിൽവെച്ചു്അനേകം ജനങ്ങൾ അസാധാരണമായ ഒരു രംഗം കാണുന്നുണ്ടെന്നു് ഒരു സുഹൃത്തു് എന്നെ അറിയിച്ചു. ചൈനീസ്ഭാഷ നന്നായി സംസാരിക്കാനറിയാവുന്ന മൂന്നാംസെക്രട്ടറി ഡോക്ടർ വീരേന്ദ്രകുമാറിനെ ഞാൻ അതുപോയിക്കണ്ടുവരാനേല്പിച്ചു. അദ്ദേഹം വൈകുന്നേരം തിരിച്ചെത്തിഅറിയിച്ചതു്,സ്ത്രാതുലവന്റെയും മഹാപുരോഹിതന്മാരുടെയും പരസ്യമായ കുററസമ്മതമെന്ന വിടെ

നടന്നുകൊണ്ടിരിക്കുന്നതെന്നായിരുന്നു. അവരുടെ രഹസ്യകർമ്മങ്ങൾ അവിടെ പരസ്യമായി പ്രദർശിപ്പിക്കുകയും അവർ നടത്തിവന്നിരുന്ന കള്ളത്തരമെല്ലാം താഴ്മയായി ഏററുപറയുകയുംകൂടിയുണ്ടായി.

'യി കുവാൻ റ്റാവോ' നശിപ്പിക്കാൻ സെൻട്രൽ പീപ്പിൾസ് ഗവൺമെണ്ടു് തീരുമാനിച്ചയുടനെ അവർ എടുത്ത നടവടി സഭാതലവനെയും മഹാപുരോഹിതന്മാരെയും അറസ്റ്റു ചെയ്കയും, മന്ത്രരക്ഷകൾ തിരിച്ചേല്പിക്കുന്നവർക്കു് അവർ കൊടുത്ത ഫീസ് മടക്കിക്കൊടുക്കുമെന്നു പ്രഖ്യാപിക്കുകയും ആയിരുന്നു. അന്ധവിശ്വാസം എളുപ്പത്തിൽ നശിക്കുന്ന ഒന്നല്ലെന്നു മനസ്സിലാക്കിയതുകൊണ്ടു് ഈ സംഘത്തിന്റെ വഞ്ചനയും കള്ളത്തരവുമെല്ലാം തുറന്നുകാട്ടാനും അവർ നിശ്ചയിച്ചു. അവർ നടത്തിയിരുന്ന കർമ്മങ്ങൾനടത്തി അവരുടെ സൂത്രങ്ങളെല്ലാം ജനങ്ങൾക്കു വിശദീകരിച്ചുകൊടുക്കാൻ സഭാതലവനോടും മഹാപുരോഹിതന്മാരോടും ആവശ്യപ്പെട്ടു. അതിനുശേഷം ജനങ്ങളെ വഞ്ചിച്ചതിനു ജനങ്ങളോടു മാപ്പുപറയാനും കല്പനയായി. ഇതു് അനേകആഴ്ചകൾ നീണ്ടുനിന്നു് യി കുവാൻറ്റാവോ ഒരു പൊതുവിനോദോപാധിയായിത്തീർന്നു.

'മഞ്ഞക്കാള'പോലെ ചൈന നിറച്ചുണ്ടായിരുന്ന രഹസ്യസംഘടനകൾക്കെതിരായി നിയമപരമായ പ്രവർത്തനത്തിനു പുറമേ 'പ്രതിവിപ്ലവകാരികൾ'ക്കെതിരായി വിപുലമായ തോതിൽ നടവടികളെടുക്കാനും ഗവൺമെണ്ടിനു പരിപാടിയുണ്ടെന്നു് മാർച്ചു് അവസാനത്തോടെ വ്യക്തമായി. മാർച്ചു് 26-ാംനു- തികച്ചു് 199 പ്രതിവിപ്ലവകാരികളെ പെക്കിങ്ങിൽ വെച്ചു വധിച്ചു. അതുകഴിഞ്ഞു് പല വഴികളിലും എനിക്കു മനസ്സിലായി നാടാകെ സൈനികകോടതികൾ സ്ഥാപിച്ചിട്ടുണ്ടെന്നു്. ചിയാങ്ങ് കൈഷക്കു് വൻകരയിലേക്കു മടങ്ങിവരുമ്പോൾ എതിർപ്പിന്റെയും വിപ്ലവത്തിന്റെയും കേന്ദ്രമായി പ്രവർത്തിക്കുവാൻവേണ്ടി നിർത്തിപ്പോയ കോമിന്താങ്ങ് അവശിഷ്ടങ്ങളെ വകവരുത്തുകയായിരുന്നു ഇവയുടെ ജോലി. ഈ ഭൂഗർഭശക്തിയെ നശിപ്പിക്കുവാൻവേണ്ടി പീപ്പിൾസ് ഗവൺമെണ്ടു് കർശനമായ നടപടികളെടുത്തതിൽ കുറെ ന്യാ

യമുണ്ടായിരുന്നെന്നു സമ്മതിക്കാം. തൈവാനിലെ രാജ്യഭ്രഷ്ടരോടു സഹകരിച്ചുകൊണ്ടു് അമേരിക്കൻചാരസംഘം (ഇതിനോടു് ജനറൽ ഡോനോവാൻെറ നാമധേയം ഘടിപ്പിക്കാറുണ്ടു്) തെക്കൻചൈനയിൽ ആക്രമണം നടത്താനുള്ള പരിപാടികൾ തയ്യാറാക്കിയിട്ടുണ്ടെന്നു സംസാരമുണ്ടായിരുന്നു. അമേരിക്കക്കാരും കോമിൻറാങ്ങും വിശ്വസിച്ചിരുന്നതു് തെക്കൻചൈന വിപ്ലവത്തിനു സന്നദ്ധമാണെന്നാണു്. തൈവാനും ടോക്യോയുമായി പല ഏർപ്പാടുകളും നടക്കുന്നുണ്ടായിരുന്നു. ചൈനാവൻകരയുടെ ആക്രമണം ആസന്നമാണെന്നു് ഇടയ്ക്കിടയ്ക്കു തൈവാനിൽനിന്നു പ്രഖ്യാപനമുണ്ടാകും. ഭാഗ്യപരീക്ഷണത്തിനൊന്നും മുതിരാനുള്ള മനോഭാവമായിരുന്നില്ല പെക്കിങ്ങ്അധികാരികൾക്കു്. പ്രതിവിപ്ലവകാരികളെയും, പിന്തിരിപ്പൻഘടകങ്ങളെയും നശിപ്പിക്കുവാനുള്ള സംരംഭത്തിൽ കോമിന്താങ്ങ് ഏജൻറന്മാരോ അവരോടു് അനുഭാവമുള്ളവരെന്നു സംശയിക്കപ്പെട്ടവരോ ആയ പതിനഞ്ചുലക്ഷത്തിലധികംപേരെ വകവരുത്തി.

പ്രതിവിപ്ലവകാരികളെ 'ലിക്വിഡേററു്' ചെയ്യുന്നതു് ഒരു കണക്കിൽ അഭ്യന്തരസമരത്തിൻെറ തുടർച്ചയായതുകൊണ്ടു് അതു് എന്നെ വളരെ വിഷമിപ്പിച്ചില്ല. മിഷനറിമാർ, കന്യാസ്ത്രീകൾ, ക്രിസ്ത്യൻ പുരോഹിതന്മാർ മുതലായ വിദേശികളുടെ നേരേ ഗവൺമെണ്ടു് അനുവർത്തിക്കുന്ന നയമാണു് എനിക്കു് അതിലേറെ വല്ലായ്മയുണ്ടാക്കിയതു്. എൻെറ ജീവിതകാലമെല്ലാം ഞാൻ കിഴക്കൻനാടുകളിലെ മിഷനറിപ്രവർത്തനത്തിൻെറ ശത്രുവായിരുന്നു. മിഷനറിമാർ ആദ്ധ്യാത്മികമായി അഹങ്കാരികളാണെന്നും, അവർ മററുള്ളവരുടെ മതവിശ്വാസാദികളെ പുച്ഛിക്കുന്നവരാണെന്നും അവരുടെ പ്രവർത്തനം സാമൂഹ്യവിധ്വംസകപരവും യൂറോപ്പിൻെറ ഔൽകൃഷ്ട്യസ്ഥാപനാർത്ഥമുള്ള പ്രചരണവുമാണെന്നും ഞാൻ എപ്പോഴും വിശ്വസിക്കുന്നു. ചൈനയിലെ മിഷനറിപ്രവർത്തനം രാജ്യാന്തരീക്ഷാധികാരത്തിന്റെ സംരക്ഷണയിലായിരുന്നതുകൊണ്ടു് ചൈനക്കാർക്കു മിഷനറിമാരെ എതിർക്കുവാൻ മതിയായ ന്യായമുണ്ടായിരുന്നു. ഇതൊക്കെയാണെങ്കിലും യൂറോപ്യൻ മിഷനറിമാരുടെനേരേ ഗവൺമെണ്ടു കൈക്കൊണ്ട നയം എ-

നിക്കു മനസ്സിലാക്കാൻ കഴിഞ്ഞില്ല. നാടുവിട്ടുപോകണമെന്ന് ആഗ്രഹിക്കുന്നവർക്ക് പുറത്തുപോകാനുള്ള വിസാകൾ കൊടുക്കുകയില്ല. അവരുടെ ജീവിതം ആകപ്പാടെ ദയനീയമാക്കിത്തീർത്തു. പൊതുജനങ്ങൾ അവരുടെനേരേ ഏററവും അസാധാരണമായ ആരോപണങ്ങൾ ഉന്നയിച്ചു. അനേകനഗരങ്ങളിൽ കത്തോലിക്കാ കന്യാസ്ത്രീകൾ അവരുടെ അനാഥശാലകളിൽവെച്ച് വൻതോതിൽ ശിശുഹത്യ നടത്തിയതായി കുററമാരോപിച്ച് വിചാരണകൾ നടത്തി. ഈ വിചാരണകളുടെ സാഹചര്യങ്ങളും യാതൊരുതരത്തിലും ഹൃദ്യമായിരുന്നില്ല. നടപടികളെല്ലാം പ്രക്ഷേപണം ചെയ്യപ്പെട്ടു. എനിക്കു കാര്യമായി യാതൊന്നും ചെയ്യാനുണ്ടായിരുന്നില്ല. പക്ഷേ, ജീവകാരുണ്യത്തിൻെറ പേരിലും, ചൈനയുടെ സൽപേരിൽ താല്പര്യമുള്ള ഒരാളെന്ന നിലയ്ക്കും ഞാൻ ഈ പ്രശ്നം ചൗ എൻ ലായ്‌യുടെ അടുത്തുകൊണ്ടുപോയി. ബുദ്ധിമാനും വിവേകശാലിയുമായ സ്വിസ്സ് പ്രതിനിധി ക്ലെമെൻറ് റെസ്റ്റോനിക്കോയുടെ ഉറച്ച പിൻബലം ഇക്കാര്യത്തിൽ എനിക്കുണ്ടായിരുന്നു. ഒരു ഉറച്ച കത്തോലിക്കനും യാഥാസ്ഥിതികനുമായിരുന്നെങ്കിലും പെക്കിങ്ങിനു പാശ്ചാത്യരുടെനേരേ ഉണ്ടായിട്ടുള്ള പുതിയ മനോഭാവം മനസ്സിലാക്കുവാൻമാത്രം അനുഭാവം അദ്ദേഹത്തിന് പുതിയ ചൈനയോടുണ്ടായിരുന്നു. അതുകൊണ്ട് മിഷനറിമാരുടെ സ്ഥിതിക്ക് ആശ്വാസമുണ്ടാക്കുവാൻ ഞങ്ങൾ രണ്ടുപേരും ഒരുമിച്ചുനിന്നു പ്രവർത്തിച്ചു. ഈ വിഷയത്തെപ്പററി ചൗ എൻ ലായുമായുള്ള സംഭാഷണങ്ങളിലെല്ലാം അവർക്കു തിരിച്ചുപോകുവാനുള്ള വിസാ സുലഭമായി കൊടുക്കുന്നതുകൊണ്ട് ചൈനയ്ക്കു യാതൊന്നും നഷ്ടപ്പെടുവാനില്ല എന്നു ഞാൻ ഊന്നിപ്പറഞ്ഞു. ഇതിനു തൃപ്തികരമായ ഒരു മറുവടി എനിക്കൊരിക്കലും കിട്ടിയില്ല. എനിക്ക് എന്തെങ്കിലും വിജയം അവകാശപ്പെടാവുന്ന ഏകസംഭവം, ഞാൻ നാങ്കിങ്ങിലായിരുന്നപ്പോൾ അവിടെ ഇൻറർ നൺഷ്യോ ആയിരുന്ന ആർച്ച് ബിഷപ്പ് റിബേറിയുടെ കാര്യത്തിൽ മാത്രമാണ്. കമ്മ്യൂണിസ്ററുഭരണം വന്നിട്ടും അപ്പൊസ്തോലിക് ഡെലിഗേററായി അദ്ദേഹം അവിടെ തുടർന്നു. അദ്ദേഹത്തിൻെറ സ്ഥിതി വളരെ ദുർഘടംപിടിച്ച ഒന്നായിരുന്നു. ആദർശപരമായ കാരണങ്ങൾ

ക്കു പുറമേ, പോളണ്ട്, ഹങ്കറി മുതലായി കത്തോലിക്കാസഭയോടു വിശ്വസ്തതയുള്ള രാജ്യങ്ങളിലെ സഭകളോടു കമ്മ്യൂണിസ്റ്റ് അധികാരികൾ അനുവർത്തിച്ച നയത്തിന്റെയും ഫലമായി വത്തിക്കാനു കമ്മ്യൂണിസത്തോടു രാജിയില്ലാത്ത ശത്രുതയായിരുന്നു. ചൈനയിലെ ക്രിസ്ത്യാനികളിൽ ഏറ്റവും വലിയ വിഭാഗം കത്തോലിക്കരായിരുന്നു. അവരെ വിശ്വാസത്തിൽ ഉറപ്പിച്ചുനിറുത്തുവാനും, ഒരു ദേശീയകത്തോലിക്കാസഭ സ്ഥാപിക്കാനുള്ള ശ്രമങ്ങളെ എതിർക്കുവാൻ അവരെ പ്രോത്സാഹിപ്പിക്കുവാനും ഉള്ള ചുമതല ആർച്ച്ബിഷപ്പിന്റെതായിരുന്നു. ലീജിയൻ ഓഫ് മേരി മുതലായ സംഘടനകളിൽക്കൂടി അദ്ദേഹം ഈ ലക്ഷ്യത്തിനുവേണ്ടി പ്രവർത്തിച്ചു. അതുമൂലം ഒരു വിദേശരാഷ്ട്രത്തിന്റെ ഏജന്റ് ചൈനയുടെ അഭ്യന്തരകാര്യങ്ങളിൽ ഇടപെടുന്നുവെന്ന ചൈനീസ് ആരോപണത്തിനു ന്യായമുണ്ടാക്കിത്തീർത്തു. ആർച്ച് ബിഷപ്പ് അറസ്റ്റു ചെയ്യപ്പെട്ടു; ചോദ്യം ചെയ്യപ്പെടുകയുമുണ്ടായി. ഈ ഘട്ടത്തിൽ കാര്യം ചൗ എൻലായ്‌യുടെ അടുത്ത് സൂചിപ്പിക്കേണ്ടതാണെന്ന് എനിക്കു തോന്നി. ആർച്ച് ബിഷപ്പ് നാങ്കിങ്ങിൽ എന്റെ സഹപ്രവർത്തകനായിരുന്നുവെന്നും എന്റെ സ്നേഹിതനാണെന്നും വ്യക്തിപരമായ നിലയ്ക്കു ഞാൻ പറഞ്ഞു. അദ്ദേഹത്തിന്റെ സ്വഭാവത്തെപ്പററി എനിക്കു വളരെ മതിപ്പുണ്ടെന്നും അതുകൊണ്ട് വിധ്വംസപ്രവർത്തനങ്ങൾക്കു ജയിലിലടയ്ക്കുന്നതിനെക്കാൾ ഭേദം ചൈനയ്ക്കു പുറത്തുപോകാൻ അനുവദിക്കുകയായിരിക്കും എന്നും ഞാൻ നിർദ്ദേശിച്ചു. ചൗ എൻ ലായ് യാതൊന്നും മറുപടി പറഞ്ഞില്ല. എങ്കിലും ഏതാനും ദിവസങ്ങൾക്കുള്ളിൽ ആർച്ച്ബിഷപ്പിനെ ചൈനയ്ക്കു പുറത്തയച്ചപ്പോൾ എന്റെ സ്നേഹിതനുവേണ്ടി സഹായം ചെയ്യാൻ കഴിഞ്ഞുവെന്ന് എനിക്കു തോന്നി. അധികം കഴിയുന്നതിനുമുമ്പുതന്നെ വത്തിക്കാനിൽനിന്ന് റെസോനിക്കോ വഴി എനിക്ക് ഒരു കൃതജ്ഞതാസന്ദേശം ലഭിച്ചു.

പെക്കിങ്ങിൽ പ്രതിനിധികളില്ലാത്ത ഇററലി, ഫ്രാൻസ്, ബെൽജിയം മുതലായനാടുകളിലെ പൗരന്മാർക്ക് വിസാ വാങ്ങിച്ചുകൊടുക്കാനും അവരെ ജയിലിലാക്കിയാൽ അവരുടെ കാര്യങ്ങൾ അന്വേഷിക്കുന്നതിനുംവേണ്ടി റെസോനിക്കോ

യും ഞാനും സ്വയം ഒരു ദ്വയാംഗഅനൗദ്യോഗികകമ്മിററിയായിത്തീർന്നു. ഞങ്ങൾക്കു പറയത്തക്ക വിജയമുണ്ടായില്ലെങ്കിലും ഇക്കാര്യം പറഞ്ഞുമനസ്സിലാക്കുവാൻ ലഭിച്ച ഓരോ അവസരവും ഞങ്ങൾ പ്രയോജനപ്പെടുത്തിക്കൊണ്ടേയിരുന്നു.

ഇക്കാലത്തെ പെക്കിങ്ങ് ജീവിതത്തിൻെറ പൊതുഗതി അസുഖകരമല്ലായിരുന്നു. കമ്മ്യൂണിസ്റ്റ്കാർ 'സാംസ്കാരികജീവിത'മെന്നു പറയുന്നതു് ഊർജ്ജിതമായി പ്രോത്സാഹിപ്പിക്കപ്പെട്ടിരുന്നു. ഇന്റർനാഷനൽക്ലബ്ബിൽ പതിവായിട്ടുള്ള സംഗീതസായാഹ്നങ്ങളിൽ ചൈനീസ് കലാകാരന്മാർ നൃത്തനാടകങ്ങളുംമററും നടത്താറുണ്ടായിരുന്നു. പെക്കിങ്ങ് ഓപ്പെറായാണു് എനിക്കേററവും രസിച്ചതു്. പഴയ കലാസൃഷ്ടികളുടെ രൂപങ്ങൾ നിലനില്ക്കുന്നുണ്ടെങ്കിലും കമ്മ്യൂണിസ്റ്റ് കാർ അവയുടെ ഉള്ളടക്കം മാററിയിട്ടുണ്ടു്. 'മൂന്നുരാജ്യങ്ങൾ,' "എണ്ണക്കാരൻ," '[illegible]കി' മുതലായ പഴയ കഥകളല്ല ഇന്നുള്ളതു്. റൊമാന്റിക്സ്വഭാവമുള്ള നാടകങ്ങളും ഇന്നില്ല. 'വെളുത്ത തലമുടിക്കാരി' എന്ന പ്രസിദ്ധപ്പെട്ട ഓപ്പെറാപോലെ വർഗ്ഗസമരവിഷയകമായ കഥകൾക്കാണു പ്രചാരം. വാസ്തവത്തിൽ പുരാതനവും പ്രചാരമുള്ളതുമായ ഒരു കലാരൂപം പ്രചരണത്തിനുപയോഗിക്കുക എന്നതു മാത്രമായിരുന്നു അതു്. പക്ഷേ, അവ വളരെ വിജയകരമായിരുന്നു എന്നും അവയ്ക്കു് ഉയർന്ന കലാമേന്മയുണ്ടായിരുന്നുവെന്നും നിഷേധിച്ചുകൂടാ. പെക്കിങ്ങ് ഓപ്പെറായുടെ കൃത്രിമത്വങ്ങൾ എല്ലാം ലളിതമാക്കിയിട്ടുണ്ടു്; അതേസമയം അതിൻെറ പൗരാണികത്വം പാലിക്കുന്നുമുണ്ടു്. 'വെളുത്തതലമുടിക്കാരി'യിൽആധുനികനാടകത്തിന്റെ സംഘർഷവും പ്രധാനപാത്രങ്ങളുടെ അഭിനയവൈദഗ്ദ്ധ്യവുംമൂലം അതിലെ രാഷ്ട്രീയത്തിൻെറ അപരിഷ്കൃതത്വം മറക്കാൻ കഴിയുന്നുണ്ടു്.

ഞാൻ കണ്ടതിൽ ഏററവും രസകരമായ കാഴ്ചകളിലൊന്നു് പ്രസിദ്ധ സ്ത്രീപ്പാർട്ടുകാരനായ മെയ് ലാൻ ഫാങ്ങ് 'പിയോണി പവിലിയൻെറ കഥ' എന്ന നാടകത്തിലഭിനയിക്കുന്നതായിരുന്നു. മെയ് ലാൻ ഫാങ്ങ് അഭിനയിക്കുന്നതു് ആദ്യമായി കണ്ടപ്പോൾ എനിക്കു ശ്വാസംമുട്ടിപ്പോയി. മെയ്ക്കു് അന്നു് അമ്പത്താറു വയസ്സുണ്ടു്. അദ്ദേഹം ഇരുപതുവയസ്സുള്ള

ഒരു യുവതിയുടെ ഭാഗമാണ് അഭിനയിക്കുന്നതു്. അഭിനയം അത്രയ്ക്കു സ്വാഭാവികമായിരുന്നതുകൊണ്ടു് അമ്പതത്തഞ്ചിനു മേൽ പ്രായമുള്ള ഒരു പുരുഷനാണു് അഭിനയിക്കുന്നതെന്നു പറഞ്ഞുകേൾക്കുന്നതുവരെ മെയ് ലാൻഫാങ്ങ് ഒരു യുവതിയാണെന്നാണു ഞാൻ ധരിച്ചിരുന്നതു്! 1917–ൽ ഷേക്സ്പിയറുടെ മൂന്നാം ശതവാർഷികാഘോഷത്തിൽ, അന്ന് അറുപതുവയസ്സുള്ള എല്ലെൻ ടെററി പോഷ്യായുടെ ഭാഗമഭിനയിച്ചതു ഞാൻ ഓർമ്മിക്കുന്നുണ്ടു്. പക്ഷേ, അതു വളരെ കഷ്ടണിച്ചുള്ള ഒരു അഭിനയമായിരുന്നു. കഴിഞ്ഞുപോയ ഒരന്തരീക്ഷം സൃഷ്ടിക്കുവാൻ ആ വൃദ്ധ കിണഞ്ഞു പരിശ്രമിച്ചു പരാജയപ്പെടുകയാണെന്ന് ആർക്കും കാണാൻ കഴിയുമായിരുന്നു. മെയ് ലാൻഫാങ്ങിൻെറ കാര്യത്തിൽ അങ്ങിനെയൊരു കഷ്ടണിക്കലൊന്നുമില്ലായിരുന്നു. അദ്ദേഹം സ്വാഭാവികമായി അഭിനയിച്ചു. ഒരു യുവതിയുടെ ആത്മാവാണദ്ദേഹത്തിനുള്ളതെന്നു തോന്നി.

മിങ്ങ് കാലത്തെ ഒരു 'കൺ ഓപ്പെറാ'യായിരുന്നു അഭിനയിച്ചിരുന്നതു്. കഥ വളരെ ലോലവും ലളിതവുമാണു്. ഒരു യുവതി ദാസിയുമായി ആരാമത്തിൽ നടക്കുവാൻ പോകുന്നു. കാലം വസന്തമാണു്. സ്വാഭാവികമായി അവളുടെ ചിന്ത പ്രേമത്തിലേയ്ക്കു തിരിയുന്നു. വസന്താസ്വാദനപരമായി ആരാമത്തിൽവെച്ചു് കുറെ നല്ല നൃത്തവും സംഗീതവുമുണ്ടു്. കിടപ്പറയിൽ തിരിച്ചെത്തി ഉറക്കംപിടിക്കുന്ന നായിക സ്വപ്നത്തിൽ കാമുകനെ കണ്ടുമുട്ടുന്നു; കാമുകനോടൊത്തു് മലയും തടവും കടന്ന് നടന്നുപോകുന്നു. സ്വപ്നംകഴിഞ്ഞു് ഉണരുമ്പോൾ യാതൊന്നിനും കൊള്ളരുതാത്ത ഒരു മടിച്ചിയാണെന്നുപറഞ്ഞു് അമ്മ അവളെ ശാസിക്കുന്നു. അഭിനയം, സംഗീതം, നൃത്തം ഇവയ്ക്കെല്ലാം കഥയിൽ നല്ല അവസരങ്ങളുണ്ടു്. ഇവയിലെല്ലാം മെയ് ലാൻഫാങ്ങ് വിദഗ്ദ്ധനമാണു്. മിസ്സിസ് പണ്ഡിററിൻെറ സൗഹാർദ്ദപ്രതിനിധിസംഘത്തെ അനുമോദിക്കുവാൻവേണ്ടി അദ്ദേഹംതന്നെ രചിച്ച ഒരു കഥയുൾപ്പെടെ അദ്ദേഹം പലതിലും അഭിനയിക്കുന്നതു ഞാൻ പിന്നീടു കണ്ടിട്ടുണ്ടു്. ഓരോപ്രാവശ്യവും ആദ്യം കണ്ടപ്പോഴത്തെ രസാനുഭൂതിയും എനിക്കനുഭവപ്പെട്ടു.

നിരന്തരമായ ആനന്ദത്തിന്റെ ഉറവിടങ്ങളായിരുന്ന പെക്കിങ്ങിലെ ചൈനീസ്റെസ്റ്റോറൻറുകൾ. വീരസാഹസിക മനോഭാവത്തിൽ ഞങ്ങൾ പെക്കിങ്ങിലെല്ലാം അവ തേടിനടന്നു. എൻെറ മകളുടെ കൂട്ടുകാരിയായ ക്രിസ്റ്റയിൻ കണ്ട് എന്നൊരു യുവതി ഇത്തരം പര്യടനങ്ങളിൽ ഞങ്ങളെ അനുഗമിച്ചു. ഓരോ പ്രോവിൻസുകളിലെ പ്രത്യേകവിഭവങ്ങൾ ഉള്ള റെസ്റ്റോറൻറുകൾ ഞങ്ങൾ തിരഞ്ഞുപിടിച്ചു. ഓണം കേറാമൂലകളിലുള്ള ഈ സ്ഥലങ്ങളിൽ കിട്ടിയ വിശേഷപ്പെട്ട പലഹാരങ്ങൾ ഞങ്ങളുടെ പ്രയത്നത്തിനു മതിയായ കൂലിയായിരുന്നു. മണിമാളികയ്ക്കു സമീപമുള്ള മംഗോളിയൻ റെസ്റ്റോറൻറാണ് ഇക്കൂട്ടത്തിൽവെച്ചേററം പ്രസിദ്ധം. അതു് അത്ഭുതകരമായ ഒരു സ്ഥലമാണ്. ദുർഗ്ഗന്ധപൂർണ്ണമായ ഒരു പ്രദേശത്തുള്ള ഇടുങ്ങിയ തെരുവിൽ ഇടിഞ്ഞുപൊളിഞ്ഞ ഒരു പുരാ പെയ്ഹായ് തടാകത്തിന്റെ ശാഖകളിലൊന്നിനുമുമ്പിലാണതു സ്ഥിതിചെയ്യുന്നതു്. മൂന്നു ചെറിയ മുറികൾമാത്രമേയുള്ളു. തണുത്ത വടക്കൻകാററു് മേൽപ്പുരയിലെ വിടവുകളിൽക്കൂടി അകത്തു കടന്നുവരുന്നുണ്ടു്. പക്ഷേ, അകം വളരെ ശുചിയായിരിക്കുന്നു. നടുവിലെ മുറിയുടെ മദ്ധ്യത്തിൽ ഒരടുപ്പുള്ളതിൽ പതിവുകാരനു് സ്വന്തം മാംസം പാകംചെയ്യാം. പ്രസിദ്ധമായ മംഗോളിയൻ ആട്ടിറച്ചി പരിചാരകന്മാർ തയ്യാറാക്കി പാത്രത്തിൽ നിങ്ങൾക്കു കൊണ്ടുവരും. ബാക്കിയെല്ലാം നിങ്ങൾതന്നെ ചെയ്യണം. അതിൽ അരപ്പും പച്ചക്കറികളും എല്ലാം ചേർത്തു് ആമയോടിൻെറ ആകൃതിയിലുള്ള ചട്ടിക്കുപുറത്തു വെയ്ക്കുന്നു. ചട്ടിയുടെ അടിയിൽ തീകത്തുന്നുണ്ടു്. മാംസം വേവുന്നതുവരെ നിങ്ങൾ 'ചോപ്പ്സ്റ്റിക്കു'കൊണ്ടു് അതു മറിച്ചിട്ടുകൊണ്ടിരിക്കണം. വെന്തുകഴിഞ്ഞാൽ, നേരത്തേതന്നെ മുട്ടയും പഞ്ചസാരയും ചേർത്തുണ്ടാക്കിയ ഒരു കറിയിലേയ്ക്കു മാംസം പകന്നു് അടുപ്പിനടുത്തുനിന്നുകൊണ്ടുതന്നെ ഭക്ഷിക്കുന്നു. ഒരു പാത്രം കഴിഞ്ഞാൽ ഉടനെ അടുത്ത പാത്രം അടുപ്പത്തു വെയ്ക്കുകയായി.

ഈ റെസ്റ്റോറൻറിൽവെച്ചു് എനിക്കുണ്ടായതിലേററം രസകരമായ അനുഭവം പ്രസിദ്ധനായ റീവ് ആലിയെ കണ്ടുമുട്ടിയതാണ്. ഈ ന്യൂസിലണ്ടുകാരനായിരുന്ന ചൈനാ—ജ

പ്പാൻ യുദ്ധകാലത്തു് പ്രസിദ്ധമായിത്തീന്ന ഇൻഡസ്ട്രിയൽ കോ—ഓറ്പ്പറേറ്റീവ് (ഇൻഡസ്കോ)കളുടെ ജീവനും ആത്മാവും. അദ്ദേഹമിപ്പോൾ സാന്തൻവിദ്യാലയം നടത്തിക്കൊണ്ടിരിക്കുകയാണു്. ചൈനീസ്ഗ്രാമീണജീവിതത്തിൽ ശാസ്ത്രീയ കരകൗശലവും സമ്പ്രദായവും പ്രവേശിപ്പിച്ചു് ഗ്രാമങ്ങളിലെ ഉല്പാദനരീതി മാററിത്തീർക്കുകയാണു് ഈ വിദ്യാലയത്തിന്റെ ലക്ഷ്യം. റീവ് ആലി പ്രസാദാത്മകനായ ഒരു തടിയനാണു്. അദ്ദേഹത്തിനു നല്ല നമ്മബോധവും ഉദാരമനഃസ്ഥിതിയുമുണ്ടു്. അദ്ദേഹത്തോടു സംസാരിക്കുമ്പോൾ പതിനഞ്ചു വർഷക്കാലം ചൈനയുടെ ഉൾനാടുകളിലെ അഗണ്യകോണുകളിൽ ജീവിക്കുകയും പഠിപ്പിക്കുകയും ചെയ്തുകൊണ്ടിരുന്ന ഒരാളാണെന്നു് നമുക്കു തോന്നുകയില്ല. ഒരു പുതിയതരം അസാധാരണമിഷനറി. കമ്മ്യൂണിസ്റ്റാണെന്നകാര്യം ഇന്നു മറച്ചുവെയ്ക്കാത്ത റീവ് ആലി എന്നോടു പറഞ്ഞു, സർ റാൾഫ് സ്റ്റീവൻസനു് അദ്ദേഹത്തെയും അദ്ദേഹത്തിന്റെ പ്രവത്തനത്തെയുംപററിയുള്ള നല്ല അഭിപ്രായമാണു് അദ്ദേഹത്തെ കോമിന്താങ്ങിന്റെ തോക്കുകളിൽനിന്നു രക്ഷിച്ചതെന്നു്.

1937-ൽ ഇന്ത്യൻ മെഡിക്കൽമിഷനെ ചൈനയിലേയ്ക്കു കൊണ്ടുപോയ ഡോക്ടർ അററാൾ നല്കിയ ഒരു വിരുന്നിൽ വെച്ചാണു് ഞാൻ റീവ് ആലിയെ കണ്ടതു്. ആസ്ട്രേലിയൻ പത്രപ്രതിനിധിയായ ബർച്ചററ്, ഒരു ചൈനീസ് സിനിമാതാരത്തെ വിവാഹംചെയ്തിരുന്ന ഒരു സിറിയൻഡോക്ടർ (ചൈനീസ് പേരു് മാഹായ്തായ് എന്നാണു്.) എന്നിവരായിരുന്നു മററതിഥികൾ. ബർച്ചററ് ഒരു സമാധാനവാദിയായിരുന്നു. പീസ്കോൺഗ്രസ്സിന്റെ മുദ്രാവാക്യങ്ങൾ വിളിച്ചുപറയുന്നതുകൊണ്ടു് അദ്ദേഹം ലോകത്തെ രക്ഷിക്കുകയാണെന്നു ബർച്ചററിനു പൂർണ്ണവിശ്വാസമുണ്ടായിരുന്നു. അമേരിക്കയിൽ പത്തൊമ്പതുവർഷം ജീവിച്ച മാഹായ്തായ് കഴിഞ്ഞ പന്ത്രണ്ടുവർഷമായി ചൈനീസ് കമ്മ്യൂണിസ്ററുകളുടെകൂടെ കഴിച്ചുകൂട്ടുന്നു. യെനാനിൽ ആദ്യംമുതലേ ഉണ്ടായിരുന്ന വിദേശികളിലൊരാളായിരുന്നു അദ്ദേഹം. അദ്ദേഹം പൊതുജനാരോഗ്യവകുപ്പിൽ ഒരുദ്യോഗവുമായി ചൈനയിൽതന്നെ തുടരുകയാണുണ്ടായതു്. അദ്ദേഹത്തിന്റെ ഭാര്യ അ

തിസുന്ദരിയായ ഒരു സിനിമാതാരമായിരുന്നു. അവരെക്കണ്ടാൽ കോൺവെൻറ്സ്കൂളിൽനിന്നു വരുന്ന ഒരു പ്രഭുപ്രിയാണെന്നു തോന്നും. അവരുടെ സംഭാഷണം രസകരവും ബുദ്ധിയുള്ളതുമായിരുന്നു. അവർക്കു ലോകകാര്യങ്ങളെപ്പററി നല്ല അറിവുണ്ടെന്നു തോന്നുന്നു.

റീവ് ആലിയും മാഹായ്തായ്യും നല്ല തീററിക്കാരായിരുന്നു. അവർ മത്സരിച്ചിട്ടെന്നപോലെ അട്ടപ്പിനട്ടത്തുനിന്നു തികച്ചും പന്ത്രണ്ടുപാത്രം മാംസം വേവിച്ചുതിന്നു. ഈ മംഗോളിയൻ റെസ്റ്റോറൻറിൽപോലും അതൊരു 'റെക്കാർഡു' ആയിരിക്കുമെന്നു ഞാൻ കരുതുന്നു. സംഭാഷണം അമേരിക്കൻ പ്രചരണംമുതൽ ചൈനീസ്പേരുകൾവരെ വ്യാപരിച്ചു. അററാളും ആലിയും മാഹായ് തായ്യും, യെനാനിൽ പോയിട്ടുള്ളവരായിരുന്നതുകൊണ്ടു്, മാവോ ത്സെതുങ്ങും കൂട്ടരും ഗുഹകളിൽ താമസിച്ചുകൊണ്ടു ചൈനയിൽ മുഴവനും ഒളിപ്പോരുനടത്തിയിരുന്ന ആ ഐതിഹാസികകാലത്തെ സ്മരണകളും സംഭാഷണത്തിൽ സ്ഥലംപിടിച്ചു.

കൊറിയൻസമാധാനത്തിനുവേണ്ടിയുള്ള രാഷ്ട്രീയപ്രവൎത്തനമെല്ലാം ചൈനയെ അക്രമിയായി മുദ്രകുത്തിയതോടെ അവസാനിച്ചിരിക്കയായിരുന്നു. പക്ഷേ, മക്കാർതറെ പിരിച്ചുവിട്ടതോടുകൂടി പ്രവൎത്തനത്തിനു് അല്പമൊരു ജീവൻവീണു. ഏപ്രിൽ 11–ാംനു വൈകിട്ടു് ഏഴുമണിക്കു് ബി. ബി. സി. വാൎത്തയിൽക്കൂടി ഞാൻ കേട്ടു പ്രസിഡണ്ടു് ട്രൂമാൻ, മക്കാർതറെ എല്ലാ അധികാരത്തിൽനിന്നും പിരിച്ചുവിട്ടിരിക്കുന്നുവെന്നു്. ഇനിയദ്ദേഹം എസ്. സി. ഏ. പി. അല്ല; ഐക്യരാഷ്ട്രസംഘടനയുടെ സൎവ്വസൈന്യാധിപനല്ല; സുപ്പർ മിക്കാഡോയുമല്ല. ആരെയും നിർബ്ബാധം ധിക്കരിക്കാമെന്നു ധരിച്ചുവശായ ആ മനുഷ്യൻ ഒരു ദിവസം അനുസരണമില്ലാത്ത ഒരു പാതിരിയെപ്പോലെ അധികാരികളാൽ വസ്ത്രാക്ഷേപം ചെയ്യപ്പെട്ടു. ജനാധിപത്യത്തിൻെറ ശക്തി അത്ഭുതാവഹമാണു്. ഭീമമായ ഒരു സൈന്യത്തെ നയിക്കുകയും വിശാലമായ ഒരു സാമ്രാജ്യത്തിൻെറ പരമാധികാരം താല്ക്കാലികമായി പ്രയോഗിക്കുകയും ചെയ്യുന്ന ഏററവും ശക്തിമാനായ ആ സൈനികൻ ഒരു ചെറിയ ഉത്തരവുകൊണ്ടു പിരിച്ചുവി

ടപ്പെട്ടുന്നു. അനുസരിക്കാനല്ലാതെ അദ്ദേഹത്തിനു ഗത്യന്തരവു മില്ല. സന്തോഷകരമായ വിസ്മയത്തോടെ ലോകം മിഴിച്ചു നോക്കി. പക്ഷേ, അത്ഭുതമെന്നേ പറയേണ്ടു ചൈനക്കാർ അതിൽ യാതൊരു താല്പര്യവും കാണിച്ചില്ല. മക്കാർതറെ പിരിച്ചുവിട്ടതിനെപ്പററി നാലുദിവസത്തേയ്ക്കു ചൈനീസ് പത്രങ്ങളിൽ വിമർശനമൊന്നുമുണ്ടായില്ല. അവസാനം, 15-ാംനു-ലേഖനങ്ങളുടെ ഒരു ശരവർഷമായിരുന്നു. എല്ലാററിനും അർത്ഥം ഒന്നുതന്നെ: മക്കാർതറെ തിരിച്ചുവിളിച്ചതു് അദ്ദേഹം തോററതുകൊണ്ടാണു്, കൊറിയയിലെ പരാജയം മക്കാർതറുടെ മേൽ വെച്ചുകെട്ടണമെന്നാണു ട്രൂമാൻെറ മോഹം. ശ്രദ്ധാപൂർവ്വം പര്യാലോചിച്ചപ്പോൾ, മക്കാർതറുടെ പതനംകൊണ്ടു മാത്രം സമാധാനസാദ്ധ്യത തെളിയുകയില്ലെന്ന അനുമാനത്തിലാണു ഞാനും എത്തിച്ചേർന്നിരുന്നതു്. മക്കാർതറുടെ പതനത്തെത്തുടർന്നു് അമേരിക്കയിലുത്ഭവിക്കുന്ന രാഷ്ട്രീയസ്ഥിതി ട്രൂമാനു സമാധാനക്കാര്യം സംസാരിക്കാൻ ഒട്ടും പ്രയോജനകരമായിരിക്കയില്ല. കാരണം പ്രസിഡണ്ടിൻെറ നടവടിയിൽ നിന്നു മുതലെടുക്കാൻ റിപ്പബ്ളിക്കൻകക്ഷിക്കാർ പിന്നോക്കം നില്ക്കുയില്ല.

മക്കാർതറെ പിരിച്ചുവിട്ടതുകൊണ്ടുണ്ടായിട്ടുള്ള അവസരം ഉപയോഗിക്കുവാൻ ഇന്ത്യാഗവമ്മെണ്ട് എന്നെ നിർബ്ബന്ധിച്ചുകൊണ്ടേയിരുന്നു. പക്ഷേ, സ്ഥിതിഗതികൾ കാര്യമായി മാറിയിട്ടില്ലെന്നതായിരുന്നു എൻെറ മനോഭാവം. സ്വന്തരീതിയിൽ കാര്യങ്ങൾ നടത്തിക്കൊണ്ടുപോകാനുള്ള മക്കാർതറുടെ 'പാളിച്ച' മാത്രമാണു ട്രൂമാൻ കുററം വിധിച്ചതെന്നും, തൈവാനെസംബന്ധിച്ചും ചൈനയുടെ അംഗീകരണകാര്യത്തിലും അമേരിക്കൻനയംമാറിയിട്ടില്ലെന്നുമായിരുന്നു എൻെറ പക്ഷം. എങ്കിലും ഞാൻ ചാങ്ങ് ഹാൻ ഫൂവിനെ കാണുകയും എന്തെങ്കിലും സൗഹാർദ്ദലക്ഷണം കാണിക്കുവാൻ നിർബ്ബന്ധിക്കുകയും ചെയ്തു. പക്ഷേ, അദ്ദേഹം നിരാമയനായിരുന്നതേയുള്ളൂ. അതുകൊണ്ടു ഞാൻ എൻെറ തോടിനകത്തേയ്ക്കുതന്നെ വലിഞ്ഞു.

ഈ സമയത്തു കുറെ മൈലോയും അരിയും വാങ്ങിക്കുവാൻ ഞങ്ങൾ ചൈനയുമായി കൂടിയാലോചനകൾ നടത്തി

കൊണ്ടിരിക്കയായിരുന്നു. ചൈനയിൽ ക്ഷാമമാണെന്ന പ്രചരണത്തിൽപെട്ടുകിടന്ന പാശ്ചാത്യരാഷ്ട്രങ്ങൾക്ക് ഇതൊരു അത്ഭുതമായിരുന്നു. ചൈനയുടെ പല ഭാഗങ്ങളിലും ഭീമമായ തോതിൽ ക്ഷാമമുണ്ടെന്ന കഥകൾ ഹോങ്ങ്കോങ്ങിൽനിന്നു നിരന്തരം പ്രചരിച്ചുകൊണ്ടിരുന്നതുകൊണ്ട് ഇന്ത്യയ്ക്കു് ധാന്യം കൊടുക്കാമെന്ന ചൈനീസ്‌വാഗ്ദാനത്തെ പാശ്ചാത്യർ കാര്യമായി ഗണിച്ചില്ല. പക്ഷേ, ഉടമ്പടി ഒപ്പിടുകയും ഡാറിയനിൽ കപ്പലുകൾ ചരക്കുകയററാൻ തുടങ്ങുകയും ചെയ്തതോടെ അവർ രാഗംമാറ്റി. അതൊരു രാഷ്ട്രീയനടവടിയാണെന്നും ഇന്ത്യയുടെ അനുഭാവം സമ്പാദിക്കാൻവേണ്ടി ചൈന ധാന്യം ബലികഴിക്കുകയാണെന്നും അമേരിക്കൻപത്രങ്ങൾ പറഞ്ഞു. ഏതായാലും ഇന്ത്യയിലെ ഭക്ഷ്യസ്ഥിതി ഗുരുതരമായിരിക്കുകയും ഞങ്ങൾ ക്ഷാമത്തിനടുത്തെത്തുകയും ചെയ്തിരുന്നപ്പോൾ ഞങ്ങൾക്കാവശ്യമായിരുന്ന ധാന്യം വില്ക്കാൻ ചൈനയ്ക്കു കഴിഞ്ഞതു് എനിക്കു വളരെ സന്തോഷകരമായിരുന്നു.

ശീതകാലം കഴിഞ്ഞപ്പോൾ ഞാൻ വായ് ചിയാപ്പോയുടെ അടുത്തു്, ചൈനയുടെ പലഭാഗങ്ങളിലുമുള്ള ഗ്രാമങ്ങളിൽപോയി, പ്രസിദ്ധപ്പെട്ട ഭൂനയപരിഷ്കാരത്തിന്റെ ഫലം മനസ്സിലാക്കുവാനുള്ള സൗകര്യം തരണമെന്നു സൂചിപ്പിച്ചു. ചൈനീസ്‌ഗവമെണ്ടു് അതിനു യാതൊരു ദുർഘടവും ഉണ്ടാക്കിയില്ല. മാർക്കോപോളോപാലത്തിനു് ഏതാനും നാഴിക വടക്കുമാറി സ്ഥിതിചെയ്യുന്ന ചില ഗ്രാമങ്ങളാണു് ആദ്യമായി തെരഞ്ഞെടുത്തതു്. കർഷകസംഘടനയിൽനിന്നു് രണ്ടുപേരും, രാജ്യരക്ഷാവകുപ്പിൽനിന്നു് ഒരുദ്യോഗസ്ഥനും ഞങ്ങളെ അനുഗമിച്ചു. സൈനോ–ജാപ്പനീസ് സംഭവത്തിന്റെ രംഗമായ മാർക്കോപോളോപാലത്തിനടുത്തെത്തുന്നതുവരെ, കെട്ടിടംപണികളും തോട്ടനന്നാക്കലും ഒഴിച്ചു് കാര്യമായി യാതൊന്നും ഞങ്ങൾ കണ്ടില്ല. രണ്ടററത്തും പട്ടാളസംരക്ഷണമുണ്ടായിരുന്ന പാലം കടന്നു് ഞങ്ങൾ ഒരു മേടിനടുത്തെത്തി. പ്രകൃതിദത്തമായ ഒരു രക്ഷാനിരയായിരുന്നു അതു്—ഏതാണ്ടു് ദില്ലിയിലെ മേട്ടപോലെ. അവിടെ ഞങ്ങൾ ഒട്ടേറെ സൈനികപ്രവർത്തനം കണ്ടു. മലയ്ക്കെതിരെ ചെറിയ ടാങ്കുകളും മററു് സൈനികവാഹനങ്ങളും കിടന്നിരുന്നു. ഇ

ളു് കുറെയൊക്കെ കൊള്ളക്കാർക്കെതിരായിട്ടും, കുറെയൊക്കെ വടക്കുമായുള്ള സൈനികബന്ധം തകർക്കാൻവേണ്ടി വിമാനത്തിൽനിന്നു് ഇറങ്ങിയേക്കാവുന്ന ശത്രുസൈന്യങ്ങൾക്കെതിരായ കരുതൽ നടവടിയായിട്ടും ആയിരുന്നു. നിരവധി ചെറിയ ഫാക്റ്ററികൾ അവിടവിടെയായി കാണാം. ഈ സ്ഥലത്തു് ശക്തിയായ പ്രവർത്തനമുണ്ടെന്നു വ്യക്തം. 12. 15നു് ഞങ്ങൾ ഗ്രാമത്തിലെത്തി. (പേരു് ഇപ്പോൾ ഓർമ്മിക്കുന്നില്ല.) പിന്നീടു് ഞാൻ അനേകം ചൈനീസ്ഗ്രാമങ്ങൾ കാണുകയുണ്ടായെങ്കിലും ഞാൻ ചൈനയിൽ ആദ്യമായി സന്ദർശിച്ച ഗ്രാമം ഇതായിരുന്നതുകൊണ്ടു് ഈ സന്ദർശനത്തിൻെറയും എൻെറ അനുഭവങ്ങളുടെയും ഒരു ചുരുങ്ങിയ വിവരണം രസകരമായിരുന്നേക്കാം.

ഞങ്ങൾ ആഗതരായപ്പോൾ ഗ്രാമസമിതിയുടെ അദ്ധ്യക്ഷൻ, ഉപാദ്ധ്യക്ഷൻ അംഗങ്ങൾ എന്നിവർ വന്നു് ഞങ്ങളെ സ്വീകരിച്ചു് വളരെ ആദരവോടെ ഗ്രാമവിദ്യാലയത്തിലേയ്ക്കു കൊണ്ടുപോയി. ഗ്രാമത്തിലെ പ്രായപൂർത്തിയായ എല്ലാവരും ചേർന്നാണു് കമ്മിററിയെതിരഞ്ഞെടുക്കുന്നതു്. കുടിയിറക്കപ്പെട്ട സ്ഥലമുടമസ്ഥന്മാർക്കു മാത്രം അതിൽ പങ്കില്ല. സ്ഥലമില്ലാത്ത കൃഷിപ്പണിക്കാർക്കും, ഒരേക്കറിൽകുറച്ചുമാത്രം സ്ഥലമുണ്ടായിരിക്കുകയും സ്വന്തം പ്രയത്നംകൊണ്ടു് കൃഷിനടത്തുകയും ചെയ്യുന്നവർക്കും മാത്രമേ കമ്മിററിയിൽ അംഗമാകാൻ കഴിയുമായിരുന്നുള്ളു. ഞങ്ങൾ ഇരുന്നു് പതിവുള്ള ചായ കുടിച്ചുകഴിഞ്ഞയുടനെ ഞാൻ എൻെറ ദ്വിഭാഷി ഡോക്ടർ കുമാർവഴി ചോദ്യങ്ങൾ ചോദിക്കാനാരംഭിച്ചു. അദ്ധ്യക്ഷനു് മുമ്പെത്രനിലമുണ്ടായിരുന്നു? ഇപ്പോഴെത്രയുണ്ടു്? കന്നുകാലികളെത്ര? കൃഷിയായുധങ്ങൾ എത്ര? ഭൂമിയിൽനിന്നു് അയാൾക്കെന്തുവിളവു ലഭിക്കുന്നുണ്ടു്? എത്രമാത്രം ഗവൺമെണ്ടിനുകൊടുക്കണം? മിച്ചമെന്തുണ്ടാകും? അതു് എങ്ങനെ ചെലവാക്കാനാണുദ്ദേശിക്കുന്നതു്? ബുദ്ധിമാനായ ഒരു യുവകർഷകനായിരുന്ന ഉപാദ്ധ്യക്ഷൻ തുറന്നതും പൂർണ്ണവുമായ മറുവടികൾ തന്നു. അതിശയോക്തിപരമായ യാതൊരു അവകാശവാദങ്ങളും ഇല്ലായിരുന്നു. അയാൾ പറഞ്ഞ ഉല്പാദനക്കണക്കുകൾ ഇന്ത്യയിലെ സാധാരണകണക്കിൽനിന്നു് വളരെ വ്യ

തൃപ്തമായിരുന്നില്ല. എന്നെ ഏററവും ആകർഷിച്ചതു് അവിടെ കണ്ട പുതിയ ജീവനാണു്, കമ്മിററിയംഗങ്ങൾ ഭൂമിയില്ലാത്ത സാധു കൃഷിക്കാരായിരുന്നെങ്കിലും നടന്ന കാര്യങ്ങളെപ്പററി നല്ല ബോധമുള്ളവരായിരുന്നു. സ്വതന്ത്രരായ മനുഷ്യരെപ്പോലെയാണു് അവർ എന്നോടു സംസാരിച്ചതു്. ഞാൻ ഉന്നയിച്ച പ്രശ്നങ്ങൾ, സ്ഥലത്തെ സ്ഥിതിഗതികളെ എങ്ങനെ ബാധിക്കുന്നു എന്നു വ്യക്തമായി മനസ്സിലാക്കിക്കൊണ്ടാണു് അവർ ചർച്ചചെയ്തതു്. ഉദാഹരണമായി സഹകരണകൃഷിക്കു് അവിടെയുള്ള ഭാവിയെപ്പററി ഞാൻ ചോദിച്ചപ്പോൾ ചോദ്യം അവരെ കുറെ വിഷമിപ്പിച്ചു. പക്ഷേ, ഞാനെന്താണുദ്ദേശിച്ചതെന്നു് കുമാർ വിശദീകരിച്ചുകൊടുത്തപ്പോൾ അവരെല്ലാവരും ഒരുമിച്ചു് വിളിച്ചുപറഞ്ഞു: "അതെ, അതാണു് ഞങ്ങൾ കൂടിയാലോചിച്ചുകൊണ്ടിരുന്നതു്, പൊതു പ്രയത്നത്തിനും, പൊതു വില്പനയ്ക്കും മററും ഏർപ്പാടുണ്ടാക്കാൻ ഞങ്ങൾ ശ്രമിക്കുകയാണു്."

ഞാൻ വിദ്യാലയം ചുററിനടന്നുകണ്ടു. എട്ടധ്യാപകന്മാരും ഇരുനൂററിഅമ്പതു് കുട്ടികളുമുണ്ടു്. പ്രൈമറിസ്കൂളായിരുന്നെങ്കിലും ചില വിദ്യാർത്ഥികൾ മുതിർന്നവരാണു്. ആദ്യമായിട്ടാണു് അവർക്കു പഠിക്കാൻ അവസരം ലഭിക്കുന്നതു്. അതുകഴിഞ്ഞു് ഞങ്ങൾ പോയി കൃഷിസ്ഥലങ്ങൾ കണ്ടു. ഓരോ തുണ്ടുസ്ഥലവും ഉടമസ്ഥന്റെ കുടുംബത്തിന്റെ പ്രയത്നംകൊണ്ടു കൃഷിചെയ്യപ്പെടുന്നു. ഒരു കൃഷിക്കാരൻ കൃഷിസമ്പ്രദായം എനിക്കു വിവരിച്ചുതന്നു. കൃഷിസ്ഥലങ്ങൾ പരിശോധിക്കുന്നതിൽ എനിക്കു വളരെ പരിചയമുണ്ടു്. ഒരിന്ത്യൻ നാട്ടുരാജ്യത്തിലെ പ്രധാനമന്ത്രിക്കു് ഒഴിച്ചുകൂടാത്ത ഒരു കർത്തവ്യമാണതു്. കൂടാതെ ഞാനും കർഷകവംശജനാണു്. ഇത്തരം വിഷയങ്ങൾ ഇന്ത്യയിൽവെച്ചുതന്നെ എനിക്കു പരിചയമുണ്ടു്. അതുകൊണ്ടു് അവരുടെ പ്രശ്നങ്ങളുടെ സാങ്കേതികവശങ്ങളെക്കുറിച്ചു് അവരുമായി ചർച്ചകളിലേർപ്പെടാൻ എനിക്കു കഴിഞ്ഞു. എന്റെ താല്പര്യം മനസ്സിലായപ്പോൾ അവർ വാചാലന്മാരായി, നിസ്സാരപ്രശ്നങ്ങൾ എങ്ങനെ തരണം ചെയ്യുന്നുവെന്നും, മററു ഗ്രാമങ്ങളുടെ അനുഭവജ്ഞാനം കർഷക

സംഘടനവഴി എങ്ങനെ അവർക്കു ലഭിക്കുന്നു എന്നുംമററും അവർ പറയാൻതുടങ്ങി.

ഗ്രാമത്തിൻെറ അങ്ങേ അററത്തു് ഒരു ഗംഭീരസൗധം കണ്ടു് അതെന്താണെന്നു ഞാൻ ചോദിച്ചു. അതൊരു ക്ഷേത്രമാണെന്നായിരുന്നു മറുവടി. ഇപ്പോഴതെന്തിനാണുപയോഗിക്കുന്നതു്? "ഗ്രാമവാസികൾ നടത്തുന്ന ഒരനാഥശാലയും വൃദ്ധജനസങ്കേതവും ആയി" എന്നായിരുന്നു മറുവടി. ക്ഷേത്രം കടന്നു് ഞങ്ങൾ കോഓപ്പറേറ്റീവ് സ്റ്റോറിലെത്തി. അവിടെ പലചരക്കുസാമാനങ്ങളും വളത്തിനുള്ള മുതിരപ്പിണ്ണാക്കും ധാരാളമുണ്ടായിരുന്നു. പക്ഷേ, എന്നെ വളരെയാകർഷിച്ചതു് ഭിത്തിയിൽ പ്രധാനസ്ഥാനത്തു് പ്രദർശിപ്പിച്ചിരുന്ന ഒരു രേഖയാണു്. 'ദേശാഭിമാനപ്രമാണം' എന്ന ഈ രേഖയിൽ ഗ്രാമവാസികളെല്ലാം ഒപ്പുവെച്ചിട്ടുണ്ടായിരുന്നു. അമേരിക്കൻ ആക്രമണത്തെ ചെറുക്കുക, കൊറിയയെ സഹായിക്കുക, മാതൃരാജ്യത്തെ രക്ഷിക്കുക മുതലായ മുദ്രാവാക്യങ്ങൾക്കുപുറമെ, ഉല്പാദനവർദ്ധനവിനുവേണ്ടി പണിയെടുക്കുവാനും, പൊതുസ്വത്തുക്കൾ സംരക്ഷിക്കുവാനും രാഷ്ട്രീയം കൂടുതലായി പഠിക്കുവാനും പ്രതിജ്ഞയെടുക്കുന്നതായും അതിലുണ്ടായിരുന്നു. ഈ 'ദേശാഭിമാനപ്രമാണം'—ജനങ്ങളെല്ലാം ചേർന്നു് ഒപ്പിട്ട ഒരുടമ്പടി—ആയിരുന്നു പുതിയ ഭരണം ദേശീയഐക്യകീകരണത്തിനു പ്രയോഗിച്ച ഏററവും ഫലവത്തായ ഒരു മാർഗ്ഗം. അതു് കാൻറണിൻെറ സമ്പന്നമായ നെൽഗ്രാമങ്ങളിലേയ്ക്കു മാത്രമല്ല ഗോബി മരുഭൂമിയിലേയ്ക്കുകൂടി പ്രചരിച്ചിട്ടുണ്ടെന്നു പിന്നീട്ടുള്ള എൻെറ പ്രയാണങ്ങളിൽനിന്നു് എനിക്കു മനസ്സിലാക്കാൻ കഴിഞ്ഞു.

ഇതുകഴിഞ്ഞു് ഞാൻ സ്വമേധയാ ഒരു തൊഴിലാളിയുടെ വീട്ടിലേയ്ക്കു പ്രവേശിച്ചു. അതു മണ്ണും കുമ്മായവുംകൊണ്ടു് അയാൾ പുതിയതായി പണിത ഒരു ഒററമുറിവീടാണു്. പണ്ടു് അയാൾ ഭൂമിയില്ലാത്ത കൃഷിക്കാരനായിരുന്നു. സ്വന്തമായി സ്ഥലം കിട്ടിയ ഉടനെ അയാൾ ഒരു വീടുണ്ടാക്കി. അതു വൃത്തിയുള്ള ഒരു വിശാലമായ മുറിയായിരുന്നു. എങ്കിലും അതിൽ ഒരു ഭംഗിയുള്ള ഭരണിയുണ്ടായിരുന്നു—രൂഢമൂലമായ സംസ്കാരത്തിൻെറ ഒരു ചിഹ്നം എന്നെനിക്കു തോന്നി.

ഞാൻ അവിടെ ചെന്നപ്പോൾ ഗൃഹനാഥൻ അവിടെയില്ലായിരുന്നു. പക്ഷേ, അയാൾ വേഗം തിരിച്ചെത്തി. ജോലിചെയ്യുകയായിരുന്നതുകൊണ്ടു് അയാളുടെ കയ്യിൽ അഴുക്കുണ്ടായിരുന്നു. കൈയിലെ മണ്ണിന്റെ കാര്യംമറന്നു് അയാൾ ശക്തിയായി എന്റെ കൈപിടിച്ചുകുലുക്കി, പതിവുള്ള ചായകുടിക്കണമെന്നു് എന്നെ നിർബ്ബന്ധിച്ചു. ഒരു പി. എൽ. എ.ഭടന്റെ വൃദ്ധയായ മാതാവു് താമസിച്ചിരുന്ന ഒരു വീട്ടുകൂടി മാത്രമേ ഞാൻ ആ ഗ്രാമത്തിൽ കാണുകയുണ്ടായുള്ളു. അതും ഒരു ഒററമുറിവീടായിരുന്നു. കാങ്ങ് എന്നു പറയുന്ന ചൈനീസ് കട്ടിലിന്മേൽ നാലുവലിയ പെട്ടികൾ ഞാൻ കണ്ടു. അതിൽ രണ്ടെണ്ണമെങ്കിലും ജന്മിയുടെ അനാവശ്യവസ്തുക്കൾ വിതരണംചെയ്തപ്പോൾ അവർക്കു ലഭിച്ചതായിരിക്കണമെന്നു് എനിക്കു തോന്നി. അനേകം ഭരണികൾ, ഒരു ക്ലോക്കു്, വീരപുത്രന്റെ ഒരു ഫോട്ടോ എന്നിവയും മുററത്തു് അനേകം കോഴിക്കുഞ്ഞുങ്ങളും ഞാനവിടെ കണ്ടു. വൃദ്ധയായ ആ വിധവ ഒരു പ്രഭ്വിയെപ്പോലെ വളരെ കനിവോടെയാണു് എന്നെ സ്വീകരിച്ചതു്. അവരുടെ പുത്രൻ ഒരു വീരനല്ലേ. അയാൾ ഇപ്പോൾ കൊറിയയിൽ യുദ്ധം ചെയ്യുകയായിരിക്കും. എന്റെ കൂടെനിന്നു് ഒരു ഫോട്ടോ എടുക്കണമെന്നും അവർക്കു് നിർബ്ബന്ധമായിരുന്നു.

സ്വാതന്ത്ര്യത്തിന്റെയും ഗംഭീരമായ ഊർജ്ജസ്വലതാപ്രവാഹത്തിന്റെയും ആത്മവിശ്വാസത്തിന്റെയും കാര്യങ്ങൾ നേടാനുള്ള ഒരു വ്യഗ്രതയുടെയും മനോഭാവമാണു് എനിക്കു് ആ ഗ്രാമത്തിൽനിന്നു ശേഖരിക്കാൻ കഴിഞ്ഞതു്. സാമ്പത്തികമായി ഒരേക്കറിന്റെ അഞ്ചിൽ മൂന്നുഭാഗം വരുന്ന സ്ഥലം ഒരാൾക്കു് ഒരു വലിയകാര്യമല്ല. പക്ഷേ, ഭൂപരിഷ്കാരം ശൃംഖലകളെല്ലാം ഭേദിച്ചിരിക്കുന്നു; ഗ്രാമീണനെ സ്വതന്ത്രനാക്കിയിരിക്കുന്നു. അവനു് ഇന്നു് ഒരു പുതിയ അന്തസ്സും ആത്മാഭിമാനവും കൈവന്നിട്ടുണ്ടു്. അതു തീർച്ചയായും ഒരു വലിയ നേട്ടംതന്നെയാണു്.

മെയ്മാസത്തിൽ ഒരു അനൗദ്യോഗിക സൗഹാർദ്ദപ്രതിനിധിസംഘം ഇന്ത്യയിൽനിന്നു വന്നു. ഇന്ത്യയും ചൈന

യും തമ്മിൽ കൈമാറിയ അനേകം സംഘങ്ങളിൽ അതു് ആദ്യത്തേതായിരുന്നു. ഈസംഘം അനൗദ്യോഗികമായ ഒന്നായിരുന്നെങ്കിലും അതിലെ ചില അംഗങ്ങൾ മുന്നണിസംഘടനകളുമായി ബന്ധമുള്ളവരായിരുന്നിട്ടും അവരിൽ പലരെയും എനിക്കു വളരെക്കാലമായി അറിയാവുന്നതുകൊണ്ടു്, അവരെ നിയന്ത്രിക്കാൻ കഴിയുമെന്നു തോന്നിയതുകൊണ്ടു് ഈ സന്ദർശനത്തെ ഞാൻ പ്രോത്സാഹിപ്പിച്ചു. ഈ സംഘത്തിന്റെ നേതാവു് പണ്ഡിററു് സുന്ദരലാലായിരുന്നു. വളരെ നല്ല ഉദ്ദേശ്യങ്ങളും ഉത്തമസ്വഭാവവും ഉള്ള ഇദ്ദേഹം വിമർശനബുദ്ധി കുറഞ്ഞയാളായിരുന്നു. അതിരുകടന്ന ഉത്സാഹം പ്രകടിപ്പിക്കുന്ന സ്വഭാവക്കാരനുമാണു്. പക്ഷേ, ഡൽഹി സ്കൂൾ ഓഫ് ഇക്കണോമിക്സിന്റെ ഡയറക്ടറായ ഡോക്ടർ വി. കെ. ആർ. വി. റാവു, ഓക്സ്ഫോർഡിൽ എന്റെ സതീർത്ഥ്യനായിരുന്നതിനുശേഷം ആലിഗാറിൽ ചരിത്രപ്രൊഫസറായി എന്റെ സ്ഥാനത്തു വന്ന പ്രൊഫസർ മുഹമ്മദ് ഹബീബ്, അദ്ദേഹത്തിന്റെ സഹോദരനും ജാമിയാ മില്ലിയായുടെ അദ്ധ്യക്ഷനുമായ പ്രൊഫസർ മുജീബ്, അഖിലേന്ത്യാ മഹിളാ സംഘത്തിന്റെ പ്രസിഡണ്ടായ മിസ്സിസ് ഹന്നാസെൻ എന്നീ മററംഗങ്ങളിലാരെയും സഹയാത്രികരായി ഗണിക്കാൻ തരമില്ലല്ലോ. ലണ്ടനിൽ പഠിച്ചുകൊണ്ടിരിക്കുമ്പോൾ മുതൽ എനിക്കു പരിചയമുള്ള മുൽക്ക്‌രാജ് ആനന്ദ്, ബ്ളിററ്സിന്റെ ഊർജ്ജസ്വലനായ പത്രാധിപർ കരഞ്ചിയാ (കോലാഹലം കൂട്ടുന്ന ഒരു വാരികയുടെ പത്രാധിപരുടെ ബാഹ്യചിത്രവും അദ്ദേഹത്തിന്റെ സ്വകാര്യപെരുമാററവും കാര്യങ്ങൾ മനസ്സിലാക്കാനുള്ള കഴിവും തമ്മിൽ യാതൊരുബന്ധവുമില്ല.) എന്നിവർ പ്രതിനിധിസംഘത്തിൽ ഇടതുപക്ഷ ചിന്താഗതിയെ വേണ്ടത്ര പ്രതിനിധീകരിച്ചിരുന്നു. കരഞ്ചിയാ ചൈനയിൽ വരുന്നതുവരെ എനിക്കു് അദ്ദേഹവുമായി പേരിനുള്ള പരിചയമേയുണ്ടായിരുന്നുള്ളു. അദ്ദേഹത്തെപ്പററി ഒരു നല്ല അഭിപ്രായമുണ്ടാകാൻ ബ്ളിററ്സ് സഹായകമായിരുന്നില്ല. പക്ഷേ, പെക്കിങ്ങിൽ എനിക്കു് അദ്ദേഹത്തെ ശരിയായി മനസ്സിലാക്കാൻ ഇടകിട്ടി. അദ്ദേഹം ബോംബെയിൽ വിജയകരമായി നടത്തുന്ന പത്രപ്രവർത്തനരീതിയെ എനിക്കു പ്രശം

സിക്കാൻ വയ്യെങ്കിലും ഒരു മനുഷ്യനെന്ന നിലയ്ക്കും, രാഷ്ട്രീയ കാര്യങ്ങളുടെ മൗലികഘടകങ്ങളെക്കുറിച്ചു ബോധമുള്ള ഒരാളെന്ന നിലയ്ക്കും ഞാൻ അദ്ദേഹത്തെ ഇഷ്ടപ്പെടാനിടയായി. ഈ അനൗദ്യോഗികപ്രതിനിധിസംഘത്തിന്റെ സന്ദർശനത്തിൽ എനിക്കെന്തു പ്രത്യാഘാതമുണ്ടാകുമെന്നതിനെപ്പററി ചൈനീസ്‌വിദേശകാര്യാലയത്തിന് അല്പം ആശങ്കയുണ്ടായിരുന്നു. അവർ ആ വിഷയവുമായി എന്നെ സമീപിച്ചപ്പോൾ അംഗങ്ങളുടെ തിരഞ്ഞെടുപ്പ് എനിക്ക് ഏറ്റവും ഹിതകരമാണെന്നും അവരിൽനിന്നു യാതൊരു കുഴപ്പവും ഞാൻ പ്രതീക്ഷിക്കുന്നില്ലെന്നും ഞാൻ അവരെ അറിയിച്ചു. അവരെ സ്വീകരിക്കുവാൻ ഞാൻതന്നെ വിമാനത്താവളത്തിൽ പോയി. വിമാനത്തിൽനിന്നിറങ്ങിയ സുന്ദരലാൽ ദീർഘകാലമായി കാണാതിരുന്ന ഒരു സഹോദരനെപ്പോലെ എന്നെ ആശ്ലേഷിക്കുന്നതു കണ്ടപ്പോൾ അവർ വിസ്മയിച്ചുപോയി. അടുത്തദിവസംതന്നെ പ്രതിനിധികൾ എന്നെ കണ്ടു് ഉപദേശങ്ങൾ ആവശ്യപ്പെട്ടു. നാലുമണിക്കൂറിലധികം ഞങ്ങൾ വളരെ തുറന്ന ചർച്ചകൾ നടത്തി. ഇന്ത്യൻ ഗവണ്മെണ്ടിന് അവരെ എതിർക്കുന്നവരുമായിട്ടുള്ള ബന്ധം ചൈനക്കാർ ധരിച്ചിരുന്ന തരത്തിലുള്ളതല്ലെന്ന് മനസ്സിലായതുകൊണ്ടു് കാര്യങ്ങളെല്ലാം ഭംഗിയായി നടന്നു. അവരെ സ്വീകരിക്കുവാൻ തയ്യാറാക്കിയ വിരുന്നിൽ എമ്പസിയിൽനിന്ന് വേണ്ടത്ര പ്രതിനിധികളുണ്ടായിരുന്നു. പണ്ഡിററ് സുന്ദരലാലിന്റെ പ്രസംഗം എന്റെ പൊതുപ്രസ്താവനകളുടെ ഗതിയനുസരിച്ചുതന്നെയായിരുന്നു—ഞാൻ പ്രയോഗിക്കുന്നത്ര മിതമായ ഭാഷയിലല്ലെന്നിരിക്കിലും, ഈ മിഷൻ ചൈനയിലെ പല ഭാഗങ്ങളും സന്ദർശിക്കുകയും അവിടെയെല്ലാം വളരെ സൗഹാർദ്ദത്തോടെ സ്വീകരിക്കപ്പെടുകയും ചെയ്തു.

മെയ്‌ദിനാഘോഷങ്ങൾ കാണുവാൻ ഞാൻ നോക്കിപ്പാർത്തിരിക്കയായിരുന്നു. പെക്കിങ്ങിൽ ആദ്യമായിട്ടാണ്‌ഞാനതു കാണുക. കാലാവസ്ഥ വളരെ അനുകൂലമായിരുന്നു. ഒമ്പതരമണിക്കുതന്നെ നയതന്ത്രപ്രതിനിധികൾ അവർക്കുവേണ്ടി പ്രത്യേകം നിർമ്മിച്ചിരുന്ന മണ്ഡപത്തിൽ സ്ഥലംപിടിച്ചു. കൃത്യം പത്തുമണിക്ക് മാവോത്‌സെ തുങ്ങ് ബാൽക്കണി

യിൽ പ്രത്യക്ഷനായി. കൊടികൾ, എല്ലാ രാജ്യങ്ങളിലെയും തൊഴിലാളിനേതാക്കളുടെ പടങ്ങൾ, അമേരിക്കൻപ്രവർത്തനത്തിൻെറ ഹാസ്യചിത്രങ്ങൾ എന്നിവ വഹിച്ചുകൊണ്ടുള്ള ഒരു ഗംഭീരഘോഷയാത്രയാരംഭിച്ചു. നിറപ്പകിട്ടുള്ള പട്ടുകൊണ്ടുണ്ടാക്കിയ കൊടികൾ അനേകായിരമായിരുന്നു. ഘോഷയാത്ര മുമ്പിൽനിന്നും മുകളിൽനിന്നും ഇരുവശങ്ങളിൽനിന്നും ആകർഷകമാക്കുവാൻ കഴിവുള്ള സകല വിദ്യകളും പ്രയോഗിക്കപ്പെട്ടിരുന്നു. ഉദാഹരണമായി ഒരു സൈന്യം മുഴുവനും മുകളിൽ ചുവന്ന നിറമുള്ളതും അഞ്ച് മഞ്ഞനക്ഷത്രങ്ങളോടുകൂടിയതുമായിരുന്നു. ആകാശത്തിൽ നിന്നു നോക്കിയാൽ അതു് ഒരു വലിയ കൊടിയാണെന്നു തോന്നും.

പുരുഷന്മാർ, സ്ത്രീകൾ, ആൺകുട്ടികൾ, പെൺകുട്ടികൾ എന്നിങ്ങനെ എഴുലക്ഷമാളുകൾ ആറുമണിക്കൂർകൊണ്ടു് ഘോഷയാത്രയായി കടന്നുപോയി. മാവോതു്സെ തുങ്ങ്, ത്യെൻ ആൻ മെൻ (സ്വർഗ്ഗീയ സമാധാനകവാടം) ൻെറ ബാൽക്കണിയിൽ പത്തുമണിമുതൽ മൂന്നേകാൽമണിവരെ ഒരു പ്രാവശ്യം ഇരിക്കുകയോ വിശ്രമിക്കുകയോ ചെയ്യാതെ നിന്നു. നയതന്ത്രപ്രതിനിധികളായ ഞങ്ങളെല്ലാവരും ഇടയ്ക്കിടയ്ക്കു വിശ്രമിച്ചു. രണ്ടുമാസത്തിലധികമായി ഹോങ്ങ്കോങ്ങ്പത്രങ്ങൾ മാവോയുടെ രോഗത്തെപ്പററിയും മാവോയെ റഷ്യക്കാർ 'അലമാരിയിൽ'വെച്ചതായും എഴുതിക്കൊണ്ടിരുന്നു. വാസ്തവത്തിൽ പെക്കിങ്ങിൽതന്നെയുള്ള പാശ്ചാത്യപ്രതിനിധികളിൽ പലരും മാവോയ്ക്കു് രോഗമാണെന്നു് വിശ്വസിക്കാൻ തുടങ്ങിയിരുന്നു. ഇന്ത്യൻ നാഷനൽ ദിനമായ ജനുവരി 26 കഴിഞ്ഞു് അദ്ദേഹം യാതൊരു പൊതുചടങ്ങിനും സംബന്ധിക്കാതിരുന്നതാണതിനു കാരണം. പക്ഷേ, അവിടെ ആ ബാല്ക്കണിയിൽ ഒരു പാറപോലെ അദ്ദേഹം അഞ്ചേകാൽ മണിക്കൂർ സമയം നിന്നു; രണ്ടു മിനിററിടവിട്ടു് കൈ ഉയർത്തി വീശിക്കൊണ്ടു്. സ്വീഡിഷ്പ്രതിനിധിയായ ഹമ്മുസ്ട്രോം അതു് മാവോ അല്ലെന്നും അദ്ദേഹത്തിൻെറ വേഷം കെട്ടിയ ആളാണെന്നും വാദിച്ചു്, തൻെറ വാദത്തിനു് ഉപോൽബലകമായി ഹിറ്റ്ലർ ചെയ്ത പല കാര്യങ്ങളും ഉദ്ധരിച്ചു. ഡെന്മാർക്കിൻെറ പ്രതിനിധിയായ മൊയേച്ചും ഇതുപോലെതന്നെ ഉ

റപ്പായി വിശ്വസിച്ചിരുന്നതു് മാവോയെ കൃത്രിമമായി പൊക്കിനിറുത്തിയിരിക്കയാണെന്നും ആഘോഷങ്ങൾക്കു് വരുന്നതിനുമുമ്പു് അദ്ദേഹത്തിനു് ഒട്ടേറെ കുത്തിവെയ്പുകൾ നടത്തിയിട്ടുണ്ടായിരിക്കണമെന്നുമാണു്. ഇതാണു് പാശ്ചാത്യർ വിശ്വസിക്കാൻ ഇഷ്ടപ്പെട്ടിരുന്നതു്.

ജനുവരി ഒന്നാംതീയതിമുതൽ ഞാൻ കാര്യമായി കൊറിയൻകാര്യത്തിൽ ശ്രദ്ധവെച്ചില്ല. ഇരുകൂട്ടരുടേയും മനോഭാവം കുറെക്കൂടി ശാന്തമാകുന്നതുവരെ ഒന്നും ചെയ്യാതിരിക്കുകയാണു് ഭേദം എന്നായിരുന്നു എന്റെ പക്ഷം. കൂടിയാലോചനകളുടെ ശൃംഖല തുടൎന്നുപോകണമെന്നു് ദില്ലിയിൽനിന്നുണ്ടായ എല്ലാ നിർദ്ദേശങ്ങളെയും ഞാൻ നിരുത്സാഹപ്പെടുത്തി. സ്ഥിതിഗതികൾ ശരിക്കു മനസ്സിലായിരുന്ന പ്രധാനമന്ത്രി കൂടുതൽ നിർബ്ബന്ധിച്ചുമില്ല. പക്ഷേ, സമ്മേളനനിർദ്ദേശം മുന്നോട്ടു കൊണ്ടുപോയില്ലെങ്കിൽ 'ലിററിൽഅസംബ്ളി' ശിക്ഷണനടപടികൾ ശുപാർശ ചെയ്യേണ്ടുമെന്നു് മെയ്മാസത്തിൽ ബി. എൻ. റാവു ന്യൂയോർക്കിൽനിന്നു് കമ്പിയടിച്ചു. ഐക്യരാഷ്ട്രസംഘടനയുടെ ആഭിമുഖ്യത്തിലുള്ള ഒരു സമ്മേളനം ചൈനക്കാർക്കു് രുചിക്കുകയില്ലെന്നെനിക്കുതോന്നി. അക്കാര്യം ഞാൻ റാവുവിനെ അറിയിക്കുകയുംചെയ്തു. പക്ഷേ, പുനരാലോചനയിൽ എനിക്കു തോന്നി, കിഴക്കൻനാട്ടിൽ താല്പര്യങ്ങളുള്ള ബ്രിട്ടനൊ, റഷ്യയൊ, ഇന്ത്യതന്നെയുമൊ ഐക്യരാഷ്ട്രസംഘടനയ്ക്കു പുറമെ വിളിച്ചുകൂട്ടുന്ന ഒരു സമ്മേളനത്തിനു് റാവു ഒരു നിർദ്ദേശമുന്നയിച്ചാൽ സമാധാനത്തിനു് അതൊരു മാർഗ്ഗമായിത്തീർന്നേക്കാമെന്നു്. ഇതുകൊണ്ടു യാതൊരു പ്രയോജനവുമുണ്ടായില്ല. ചൈനയുടെനേരേ വാണിജ്യനിരോധനം ഏർപ്പെടുത്താനുള്ള അമേരിക്കൻപ്രമേയം 16–ാംനു-പൊളിററിക്കൽകമ്മിററി പാസ്സാക്കി. ഇന്തോനേഷ്യൻ പ്രതിനിധിയായ ഇസഹാക്കു് മാധിയാണു് അതിനെപ്പററി ഏററവും രസകരമായ അഭിപ്രായം പ്രകടിപ്പിച്ചതു്. വാണിജ്യനിരോധം ചൈനയെ വിഷമിപ്പിക്കുകയില്ല. പക്ഷേ, ചൈനയ്ക്കു റബ്ബർ വില്ക്കാൻ കഴിയാതെവന്നാൽ അമേരിക്കക്കാർ ഇന്തോനേഷ്യൻറബ്ബറിന്റെ വില ഇടിച്ചുതാഴ്ത്തും!

കൊറിയയിൽ സമാധാനം സ്ഥാപിക്കുന്നതിനെപ്പറ്റി എനിക്ക് ആശയില്ലായിരുന്നുവെങ്കിലും സോവിയറ്റ്ബ്ലോക്കിലെ സഹപ്രവർത്തകന്മാരുമായി ഞാൻ സമ്പർക്കം തുടർന്നുവന്നു; പോളിഷ് അമ്പാസഡറും കാര്യങ്ങൾ ന്യായയുക്തമായി സംസാരിക്കുന്നയാളുമായ ബർജിനുമായി പ്രത്യേകിച്ചും. റൊസിക്കോഫുമായിട്ടും അങ്ങനെതന്നെ. വിദൂരപൂർവ്വദേശപ്രശ്നങ്ങളോട് അദ്ദേഹത്തിൻെറ മനോഭാവം എന്നെ വളരെ ആകർഷിച്ചു. ബർജിൻ ഉത്തരകൊറിയ സന്ദർശിച്ചിട്ടുണ്ടായിരുന്നു. അവിടത്തെ സ്ഥിതിഗതികളെപ്പററി അദ്ദേഹം പറഞ്ഞ കാര്യങ്ങൾ വിശ്വസിക്കാൻതന്നെ വിഷമമായിരുന്നു. അദ്ദേഹം പറയുന്നതനുസരിച്ച് ഉത്തരകൊറിയയിലെ വീടുകളിൽ എൺപത്തഞ്ചുശതമാനവും നശിപ്പിക്കപ്പെട്ടിരിക്കുന്നു. പ്യോങ്ങ് യാങ്ങ് അവശിഷ്ടങ്ങളുടെ നഗരമാണ്. മനുഷ്യർ കുഴികളിലും ഗുഹകളിലും ജീവിക്കുന്നു. എങ്കിലും ഉത്തരകൊറിയക്കാരുടെ വീറ് വളരെ ഉയർന്നതാണ്, അവരുടെ സമരവീര്യമോ അതിലുമപ്പുറം. ഇതു് മററുള്ളവരും എന്നോടു പറഞ്ഞിട്ടുണ്ടായിരുന്നു; കൊറിയയിൽപോയി തിരിച്ചുവന്നവർ. അതുകൊണ്ടു്, അമേരിക്കക്കാർ സൈനികമായി ഒരു തീരുമാനത്തിലെത്തുകയില്ലെന്നു് എനിക്കു നിശ്ചയമായി. പ്രത്യേകിച്ചും ചൈനീസ്വ്യോമസേന പ്രധാനമായ ഒരു ഘടകമായി തീർന്നിരുന്നതുകൊണ്ടു്.

ഇതിനിടയിൽ എനിക്കു മറ്റൊരു താല്പര്യംകൂടിയുണ്ടായി. വിയററ്നാം പ്രതിനിധിസംഘത്തിൻെറ തലവനായ മിസ്റ്റർ ഹോവാങ്ങ് ഏപ്രിൽ 30–ാംനു- ഒരഭിമുഖസന്ദർശനത്തിനു് അനുമതി ചോദിച്ചു. വിയററ്നാമിലെ രണ്ടു രാഷ്ട്രങ്ങളെ സംബന്ധിച്ച് ഇന്ത്യയുടെ നയം തികഞ്ഞ നിഷ്പക്ഷതയായിരുന്നു. ഫ്രഞ്ചുകാർ സഹായിച്ചുകൊണ്ടിരുന്ന ബാവോദായ് ഭരണത്തെയോ, ചൈന അംഗീകരിച്ച ഹോയിമിൻ ഭരണത്തെയോ അന്നാമിലെ ഏക ഭരണകൂടമായി ഞങ്ങൾ അംഗീകരിച്ചില്ല. രാജ്യത്തിൻെറ ഭൂരിഭാഗവും കൈവശമുള്ള കക്ഷിയെ മാത്രമേ ഞങ്ങൾ അംഗീകരിക്കൂ എന്നതായിരുന്നു ഞങ്ങളുടെ പ്രഖ്യാപിതമായ നില. ബാവോ ദായ് ഫ്രഞ്ചുകാർ നിയമിച്ച ആളാണെന്നും ഫ്രഞ്ചുതോക്കുകൾകൊണ്ടാണ് അദ്ദേഹ

ത്തിൻെറ ചഞ്ചലമായ സിംഹാസനം ഉറപ്പിച്ചുനിറുത്തിയിരിക്കുന്നതെന്നും ഉള്ളതുകൊണ്ടു് ബാവോ ദായ്‌യെ ഒരു സ്വതന്ത്രഭരണാധികാരിയായി അംഗീകരിക്കാൻ ഞങ്ങൾക്കു സാധ്യമല്ല. ഹോയിമിന്നെ സംബന്ധിച്ചിടത്തോളം, അദ്ദേഹം രാജ്യത്തിൻെറ പല ഭാഗങ്ങളും അധീനത്തിൽ കൊണ്ടുവന്നിട്ടുണ്ടെങ്കിലും അദ്ദേഹം ഇപ്പോഴും യുദ്ധംചെയ്തുകൊണ്ടിരിക്കുകയാണു്. രാജ്യം മുഴുവൻ അദ്ദേഹത്തിൻെറ അധികാരത്തിൽ വന്നിട്ടില്ല. അതുകൊണ്ടു് ഇന്ത്യൻജനതയുടെ അനുഭാവം മുഴുവനും സ്വാതന്ത്ര്യപ്രസ്ഥാനത്തിൻെറ പക്ഷത്താണെങ്കിലും കണിശമായ നിഷ്പക്ഷതയാണു ഞങ്ങൾ പാലിച്ചതു്. എങ്കിലും ഹോവാങ്ങിൻെറ അപേക്ഷ എന്നെ ധർമ്മസങ്കടത്തിലാക്കിയില്ല. എനിക്കു് അദ്ദേഹത്തെ കാണണമെന്നാഗ്രഹമുണ്ടായിരുന്നു. അതുമൂലം ഏഷ്യൻരാഷ്ട്രീയത്തിലെ പ്രമുഖവസ്തുതകളിലൊന്നായ, ഇന്തോച്ചീനയിൽ ഉയൎന്നുവരുന്ന പുതിയ ജനാധിപത്യരാഷ്ട്രവുമായി ഒരുതരത്തിലൊരുബന്ധം പുലർത്താൻ കഴിയുമല്ലോ.

ഹോവാങ്ങ് ഒരു ഇടപ്രായക്കാരനാണു്. ഫ്രഞ്ചു് നന്നായി സംസാരിക്കും, ഇംഗ്ലീഷറിയില്ല. പക്ഷേ, അദ്ദേഹത്തിന്റെ യുവാവായ ഒന്നാംസെക്രട്ടറി വളരെ സമർത്ഥനാണു്. ഇന്ത്യയെപ്പററി നന്നായിട്ടറിയാം. ഭംഗിയായി ഇംഗ്ലീഷ്‌സംസാരിക്കുകയുംചെയ്യും.ഹോവാങ്ങ്‌വളരെക്കാലം ഒരു ഒളിപ്പോരുകാരനായിരുന്നു. പ്രസ്ഥാനനായകന്മാരായ ഹോ ചി മിന്നെയും മററും നേരിട്ടറിയാം. വളരെ വിശദമായി എന്നോടു് പറഞ്ഞു കേൾപ്പിച്ച അദ്ദേഹത്തിൻെറ അഭിപ്രായം വിയററ് മിൻ 'അടിസ്ഥാനപരമായ വിജയം' നേടിക്കഴിഞ്ഞിരിക്കുന്നുവെന്നാണു്. കഴിഞ്ഞ അഞ്ചുവർഷമായി ഫ്രഞ്ചുകാർക്കു് ആക്രമണംനടത്താൻ കഴിഞ്ഞിട്ടില്ലെന്നതാണതിനു തെളിവു്. അദ്ദേഹത്തിൻെറ ഗവർമ്മെണ്ടിനെ സംബന്ധിച്ചിടത്തോളം അവരുടെ സ്വാധീനത്തിലുള്ള ഭാഗങ്ങളെല്ലാം സംഘടിപ്പിക്കുകയും സ്വന്തം പ്രവൎത്തകരെ പരിശീലിപ്പിക്കുകയും ഒരു പുതിയ സാമ്പത്തികനയം നടപ്പിലാക്കുകയും ചെയ്യുന്നതുവരെ നഗരങ്ങൾ കൈവശപ്പെടുത്താൻ യാതൊരു ധൃതിയുമില്ല. ഇപ്പോൾ അവരുടെ അധീനത്തിലുള്ള പ്രദേശങ്ങളിൽ ഈ പറഞ്ഞ

തെല്ലാം പരിപാടിയനുസരിച്ച് നടക്കുന്നുണ്ടെന്നാണദ്ദേഹം പറഞ്ഞതു്. കമ്പോഡിയയെപ്പററിയും ലാവോസിനെപ്പററിയും ഞാൻ അദ്ദേഹത്തോടു ചോദിച്ചു. ആ രാജ്യങ്ങളിലെ വിപ്ലവപ്രവർത്തനങ്ങളുമായി വിയററ്മിന്നിനുള്ള ബന്ധം അന്താരാഷ്ട്രീയാടിസ്ഥാനത്തിൽ മാത്രമാണെന്നും ഹോചിമിന്നിന്റെ നേതൃത്വത്തിലുള്ള പ്രസ്ഥാനം അന്നാം, ടോങ്കിൻ മുതലായി പഴയ സാമ്രാജ്യത്തിൽപെട്ട രാജ്യങ്ങളിൽ മാത്രമാണു പ്രവർത്തിക്കുന്നതെന്നുമായിരുന്നു അദ്ദേഹത്തിൻെറ മറുവടി. ഏതാനും ദിവസം കഴിഞ്ഞു് ഞാൻ പ്രതിസന്ദർശനം നടത്തിയപ്പോൾ ഇന്തോചൈനയിലെ കാര്യം കൂടിയാലോചനകൾവഴി തീരുമാനിക്കാൻ എന്തെങ്കിലും പ്രതീക്ഷയുണ്ടോ എന്നു ഞാൻ അദ്ദേഹത്തോടു ചോദിച്ചു. അദ്ദേഹത്തിൻെറ മറുവടി ഇതായിരുന്നു: "കൂടിയാലോചിക്കാനെന്താണുള്ളതു്? ഫ്രഞ്ചുകാർ രാജ്യംവിട്ടുപോയാൽമതി. അക്കാര്യം കൂടിയാലോചിക്കാൻ ഞങ്ങളെപ്പോഴും തയ്യാറാണു്. പക്ഷേ, ഫ്രഞ്ചുകാർ നാട്ടുവിട്ടുകൊള്ളാമെന്നു സമ്മതിക്കാതെ ഒരു താല്ക്കാലികസന്ധിയുണ്ടാക്കുകയെന്നതിനർത്ഥം ക്ഷീണിച്ച ഫ്രഞ്ചുസൈന്യത്തിനു് വിശ്രമിക്കാൻ ഇടകൊടുക്കുകയെന്നു മാത്രമായിരിക്കും." ഫ്രഞ്ചുകാർക്കു് അമേരിക്കക്കാരെ വളരെ അവിശ്വാസമാണെന്നും, സാമ്പത്തികവും സൈനികവുമായ സഹായം അമേരിക്കയിൽനിന്നു സ്വീകരിക്കാൻ തയ്യാറാണെങ്കിലും ബാവോഡായ്ഭരണത്തിൽ അമേരിക്കൻ അഡൈ്വസറന്മാരെ വെച്ചുപുലർത്തുന്നതിനെ എതിർക്കുന്നുവെന്നുംകൂടി ഹോവാങ്ങ് എന്നോടു പറഞ്ഞു. മറുവശത്തു്, ബാവോഡായ് അമേരിക്കക്കാരെ ഫ്രഞ്ചുകാർക്കെതിരായി പ്രവർത്തിപ്പിക്കുകയുമാണു്.

ജൂൺമാസത്തിൽ രാഷ്ട്രീയാന്തരീക്ഷം അല്പംകൂടി തെളിയാൻതുടങ്ങി. സെനററ് കമ്മിററിയുടെ മുമ്പാകെ ഡീൻ അച്ചിസൻ കൊടുത്ത മൊഴിയിൽ, 38-ാം സമാന്തരരേഖയിൽവെച്ചു് വിശ്വസനീയമായ ഒരു വെടിനിറുത്തൽ നടപ്പാക്കുന്നകാര്യത്തിൽ അമേരിക്കയ്ക്കു യോജിപ്പുണ്ടെന്നും, സൈനികപ്രവർത്തനംമൂലം കൊറിയയുടെ ഏകീകരണം നടത്തണമെന്നു് അമേരിക്കയ്ക്കോ ഐക്യരാഷ്ട്രസംഘടനയ്ക്കോ ഉദ്ദേശ്യമില്ലെന്നും പ്രസ്താവിച്ചിരുന്നു. ചൈനയെ ഐക്യരാഷ്ട്രസമിതിയിൽ പ്ര

വേശിപ്പിക്കുന്നതിനെസംബന്ധിച്ചു ചർച്ച നടത്താനും താൻ സന്നദ്ധനാണെന്നു് അദ്ദേഹം പറഞ്ഞു. ഈ പ്രശ്നം ചൈനീസ്ഗവമ്മെണ്ടുമായി ആലോചിക്കണമെന്നു് അമേരിക്കൻ വിദേശകാര്യവകുപ്പിനു് ആഗ്രഹമുണ്ടോ എന്നറിയുവാൻ വാഷിങ്ടണിൽ ഔദ്യോഗികമായി അന്വേഷിക്കണമെന്നു ഞാൻ ദില്ലിയിലേയ്ക്കു കമ്പിയടിച്ചു. പക്ഷേ, ഒരു ഔദ്യോഗിക നിർദ്ദേശം ഉന്നയിക്കാൻ അമേരിക്കക്കാർ ഇപ്പോഴും സന്നദ്ധരല്ലായിരുന്നതുകൊണ്ടു് ഇതിൽനിന്നും കാര്യമായ യാതൊരു ഫലവുമുണ്ടായില്ല. എങ്കിലും കാര്യങ്ങൾ പുരോഗമിക്കുന്നുണ്ടെന്നു തീർച്ച. കൊറിയൻയുദ്ധത്തിന്റെ വാർഷികമായ ജൂൺ 24-ാംനു- 38-ാം സമാന്തരരേഖയിൽവച്ചു് വെടിനിറുത്തൽ നടപ്പിലാക്കാം എന്ന നിർദ്ദേശമുന്നയിച്ചുയാക്കോവ്മാലിക് ലോകത്തെ വിസ്മയിപ്പിച്ചു.എല്ലാവരും പ്രസാദിച്ചതുപോലെ തോന്നി. അമേരിക്കക്കാരും, ബ്രിട്ടീഷ്കാരും, ചൈനക്കാരും സമ്മതിച്ചു് വെടിനിറുത്തലിനെപ്പററി ആലോചിക്കേണ്ട സമയമായിയെന്നു്. അമേരിക്കക്കാരെ തെററുകാരാക്കിത്തീർക്കുക മാത്രമാണു് റഷ്യൻനിർദ്ദേശത്തിന്റെ അത്ഥമെന്നു് എനിക്കു സംശയം തോന്നിയതുകൊണ്ടു്,ജാഗ്രതയായിരിക്കുവാൻ ഞാൻ ദില്ലിയെ ഉപദേശിച്ചു. “സമരം മറെറാരു പതനത്തിലേയ്ക്കെത്തിക്കുക” എന്നാണു് ഇതിനെപ്പററി വെസിക്കോഫ് എന്നോടു പറഞ്ഞതു്. വെടിനിറുത്തൽ ഉടമ്പടി നടപ്പിലാക്കാൻ പതിനെട്ടുമാസത്തെ കൂടിയാലോചനകൾ വേണ്ടിവന്നു എന്നതുകൊണ്ടു് വാസ്തവം ഇതായിരുന്നുവെന്നു തെളിയുകയും ചെയ്തു.

അദ്ധ്യായം പതിനെട്ട്

# ഒരു ഉൾനാട്ടുപ്രയാണം

ഞാൻ പെക്കിങ്ങിലായിട്ട് ഒരു വർഷം കഴിഞ്ഞുവെങ്കിലും പെക്കിങ്ങ്, റ്റീൻറ്സിൻ, ഷാങ്ങ്ഹായ് എന്നീ നഗരങ്ങൾക്കു പുറമേയുള്ള പ്രദേശമൊന്നും കണ്ടിട്ടില്ല. വസന്തകാലത്തു മഞ്ചൂറിയയിൽ പോകണമെന്നു ഞാൻ ഉദ്ദേശിച്ചിരുന്നു. പക്ഷേ, കൊറിയക്കാര്യത്തിൽ ഓരോദിവസവും എന്തൊക്കെയാണു സംഭവിക്കുക എന്ന് ആർക്കും ഊഹിക്കാനാവാത്തതുകൊണ്ടു തലസ്ഥാനംവിട്ടു പോകരുതെന്നു മി. നെഹ്രു എന്നെ ഉപദേശിച്ചിട്ടുണ്ടായിരുന്നു. പക്ഷേ, സന്ധിസംഭാഷണങ്ങൾ ആരംഭിച്ചതോടുകൂടി, എനിക്ക് ഉൾനാടുകളിൽ പോയി കാണുവാനുള്ള അവസരം ലഭിച്ചു. അതനുസരിച്ചു വടക്കുപടിഞ്ഞാറൻപ്രദേശങ്ങൾ സന്ദർശിക്കാനാഗ്രഹമുണ്ടെന്നു ഞാൻ വിദേശകാര്യാലയത്തെ അറിയിക്കയും വളരെ കാലതാമസമില്ലാതെ അനുവാദം ലഭിക്കുകയും ചെയ്തു. ആദ്യത്തെ പരിപാടി സിയാൻ, ലാഞ്ചോ എന്നിവിടങ്ങളിലേയ്ക്കു പോകുവാനും, അവിടെനിന്നു ഗോബിമരുഭൂമിയിൽക്കൂടി സിങ്കിയാങ്ങ് അതിർത്തിയിലുള്ള പ്രസിദ്ധമായ തുങ്ങ്ഹ്വാൻ ഗുഹകളിലേയ്ക്കു പോകുവാനുമായിരുന്നു. പക്ഷേ, ആ പട്ടണം വഴിവിട്ടുള്ളതും സാധാരണ വാഹനങ്ങൾമൂലം എത്തുപെടാൻ വിഷമമുള്ളതാണെങ്കിലും യെനാൻകൂടി ഉൾപ്പെടുത്തണമെന്ന് എൻെറ ഭാര്യ നിർബന്ധിച്ചു. ഞാൻ അവരെ പിന്തിരിപ്പിക്കാൻ ശ്രമിച്ചു. പക്ഷേ, ചൗ എൻ ലായ് ഒരിക്കൽ അത്താഴത്തിനു വന്നിരുന്നപ്പോൾ അദ്ദേഹത്തോട് അവർ ഇക്കാര്യം നേരിട്ടുപറഞ്ഞു. അദ്ദേഹത്തിന് അതു സമ്മതമായിയെന്നു മാത്രമല്ല അതിനെ സ്വാഗതംചെയ്യുകയും ചെയ്തു. ഏതാനുംദിവസം കഴിഞ്ഞപ്പോൾ യാത്രയ്ക്കുവേണ്ട സജ്ജീകരണങ്ങൾ എല്ലാം ചെയ്തിരിക്കുന്നതായി ഞങ്ങൾക്കറിവുകിട്ടി. ഞങ്ങളുടെ ആവശ്യത്തിലേയ്ക്ക് ഒരു പ്രത്യേകവിമാനവും ഏർപ്പാടുചെയ്തിട്ടുണ്ടായിരുന്നു.

എന്റെ സംഘത്തിൽ ഭാര്യയും മകളും ചൈനീസ് ഭാഷ വശമുള്ള സെക്രട്ടറി ഡോക്ടർ വീരേന്ദ്രകുമാറും ഉൾപ്പെട്ടിരുന്നു. ലാങ്ങ് ഷിൻ കാങ്ങ് എന്ന ഇംഗ്ലീഷറിയാവുന്ന ഒരു ഉദ്യോഗസ്ഥനെ ഞങ്ങളുടെ കാര്യങ്ങൾ അന്വേഷിക്കുവാനും തദ്ദേശാധികാരികളുമായി സമ്പക്കം പുലർത്തുവാനുംവേണ്ടി വിദേശകാര്യാലയം ഞങ്ങളുടെകൂടെ അയച്ചു. പെക്കിങ്ങിലെ താമസത്തിന്റെആരംഭംമുതൽ ലാങ്ങുമായി ഞങ്ങൾസൗഹാർദ്ദത്തിലായിരുന്നതുകൊണ്ട് അദ്ദേഹത്തെ കിട്ടിയതു ഞങ്ങൾക്കു സന്തോഷമായി; എന്റെ ഭാര്യക്കു ഭക്ഷണകാര്യങ്ങളിലുള്ള പ്രത്യേകതകൾ പരിചയമായിരുന്നതുകൊണ്ടു വിശേഷിച്ചും. ഞങ്ങളുടെ ആവശ്യമനുസരിച്ച് ഒരു ഫോട്ടോഗ്രാഫറെക്കൂടി ഞങ്ങളുടെ സംഘത്തിലുൾപ്പെടുത്തി. ആഗസ്റ്റ് 21-ാംനു- ഞങ്ങൾ തിരിച്ചു. ഉച്ചഭക്ഷണത്തിനുമുമ്പു സിയാനിൽ എത്തി. സ്ഥലത്തെ ഗവർമ്മെണ്ടധികൃതർ ഞങ്ങളെ ആദരവോടെ സ്വീകരിച്ചു. ജനറൽ യാങ്ങിന്റെ ഭവനമാണു ഞങ്ങൾക്കു താമസിക്കാൻ ഏർപ്പാടുചെയ്തിരുന്നതു്. ഇദ്ദേഹമാണ് 1936-ൽ 'യുവമാർഷൽ'എന്നറിയപ്പെട്ടിരുന്ന ചാങ്ങ് ഹ്സെലിയാങ്ങിന്റെ ആജ്ഞാനുസരണം ചിയാങ്ങ് കൈഷക്കിനെ അറസ്റ്റു ചെയ്തു തടവിലാക്കിയതു്. ഈ ധിക്കാരത്തിന്റെ ഫലമായി അദ്ദേഹം വധിക്കപ്പെട്ടുവെന്നു മാത്രമല്ല, മൂന്നുതലമുറവരെയുള്ള അദ്ദേഹത്തിന്റെ വംശം നാമാവശേഷമാക്കപ്പെടുകയുമുണ്ടായി.

സിയാൻ ചൈനീസ്ചരിത്രത്തിന്റെ ഒരു സംഗ്രഹമാണ്. അന്നു ചാങ്ങ് ആൻ എന്നറിയപ്പെട്ടിരുന്ന ഈ നഗരം, ഹാൻ, ററാങ്ങ് എന്ന രണ്ടു ചൈനീസ്‌രാജവംശങ്ങളുടെയും തലസ്ഥാനമായിരുന്നു.മംഗോളിയക്കാർ പെക്കിങ്ങ് സ്ഥാപിച്ച് ആ നഗരം അവരുടെ തലസ്ഥാനമാക്കുന്നതുവരെ സിയാൻ ആയിരുന്നു രാജ്യത്തെ ഏറ്റവും പ്രധാനപ്പെട്ട പട്ടണം. അതിനു ചുററും ചരിത്രപ്രധാനമായ പല കാഴ്ചകളുമുണ്ട്. ആദ്യത്തെ ചക്രവർത്തിയായ ചിൻ ഷി ഹ്വാങ്ങ്തിയുടെ ശവകുടീരം, ലിൻ തുൺഷാനിലെ ഗന്ധകഉറവകൾ എന്നിവ അതിനടുത്താണ്. ഈ ഉറവകൾക്കടുത്തുവെച്ചാണ് ചൈനയിലെ ഒന്നാമത്തെ സുന്ദരി എന്നു പ്രഖ്യാതയായ യാങ്ങ്

കെ.പായ് ഫെയ്അവരുടെ ദുഷ്കർമ്മങ്ങൾ നടത്തിയിരുന്നതു്. അവറാണ്ട്‌വംശത്തെ നശിപ്പിക്കാൻമാത്രം ഭയങ്കരമായിരുന്നു. കമ്മ്യൂണിസ്റ്റുകാർക്കെതിരായ ആക്രമണം സംഘടിപ്പിച്ചുകൊണ്ടിരുന്നപ്പോൾ ചിയാങ്ങ് കൈഷക്ക് അറസ്റ്റ്ചെയ്യപ്പെട്ടതും ഇവിടെവെച്ചുതന്നെ. ഇന്ത്യയിൽനിന്നു ഗ്രന്ഥങ്ങളും വിശുദ്ധവസ്തുക്കളുമായി തിരിച്ചെത്തിയ ഹ്യുയെൻ ത്സാങ്ങിന്റെ സ്മാരകമായ ഗോപുരവും സിയാനു് അടുത്തു സ്ഥിതിചെയ്യുന്നു. ഏററവും പ്രാചീനമായ ശിലാഗ്രന്ഥശേഖരവും ഇവിടെയാണു്. ഇവിടെ കല്ലിൽകൊത്തിയ രേഖകളും ഗ്രന്ഥങ്ങളും ശേഖരിച്ചിരിക്കുന്നു. അവയിൽ ഏററവും കൗതുകകരമായതു് എ. ഡി. 635–ൽ ഓളോപ്പിൻ എന്ന ക്രിസ്തീയപുരോഹിതൻ "യഥാർത്ഥ ദിവ്യഗ്രന്ഥങ്ങളും വഹിച്ചു"കൊണ്ടുവന്നതിനെ വിവരിക്കുന്ന സിയാൻഫൂവിലെ ശിലാലിഖിതമാണു്.

തദ്ദേശ്യാധികാരികളുടെ സജ്ജീകരണമനുസരിച്ചു പുരാതുസ്ഥാപനങ്ങൾ സന്ദർശിച്ചതിനു പുറമേ ഞാൻ ആരാലും ഗൗനിക്കപ്പെടാതെ വഴിയരികിലുള്ള നിരവധി ഗ്രാമങ്ങൾ പോയിക്കണ്ടു് വിപ്ലവത്തിന്റെയും കാർഷികപരിഷ്കാരങ്ങളുടെയും ഫലമെന്തുകണ്ടുണ്ടെന്നു മനസ്സിലാക്കി. കൗതുകത്താൽ പ്രേരിതനായി ഞാൻ യാങ്ങ്കെ.പായ്ഫെയ്യുടെ ഗിരിഭവനമായ ലിൻ തുങ് ഷാൻ കാണുവാൻ പോയി. അതിപ്പോൾ തൊഴിലാളികളുടെ സങ്കേതമാണു്. അവരുടെ സൗകര്യത്തിനുവേണ്ടി സിയാനിൽനിന്നു ബസ്സർവ്വീസുണ്ടു്. ചിയാങ്ങിന്റെ തടങ്കലിൽ അദ്ദേഹത്തിന്റെ കാവൽക്കാരനായിരുന്ന ഒരു ഉദ്യോഗസ്ഥനാണു് എന്നെ അനുഗമിച്ചതു്. ആ മനുഷ്യനിൽനിന്നു ഞാൻ അറസ്റ്റിന്റെ കഥ മനസ്സിലാക്കി. യാങ്ങ് ഭടന്മാരുമായി ആ സ്ഥലം വളഞ്ഞു കാവൽക്കാരെ കീഴടക്കി മണ്ഡപത്തിലേയ്ക്കു പ്രവേശിക്കാറായപ്പോൾ അകത്തു് ഉൾവസ്ത്രങ്ങൾമാത്രം ധരിച്ചു വിശ്രമിച്ചിരുന്ന ചിയാങ്ങ് കൈഷക്ക് ഒരു അനന്തിരവന്റെ സഹായത്തോടെ മതിൽ ചാടി കാട്ടിലേയ്ക്കു രക്ഷപ്പെട്ടുവെന്നാണു് അയാൾ എന്നോടു പറഞ്ഞതു്. അദ്ദേഹം ഒളിക്കാൻ ശ്രമിച്ച സ്ഥലംവരെ ഞങ്ങൾ നടന്നുപോയി. അവിടെവെച്ചു് ജനറൽ യാങ്ങിന്റെ ഭടന്മാർ അദ്ദേഹത്തെ കണ്ടുപിടിച്ചു സിയാനിലേയ്ക്കു കൊണ്ടു

പോയി. കാലാവസ്ഥ അത്യന്തം ശീതമായിരുന്നെങ്കിലും നാ ല്പത്തഞ്ചുമിനിററുമാത്രം വരുന്ന ആ മോട്ടോർയാത്രയുടെയിടയ്ക്കു ചിയാങ്ങ്കൈഷക്ക് പലകുറി വെള്ളംകുടിക്കാനാവശ്യപ്പെ ട്ടുവെന്നാണു പറയപ്പെടുന്നതു്. അപ്രതീക്ഷിതമായ ഈ സം ഭവവികാസം ചിയാങ്ങിനെ വല്ലാതെ അമ്പരപ്പിച്ചുവെന്നാ ണു തോന്നുന്നതു്. ഭക്ഷണംകഴിക്കാൻ അദ്ദേഹം കൂട്ടാക്കിയില്ല. ഒരുപക്ഷേ, അതു വിഷമയമായിരിക്കുമെന്നു ശങ്കിച്ചിട്ടായിരി ക്കണം. ഈ സംഭവത്തിൻെറ ഓർമ്മയ്ക്കായി മണ്ഡപത്തിൻെറ ഭിത്തിയിൽ ആരോ ഒരു കവിതയെഴുതിവെച്ചിട്ടുണ്ടു്. അതി ന്റെ സ്വതന്ത്രപരിഭാഷ ഏതാണ്ടിപ്രകാരമായിരിക്കും:

> കള്ളനായ ഒരു മഹാമൃഗത്തെ
> ഇവിടെവെച്ചു പിടിക്കപ്പെട്ടു,
> പക്ഷേ, അതൊരു ചെന്നായല്ല,
> കുറുക്കൻ മാത്രമാണെന്നു കണ്ടപ്പോൾ
> ഞങ്ങൾ അതിനെ വിട്ടുകളഞ്ഞു.

ലിൻ തുൺഷാൻ ചൈനീസ് ചരിത്രത്തിലെ മൂന്നു ട്രാജഡി കളുടെ രംഗമെന്നു വേണമെങ്കിൽ പറയാം. അതുമായി ബന്ധ പ്പെട്ട ഏററവും പഴയ കഥ, വിരസയായ ഭാര്യയെ പ്രീതി പ്പെടുത്തുവാൻവേണ്ടി സിംഹാസനം നശിപ്പിച്ച ഒരു ചക്രവ ർത്തിയുടേതാണു്. ഈ സ്ത്രീയെ പ്രസാദിപ്പിക്കുവാൻവേണ്ടി, അപകടശങ്കയുണ്ടാകുമ്പോൾ മാത്രം ലിൻ തുൺഷാനിൽ കൊ ളുത്തപ്പെടുന്ന ദീപങ്ങൾ കൊളുത്തി. സാമന്തന്മാരെല്ലാം സ ന്നാഹത്തോടെ തലസ്ഥാനത്തെത്തി. ദീപം കൊളുത്തിയതു് ഒരു പിശകുപററിയതാണെന്നു വിശദീകരണവുമുണ്ടായി. അ വരുടെ വിഷണ്ണത കണ്ടപ്പോൾ ചക്രവർത്തിനി പുഞ്ചിരി ക്കൊണ്ടു. പക്ഷേ, നിർഭാഗ്യവശാൽ ഏതാനും മാസം കഴി ഞ്ഞു് അപരിഷ്കൃതവർഗ്ഗക്കാർ തലസ്ഥാനത്തിനു മുമ്പിൽ പ്രത്യ ക്ഷപ്പെട്ടു. ദീപങ്ങൾ കൊളുത്തി. പക്ഷേ, ഇക്കുറിയും അതൊ രു ഫലിതമായിരിക്കുമെന്നു ധരിച്ച സാമന്തന്മാർ വന്നില്ല. തലസ്ഥാനം ശത്രുക്കളുടെ കൈയിലകപ്പെടുകയും ചെയ്തു. ര ണ്ടാമത്തെ സംഭവം ററാങ്ങ്വംശത്തിലെ ഏററവും പ്രഗത്ഭ

നായ 'മിട്ടക്കൻ ചക്രവർത്തി' യാങ്ങ് കെ-യ് ഫെയ്‌യുടെ കൈയിൽ ഒരു പാവയായിത്തീൎന്നപ്പോഴായിരുന്നു. ഈ സ്ത്രീയാണ് ഗന്ധകാരുവികൾക്ക ചുററും കൊട്ടാരങ്ങളും മണ്ഡപങ്ങളും നിൎമ്മിച്ചതു്. ഈ കൊട്ടാരത്തിൽവെച്ച് അവർ നടത്തിയ ദുഷ്കൎമ്മങ്ങൾ ഒരുവിപ്ലവത്തിനു കാരണമാവുകയും അദ്ദേഹം സിംഹാസനഭ്രഷ്ടനാവുകയും ചെയ്തു. കുപിതരായ ഭടന്മാർ ആ സ്ത്രീയെ ചക്രവൎത്തിയുടെ മുമ്പിൽവെച്ചുതന്നെ തൂക്കിക്കൊന്നു. മൂന്നാമത്തേതും ഏററവും ഞെട്ടിപ്പിക്കുന്നതുമായ സംഭവം ജനറലിസ്സിമോയുടെ അറസ്റ്റായിരുന്നു.

ഹ്യൂയെൻ ത്സാങ്ങുമായി ബന്ധപ്പെട്ട അനേക സ്ഥലങ്ങൾ സിയാനു ചുററുമുണ്ടായിരുന്നതുകൊണ്ട് ആദ്യം ഉദ്ദേശിച്ചിരുന്നതിലധികം ദിവസം ഞാൻ അവിടെ കഴിച്ചുകൂട്ടി. സിയാനിൽനിന്നു് ഏതാണ്ട് മുപ്പതുമൈലകലെയായി ഹ്യൂയെൻ ത്സാങ്ങിന്റെ സ്മരണയ്ക്കുവേണ്ടി നിൎമ്മിച്ചിട്ടുള്ള 'വിശ്വാസപ്രചരണക്ഷേത്രം' ഒരു രസാവഹമായ കാഴ്ചയാണ്. അതിലെ ഒരു ശ്രീകോവിലിനോട്ട് അനുബന്ധിച്ചാണ് ആ പ്രസിദ്ധ തീൎത്ഥാടകന്റെ ശവകുടീരമെന്ന വൈശിഷ്ട്യവുമതിനുണ്ട്. ക്ഷേത്രത്തിന്റെ വിശാലമായ കെട്ടിടങ്ങൾ ഇപ്പോൾ ഒരു വിദ്യാലയമായിട്ടുപയോഗിക്കുന്നു. അതിഥിമന്ദിരമാകട്ടെ യങ്ങ് പയനീർമാരുടെ (ഇതു് ബോയിസ്കൗട്ട്പോലെ കമ്മ്യൂണിസ്റ്റ്കാർക്കുള്ള ഒരേർപ്പാടാണ്.) പ്രവൎത്തനരംഗമാണ്. പക്ഷേ, അട്ടത്തെപ്പൊഴോ കത്തിച്ച സുഗന്ധദ്രവ്യത്തിന്റെ ചാരം അവിടെ കണ്ടതു് എന്നെ വളരെ സന്തുഷ്ടനാക്കി.

ഞങ്ങൾ സന്ദർശിച്ച ഗ്രാമങ്ങളിൽ വിപ്ലവപ്രവൎത്തനത്തിന്റെ ലക്ഷണങ്ങൾ വേണ്ടുവോളം കണ്ടെത്തി. എല്ലാവരും ദേശീയപ്രതിജ്ഞ എടുത്തിട്ടുണ്ടായിരുന്നു. ഭിത്തികൾ നിറയെ, 'അമേരിക്കയെ ചെറുക്കുക,' 'കൊറിയയെ സഹായിക്കുക' മുതലായ മുദ്രാവാക്യങ്ങൾ എഴുതിവെച്ചിട്ടുണ്ടായിരുന്നു. ജനങ്ങൾക്കു ഭൂപരിഷ്കാരത്തിൽ അതിയായ താല്പര്യമുണ്ടായിരുന്നു. ഞാൻ എന്റെ സ്വന്ത ദ്വിഭാഷിമുഖാന്തിരം കൃഷിക്കാരുമായി അവരുടെ പ്രത്യേക പ്രശ്നങ്ങളെക്കുറിച്ചു ചർച്ച ചെയ്തു.

ഞാൻ സന്ദർശിച്ച ഗ്രാമങ്ങളിൽ കൃഷിക്കാരുടെ സംഘടനകൾ, സ്റ്റഡിഗ്രൂപ്പുകൾ, മഹിളാസംഘടനകൾ മുതലായി പുത്തൻ ജനാധിപത്യത്തിൻെറ എല്ലാ സന്നാഹങ്ങളുമുണ്ടായിരുന്നു. പുതിയ വിവാഹനിയമങ്ങളുടെ പുരോഗമനസ്വഭാവത്തെക്കുറിച്ചു് മഹിളാസംഘത്തിലെ അദ്ധ്യക്ഷയായ ഒരു ആമ്പൽപാദക്കാരി വൃദ്ധ ദീർഘനേരം എന്നോടു സംസാരിച്ചു. പുതിയ നിയമമനുസരിച്ചു് എത്ര വിവാഹങ്ങൾ നടന്നിട്ടുണ്ടെന്നു് ഞാനവരോടു ചോദിച്ചു. രണ്ടുമാത്രം. വിവാഹമോചനങ്ങൾ എത്ര? ഒന്നൊന്നായിരുന്നു അവരുടെ മറുവടി. വിവാഹവിപ്ലവം അവിടംവരെയെത്തിയിട്ടില്ലെന്നു വ്യക്തം. എങ്കിലും സംഘടന സജീവംതന്നെ. അദ്ധ്യക്ഷ അഭിമാനപൂർവ്വം എന്നോടു പറഞ്ഞു, അവരുടെ സംഘത്തിൽ 126 അംഗങ്ങളുണ്ടെന്നു്. മിക്കവാറും ഗ്രാമത്തിലെ പ്രായപൂർത്തിയായ സ്ത്രീകളെല്ലാം അംഗങ്ങളാണു്. ഉല്പാദനം, നൂൽനൂല്പും നെയ്ത്തും, വിദ്യാഭ്യാസം, സംസ്കാരം മുതലായി ആറു ഗ്രൂപ്പുകളായി അവരെ വിഭജിച്ചിരിക്കയാണു്.

സിയാനിലെ ഞങ്ങളുടെ താമസത്തിൻെറ അവസാനത്തെ ദിവസം, നഗരത്തിലെ 'സാംസ്കാരികഗ്രൂപ്പിൻെറ' ഒരു പ്രത്യേക നാടക-നൃത്തപ്രദർശനം കാണുവാൻ തദ്ദേശ്യഗവർമ്മെണ്ടു് ഞങ്ങളെ ക്ഷണിച്ചു. സംസ്കാരമന്ത്രി ഒരു ഡെമോക്രാററും പഴയ സമ്പ്രദായത്തിലെ ഒരു പണ്ഡിതനുമാണു്. അദ്ദേഹം ഹാങ്ങ് കവിതയുടെ ആരാധകനാണു്. തുച്ഛമായ പ്രേരണമതിയാകും, അദ്ദേഹത്തിനു് ലി പോയുടെയും തുഫുവിൻെറയും കവിത ഉദ്ധരിക്കാനാരംഭിക്കാൻ. ഞങ്ങൾക്കുവേണ്ടി അദ്ദേഹം സജ്ജീകരിച്ച പ്രകടനം വളരെ രസകരമായിരുന്നു. ചൈനയിൽ മററെല്ലാമെന്നതുപോലെ ഇതും പഴയതും പുതിയതും ചേർന്ന ഒരു സങ്കരമായിരുന്നു. 'മൂന്നുരാജ്യങ്ങൾ'എന്ന ഇതിഹാസത്തെ അടിസ്ഥാനപ്പെടുത്തിയുള്ള ഒരു ഷെൻസി ഓപ്പെറായുടെ രണ്ടു രംഗങ്ങൾകൊണ്ടായിരുന്നു ആരംഭം. വിജയശ്രീലാളിതനായ ഒരു സേനാനായകനു് മുഖ്യമന്ത്രിയോടു തോന്നുന്ന അസൂയയാണു് അതിൻെറ വിഷയം. സൈനികമായ തൻെറ കഴിവുകളില്ലായിരുന്നുവെങ്കിൽ രാജ്യംതന്നെ തകർന്നുപോകുമായിരുന്നുവെന്നും അതുകൊണ്ടു് സിവിൽ

ഉദ്യോഗസ്ഥന്മാർ തന്നെക്കാൾ സ്ഥാനത്തിൽ താഴെയാണെന്നായിരുന്നു അയാളുടെ വാദം. ഈ കലഹത്തിൽ മാദ്ധ്യസ്ഥം വഹിച്ച്, രാജ്യകാര്യങ്ങൾ സിവിൽ അധികാരികൾ തന്നെ നടത്തുന്നതാണ് ഉചിതമെന്നു ധിക്കാരിയായ ആ സേനാനായകനെക്കൊണ്ട് സമ്മതിപ്പിക്കുന്നതു് രാജ്ഞിയാണ്. സേനാനായകൻ മുഖ്യമന്ത്രിയെ സന്ദർശിച്ച് തന്റെ അജ്ഞതയ്ക്കുവേണ്ടി മാപ്പുപറഞ്ഞു് കാര്യമെല്ലാം ശുഭമായി കലാശിച്ചുവെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ. അഭിനയം, പഴയ രീതിയിൽ, പെക്കിംഗ് ഓപ്പെറായിലെപ്പോലെ ചുട്ടികുത്തലും, പൊയ്മുഖവും മുദ്രകളുമൊക്കെയായിട്ടു തന്നെ. ഇതിനുശേഷം കുറെ രാഷ്ട്രീയ നൃത്തങ്ങളും ഗാനങ്ങളും ഉണ്ടായി. കുറെ മംഗോളിയൻ യുവാക്കന്മാരും യുവതികളും 'മംഗോളിയയിലെ പുതിയ ജീവിതം' എന്നൊരു നൃത്തം നടത്തി. പുതിയ ഭരണത്തിൻകീഴിൽ അവരുടെ സുഖവും സ്വാതന്ത്ര്യവും കാണിക്കുകയാണുദ്ദേശ്യം. 'സിങ്കിയാങ്ങിലെ സൂര്യോദയം' എന്ന മറെറാരിനം കാസാക്കുകാരും ഉയിഘാർ കാരുമായ യുവതീയുവാക്കന്മാരുടെ വകയായിരുന്നു. ഒരു ഗാനംകൊണ്ടാണതു തുടങ്ങുന്നതു്. അതിലെ ആദ്യരംഗം സ്വതന്ത്രമായി തർജ്ജിമചെയ്താൽ, "സിങ്കിയാങ്ങേ, ഞങ്ങളുടെ സുന്ദരമായ സിങ്കിയാങ്ങേ, നീ ഫ്യൂഡൽ മർദ്ദനത്തിൽ അമർന്നുപോയിരിക്കുന്നു" എന്നായിരിക്കും. ഇതു് വിഷാദമൂകവും അന്ധകാരാവൃതവുമായ ഒരു അന്തരീക്ഷത്തിലാണ് പാടുന്നതു്. പെട്ടെന്നു ദീപങ്ങൾ പ്രകാശിക്കുന്നു. അതു് പീപ്പിൾസ് ലിബറേഷൻ ആർമി സിങ്കിയാങ്ങിലേയ്ക്കു വരുന്നതിനെ കുറിക്കുന്നു. സന്തോഷകരമായ നൃത്തവും ഗാനങ്ങളും തുടങ്ങുകയായി. അതു് രാഷ്ട്രീയപ്രചരണമായിരുന്നു. എങ്കിലും സൗന്ദര്യവും കലാവിരുതും ചേർന്ന പ്രചരണം.

സിയാനിൽനിന്നു് മാവോ ത്സെതുങ്ങിന്റെ പതിനൊന്നുവർഷത്തെ തലസ്ഥാനമായിരുന്ന ഗുഹാനഗരത്തിലേയ്ക്ക്—യെനാനിലേയ്ക്ക്—ഞങ്ങൾ പറന്നു. യെനാനിലെ വിമാനത്താവളം വളരെക്കാലമായി ഉപയോഗമില്ലാതെ കിടക്കുകയായിരുന്നുവെന്നും, പ്രസിഡണ്ട് മാവോയുടെ ആജ്ഞാനുസരണം, ഞങ്ങളുടെ വിമാനത്തിനു് ഇറങ്ങുവാൻവേണ്ടി അതു്

പ്രത്യേകം നന്നാക്കിയതാണെന്നും ഞങ്ങളുടെ പരിപാടിക്കു് അല്പം കാലവിളംബം നേരിടാൻ കാരണമതാണെന്നുമെല്ലാം, ഞങ്ങൾ വിമാനത്തിൽ കയറിക്കഴിഞ്ഞാണറിഞ്ഞതു്. സിയാനിൽനിന്നു യെനാനിലേയ്ക്കു് ഏകദേശം ഇരുന്നൂറു മൈലുണ്ടു്. ഇടയ്ക്കുള്ള പ്രദേശം മുഴുവനും കടന്നുപോകാൻ കഴിയാത്ത പർവ്വതങ്ങളും ഇടുക്കുകളുമാണു്. മിക്കവാറും വിജനവും. തന്റെ ആസ്ഥാനമായി മാവോ ത്സെ തുങ്ങ് ഈ സ്ഥലംതന്നെ തിരഞ്ഞെടുക്കാനുള്ള കാരണം വ്യക്തമാണു്. ഒരു കൊക്കരണിയിൽക്കൂടി ഒഴുകുന്ന ആറിന്റെ അരികിലാണു പട്ടണം. ഗുഹകളുണ്ടാക്കുവാൻ അവിടെ പ്രകൃതിദത്തമായ സൗകര്യങ്ങളുണ്ടു്. നദിയുടെ ഇരുകരകളിലുമായി ഇരുപതിനായിരം ഗുഹാഗൃഹങ്ങളിൽ സർവ്വകലാശാലകൾ, ആശുപത്രികൾ, പാർട്ടികേന്ദ്രം വിമുക്തപ്രദേശഗവർമ്മെണ്ടിന്റെ വകുപ്പുകൾ മുതലായവയെല്ലാമുള്ള ഒരു നഗരം മാവോയുടെ കാലത്തു് ഉയർന്നുവന്നു. അതിന്റെ പ്രാധാന്യം നിലനിർത്താൻ കഴിവതെല്ലാം ഗവർമ്മെണ്ടു ചെയ്യുന്നുണ്ടെങ്കിലും ഇന്നു് ആ നഗരം വിജനമായിത്തോന്നുന്നു.

കമ്മ്യൂണിസ്റ്റുകാർ അവരുടെ തലസ്ഥാനമാക്കുന്നതിനു മുമ്പുതന്നെ യെനാന് ചൈനയുടെ ചരിത്രത്തിൽ ഒരു പുണ്യസ്ഥാനമുണ്ടായിരുന്നു. ചൈനീസ് സാഹിത്യസിംഹാസനത്തിൽ ലി പോവിനോടൊപ്പം സ്ഥാനമുണ്ടായിരുന്ന തുഫു, റാങ്ങ് ചക്രവർത്തിയായ ഹ്സുവാങ്ങ് മിങ്ങിന്റെ കാലത്തെ തുക്കി വിപ്ലവകാലത്തു് ഇവിടെയാണു് അഭയംതേടിയതു്. ഇവിടെവെച്ചാണു് അദ്ദേഹം പ്രസിദ്ധപ്പെട്ട യുദ്ധവിരുദ്ധ ഗാനങ്ങൾ എഴുതിയതെന്നു ഗണിക്കപ്പെടുന്നു. വേലിയുടെ പരിഭാഷകളിൽ ആ കവിതകൾ വായിക്കാം. 10,000 ബുദ്ധന്മാരുടെ ഒരു ഗുഹയും യെനാനിലുണ്ടു്. ഈ ബുദ്ധവിഹാരം കരിങ്കല്ലിൽ കൊത്തിയ അനേകം ശാക്യമുനി പ്രതിമകളാൽ അലംകൃതമായിരിക്കുന്നു. കമ്മ്യൂണിസ്റ്റു് കൈവശക്കാലത്തു് ഈ ഗുഹയിൽവെച്ചായിരുന്നു 'ലിബറേഷൻ ഡയ്‌ലി' നടത്തിയിരുന്നതു്. ആ പത്രം മാവോ ത്സെതുങ്ങിന്റെയും പീപ്പിൾസ് ലിബറേഷൻ ആർമിയുടെയും നാവായിരുന്നതുകൊണ്ടു്, അസുന്ദരമായി മുദ്രണംചെയ്യപ്പെട്ടതെങ്കിലും നാങ്കിങ്ങിലെ

ന്നപോലെ ടോക്യോയിറ്റം, ലണ്ടനിലും, വാഷിങ്ടണിറ്റം വളരെ ശ്രദ്ധയോടെ വായിച്ചുവന്നിരുന്നു.

മാവോ ത്സെതുങ്ങും, ചൌ എൻലായ്യും മററുള്ളവരും ജീവിച്ചിരുന്ന ഗുഹകൾ, സംയുക്തഗവൺമെണ്ടുണ്ടാകുവാൻ തീരുമാനപ്പെടുത്തി പ്രസിദ്ധമായ കമ്മ്യൂണിസ്റ്റ്പാർട്ടി സമ്മേളനം നടന്ന കെട്ടിടം, തനിക്കും സ്നേഹിതന്മാർക്കുംവേണ്ടി മാവോ പുകയിലക്കൃഷി ചെയ്തിരുന്ന സ്ഥലം, മരംനടീൽഭ്രമക്കാരനായ ചൂട്ടെ പീച്ച്മരങ്ങൾ നട്ടുപിടിപ്പിച്ച യാങ്ങ് കുടുംബക്കാരുടെ മരത്തോപ്പ്, ലൂ ഹ്സുൺകലാശാല സ്ഥിതി ചെയ്തിരുന്ന സംസ്കാരതാഴ്വാരം, ലിൻപിയാവോ തന്റെ ശിഷ്യന്മാരെ അഭ്യസിപ്പിച്ചിരുന്ന ജാപ്പ വിരുദ്ധസൈനികവിദ്യാലയം, ഇന്ത്യൻ മെഡിക്കൽ മിഷൻ ജോലിചെയ്തിരുന്ന ആശുപത്രി മുതലായ ചരിത്രരംഗങ്ങൾ കണ്ടുകൊണ്ട് ഞങ്ങൾ രണ്ടുദിവസം യെനാനിൽ കഴിച്ചു. ചൂട്ടെ നട്ടുപിടിപ്പിച്ച മരങ്ങൾ കായ്ക്കാൻ തുടങ്ങിയതിൽ പിന്നീട് അദ്ദേഹം ഒരിക്കലും അവിടെ വന്നിട്ടില്ലെന്നറിയാനിടയായപ്പോൾ ആ മരങ്ങളിൽനിന്നു കുറെ പീച്ചുപഴങ്ങൾ അദ്ദേഹത്തിനയച്ചുകൊടുക്കാൻ ഞാൻ ഏർപ്പാടുചെയ്തു.

ഒരു നഗരമെന്ന നിലയ്ക്ക് യെനാൻ ഇന്ന് അപ്രധാനമാണ്. പക്ഷേ, അതൊന്നു കാണാതെ ചൈനയിൽ സംഭവിച്ചുകൊണ്ടിരിക്കുന്നതെന്താണെന്നു മനസ്സിലാക്കാൻ വിഷമമായതുകൊണ്ട് ആ സ്ഥലം സന്ദർശിക്കുകയെന്നതു പ്രധാനമാണ്. ചൈനയിലെ രാഷ്ട്രീയവും സാമ്പത്തികവുമായ പരീക്ഷണങ്ങൾ വൻതോതിൽ പ്രയോഗിച്ചുനോക്കിയ പരീക്ഷണശാലയാണതു്. ചൈനയ്ക്കു് എതിരായി അമേരിക്ക പ്രയോഗിക്കുന്ന നിരോധത്തിനെതിരായ സമരത്തിൽ ചൈനക്കാർക്ക് ആത്മവിശ്വാസം കൊടുക്കുന്നതു് അവർ യെനാനിൽവെച്ചു വളർത്തിയ 'നിരോധസാമ്പത്തിക'മാണ്. ഈ മണ്ണിൽനിന്നു് ആവുന്നത്ര പിഴിഞ്ഞെടുക്കുകയും അപരിഷ്കൃതപത്തിൽനിന്നു് ഒരു വ്യവസായം വളർത്തിയെടുക്കുകയും മററു സ്ഥലങ്ങളിൽ യന്ത്രങ്ങൾ ചെയ്യുന്ന ജോലി മനുഷ്യപ്രയത്നം കൊണ്ടുതന്നെ സാധിക്കേണ്ടിവരികയുംചെയ്യുന്ന ഈ വരണ്ട പ്രദേശത്തുവെച്ച് നേതാക്കന്മാരും അനുഗാമികളും അഭ്യസിച്ച ലളിതജീവിത

ത്തിൽനിന്നാണു് ഇപ്പോഴത്തെ ചൈനീസ്ഗവമ്മെണ്ടിനു് അനുഭവജ്ഞാനവും, ശക്തിയും അച്ചടക്കവും കൈവന്നതു്.

നഗരത്തിനു തൊട്ടടുത്തുള്ള ഒരു പർവ്വതഗ്രാമം സന്ദർശിച്ചതായിരുന്നു യെനാനിലെ എന്റെ ഏററവും രസകരമായ അനുഭവം. ഈ പ്രദേശത്തു് 1935–ൽ തന്നെ ഭൂവിപ്ലവം നടന്നുകഴിഞ്ഞിരുന്നു; മാവോ ത്സെ തുങ്ങ് അവിടെ എത്തുന്നതിനു മുമ്പുതന്നെ. വടക്കുകിഴക്കൻപ്രദേശത്തെ (മഞ്ചൂറിയ) ജനകീയസർക്കാരിന്റെ ഇന്നത്തെ അദ്ധ്യക്ഷനായ കാവോ കാങ്ങ് ആയിരുന്നു ആ പ്രസ്ഥാനത്തിന്റെ നേതാവു്. ഗ്രാമത്തിലെ ഭൂമി പതിനഞ്ചു വർഷത്തിനു മുമ്പുതന്നെ വിതരണംചെയ്യപ്പെട്ടതായതുകൊണ്ടു് അവിടത്തെ സ്ഥിതിഗതികൾ കാണുന്നതു രസകരമായിരിക്കുമെന്നു ഞാൻ കരുതി. യെനാനിൽനിന്നു പുറത്തേയ്ക്കുപോകുന്ന റോഡിനു് ഏകദേശം അഞ്ഞൂറടി ഉയരത്തിലാണു് ഈ ഗ്രാമം സ്ഥിതിചെയ്യുന്നതു്. മലയുടെ പാർശ്വത്തിൽ തുരന്നുണ്ടാക്കിയ ഗുഹകളിലാണു് മനുഷ്യർ താമസിക്കുന്നതു്. കൃഷിചെയ്യുന്നതു ഹിമാലയത്തിലേതുപോലെ നിരത്തിയ 'തൊട്ടി'കളിലും. പരുത്തി, ആവണക്കു്, ഗോതമ്പു്, ധാന്യങ്ങൾ മുതലായവയാണു കൃഷി. ഗ്രാമത്തിൽ പതിനൊന്നു കുടുംബങ്ങളേയുള്ളു. ഗ്രാമപ്രധാനി 1938–ൽ ഒരു തെണ്ടിയായി യെനാനിലെത്തിയതാണു്. അന്നു് അയാൾക്കും ഭാര്യയ്ക്കുമായി പതിവുള്ള ഏഴു മൗ (ഒന്നേകാൽ ഏക്കർ)ഭൂമി കൊടുത്തു. അവിടെ അയൽക്കാരന്റെ കൃഷിയായുധങ്ങളും മൃഗങ്ങളും ഉപയോഗപ്പെടുത്തുന്നതിനു പ്രതിഫലമായി തന്റെയും ഭാര്യയുടെയും പ്രയത്നംകൊടുത്തു് ഒരുതരം പരസ്പരസഹായരീതി അയാൾ സ്ഥാപിച്ചു. അയാളുടെ നില അഭിവൃദ്ധിപ്പെട്ടു. 1947-ൽ കോമിന്താങ്ങ് യെനാൻ പിടിച്ചപ്പോൾ അയാൾ കമ്മ്യൂണിസ്ററുകാരുടെകൂടെ നാടുവിടുകയും 1948–ൽ മടങ്ങിയെത്തുകയും ചെയ്തു. സ്വന്തസ്ഥലം അയാൾക്കു തിരിയെക്കിട്ടി. പക്ഷേ, ഇക്കുറി അയാൾക്കോ അയൽക്കാർക്കോ കൃഷിയായുധങ്ങളോ മൃഗങ്ങളോ ഉണ്ടായിരുന്നില്ല. പതിനൊന്നിൽ ആറു കുടുംബങ്ങൾ പ്രയത്നശക്തി ഓഹരിയാക്കി അയാളുടെ നേതൃത്വത്തിൽ ഒരു സംഘം സ്ഥാപിച്ചു. അങ്ങിനെ അയാളും രണ്ടു് അനന്തിരവന്മാരും അവരുടെ ഭാര്യമാരുംചേ

ന്ന് പൊതുതൊഴിൽഫണ്ടിലേയ്ക്കു് അഞ്ചു യൂണിറ്റുകൾ സംഭാവനചെയ്തു. മററുള്ള അംഗങ്ങളും അങ്ങനെതന്നെ ചെയ്തു. അവർ പൊതുവായി ഭൂമി കൃഷിചെയ്യുകയും വിളവു പങ്കിട്ടെടുക്കുകയും ചെയ്യുന്നു. ആയുധങ്ങൾ, വളം മുതലായവ പൊതുവായിട്ടാണു വാങ്ങുക. ഓരോ കുടുംബവും ഭൂമിയുടെ അളവനുസരിച്ചു കൊടുക്കണം. അയാളോടു മാത്രമല്ല, സംഘത്തിലെ മറ്റു ചിലരോടും ഞാൻ സംസാരിച്ചു. ഈ ഏർപ്പാടു് വളരെ വിജയിച്ചിരുന്നുവെന്നു മനസ്സിലാക്കി. ഉല്പാദനം വർദ്ധിച്ചു, ഉത്തമമായ ആയുധങ്ങളും വളവും ലഭിച്ചു; വില്ക്കാനുള്ള സൗകര്യം വർദ്ധിക്കുകയും ചെയ്തു. ഈ പരസ്പരസഹായസംഘത്തിന്റെ വിജയത്തെപ്രതി ഈ വൃദ്ധനു് ഇപ്പോൾ രാജ്യത്തെ 'പ്രയത്നവീരൻ' ബഹുമതി നൽകിയിരിക്കുന്നു.

കൃഷിയിലെ ഈ പരസ്പരസഹായപ്രസ്ഥാനം അതിപ്രധാനമായ ഒരു കാൽവെപ്പാണു്. തുണ്ടുതുണ്ടായി വിഭജിക്കപ്പെട്ട ഭൂമിയുടെ പ്രശ്നപരിഹാരത്തിനും കൂട്ടുകൃഷിയിലേയ്ക്കുള്ള ഒരു പടിയെന്ന നിലയ്ക്കും ഈ പ്രസ്ഥാനത്തെ നാടാകെ പ്രോത്സാഹിപ്പിക്കപ്പെട്ടുകയാണു്. വാസ്തവത്തിൽ ഗവമെണ്ടിൽനിന്നു് അടിച്ചേല്പിക്കപ്പെടാതെ ജനങ്ങളിൽനിന്നു സ്വയം ഉണ്ടാകുന്ന ഒരുതരം ചെറിയ കൂട്ടുകൃഷിയാണിതു്. ഇന്ത്യയുടെ പല ഭാഗങ്ങളിലും പരീക്ഷിച്ചുനോക്കിയ ഭൂമിയുടെ ഏകീകരണശ്രമങ്ങളെക്കാൾ നല്ലതു് ഇതാണെന്നെനിക്കു തോന്നി. ഗ്രാമീണനേതൃത്വം, പരസ്പരസഹായം, പ്രാഥമികസഹകരണം എന്നിവയിൽ ഈ സമ്പ്രദായം ഒരു അഭ്യാസമായിരുന്നു. പ്രയത്നത്തിന്റെ പങ്കിനെ സംബന്ധിച്ച തക്കങ്ങൾ കോടതിയിൽ കൊണ്ടുപോകാനുള്ള വാസനയായിരിക്കും ഇന്ത്യയിലെ ദുർഘടം. ഇവിടെ അതൊന്നും പാടില്ല. ഗ്രാമസംഘം അതെല്ലാം തീരുമാനിക്കും.

ആ തൊഴിലാളിയുടെ ഗുഹയിൽ അയാളുമായി ഞങ്ങൾ കുറെയധികംസമയം കഴിച്ചുകൂട്ടി. ഞങ്ങൾക്കു മുതിരസൂപ്പും ചായയും തന്നു. വളരെ സൗഹാർദ്ദത്തിലാണു് ഞങ്ങൾ പിരിഞ്ഞതു്. ഗുഹയിൽ പതിവുപോലെ മണ്ണുകൊണ്ടുണ്ടാക്കിയ കട്ടിലും, ഉണക്കസസ്യങ്ങൾ സംഭരിക്കുവാനുള്ള ഭരണികളും മരംകൊണ്ടുള്ള ഒരു പത്തായവുമുണ്ടായിരുന്നു; ശീതകാലത്തേ

ണ്ടു് ഒരു നെരിപ്പോട്ടം. അട്ടക്കളയായി ഉപയോഗിച്ചിരുന്ന അടുത്തുള്ള ഗുഹയുമായി ബന്ധിക്കുന്ന ഒരു വാതിലുമുണ്ടു്. മറ്റെല്ലാ സ്ഥലങ്ങളിലുമെന്നപോലെ, ദേശീയനേതാക്കന്മാരുടെ ചിത്രങ്ങൾ, ഉല്പാദനം വർദ്ധിപ്പിക്കാനും രാഷ്ട്രത്തിന്റെ സമ്പത്തിനെ സംരക്ഷിക്കുവാനും അമേരിക്കയെ ചെറുക്കുവാനും കൊറിയയെ സഹായിക്കുവാനും പ്രതിജ്ഞയെടുക്കുന്നതും കുടുംബത്തിൽ പ്രായപൂർത്തിയായ എല്ലാവരും ഒപ്പിട്ടതുമായ 'ദേശീയപ്രതിജ്ഞ' എന്നിവകൊണ്ടു് ഗുഹയുടെ ചുമരുകൾ അലങ്കരിച്ചിരുന്നു. കൃഷിക്കാരനും ഭാര്യയും അടുത്തകൊല്ലത്തെ വരവുചെലവുകളെപ്പററി സംസാരിക്കുന്നതും അടുത്തകൊല്ലം ഉല്പാദനവർദ്ധനവുണ്ടാകുമെന്നാശിക്കുന്നതും എല്ലാം കണ്ടപ്പോൾ വെറും പതിമൂന്നുവർഷംമുമ്പു് അവർ യാചകരായിരുന്നുവെന്നു വിശ്വസിക്കാൻ പ്രയാസംതോന്നി.

യെനാനിൽനിന്നു് ഞങ്ങൾ സിയാനിലേയ്ക്കു മടങ്ങി. അടുത്തദിവസംതന്നെ ലാഞ്ചോയിലേയ്ക്കു പുറപ്പെട്ടു. പ്രകൃതിസൗന്ദര്യത്തിനു് ആ സ്ഥലം ചൈനയിൽ ഏററവും പ്രസിദ്ധമായ ഒന്നാണെങ്കിലും ചീന–സോവിയററ്വിമാനങ്ങൾ ആഴ്ചയിൽ രണ്ടു കുറിമാത്രം സഞ്ചരിക്കുന്നതുകൊണ്ടു് അങ്ങോട്ടുപോയപ്പോൾ ഞങ്ങൾ അവിടെ ഇറങ്ങിയില്ല. ഞങ്ങൾ നേരേ ചിയാവോചുവാനിലേയ്ക്കുപോയി. ലാഞ്ചോയ്ക്കു 350 നാഴികയോളം പടിഞ്ഞാറായി ഗോബിമരുഭൂമിയുടെ മദ്ധ്യത്തിലുള്ള ഒരു ശാദ്വലപ്രദേശമാണു് ഈ നഗരം. ലാഞ്ചോയ്ക്കു പടിഞ്ഞാറുവശത്തു് ഏകദേശം നൂറുനാഴികയോളം ഹിമാവൃതശൃംഗങ്ങളോടുകൂടിയ ഉന്നതപർവ്വതനിരകളാണു്. ഈ പർവ്വതനിരയാണു് ശരിയായ ചൈനയുടെ പ്രകൃതിദത്തമായ അതിർത്തി. ചൈനീസ്ഭാഷയിൽ ഏഴനിരപർവ്വതമെന്നു വിളിക്കപ്പെടുന്ന ഈ നിരയ്ക്കപ്പുറം മരുഭൂമി തുടങ്ങുന്നുവെന്നാണു് ഔദ്യോഗികമതം. പക്ഷേ, മരുഭൂമി ശീഘ്രഗതിയിൽ അതിക്രമിച്ചുകടക്കുന്നുണ്ടെന്നു് വിമാനത്തിലിരുന്നുകൊണ്ടുതന്നെ കാണാൻ കഴിയും. അനേക നദീതടങ്ങളും നിരവധി ശാദ്വലപ്രദേശങ്ങളും കാണാനുള്ളതുകൊണ്ടു് അടുത്തകാലംവരെ പർവ്വതത്തിനും ചിയാവോചുവാനുമിടയ്ക്കുള്ള പ്രദേശം വളരെ ഫലഭൂയിഷ്ഠ

മായിരുന്നുവെന്നൂഹിക്കാം. പക്ഷേ, മരുഭൂമിയുടെ ആക്രമണം അപ്രതിരോധ്യമാണ്.

ചിയാവോച്ചുവാൻ ഒരു കമ്മീഷണറുടെ ഭരണകേന്ദ്രമാണ്. അതു സുഖപ്രദവും വിശാലവുമായ ഒരു ശാദ്വലപ്രദേശമാണ്. സിങ്കിയാങ്ങുമായുള്ള ബന്ധത്തിലെ ഒരു സുപ്രധാനകേന്ദ്രമാണിസ്ഥലം. ലാഞ്ചോയിൽനിന്ന് മറ്റൊരു പ്രധാന ശാദ്വലപ്രദേശമായ ആൻസിയിലേയ്ക്കുപോകുന്ന 650 നാഴിക മോട്ടോർറോഡ് ചിയാവോച്ചുവാനിൽക്കൂടിയാണു പോകുന്നതു്. ഇവിടംമുതൽ, പ്രാദേശിക അധികാരികൾ ഞങ്ങൾക്കു തന്ന സൈനികവാഹനങ്ങൾ, ജീപ്പുകൾ, ലോറികൾ മുതലായവയിലാണ് ഞങ്ങൾ സഞ്ചരിച്ചതു്. പി. എൽ. എ. യിൽനിന്നു് മുപ്പതു പട്ടാളക്കാരെയും അവർ ഞങ്ങൾക്കു സംരക്ഷണത്തിനായി വിട്ടുതന്നു. കിടക്കകൾ, പുതപ്പുകൾ, ഭക്ഷണസാധനങ്ങൾ, പാചകന്മാർ, ഭൃത്യന്മാർ എല്ലാം കൂട്ടത്തിൽ കൊണ്ടുപോകേണ്ടിയിരുന്നു. പലയിടത്തും റോഡുവരെ എത്തുന്ന ദുർഗ്ഗമമായ പർവ്വതനിരകളിൽ കഴിയുന്ന കൊള്ളക്കാരുടെ ശല്യം മരുഭൂമിയിലുണ്ടെന്നാണു പറയപ്പെട്ടുന്നതു്. അതുകൊണ്ടു് ഞങ്ങളുടെ സംഘത്തിന്റെ പ്രത്യേകസംരക്ഷണത്തിനു് നടപടികൾ എടുക്കണമെന്നു് ചൈനീസ് ഗവൺമെണ്ടിന്റെ ഉത്തരവുണ്ടായിരുന്നു. ഞങ്ങളുടെ യാത്രാസംഘം ഒരു നിമിഷനേരത്തേയ്ക്കു് എവിടെയെങ്കിലും നിന്നാൽ പട്ടാളക്കാർ ഉടൻതന്നെ ഏറ്റവും സൗകര്യമുള്ള സ്ഥാനങ്ങളിലേയ്ക്കു കുതിച്ചു് മെഷീൻതോക്കുകളുമായി നിലയുറപ്പിക്കും.

ഗോബിയോടു തട്ടിച്ചുനോക്കുമ്പോൾ ഇന്ത്യൻമരുഭൂമി—ഞാൻ അതിന്റെ മധ്യത്തിൽ ഒമ്പതുവർഷക്കാലം ജീവിച്ചിട്ടുണ്ടു്—നിസ്സാരമാണ്. ഇന്ത്യൻമരുഭൂമിയിൽപൊടിമണലാണ്. ധാരാളം ചെടികളും പക്ഷി മുതലായ ജീവികളും ഉണ്ടു്. നേരേമറിച്ചു് ഗോബിയിൽ മണലില്ല. അതു് ഉണങ്ങിവരണ്ടു് കഠിനമായി കിടക്കുന്നു. മുപ്പതോ നാല്പതോ നാഴിക യാതൊരു ജീവിയെയും കാണാനുണ്ടായിരിക്കയില്ല. പക്ഷികളോ മറ്റു ജീവികളോ അപൂർവ്വമാണ്. സസ്യങ്ങളും ഇല്ല. പകൽസമയത്തു് ഒട്ടകങ്ങൾക്കുപോലും നടക്കാൻ വയ്യാത്ത കാഠിന്യമുള്ള ഒരു ഇരുണ്ട പരപ്പുമാത്രം. ചിയാവോച്ചുവാനിൽനിന്നു ഞങ്ങൾ തി

രിച്ചിട്ട് ഞങ്ങളുടെ ആദ്യത്തെ വിശ്രമസ്ഥലം നൂറുനാഴികയോളം പടിഞ്ഞാറുള്ള യു മെൻ (മരതകകവാടം) എന്ന സ്ഥലത്തായിരുന്നു. ഇന്ന് മുപ്പതോ നാല്പതോ ചതുരശ്രനാഴിക വിസ്തീർണ്ണമുള്ള ഒരു നല്ല ശാദ്വലപ്രദേശമാണതു്. ഒരുകാലത്തു് 'ചൈനയിലെ വന്മതിൽ' ഇവിടംവരെ എത്തിയിരുന്നു. അതിന്റെ ഏററവും പടിഞ്ഞാറുള്ള അഗ്രം ഇതായിരുന്നു. അക്കാലത്തു് ഗോബിയുടെ പരിധി ഇവിടമായിരുന്നുവെന്നു് 'മരതകകവാട'മെന്ന പേരു സൂചിപ്പിക്കുന്നു. പക്ഷേ, കഴിഞ്ഞ നൂറുവർഷമായി മരുഭൂമി ഉള്ളിലേയ്ക്കു വളരെയധികം കടന്നിട്ടുണ്ടു്. അങ്ങനെ യു മെൻ ഒരു ശാദ്വലപ്രദേശമായിത്തീർന്നു.

മററു സ്ഥലങ്ങളിലെന്നതുപോലെ നിർബ്ബാധം തുടൎന്നുവരുന്ന കെട്ടിടംപണികൾക്കു പുറമേ ഇവിടെ പട്ടാളവിഭാഗങ്ങൾ വൻതോതിൽ കൃഷിപ്പണിയിലേർപ്പെട്ടിരിക്കുന്നതായി കണ്ടു. ആ പ്രദേശങ്ങളിൽ ചിതറിക്കിടക്കുന്ന സൈന്യങ്ങൾക്കു വേണ്ടിയായിരിക്കാം. സന്ധ്യയായപ്പോൾ മരുഭൂമിയിലേയ്ക്കു് ഒരു നൂറുമൈൽകൂടി ചെന്നു് ആൻസി (പാശ്ചാത്യസമാധാനമെന്നർത്ഥം) എന്ന ചെറുപട്ടണത്തിലെത്തി. ഇവിടെ തദ്ദേശ്യഭരണാധികാരികൾ ഞങ്ങളുടെ ഉപയോഗത്തിനായി 'മൂന്നു സുഹൃത്തുക്കൾ' എന്ന ഒരു സത്രം മുഴവനും നീക്കിവെച്ചിട്ടുണ്ടായിരുന്നു. അതു് ഏതാനും മുറികളുള്ള ഒരു മൺകുടിൽ മാത്രമായിരുന്നെങ്കിലും അധികൃതർ പരവതാനികൾ ശയ്യോപകരണങ്ങൾ മുതലായതുകൊണ്ടു് ഒരുരാത്രി വിശ്രമിക്കാൻ പററിയ സ്ഥലമാക്കിത്തീർത്തിരുന്നു.

ആൻസിയിൽനിന്നു് തുങ് ഹുവാങ്ങ് ഗ്രാമത്തിലേയ്ക്കു് ഒരു റോഡുണ്ടു്. ഈ ഗ്രാമത്തിൽനിന്നു് രണ്ടുനാഴികയകലെയാണു് ഗുഹകൾ സ്ഥിതിചെയ്യുന്നതു്. പർവ്വതപ്രാന്തത്തിലേയ്ക്കു് ഒരു കാട്ടുവഴിയേയുള്ളു. അവസാനത്തെ നിമിഷംവരെ യാതൊരു ജീവിയോ കടന്നുപോകാനുള്ള വഴിയോ കാണാനില്ല. ഞങ്ങൾ പർവ്വതത്തിലെത്തിയപ്പോൾ അവിടെ ഒരു വശത്തു് ഒരു പ്രവേശനദ്വാരം കണ്ടു. അതു് ഒരു നദീതടമാണെന്നു വ്യക്തമായതുകൊണ്ടു് ഒരിക്കൽ അവിടെനിന്നു് ഒരു നദി ഒഴുകുന്നുണ്ടായിരുന്നിരിക്കണം. ഈ ചുരത്തിൽ നിങ്ങൾ പ്രവേശിച്ചുകഴിഞ്ഞാൽ നിങ്ങൾ കാണുന്ന കാഴ്ച അപ്രതീ

ക്ഷിതമാണ്. ചുററും മലകൾനിറഞ്ഞ ഒരു ചെറിയ താഴ്വരയാണ് നിങ്ങൾ കാണുന്നത്. പ്രകൃതി വേലി കെട്ടിയിട്ട ഒരു തോട്ടം. പുറത്തേയ്ക്കു രണ്ടുച്ചുരങ്ങളുണ്ട്. പക്ഷെ, വളരെ അടുത്തുവന്നാലല്ലാതെ അതു് കാണാൻ സാധ്യമല്ല. ഇന്ന് ഉണങ്ങിപ്പോയ നദി താഴ്വരയിൽ പ്രവേശിക്കുന്നതാണ് ഒന്ന്. രണ്ടാമത്തേതു്, ആ നദി പുറത്തെ വരണ്ട മണലിലേയ്ക്കു് ഒഴുകിയിരുന്ന മാർഗ്ഗവും. താഴ്വരയുടെ ഒരു വശം ഈയിടെ നട്ടുപിടിപ്പിച്ച പോപ്ലാർമരങ്ങൾകൊണ്ടു് പച്ചയാണ്. അതിനടുത്തുകൂടി ഒരു കൊച്ചരുവി ഒഴുകുന്നുണ്ട്. ഈ പോപ്ലാർമരങ്ങൾക്കു പുറകിലെ പർവ്വതനിരയിലാണ് 1400 വർഷം മുമ്പ് ബുദ്ധമതസന്യാസിമാർ ധ്യാനത്തിനും വിശ്രമത്തിനുംവേണ്ടി ഗുഹകൾ പണിതു്, ചുമർ ചിത്രകലയുടെ മകുടോദാഹരണങ്ങളായ ചിത്രങ്ങൾകൊണ്ടലങ്കരിച്ചതു്. അജന്താ, ഭാഗ്, സിഗിരി എന്നിവിടങ്ങളിലെ ചിത്രങ്ങൾ മാത്രമേ ഇവയ്ക്കു് സമമായിട്ടുള്ളൂ.

ഒരു കാഴ്ചബംഗ്ലാവ് സ്ഥാപിക്കാൻവേണ്ടി പണിചെയ്തിരുന്ന ഒരു പുതിയ കെട്ടിടത്തിലാണ് അധികാരികൾ ഞങ്ങൾക്കു താമസിക്കാനേർപ്പാടു ചെയ്തിരുന്നതു്. ആധുനികരീതിയിലുള്ള ഒരു കെട്ടിടമാണതു്. ഭംഗിയുള്ള ഒരു ആരാമവും അനുബന്ധിച്ചുണ്ട്. ഗുഹകൾ ഈ കെട്ടിടത്തെ അഭിമുഖീകരിച്ചാണ് സ്ഥിതിചെയ്യുന്നതു്. ഇരുവശങ്ങളിലും തുങ്ങ്ഹ്വാങ്ങ് ഇൻസ്റ്റിററ്യൂട്ടിലെ ഉദ്യോഗസ്ഥന്മാർ അലങ്കാരവും ഫലവും ഉള്ള വൃക്ഷങ്ങളും തോട്ടങ്ങളുംവെച്ചു പിടിപ്പിച്ചിട്ടുണ്ട്. സിങ്കിയാങ്ങിൽനിന്നു് കൊണ്ടുവന്ന മധുരമുള്ള തണ്ണിമത്തങ്ങാ—ഒരുപക്ഷേ, അവ ലോകത്തിലേയ്ക്കും മധുരമുള്ളവയായിരിക്കാം—ഇവിടെ വിജയകരമായി കൃഷിചെയ്തിരിക്കുന്നു. സിങ്കിയാങ്ങിലെ തണ്ണിമത്തങ്ങയെക്കാൾ ഇവയ്ക്കു് രുചിക്കൂടുതൽ ഉണ്ടെന്നാണ് ഉദ്യോഗസ്ഥന്മാർ അവകാശപ്പെടുന്നതു്. ലക്നോയിലെ ഖാർബൂജായോളംതന്നെ രുചികരമാണവയെന്നതു് നിസ്തർക്കമാണ്. സെപ്റ്റംബർ ഒന്നാംതീയതിയേ ആയിരുന്നുള്ളുവെങ്കിലും കാലാവസ്ഥ വളരെ സുഖപ്രദമായിരുന്നു. പകൽ നല്ല പ്രകാശവും, വെയിലും ഉണ്ടെങ്കിലും തണുപ്പുണ്ട്. രാത്രിയിൽ ശക്തിയായ തണുപ്പും. വായു

തണുത്തതാണ്. എല്ലാ മരുഭൂമികളിലുമെന്നതുപോലെ രാത്രി തെളിഞ്ഞതും നക്ഷത്രങ്ങൾ നിറഞ്ഞതുമാണ്. ആകെക്കൂടി പറഞ്ഞാൽ ഇക്കാലത്ത് ഈ സ്ഥലം വളരെ സുഖപ്രദമാണെന്നും തോന്നി. പക്ഷേ, തുങ് ഹ്വാങ്ങിലെ ശീതകാലം വളരെ തണുത്തതാണെന്നും ശീതോഷ്ണസ്ഥിതി പലപ്പോഴും പൂജ്യത്തിൽതാഴെ യാവാറുണ്ടെന്നും ഉദ്യോഗസ്ഥന്മാർ എന്നെ അറിയിച്ചു. ശക്തിയായ ഈ ശീതകാലം അഞ്ചുമാസത്തിലധികം നീണ്ടുനില്ക്കും. ആ കാലങ്ങളിൽ സന്യാസിമാർ എങ്ങനെ അവിടെ ജീവിച്ച് അധ്വാനിച്ചുവെന്നു മനസ്സിലാക്കാൻ വിഷമമാണ്. പക്ഷേ, എല്ലാ ഋതുക്കളിലും അവർ അവിടെത്തന്നെ കഴിച്ചിരുന്നുവെന്നതു മിക്കവാറും തീർച്ചയാണ്.

തുങ്ഹ്വാങ്ങിൻെറ "കണ്ടെത്തലും" അതു പെട്ടെന്നു ലോകപ്രസിദ്ധമായതും ഇരുപതാം നൂറ്റാണ്ടിലെ അന്വേഷണത്തിൻെറയും പുരാണവസ്തുശാസ്ത്രത്തിൻെറയും ഒരത്ഭുതകഥയാണ്. ഈ ഗുഹകൾ സംരക്ഷിക്കുകയോ പൊതുജനങ്ങൾ അവയിൽ താല്പര്യമെടുക്കുകയോ ചെയ്തിരുന്നില്ലെങ്കിലും തുങ് ഹ്വാങ് ചൈനയിൽ ഒരിക്കലും വിസ്മൃതമായിരുന്നില്ല. അപൂർവ്വം ചില വിദേശികൾ പത്തൊമ്പതാംശതകത്തിൽ തന്നെ അവ സന്ദർശിച്ചിട്ടുണ്ടായിരുന്നു. 1867–ൽ കൌണ്ട് സെക്കെൻെയിയുടെ സംഘം തുങ്ഹ്വാങ് സന്ദർശിച്ചു. ഈ സംഘത്തിലെ ഒരംഗമായ പ്രൊഫസർ എൽ. ഡി. ലോസി അവിടത്തെ ചിത്രങ്ങളെപ്പററി ഒരു ആസ്വാദനമെഴുതിയിട്ടുണ്ട്. പക്ഷേ, അതിലെ ഒരു ഗുഹയിൽ അമൂല്യമായ ഒരു ഗ്രന്ഥശേഖരം ഒളിച്ചുവെച്ചിട്ടുണ്ടെന്ന് സർ ഓറിയൽസ്റ്റീൻ കണ്ടുപിടിക്കുന്നതുവരെ ചൈനീസ് ജനതയോ ബഹിർലോകമോ തുങ് ഹ്വാങ്ങിനെപ്പററി ഒന്നുമറിഞ്ഞിരുന്നില്ല.

തുങ് ഹ്വാങ്ങിനെപ്പററി പ്രൊഫസർ ലോസി എഴുതിയ വിവരണം സ്റ്റീനിൻെറ ഭാവനയ്ക്കു ഉന്മേഷമുണ്ടാക്കി. കുറെ ഇന്ത്യൻ സേവകന്മാരും ഒരു ചൈനക്കാരൻ കാര്യദർശിയുമുൾപ്പെട്ട അദ്ദേഹത്തിൻെറ സംഘം ഹ്വയെൻത്സാങ്ങിൻെറ കാല്പാടുകളെ പിൻതുടന്ന് സിങ്കിയാങ്ങിൻെറ പല ഭാഗങ്ങളും ഗോബി മരുഭൂമിയിലെ നഗരാവശിഷ്ടങ്ങളുമെല്ലാം കടന്ന് ഒടുവിൽ തുങ് ഹ്വാങ്ങിലെത്തിച്ചേർന്നു. സാഹിദ്

ബെഗ് എന്ന ഒരാളിൽനിന്ന് മരുഭൂമിയിൽവെച്ച് അദ്ദേഹം ഗുഹകളിലൊന്നിൽ പുരാണഗ്രന്ഥങ്ങളുടെ ഒരു വലിയ ശേഖരം കണ്ടെത്തിയിരിക്കുന്നതായി കിംവദന്തിയുണ്ടെന്നു കേൾക്കുവാനിടയായി. ഈ ഗ്രന്ഥങ്ങൾ ചൈനീസ്ഭാഷയിലല്ലെന്നും അതുകൊണ്ട് പെക്കിങ്ങിൽനിന്നുള്ള ആജ്ഞയനുസരിച്ച് അവയെല്ലാം പൂട്ടിവെച്ചിരിക്കുകയാണെന്നും അദ്ദേഹം കേട്ടു. ഈ ഗ്രന്ഥങ്ങൾ കൈവശപ്പെടുത്തണമെന്നായിരുന്നു സ്റ്റീനിന്റെ മോഹം. അവ സൂക്ഷിച്ചിരുന്നത്, അവയുടെ വിലയെപ്പററി യാതൊരു ഗന്ധവുമില്ലാത്ത വാങ്ററാവോഷി എന്നൊരു ററാവോ പുരോഹിതനാണ്. അദ്ദേഹം ഈ ഗുഹകളുടെ സ്വയംനിയുക്തനായ ഒരു സംരക്ഷകനായിരുന്നു. ഒരു ഗുഹയിൽ കണ്ട ഭീകരമായ ഒരു ബുദ്ധപ്രതിമ ആ ശുദ്ധാത്മാവിനെ ആകർഷിച്ചു. സ്വയം പിരിച്ചുണ്ടാക്കിയ പണംകൊണ്ട് പ്രതിമയെ ചുററി ഒരു ഒമ്പതുനിലക്ഷേത്രം അദ്ദേഹം പണികഴിപ്പിച്ചു. പ്രേരണ, സൂത്രം കുറച്ച് പണം എന്നിവകൊണ്ട് സ്റ്റീൻ, വാങ്ങിനെ സ്വാധീനപ്പെടുത്തിയ കഥ അദ്ദേഹത്തിന്റെ വാക്കുകളിൽതന്നെ പറയുകയായിരിക്കും ഉത്തമം.

"തീക്ഷ്ണമായ ഭക്തിയും, അജ്ഞതയും, സ്ഥൈര്യവും കൂടിക്കുഴഞ്ഞ ഈ വിചിത്രപുരോഹിതൻ എന്റെ സ്മരണയിൽ എത്തിച്ചതു്, ഭയങ്കരമായ ദുർഘടങ്ങളെ തരണംചെയ്ത് ഇന്ത്യയിലെത്തിയവരും, ലളിതബുദ്ധികളെങ്കിലും വിശ്വാസത്തിലും അന്ധവിശ്വാസത്തിലും ദൃഢതയുള്ളവരുമായ, പഴയ ബുദ്ധമതതീർത്ഥാടകരെയാണ്.

"ഈ തീർത്ഥാടകരിൽ ഏററവും മഹാനായ, ഹ്യുയെൻത്സാങ്ങിനോട്ട് എനിക്കുള്ള പ്രസിദ്ധമായ ആദരവ് പല പ്രാവശ്യവും പണ്ഡിതന്മാരുടെയും പാമരന്മാരുടെയും സഹകരണം എനിക്ക് സമ്പാദിച്ചുതന്നിട്ടുണ്ട്. വാങ്റ്റാവോഷിയും ഒരുപക്ഷേ അതിനെപ്പററി കേട്ടിട്ടുണ്ടായിരിക്കണം. അതുകൊണ്ട് വികൃതമെങ്കിലും ആത്മാർത്ഥതയുള്ള ഈ ബുദ്ധഭക്തിയുടെ അന്തരീക്ഷത്തിൽ വാങ്റ്റാവോഷിയോട്ട് എന്റെ മുറിചൈനീസ്ഭാഷയിൽ അതിനെപ്പററി സംസാരിക്കുന്നതു് പ്രയോജനകരമായിരിക്കുമെന്ന് ഞാൻ കരുതി. എനിക്ക്

ആ തീർത്ഥാടകനോടുള്ള ഭക്തിയെപ്പററിയും, അദ്ദേഹത്തിന്റെ കാലടികളെ അനുഗമിച്ച് ഇന്ത്യയിൽനിന്നു ദുർഗ്ഗമമായ പർവ്വതങ്ങളിലൂടെയും മണലാരണ്യങ്ങളിലൂടെയും 10,000 ലി ഞാൻ സഞ്ചരിച്ചതും, ഈ തീർത്ഥാടനത്തിനിടയിൽ അദ്ദേഹം ഭക്തിപൂർവ്വം സന്ദർശിച്ച അനേക പുണ്യസ്ഥലങ്ങളിൽ ഞാൻ പോയതും മററും ഞാൻ വിവരിച്ചുപറഞ്ഞു.''

ഈ വാദം വാങ്ങിനെ കുറെ സ്വാധീനപ്പെടുത്തിയെന്നു തോന്നുന്നു. കുറെ ചുരുളുകൾ സ്റ്റീനിന്റെ കൂടാരത്തിലേക്കു് കൊണ്ടുപോകുവാൻ അദ്ദേഹം അനുവദിച്ചു. ആദ്യത്തെ പരിശോധനയിൽതന്നെ അവ ഇന്ത്യയിൽനിന്നു് കൊണ്ടുവന്നു് ഹ്യൂയെൻത്സാങ്ങ്തന്നെ പരിഭാഷപ്പെടുത്തിയ ബുദ്ധമതസൂത്രങ്ങളാണെന്നു് കുറിപ്പുകളിൽനിന്നു് തെളിഞ്ഞു. ആ വിശുദ്ധന്റെ ആത്മാവു് ഇടപെട്ടതുമൂലമാണു് ഈ ഗ്രന്ഥങ്ങൾ ലഭിക്കാൻ ഇടയായതെന്നും അവ തനിക്കു സമ്മാനിക്കുന്നതു് അദ്ദേഹത്തിന്റെ ആത്മാവിനു് പ്രസാദകരമായിരിക്കുമെന്നും മററും സൂചിപ്പിക്കുന്നതു് ന്യായമാണെന്നു് സ്റ്റീനിനു് തോന്നി. ഗ്രന്ഥങ്ങൾക്കു് ഒരു ചെറിയ പ്രതിഫലം കൊടുക്കാമെന്നതു് പ്രത്യേകിച്ചു് പറയേണ്ടതില്ലല്ലോ. ''ഈ അർദ്ധദൈവീകസൂചന ഗുഹയുടെ വാതിൽ തുറക്കാൻ അദ്ദേഹത്തിനു് ധൈര്യം കൊടുത്തു. ആ ചെറിയ മുറിയിലെ കാഴ്ചകണ്ടു് ഞാൻ മിഴിച്ചുപോയി. ഏകദേശം പത്തടി ഉയരത്തിൽ യാതൊരു അടുക്കുമില്ലാതെ മുറിനിറയെ പ്രാചീനഗ്രന്ഥങ്ങൾ ശേഖരിച്ചിരിക്കുന്നതായിട്ടാണു് ആ പുരോഹിതന്റെ ചെറിയ ദീപപ്രകാശത്തിൽ ഞാൻ കണ്ടതു്. പിന്നീടുള്ള കണക്കനുസരിച്ചു് അതു് ഉദ്ദേശം അഞ്ഞൂറു് ഘനയടി ഉണ്ടായിരുന്നു.''

ചില കെട്ടുകൾ പരിശോധിച്ചപ്പോൾ വിവിധഭാഷകളിലുള്ള ഗ്രന്ഥങ്ങൾ മാത്രമല്ല അതിഭംഗിയായ ചിത്രങ്ങളും അക്കൂട്ടത്തിൽ കണ്ടുകിട്ടി. നേർമ്മയേറിയ പട്ടിലും ലിനൻതുണിയിലും ബോധിസത്വങ്ങളും ബുദ്ധമതൈതിഹ്യങ്ങളും ചിത്രണം ചെയ്തിരുന്നു. ഈ ഗ്രന്ഥങ്ങൾ സമ്പാദിക്കുക എന്നതു് അടിയന്തിരാവശ്യമായിത്തീർന്നു. സ്റ്റീൻപറയുന്നു: ''ഞങ്ങളെല്ലാം വളരെ ക്ഷീണിതരായിരുന്നെങ്കിലും ഞങ്ങളുടെ പൊതുദിവ്യനായ ഹ്യൂയെൻത്സാങ്ങിനെപ്പററി ആ പുരോഹിതനു

മായി ഞങ്ങൾ ദീർഘമായ സംഭാഷണത്തിൽ ഏർപ്പെട്ടു. അ ത്തരം വിശുദ്ധവസ്തുക്കളുടെ അത്ഭുതകരമായ ഈ സഞ്ചയം കാണാനുള്ള ഭാഗ്യമുണ്ടാവുക എന്നതിൽകവിഞ്ഞു് എന്തൊ ളിവാണു് ദിവ്യന്റെ പ്രത്യേകാനുഗ്രഹം എനിക്കുണ്ടെന്നുള്ള തിനു് വേണ്ടതു്. ഇവയെല്ലാം അദ്ദേഹത്തിന്റെ കാലത്തു ണ്ടായിരുന്നവയോ ഇന്ത്യയിൽനിന്നു് കൊണ്ടുവന്നതോ ആ യിരിക്കും. 'ററ്ആൻ സെങ്ങി'ന്റെ ഒരു ഭക്തൻ അവയെ ല്ലാം പുനരുദ്ധരിക്കുകയും സംരക്ഷിക്കുകയും ചെയ്തിരിക്കുന്നു." ഞങ്ങൾ അവിടെ നിന്നപ്പോൾ അദ്ദേഹത്തിന്റെ പ്രത്യേക ദിവ്യതയെപ്പററി ചുമർചിത്രങ്ങളുടെ അടിസ്ഥാനത്തിൽ ദീർഘമായി സംസാരിക്കുവാൻ ഞാൻ റാവോ ഷിയെ പ്രേ രിപ്പിച്ചു. റാവോ കണ്ടുപിടിക്കുകയും പ്രകാശംകാണിക്കാൻ സമ്മതിക്കാതിരിക്കയും ചെയ്യുന്ന ഈ പുണ്യവസ്തുക്കളിൽ എ നിക്കുള്ള പ്രത്യേകതാല്പര്യത്തിനു് ന്യായമായി എനിക്കു് ഉ ന്നയിക്കാനുണ്ടായിരുന്നതു് ഹ്യുയെൻത്സാങ്ങ് ഇന്ത്യയിൽ നിന്നു് മൃഗത്തിന്റെ പുറത്തു് ഗ്രന്ഥക്കെട്ടുകളും ചുമപ്പിച്ചു് വരുന്ന ചിത്രമായിരുന്നു.

"അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങൾ ഈ ഇരുട്ടറയിൽതന്നെ ക ഴിഞ്ഞുകൂടണമെന്ന ഉദ്ദേശ്യത്തോടെയായിരിക്കയില്ല പ ണ്ഡിതനായ ആ പുണ്യവാൻ തനിക്കു് ഇവയെ കാണിച്ചു കൊടുത്തതെന്നും, തനിക്കുതന്നെ അവ പ്രയോജനപ്പെടുത്താനു ള്ള അറിവില്ലെന്നും ബലഹീനനിമിഷങ്ങളിൽ ആ പുരോ ഹിതൻ സമ്മതിച്ചു. ഹ്യുയെൻത്സാങ്ങിന്റെ ഒരു യഥാർത്ഥ ഭ ക്തനായ എന്നെ, യാദൃച്ഛികമായി കണ്ടെത്തിയ ഈ ദിവ്യവ സ്തുക്കൾ ഏല്പിച്ചു പാശ്ചാത്യപണ്ഡിതന്മാരുടെ ശ്രദ്ധയിൽ പെടുത്തുകയെന്നതു് യഥാർത്ഥത്തിൽ ഒരു പുണ്യകർമ്മമല്ലേ എ ന്നായി ചിയാങ്ങിന്റെ (സ്റ്റീനിന്റെ ചൈനീസ് സെക്രട്ടറി) വാദം. മാത്രമല്ല, അദ്ദേഹം വളരെ പണിപ്പെട്ടു പുനരുദ്ധരി ച്ച ക്ഷേത്രത്തിന്റെ ആവശ്യത്തിലേയ്ക്കുള്ള ഗണ്യമായ ഒരു സംഭാവനയും ഉപേക്ഷിക്കാവുന്നതല്ല."

ഈ വാദത്തിന്റെ സഹായത്തോടെ, കേവലം അഞ്ഞൂറു രൂപായ്ക്കു സ്റ്റീൻ തുങ്ങ്ഹ്വാങ്ങിൽനിന്നു് 9000 ഗ്രന്ഥങ്ങളും ചിത്രങ്ങളും കൊണ്ടുപോന്നു. അനേകകാലമായി നഷ്ടപ്പെട്ട

വെന്നു ഗണിക്കപ്പെട്ടിരുന്ന ചില സംസ്കൃതകൃതികളുൾപ്പെടെയുള്ള സ്റ്റീനിൻെറ കണ്ടുപിടുത്തം പ്രസിദ്ധമായപ്പോൾ പണ്ഡിതലോകത്തിൽ ഇളക്കമുണ്ടായി. അടുത്തവഷംതന്നെ ഫ്രഞ്ചുപണ്ഡിതനായ പെല്ലിയോട്ട് സ്റ്റീനിനെ അനുകരിക്കുകയും കുറെക്കൂടി ഫലപ്രദമായി പ്രവത്തിക്കുകയും ചെയ്തു. ഏതാനും വഷംകഴിഞ്ഞു് സ്റ്റീൻ ആ ഗുഹകൾ വീണ്ടുംസന്ദശിച്ചപ്പോൾ വിലപിടിപ്പുള്ള യാതൊരു ഗ്രന്ഥവും അവിടെയില്ലായിരുന്നു. അത്രമാത്രം നിഷ്കൃഷ്ടമായിരുന്നു പെല്ലിയോട്ടിന്റെ സമ്പാദനം.

ഈ വിശിഷ്ടഗ്രന്ഥശേഖരം കണ്ടെത്തിയതും പാശ്ചാത്യതലസ്ഥാനനഗരികളിലേയ്ക്കു മാററം ചെയ്യപ്പെട്ടതും അറിവായപ്പോൾ ചൈനയിൽ വല്ലാത്ത ജനകീയരോഷമുണ്ടായി. അക്കൂട്ടത്തിൽ ഗുഹകളെപ്പററി പണ്ഡിതവൃത്തങ്ങളിൽ താല്പര്യവും വർദ്ധിച്ചു. പ്രാപ്തരായ കലാകാരന്മാരുടെ കീഴിൽ തുങ്ങ് ഹ്വാങ്ങിൽ ഒരു സ്ഥാപനമുണ്ടാക്കുവാൻ വേണ്ട നടപടികൾ കോമിന്താങ്ങ് ഗവമ്മെണ്ടു് എടുത്തു. പ്രാചീനചൈനീസ്കലയുടെ ഈ ഭണ്ഡാഗാരത്തിന്റെ വില പുതിയ ചൈനയിലെ അധികാരികൾ വളരെവേഗം മനസ്സിലാക്കി അതു് അവരുടെ പ്രത്യേക സംരക്ഷണയിൻകീഴിലെടുത്തിരിക്കയായാണ്. പെക്കിങ്ങിലെ 'നിരോധിതനഗര'ത്തിൽവെച്ചു് 1951-ൽ നടന്ന ഒരു പ്രദശനത്തിൽ ഗുഹകളിലെ ചിത്രങ്ങളുടെ പകർപ്പുകൾ ആധുനിക ചൈനീസ് കലാകാരന്മാർ തയ്യാറാക്കി പൊതുജനങ്ങൾക്കു കാണിച്ചുകൊടുത്തു. അങ്ങനെ കാലചക്രം തിരിഞ്ഞു് ഏഴു ശതാബ്ദങ്ങൾക്കുശേഷം തുങ്ങ് ഹ്വാങ്ങ് ഒരിക്കൽക്കൂടി ഒരു കലാനവോത്ഥാനത്തിൻെറ കേന്ദ്രമായിത്തീന്നിരിക്കുന്നു.

താഴ്വരയെ അഭിമുഖീകരിച്ചുള്ള പവ്വതപാർശ്വത്തിൻെറ താഴത്തെ പകുതിയും തുങ്ങ്ഹ്വാങ്ങിൻെറ നല്ലകാലത്തു കുമ്മായംതേച്ചു ചിത്രങ്ങൾ വരച്ചിരുന്നു എന്നാണു തോന്നുന്നതു്. ആ ചിത്രങ്ങളിൽ അവിടവിടെയായി വളരെ കുറച്ചുമാത്രമേ ശതാബ്ദങ്ങളായുള്ള അശ്രദ്ധയെ അതിജീവിച്ചിട്ടുള്ളു. പവ്വതത്തിൽ അവിടവിടെയായി ഇന്ത്യൻപുരാണത്തിലെ അപ്സരസ്സുകളെ ചിത്രണംചെയ്തിട്ടുണ്ടു്. അവ ഏതോ വലിയ ഒരു ഡിസയിനിൻെറ അംശങ്ങളാണെന്നു് അവയുടെ

വല്പപ്പം തെളിയിക്കുന്നുണ്ട്. അകത്തു വെയ്രാജവംശം (ആറാംനൂററാണ്ട്) മുതൽ യുവാൻവംശം (പതിമൂന്നാം നൂറ്റാണ്ട്) വരെ എഴുനൂറുവർഷംകൊണ്ടു പണിത 460 ഗുഹകൾ കലാവിരുതിൻെറ ഒരു കേന്ദ്രമാണ്; ചിത്രകലയുടെയും അലങ്കാരത്തിൻെറയും ഒരു ഭണ്ഡാഗാരമാണ്. കല്ലിൽ കൊത്തിയുണ്ടാക്കിയ ക്ഷേത്രം എന്ന ആശയംതന്നെ ഇന്ത്യയിൽനിന്നു ലഭിച്ചതാണ്. ഈ വസ്തുതയ്ക്കും തുങ്ഹുവാങ്ങിലെ കലയുടെ വിഷയമായ ബുദ്ധമതകഥകൾക്കും രൂപങ്ങൾക്കും പുറമേ ഈ ഗുഹകളുടെ പല പ്രത്യേകതകളും ഇന്ത്യയിൽനിന്നു കടം വാങ്ങിയവയാണ്. സിൽക്കോക്ക് പറഞ്ഞതുപോലെ, "ചിത്രപ്പണി ചെയ്ത മച്ചുകൾ ഇന്ത്യൻശില്പകലയിലെന്നതുപോലെ ചതുരങ്ങളായി തിരിച്ചിരിക്കയാണ്." ഭിത്തിയിൽ കൊത്തിയെഴുതിയ വിഗ്രഹസ്ഥാനങ്ങൾക്കു ചുററുമുള്ള ത്രിമുഖകവാടങ്ങളും ഇന്ത്യയിൽനിന്നു വന്നതാണ്. വളരെയേറെ കാണാറുള്ള ആലിലരൂപങ്ങൾ ഇന്ത്യയിൽനിന്നു വന്നതാണെന്നു മാത്രമല്ല അതിനു ദിവ്യമായ ബോധിവൃക്ഷത്തോടു ബന്ധവുമുണ്ട്. തുങ്ഹുവാങ്ങിലെ ചിത്രങ്ങൾ മുഖ്യമായും ചീനസമ്പ്രദായത്തിലായിത്തീർന്നിട്ടുപോലും ഈ സവിശേഷതകൾ തുടരുകതന്നെ ചെയ്തു. ഏററവും പുരാതനമായ ഗുഹയിലെ ചിത്രങ്ങൾ വരച്ചതു് വെയ്സമ്രാട്ടുകളുടെകാലത്തു് എ. ഡി. 572-ാമാണ്ടാണ്. അതുകൊണ്ട് അജന്തയിലെ ആദ്യഗുഹകളെക്കാൾ തുങ്ഹുവാങ്ങിനു് ഇരുനൂറുവർഷം പ്രായക്കുറവുണ്ട്. അവ അജന്തയിൽ പിന്നീടു പണിയപ്പെട്ട ഗുഹകളുമായി സമകാലികമാണ്. ററാങ്കാലഘട്ടത്തിലെ ചിത്രങ്ങൾക്കു തികഞ്ഞ വൈദഗ്ധ്യവും ഉൽകൃഷ്ടമായ പ്രചോദനവും കാണുവാനുണ്ടെങ്കിലും ആദ്യകാലചിത്രങ്ങളാണ് ഏററവും മികച്ചു നില്ക്കുന്നതു്. പക്ഷേ, ററാങ്ചിത്രകല, ബുദ്ധമതചിത്രകലയെസംബന്ധിച്ചിടത്തോളമെങ്കിലും സമ്പന്നവും അധഃപതനോന്മുഖവും ആയിത്തീർന്നുകഴിഞ്ഞിരുന്നു. വെയ്കാലത്തെ ചിത്രങ്ങൾ ഊർജ്ജസ്വലവും അവയുടെ സജ്ജീകരണം പരിപൂർണ്ണവുമായിരുന്നെങ്കിൽ ററാങ്കല കൃത്രിമവും അലങ്കാരബഹുലവും ആയിരുന്നു. മാത്രമല്ല, വെയ്കാലത്തെ ചിത്രങ്ങളിൽ ഇന്ത്യൻകലയുടെ സ്വാധീനം വളരെ കൂടുതൽ കാണാനു

ണ്ടു്. പ്രത്യേകിച്ചു്, ഒരു പ്രാവിനുവേണ്ടി ബുദ്ധൻ ഒരു പൂർവ്വ ജന്മത്തിൽ തന്റെ ശരീരത്തിൽനിന്നു കഴുകനു് മാംസംകൊടുക്കുന്നതും, ഒരു രാജകുമാരൻ സ്വന്ത ശരീരംകൊടുത്തു് കടുവായേയും കുട്ടികളേയും പോററുന്നതും മററും കാണിക്കുന്ന ബുദ്ധ ജാതകകഥകളിൽ— അവ വെയ്കാലഘട്ടത്തിലേതാണു്— ഇന്ത്യൻപ്രചോദനവും സാങ്കേതികരീതികളും വ്യക്തമായി കാണാം.

അങ്ങനെ വെയ്കാലഘട്ടം ഏററവും സർഗ്ഗാത്മകമായിരുന്നുവെങ്കിലും ററാങ്ങ്ഗുഹകൾ കേവലം അധഃപതനപരവും അനുകരണാത്മകവുമായി ഗണിച്ചുകൂടാ. ദേശീയമഹിമയുടെ ഈ കാലഘട്ടത്തിൽ കവിതയിലും ചിത്രകലയിലും ശില്പവിദ്യയിലും ചൈനീസ്കലാവാസന അതിന്റെ യഥാർത്ഥ സ്വഭാവത്തെ പ്രകടിപ്പിച്ചു. ററാങ്ങ്കാലത്തിന്റെ ആദ്യഘട്ടങ്ങളിൽ വെയ്സമ്പ്രദായത്തിന്റെ സ്വാധീനം തുടരുന്നുണ്ടു്. എങ്കിലും വർണ്ണത്തിലും രീതിയിലും സാങ്കേതികമാർഗ്ഗത്തിലും വ്യത്യാസം കാണാം. റ്റാങ്ങ്ചിത്രകാരന്മാർ ഉപയോഗിച്ച രാസവർണ്ണങ്ങൾ കാലപ്പഴക്കത്തിൽ മങ്ങിപ്പോയിട്ടുണ്ടു്. ചിത്രങ്ങൾ കുറേക്കൂടി വലുതാണു്. അവയിൽ അനേകം മനുഷ്യർ തിങ്ങിനില്ക്കുകയും ചെയ്യുന്നു. ഇന്ത്യനും ചൈനീസുമായ സ്വഭാവവിശേഷങ്ങൾ അവിടെ കാണാം. കഥകൾ ബുദ്ധന്റെ ത്യാഗകഥകൾ മാത്രമല്ല, ബുദ്ധനും ബ്രാഹ്മണരുംതമ്മിലുള്ള മത്സരത്തെ ചിത്രീകരിക്കുന്നവയാണു്. ഒരു കഥ ഒരു രാജകുമാരൻ രാജകീയ ഛത്രം ബുദ്ധനു സമ്മാനിക്കുന്നതാണു്. ബ്രാഹ്മണരുടെ പ്രേരണകൊണ്ടു് ഈ കുട തിരിച്ചെടുക്കാൻ രാജാവു പരിശ്രമിക്കുന്നു. അപ്പോൾ രാജകുമാരനും മക്കളും ഭൃത്യരുമെല്ലാം സന്യാസിമാരായിത്തീരുന്നു. ഈ കഥ അല്പം ചില ഭേദഗതികളോടെ പല ഗുഹകളിലും ചിത്രണം ചെയ്തിട്ടുണ്ടു്. വലിയ ഗുഹകളിൽ ററാങ്ങ് ചിത്രകാരന്മാർ ചിത്രണംചെയ്ത മറെറാരു വിഷയം 'പടിഞ്ഞാറൻ വിശുദ്ധ നാടു്" (ഇന്ത്യ) ആണു്. ആദ്യകാലതീർത്ഥാടകർ, പ്രത്യേകിച്ചു ഹ്യൂയെൻത്സാങ്ങ്, ഇന്ത്യയിൽനിന്നു തിരിച്ചെത്തിയതിനുശേഷം ഇന്ത്യ-ചൈനീസ്ഭാവനയ്ക്കു് ഒരു വിഷയമായിത്തീർന്നുവെന്നു തോന്നുന്നു. വിശുദ്ധനാട്ടിലെ രംഗങ്ങൾ

ചിത്രീകരിക്കുന്നതിൽ ററാങ്ങ് കലാകാരന്മാർ വേണ്ടത്ര സ്വാതന്ത്ര്യമെടുത്തു. വളരെ വലിയ മൂന്നു ഗുഹകളിൽ ബുദ്ധന്റെ പരിനിർവ്വാണാനന്തരം ശിഷ്യന്മാർ അവരുടെ ഗുരുവിന്റെ വേർപാടിൽ വിലപിക്കുന്ന ഭീമമായ പ്രതിമകളുണ്ട്. ഇവയിൽ ററാങ്ങ് കലാകാരന്മാർ വളരെ വിജയിച്ചിരിക്കുന്നു. കാരണം, ഈ പ്രതിമകൾ ഭംഗിക്കും സൗകുമാര്യത്തിനും അദ്വിതീയമാണ്. ചുമരുകളിലെ ചിത്രങ്ങളിലെ വിഷയം, ബുദ്ധൻ സന്ദർശിച്ച രാജ്യങ്ങളിലെ രാജാക്കന്മാർ വിലപിക്കുവാനും അദ്ദേഹത്തിന്റെ വിശുദ്ധാവശിഷ്ടത്തിൽ പങ്ക് ചോദിക്കാനുമായി വരുന്നതാണ്. ററാങ്ങ്കലാകാരന്മാർ ബുദ്ധന്റെ ഇരിക്കുന്ന രൂപത്തിലുള്ള രണ്ട് അതിഭീമവിഗ്രഹങ്ങളും ഉണ്ടാക്കിയിട്ടുണ്ട്. അവയിലൊന്ന് അറുപതു മീററിലധികം ഉയരമുള്ളതാണ്. നിർഭാഗ്യവശാൽ ഈ ഗുഹയിലെ ചുവർചിത്രങ്ങൾ മേൽപറഞ്ഞ ററാവോപുരോഹിതൻ നശിപ്പിച്ചുകളഞ്ഞു. എങ്കിലും അദ്ദേഹം വിഗ്രഹത്തിനു മീതെ ഒമ്പതുനിലയുള്ള ഒരു ഗോപുരം പണിയിച്ചു. ചെറിയ വിഗ്രഹത്തിന് ഇരുപതു മീററർ ഉയരമുണ്ട്. അതു ററാങ്ങ് കലാകാരന്മാർ പണിചെയ്ത രൂപത്തിൽത്തന്നെ ഇപ്പോഴും കാണാം. വിശാലമായ ഈ ഗുഹയുടെ മതിലുകൾ അതിസുന്ദരമായ ചിത്രങ്ങൾകൊണ്ടു നിറഞ്ഞിരിക്കുന്നു. പൊതുവേ പറഞ്ഞാൽ ററാങ്ങ് ഗുഹകൾക്കു വെയ്ഗുഹകളെക്കാളും സുയ്ഗുഹകളെക്കാളുമെല്ലാം കൃത്രിമത്വം തോന്നുമെങ്കിലും, അവയിൽയഥാർത്ഥഭക്തി കുറയുമെങ്കിലും, അവിടെ ആലേഖ്യകലയുടെയും ശില്പവിദ്യയുടെയും ഉത്തമോദാഹരണങ്ങൾ കാണാൻകഴിയും.

കുറെക്കൂടി ആധുനികമായ റ്റാങ്ങ് ഗുഹകളിലെ (എ.ഡി. 800—900) കലാമേന്മ വ്യക്തമായും താഴ്ന്നതാണ്. ഈ ചിത്രങ്ങളിൽ കാണുന്ന തുടിച്ച കവിളുകളും സംതൃപ്തമനോഭാവവും ബുദ്ധമതത്തിലെ ആത്മശാന്തിയെ പ്രതിഫലിപ്പിക്കുന്നില്ല. ശതാബ്ദങ്ങൾ കഴിയുന്നതോടുകൂടി, ബുദ്ധമത കലയുടെ ആവശ്യഘടകങ്ങളായ എല്ലാ സൃഷ്ടികളോടുമുള്ള സ്നേഹം, വിശ്വാസത്തിന്റെ ശാന്തിയും ആനന്ദവും, ലളിതമായ ജീവിതചര്യ ഇവയെല്ലാം അപ്രത്യക്ഷമാവുകയാണ്.

അഞ്ചു രാജവംശങ്ങളുടെ കാലത്തു് (907—960) ഉണ്ട്

ഫ്ഹുവാങ്ങ് പ്രദേശം തുർക്കി കുടുംബക്കാരനായ ത്സാവോയുടെ കൈവശമായിരുന്നപ്പോൾ കുറെ നല്ല കലാസൃഷ്ടികൂടി നടന്നു. ഒരു ത്സാവോചക്രവർത്തി രണ്ടു വലിയ ഗുഹകൾ തുരന്നുണ്ടാക്കി, ബുദ്ധന്റെ ജീവിതകഥകൾകൊണ്ടു് അവ അലങ്കരിച്ചു. സുങ്ങ്വംശത്തോടുകൂടി (1000—1200) ഒരു പുതിയ പാരമ്പര്യം ആരംഭിക്കുന്നു. കലാകാരന്മാർ പുതിയ ഗുഹകൾ തുറക്കുകയും ബുദ്ധവിഗ്രഹങ്ങൾ സ്ഥാപിക്കുകയും ചുവർചിത്രങ്ങൾ വരയ്ക്കുകയും മാത്രമല്ല ചെയ്തതു്; അവർ മുമ്പുള്ള ചിത്രങ്ങളുടെ പുറമേ എഴുതിച്ചേർക്കുകകൂടി ചെയ്തു. ചിലയിടങ്ങളിൽ രണ്ടു നിരകളും തെളിഞ്ഞു കാണാം. വെയ്–റ്റാങ്ങ് കാലഘട്ടത്തിൽനിന്നു കലാവാസന അധഃപ്പതിച്ചിട്ടുണ്ടെന്നു വ്യക്തമാണു്.

മംഗോൾരാജവംശത്തിന്റെ സംഭാവന 'തന്ത്രിസ'മായിരുന്നു. തുങ്ങ്ഹ്വാങ്ങിന്റെ അന്തരീക്ഷത്തിനു് അതു തീരെ യോജിക്കുന്നില്ല. ഇന്ത്യയിലെ ശാക്തികമതത്തിന്റെ ഒരു ഭിന്നരൂപമായ ലാമായിസത്തിലെ താന്ത്രികദേവന്മാരും ദേവികളും അവരുടെ മൈഥുനചിത്രങ്ങളും പുരാതനത്വംകുറഞ്ഞ ഗുഹകളിൽ കാണാം. കലാപക്ഷത്തുനിന്നു നോക്കിയാൽ അവയ്ക്കു് ശക്തിയും സൗന്ദര്യവുമില്ലെന്നു പറഞ്ഞുകൂടാ.

തുങ്ങ്ഹ്വാങ്ങ് ഗുഹകളിലെ ചിത്രങ്ങളുടെ പ്രധാനവിഷയം ബുദ്ധമതപരമാണെങ്കിലും എല്ലാ ചിത്രങ്ങളും മതപരമാണെന്നോ ബുദ്ധനോടു ബന്ധപ്പെട്ടതോ ആണെന്നു ധരിക്കേണ്ടതില്ല. നിലം ഉഴുക, കൊയ്യുക, പാൽ കറക്കുക, ഗവണ്മെന്റർമാരുടെ ഘോഷയാത്ര, സ്ത്രീകൾ ചുമട്ടുകസേരകളിൽ സഞ്ചരിക്കുന്നതു് മുതലായി സാധാരണമനുഷ്യരുടെ ദൈനംദിനജീവിതത്തെ വിവരിക്കുന്ന ചിത്രങ്ങളും അവിടെ കാണാനുണ്ടു്. നൃത്തം, സംഗീതം, മററു രസാനുഭവങ്ങൾ മുതലായവയെപ്പററിയുള്ള ചിത്രങ്ങളും അപൂർവമല്ല. ചൈനയിലെ വിവിധ സംസ്ഥാനങ്ങളിൽനിന്നുള്ള മനുഷ്യർ ഷാൻസിയിലെ ഒരു വിശുദ്ധപർവ്വതത്തിലേയ്ക്കു തീർത്ഥയാത്രപോകുന്ന ഒരു ചിത്രവും അവിടെയുണ്ടു്.

ഈ ഗുഹകളിലെ സർഗ്ഗാത്മകത ഏററിയും കുറഞ്ഞും 600 വർഷത്തിലധികം നീണ്ടുനിന്നു. ആദ്യത്തെ മൂന്നു ശതാബ്ദങ്ങ

ളിലെങ്കിലും ഈ ഗുഹകളിലെ സന്യാസിസമൂഹം അന്താദേശീയമായ ഒന്നായിരുന്നതുകൊണ്ട് അവ ഏഷ്യയ്ക്കു പൊതുവായ ഒരു ഭണ്ഡാഗാരമാണ്. പ്രയത്നം മിക്കവാറും ചൈനീസ് കലാകാരന്മാരുടെതന്നെയാണെന്ന് അവിടത്തെ അലങ്കാരങ്ങളും രൂപങ്ങളും തെളിയിക്കുന്നുണ്ട്. മതപരമായ പ്രചോദനവും ചില സാങ്കേതികരീതികളും ഇന്ത്യയിൽനിന്നു വന്നതാണ്. എങ്കിലും പേർഷ്യയുടെയും തുർക്കിയുടെയും മറ്റും സ്വാധീനശക്തി അവിടെ കാണാനുണ്ട്. ബുദ്ധമതംപോലെ അന്താദേശീയമായ ഒരു മഹനീയമതം യാതൊരു ദേശീയഭിന്നതകളും അംഗീകരിക്കുകയില്ല. ആയിരക്കണക്കിനുള്ള അറകൾ ഏഷ്യയുടെ എല്ലാഭാഗത്തുനിന്നുമുള്ള ആയിരക്കണക്കിനുള്ള സന്യാസിമാരുടെ പാർപ്പിടമായിരുന്നിരിക്കണം.

ചൈനയുടെ ചരിത്രത്തെസംബന്ധിച്ചിടത്തോളം തുങ്ങ് ഹ്വാങ്ങ് അതിപ്രധാനമായ ഒരു സ്ഥാനമർഹിക്കുന്നുണ്ട്. ശതാബ്ദങ്ങളിലൂടെയുള്ള ജീവിതത്തിന്റെ അദ്വിതീയമായ ഒരേടാണതു്. ഭിന്നകാലങ്ങളിലെ വസ്ത്രധാരണം, യാത്രാസമ്പ്രദായം, വാസ്തുവിദ്യ മുതലായി പലതിന്റെയും ചിത്രങ്ങൾ ഉണ്ട്.

തുങ്ങ്ഹ്വാങ്ങിന്റെ രഹസ്യങ്ങൾ മുഴുവനും ലോകത്തിനു കിട്ടിക്കഴിഞ്ഞിട്ടില്ലെന്നു വിചാരിക്കുവാൻ ന്യായമുണ്ട്. ഈയിടെയുണ്ടായ കണ്ടുപിടുത്തങ്ങൾകൊണ്ട്, ഇപ്പോൾ കാണുന്നതിലും ഭംഗിയായി സൂക്ഷിക്കപ്പെട്ട ഏകദേശം നൂറു ഗുഹകൾ മണലിലാണ്ടുകിടപ്പുണ്ടെന്ന് ഊഹിക്കാം. ഈ ഗുഹകൾ പരിശോധിക്കുവാൻ തുങ്ങ്ഹ്വാങ്ങ് ഇൻസ്റ്റിറ്റ്യൂട്ട് പരിപാടികൾ ഉണ്ടാക്കിക്കൊണ്ടിരിക്കുകയാണ്.

ഗവേഷണത്തിന്റെപേരിൽ നടത്തപ്പെട്ട അസാധാരണമായ ഒരു നശീകരണത്തെപ്പറ്റി സ്മരിക്കാതെ ഈ സന്ദർശനത്തിന്റെ കഥ ഉപസംഹരിക്കുവാൻ വിഷമമാണ്. കലാസൃഷ്ടികൾ മോഷ്ടിക്കപ്പെടുകയെന്നതു് ഇന്ത്യക്കാർക്കു പുത്തരിയല്ല. സ്വാർത്ഥമതികളായ പണ്ഡിതന്മാരിൽനിന്നു് തുങ്ങ് ഹ്വാങ്ങിനും അങ്ങനെ ചിലതു് അനുഭവിക്കേണ്ടിവന്നിട്ടുണ്ട്. പക്ഷേ, ഈ ചിത്രങ്ങളിൽ ചിലതു് രാസപ്രയോഗംകൊണ്ടു തുണിയിലേയ്ക്കു പകർത്തി അമേരിക്കയിലേയ്ക്കു കൊണ്ടു

പോകുവാൻ അമേരിക്കക്കാരനായ ഒരു വാർനർ ചെയ്ത പരിശ്രമം കലാവസ്തുക്കളുടെ മോഷണത്തിൽ അസാമാന്യമായ ഒന്നാണു്. ഇതിന്റെ ഫലമായി അതിസുന്ദരമായ ചില ചിത്രങ്ങൾ നന്നാക്കാൻ കഴിയാത്തവണ്ണം നശിച്ചുപോയി. അയാൾ ഈ രീതിയിൽ ഇരുപത്തിനാലു ചിത്രങ്ങൾ കടത്തിക്കൊണ്ടുപോയി എന്നാണു പറയുന്നതു്. പക്ഷേ, അയാളുടെ രണ്ടാമത്തെ പരിശ്രമം ചൈനീസ്ജനതയുടെ നീതിപൂർവ്വകമായ രോഷംകൊണ്ടു തടയപ്പെട്ടു.

തുങ്ഹ്വാങ്ങിലെ ഭാഷാപ്രവർത്തനത്തിനു് ഒരു കാര്യം ആവശ്യമാണെന്നു വ്യക്തമായിരുന്നു. ഗുഹാചിത്രങ്ങളുടെ സംരക്ഷണത്തിനു ചുമതലപ്പെട്ടവർ ഇന്ത്യയിലും ചൈനയിലും സഹകരിക്കണമെന്നതു വളരെ അത്യാവശ്യമാണു്. അജന്തയിലെയും ഭാഗിലെയും പണികൾ തുങ്ഹ്വാങ്ങിന്റെ വെളിച്ചത്തിലും മറിച്ചും പഠിക്കുകയെന്നതു് ആവശ്യമാണു്. തുങ്ഹ്വാങ്ങ് ഇൻസ്റ്റിറ്റ്യൂട്ടിന്റെ ഡയറക്ടറായ ഡോക്ടർ ചാങ്ങ് ഇന്ത്യ സന്ദർശിച്ച സാംസ്കാരികപ്രതിനിധിസംഘത്തിലെ അംഗമായി വന്നതു് ഒരുപക്ഷേ, ഈ ലക്ഷ്യത്തിലേയ്ക്കുള്ള ആദ്യത്തെ കാൽവെപ്പായിരിക്കാം.

തുങ്ഹ്വാങ്ങിലെ അനശ്വരഗുഹകളെപ്പറ്റിയുള്ള ഈ ചുരുങ്ങിയ വിവരണം ഏതാനും അനുമാനങ്ങളോടെ നമുക്കുപസംഹരിക്കാം. ഇത്രയേറെ ഊർജ്ജസ്വലമായ കലാസാംസ്കാരികജീവിതമുള്ള ഒരു വലിയ ആശ്രമം ഗോബിമരുഭൂമിയുടെ മദ്ധ്യത്തിലെങ്ങനെയുണ്ടായി. ചുമർകെട്ടിയടച്ച ഈ ചെറിയ ശാദ്വലപ്രദേശത്തു്, ജനബാഹുല്യത്തിൽനിന്നൊഴിഞ്ഞുനിന്നു ധ്യാനിക്കുവാൻ അവർ നിശ്ചയിച്ചതു് വെറും വിപരീതബുദ്ധികൊണ്ടു മാത്രമായിരുന്നോ? എഴുനൂറുവർഷത്തോളം നിരന്തരമായി തുടർന്ന പ്രയത്നങ്ങൾക്കുശേഷം ഈ കലാനികേതനവും ഗ്രന്ഥശേഖരവും പൂർണ്ണമായി ഉപേക്ഷിച്ചുപോകുവാൻ ഇടയായതെന്തുകൊണ്ടു്? ഈ ചോദ്യങ്ങൾക്കു് ഉറപ്പായ ഒരുത്തരം കൊടുക്കാൻ കഴിവില്ല. പക്ഷേ, ചരിത്രകാരന്മാരുടെയും ഗവേഷകന്മാരുടെയും കണ്ടുപിടുത്തങ്ങളിൽ നിന്നു് തുങ്ഹ്വാങ്ങിന്റെ വളർച്ചയും ക്ഷയവും ഉപേക്ഷ

യും എങ്ങനെയുണ്ടായിയെന്നതിനെപ്പററി ചിലതെല്ലാം മന സ്സിലാക്കാൻകഴിയും.

എ. ഡി. അഞ്ചാംശതകത്തോടുകൂടി ബുദ്ധമതം ചൈനയിൽ സുസ്ഥാപിതമായി എന്നതു പ്രസിദ്ധമാണല്ലൊ. അന്നത്തെ ചൈനയുടെ പരിധിയായ ആൻ സി (തുങ്ങ്ഹ്വാങ്ങിൽനിന്നു് എൺപതുനാഴിക)ക്കും ഇന്ത്യൻ അതിർത്തിക്കും ഇടയിലുള്ള പ്രദേശം ബുദ്ധമതക്കാരായ രാജാക്കന്മാരുടെ കീഴിലായിരുന്നുവെന്നു തോന്നുന്നു. ഒരു കുച്ചിയൻരാജകുമാരിയിൽ ഒരിന്ത്യക്കാരനു ജനിച്ച കുമാരജീവ എന്ന മിഷനറിയാണു് ആദ്യമായി ഇന്ത്യയിൽനിന്നു ചൈനയിലെത്തിയതു്. ഇദ്ദേഹം തന്നെ ഈ ചെറുരാജ്യങ്ങളിലൊന്നിൽ നിന്നാണു വന്നതു്. അദ്ദേഹത്തിൻെറ കാലംമുതലെങ്കിലും ഇന്ത്യയും ചൈനയുമായി ഈ മാർഗ്ഗത്തിൽ വൻതോതിലുള്ള ഗതാഗതം ആരംഭിച്ചു. ഇന്ത്യൻഅതിർത്തിമുതൽ തുങ്ങ്ഹ്വാങ്ങ്വരെ നിരന്നുകിടക്കുന്ന ക്ഷേത്രങ്ങളും സന്യാസാശ്രമങ്ങളും സർ ഓറിയൽ സ്റ്റീൻ കണ്ടുപിടിച്ചിട്ടുണ്ടു്. സിങ്കിയാങ്ങിലെ ഗുഹാചിത്രങ്ങൾ തുങ്ങ്ഹ്വാങ്ങിലെ കലയേയും കവച്ചുവെയ്ക്കുന്നവയെന്നാണു ഞാൻ കേട്ടതു്. അതുകൊണ്ടു് ഈ ക്ഷേത്രങ്ങളും ഗുഹകളും ഇന്ത്യയിലേയ്ക്കു പോവുകയും മടങ്ങുകയുംചെയ്യുന്ന തീർത്ഥാടകരുടെ ഉപയോഗത്തിനുള്ള സത്രങ്ങളായും ധർമ്മശാലകളായും നിർമ്മിക്കപ്പെട്ടതായിരിക്കണമെന്നു് ഊഹിക്കുന്നതിൽ തെററില്ല. ഇന്ത്യയിൽനിന്നുള്ള യാത്രയുടെ അവസാനം തുങ്ങ്ഹ്വാങ്ങ് ആയിരുന്നു. അന്നു ചൈനയുടെ കോട്ടമതിൽ ആൻ സി (പാശ്ചാത്യസമാധാനം)വരെ എത്തിയിരുന്നു. അറേബ്യ, ബൈഡാൻറൈൻ മുതലായ പടിഞ്ഞാറൻനാട്ടുകളുമായുള്ള കച്ചവടമാർഗ്ഗത്തിലായിരുന്നു തുങ്ങ്ഹ്വാങ്ങ്. റാങ്ങ്ചക്രവർത്തിമാരുടെ കാലത്തു് മേല്പറഞ്ഞ നാട്ടുകളുമായി കുറെയൊക്കെ കച്ചവടം നടന്നിരുന്നു.

പത്താം നൂററാണ്ടിൽ ഇന്ത്യയിൽ ബുദ്ധമതം ക്ഷയിക്കുകയും കാബൂൾതാഴ്വരയിൽ ഇസ്ലാം പ്രവേശിക്കുകയും ചെയ്തതോടെ ഈ വഴിക്കുള്ള സഞ്ചാരം കുറയുകയും ഗുഹാക്ഷേത്രങ്ങൾ ക്ഷയിച്ചുതുടങ്ങുകയും ചെയ്തു. കുറെ കാലത്തേയ്ക്കു് ഈ ഭാഗങ്ങൾ തിബത്തൻഭരണത്തിൻകീഴിലായി. അങ്ങനെയാണു്

ചില ഗുഹകളിൽ 'താന്ത്രിക'ചിത്രങ്ങൾ ഉണ്ടായതു്. അവസാനം മദ്ധ്യേഷ്യയിലെ ഉത്ഥാനവും മംഗോളിയൻ ആക്രമണവും എല്ലാംകൂടി വന്നപ്പോൾ തുങ്ങ് ഹുവാങ്ങിന്റെ പശ്ചാത്തലസംസ്കാരംതന്നെ നശിച്ചു. ഗുഹകൾ വിട്ടുപോകുന്നതിനു മുമ്പു് അവർക്കു് എടുത്തുകൊണ്ടുപോകാൻ നിവൃത്തിയില്ലാതെവന്ന ഗ്രന്ഥശേഖരം അവർ ഒളിച്ചുവെച്ചു. താവോ പുരോഹിതനായ വാങ്ങ് ഒരു ഗുഹ പരിഷ്കരിക്കുന്ന അവസരത്തിൽ അതു കണ്ടെത്തുന്നതുവരെ അതു് മണലിലാണ്ടു് രക്ഷപെട്ടുകിടന്നു. അതിന്റെ വില എത്രയെന്നു് അറിവില്ലെങ്കിലും അദ്ദേഹം ഭൂതം നിധികാക്കുന്നതുപോലെ അതു കാത്തുരക്ഷിച്ചു.

ഇന്നു് തുങ്ങ് ഹുവാനിൽ ഊർജ്ജിതമായ പ്രവർത്തനത്തിന്റെ പുതിയ ജീവൻ ഉണ്ടു്. പുതിയ ഗുഹകൾ പണിയുകയോ, അവ ബുദ്ധജീവിതകഥകൾകൊണ്ടു് അലങ്കരിക്കുകയോ അല്ല; മുറയ്ക്കുള്ള ഗവേഷണവും സംരക്ഷണനടപടികളും പകർപ്പെടുക്കലും. ഒരു കലാശാലയും കാഴ്ചബംഗ്ളാവുംകൊണ്ടു് മരുഭൂമിയുടെ രഹസ്യങ്ങൾ കണ്ടുപിടിക്കപ്പെടുകയാണിന്നു്. അനേക ശതാബ്ദങ്ങൾക്കുമുമ്പു് ഇന്ത്യയും ചൈനയും തമ്മിൽ വളരെ ഫലവത്തായി നടന്നുവന്നിരുന്ന സഹകരണത്തിന്റെ പുനർജ്ജന്മം ഈ മരുഭൂമികളിലിന്നു കാണാം.

ഞങ്ങളെ കൊണ്ടുവരുവാൻ പ്രത്യേകമായയച്ച ഒരു വിമാനത്തിൽ ഞങ്ങൾ ലാഞ്ചോയിലേയ്ക്കു മടങ്ങി. ലാഞ്ചോയിൽ ഭൂപരിഷ്കാരം പൂർത്തിയായിട്ടില്ലാത്ത ഒരു ഗ്രാമവും, ദേശീയന്യൂനപക്ഷക്കാർക്കുവേണ്ടിയുള്ള പ്രത്യേക വിദ്യാലയവും തൊഴിലാളികളുടെ സംസ്കാരകൊട്ടാരവും ഞാൻ സന്ദർശിച്ചു.

ഞാൻ സന്ദർശിച്ച ഗ്രാമം ഹൊയാങ്ങ് ഹോ നദി (മഞ്ഞനദി)യിലെ പതിനെട്ടു ദ്വീപുകളിലൊന്നിലാണു്. ആട്ടിൻതുകൽകൊണ്ടുണ്ടാക്കിയ ചങ്ങാടത്തിൽ മാത്രമേ അവിടെ എത്താൻ കഴിയു. മഞ്ഞനദി ലാഞ്ചോയിൽ വളരെ വേഗമൊഴുകുന്നതുകൊണ്ടും അപകടം നിറഞ്ഞതായതുകൊണ്ടും അവിടെ വഞ്ചികൾ ഓടുന്നില്ല. ഊതിവീർപ്പിച്ച കുറെ ആട്ടിൻതുകൽ സഞ്ചികൾ ചേർത്തു ചതുരാകൃതിയിലാണു് ചങ്ങാടമുണ്ടാക്കുന്നതു്. അതു് ഒഴുക്കിനെതിരേ കൊണ്ടുപോകാൻ സാധ്യമല്ല.

ഴുക്കിനൊത്തു് പൊന്തിക്കിടക്കുകയേയുള്ളൂ. അതിനകത്തു ക യറിക്കഴിഞ്ഞാൽ ആപത്തൊന്നുമില്ലെന്നു തോന്നുന്നു. എങ്കി ലും ഒരു ചെറിയ ചങ്ങാടത്തിൽ അപകടംപിടിച്ച ആ നദി യിലെ യാത്ര സാഹസികമായിരുന്നു. അരമണിക്കൂർ യാത്ര ചെയ്ത് ഞങ്ങൾ ദ്വീപിലെത്തി.

യെന്തൻ ഗ്രാമത്തിൽ 71 വീട്ടുകളുണ്ടു്. ജനസംഖ്യ ഇരു നൂറു്. പുഴയിൽനിന്നടിയുന്ന എക്കൽകൊണ്ടു് അവിടത്തെ മണ്ണു് ലോകത്തിലേയ്ക്കും ഫലപുഷ്ടിയുള്ളതായിത്തീർന്നിരിക്കു ന്നു. ഈ ദ്വീപുണ്ടായിട്ടു് ഇരുനൂറുവർഷങ്ങളോളമേ ആയിട്ടു ള്ളൂ. അങ്ങനെ മററു ദ്വീപുകൾ ഉണ്ടായിവന്നുകൊണ്ടിരിക്കു ന്നതും ഞങ്ങൾ കണ്ടു. ദ്വീപിൽ ഏഴു ഗ്രാമങ്ങളുണ്ടു്. ഈ ഗ്രാ മങ്ങളുടെ തലവനെന്നു പറയാവുന്ന മി. വെയ് ആണു് ഞങ്ങ ളെ സ്വീകരിച്ചതു്. ഗ്രാമസമിതിയുടെ അദ്ധ്യക്ഷനായ 'മാതൃ കാകൃഷിക്കാരൻ' ലി ഹാൻഫൂവും പ്രമാണപ്പെട്ട കൃഷിക്കാ രും ഞങ്ങൾക്കു് അകമ്പടി സേവിച്ചു. ഈ ഗ്രാമത്തിൽ ഭൂമി വിതരണം ചെയ്യപ്പെട്ടുകഴിഞ്ഞിരുന്നില്ല. രണ്ടുമാസംകൂടികു ഴിഞ്ഞു് ശരൽക്കാലത്തിലെ വിളവെടുപ്പുകഴിഞ്ഞു് അതു ചെ യ്യാനാണു് അവർ തീരുമാനിച്ചിട്ടുള്ളതു്. പക്ഷെ, വിമോചന ദിനം മുതൽ പാട്ടത്തിന്റെ നാലിലൊന്നു കുറച്ചിരിക്കയാണു്. എല്ലാ നിയമവിരുദ്ധകൊടുക്കലുകളും അവസാനിപ്പിച്ചിരിക്കു യാണു്. ലി ഹാൻഫൂവിനു് അഞ്ച് മൗ (ഒരേക്കറോളം) ഭൂമി യുണ്ടു്. ജന്മികൾ, ധനികരും ഇടത്തരക്കാരും പാവപ്പെട്ടവരു മായ കൃഷിക്കാർ എല്ലാം ഈ ഗ്രാമത്തിലുണ്ടു്. വിമോചന ത്തിനുശേഷം ഗവൺമെണ്ടു് അവർക്കു കൃഷിയായുധങ്ങളും വി ത്തും വളവും പണവും കൊടുത്തു. അതുകൊണ്ടു് ഉല്പാദനം ഏ കദേശം മുപ്പതു ശതമാനം വർദ്ധിച്ചിട്ടുണ്ടു്. മി. ലി ഹാൻഫൂ വിന്റെ നേതൃത്വത്തിൽ ഒരു തൊഴിൽവിനിമയസമ്പ്രദായം അവിടെ നടപ്പിലായിട്ടുണ്ടു്. അദ്ദേഹത്തിന്റെ സംഘത്തിൽ ചേർന്നിട്ടുള്ള നാല്പത്താറുപേർ അവർക്കു ജോലിയില്ലാത്ത സ മയങ്ങളിൽ മററുള്ളവരുടെ പണിക്കു സഹായിക്കുന്നു. ഇതു കൊണ്ടു് ഓരോ കൃഷിസ്ഥലത്തിനും ലഭ്യമാവുന്ന പ്രയത്നശ ക്തി വർദ്ധിച്ചു. കാൻസുസംസ്ഥാനത്തെ മാതൃകാകൃഷിക്കാര നായി ലി ഹാൻഫൂ തെരഞ്ഞെടുക്കപ്പെട്ടതു് മൂന്നു കാരണ

ങ്ങൾകൊണ്ടാണെന്നദ്ദേഹം എന്നോടു പറഞ്ഞു. ഒന്നാമതു് അദ്ദേഹത്തിൻെറ ഉല്പാദനക്കണക്കു്. രണ്ടാമതു് തൊഴിൽവി നിമയസംഘത്തിലെ നേതൃത്വം. മൂന്നാമതു് പൊതുവെയുള്ള കാര്യശേഷി. അദ്ദേഹം മൂന്നു കീർത്തിമുദ്രകൾ ധരിച്ചിരുന്നു. നാലാമതൊന്നുകൂടി അദ്ദേഹത്തിൻെറ കൈവശമുണ്ടു്. രാഷ്ട്രീ യമായി ഗ്രാമത്തിനു നല്ല വിദ്യാഭ്യാസമുണ്ടു്. ഒരുപക്ഷേ, നഗ രത്തിനടുത്തായതുകൊണ്ടായിരിക്കാം. കൊറിയയെ സഹായി ക്കുക എന്ന പ്രസ്ഥാനത്തെക്കുറിച്ചു് ഞാൻ അവരോടു ചോദ്യ ങ്ങൾ ചോദിച്ചു. എല്ലാ ഗ്രാമവാസികൾക്കും വിരലിൻെറ തു മ്പത്തായിരുന്നു ഉത്തരം. അവിതർക്കിതമായി ജന്മിയുടെ ചൂഷ ണമവസാനിപ്പിച്ചതുകൊണ്ടും ഗവൺമെണ്ടു സഹായിച്ചതുകൊ ണ്ടും ഈ ഗ്രാമത്തിൽ ഒരു പുതിയ ജീവൻ ഉണ്ടായിട്ടുണ്ടു്.

1950–ൽ ജനകീയ കേന്ദ്രഗവൺമെണ്ടു് സ്ഥാപിച്ച മൂന്നെ ണ്ണത്തിലൊന്നാണു് ലിഞ്ചോയിലുള്ള ദേശീയന്യൂനപക്ഷങ്ങൾ ക്കുള്ള കോളേജ്. ഒന്നു് രാജ്യത്തെ കേന്ദ്രസ്ഥാപനമെന്ന നില യ്ക്കു് പെക്കിങ്ങിലാണു്. രണ്ടാമത്തേതു വടക്കുപടിഞ്ഞാറൻപ്ര ദേശങ്ങളിലെ ന്യൂനപക്ഷങ്ങൾക്കുവേണ്ടി ലാഞ്ചോയിലും, മൂ ന്നാമത്തേതു തെക്കുപടിഞ്ഞാറൻഭാഗങ്ങൾക്കുവേണ്ടി ചെങ്ങ് തുവിലുമാണു്. വടക്കുപടിഞ്ഞാറൻ പ്രദേശത്തു് ഇരുപത്തിര ണ്ടു ന്യൂനപക്ഷങ്ങൾ ഉണ്ടെന്നാണു് പറയപ്പെടുന്നതു്. യഥാർത്ഥ ത്തിൽ മുസ്ലീമിങ്ങൾ, മംഗോളിയർ, തിബത്തുകാർ എന്നിങ്ങ നെ മൂന്നുമാത്രമേയുള്ളു. പക്ഷേ, ചൈനീസ് ഗവൺമെണ്ടു് മുസ്ലീമിങ്ങളെ ചെറിയ ജാതീയവിഭാഗങ്ങളായി തിരിച്ചിരി ക്കുന്നു. മുസ്ലീം എന്നതു സാങ്കേതികമായി ഷെൻസിയിലെയും കാൻസുവിലെയും ചൈനക്കാരായ മുസ്ലീമിങ്ങളെ മാത്രമേ കുറിക്കുന്നുള്ളു. സിങ്കിയാങ്ങിലെ മുസ്ലീമിങ്ങളെ ഉയിഗാർ, കസാക്കു് മുതലായ വർഗ്ഗങ്ങളായിട്ടാണു് ഗണിച്ചിരിക്കു ന്നതു്.

ലാഞ്ചോയിലെ ന്യൂനപക്ഷ കോളേജ് വടക്കുപടിഞ്ഞാ റൻപ്രദേശത്തിനുള്ള കേന്ദ്രസ്ഥാപനമാണു്. വേറെ മൂന്നു കോളേജുകളുള്ളതിൽ ഒന്നു് തിബത്തുകാർക്കുവേണ്ടി ചിങ്ങാ യിയിലും മറ്റെതു രണ്ടും സിങ്കിയാങ്ങിലുമാണു്. ഇവയിൽ ഒ ന്നു് തദ്ദേശാവശ്യങ്ങൾക്കും രണ്ടാമത്തേതു് മംഗോളിയർക്കുമാ

ണു്. ന്യൂനപക്ഷങ്ങൾക്കു് ഹ്രസ്വകാലഅഭ്യസനം കൊടുക്കു വാൻ സഞ്ചാരവിദ്യാലയങ്ങളുമുണ്ടു്.

വിഖ്യാത മുസ്ലിംയുദ്ധപ്രഭുവായ മാഹ്ഗുവാങ്ങ്കൈയ്യുടെ ഒരു ചാർച്ചക്കാരനായ ലാഞ്ചൊഗവർണ്ണർ ഞങ്ങൾക്കു് ഒരു വിരുന്നു നല്കി. അതിഥികളിൽ ചിലർ മുസ്ലീമിങ്ങളായിരുന്നു. പക്ഷെ, അവർ ചൈനക്കാരോ ഹാൻ വർഗ്ഗക്കാരോ ആയിരുന്നു. മററുള്ളവരിൽനിന്നു് അവരെ തിരിച്ചറിയാൻ കഴികയില്ല. സെക്കവാനിൽനിന്നു് പ്രത്യേകമായി കൊണ്ടുവന്ന പെരുമ്പാമ്പിൻെറ മാംസമായിരുന്നു ആ വിരുന്നിലെ ഒരു വിശിഷ്ടവിഭവം. മററുള്ളവരെപ്പോലെ എനിക്കും ചൈനയിൽവെച്ചു മററു രാജ്യക്കാർ ഭക്ഷിക്കാത്ത പല വിഭവങ്ങളും ലഭിച്ചിട്ടുണ്ടു്. പക്ഷെ, ഒരു വിശിഷ്ടഭോജ്യമെന്ന നിലയ്ക്കു് പെരുമ്പാമ്പു് ലഭിക്കുകയെന്നതു് ആദ്യത്തെ അനുഭവമാമായിരുന്നു. ആദ്യം അതെന്താണെന്നു് എനിക്കു മനസ്സിലായിരുന്നില്ല. പക്ഷെ, കുറേശ്ശെ ചൈനീസ് ഭാഷ വശമുള്ള എൻെറ പുത്രി ചൈനീസ് സുഹൃത്തുക്കളുടെ സംസാരത്തിൽനിന്നും അതു് ഏതോ പാമ്പിന്റെ മാംസമാണെന്നു മനസ്സിലാക്കി. അപ്പോൾ ഞാൻ ഗവർണ്ണറോടു് അതെന്താണെന്നു തിരക്കി. വളരെ രുചികരമാണെന്നു കൂട്ടത്തിൽ പറയുകയും ചെയ്തു. ഭക്ഷണത്തെ പുകഴ്ത്തിയതിൽ പ്രസാദിച്ച ഗവർണ്ണർ പറഞ്ഞു, അതു് സെക്കവാനിൽ മാത്രം ലഭിക്കുന്ന ഒരുതരം പെരുമ്പാമ്പാണെന്നു്. അതിനു കോഴിയിറച്ചിയുടെ രുചിയാണു്. പാമ്പിനെ തിന്നുന്നകാര്യത്തിൽ എനിക്കു് എത്ര വൈഷമ്യമുണ്ടെങ്കിലും അതു മറച്ചുവെച്ചുകൊണ്ടു് വളരെക്കാലമായി നോക്കിപ്പാർത്തിരുന്ന ഒരു വിഭവമെന്നപോലെ ഞാനതു ഭക്ഷിച്ചു.

അടുത്തദിവസം ഞങ്ങൾ സാധാരണ സഞ്ചാരവിമാനം വഴി പെക്കിങ്ങിലേയ്ക്കു മടങ്ങി.

അദ്ധ്യായം പന്ത്രണ്ട്

# ഒരു ദൗത്യത്തിൻെറ അവസാനം

എൻെറ ഭാര്യയുടെ ആരോഗ്യം തിരിച്ചുകിട്ടണമെങ്കിൽ നല്ല വെയിലും ചൂടുമുള്ള ഒരു രാജ്യത്ത് കുറെക്കാലം താമസി ക്കണമെന്നു വൈദ്യന്മാർ പറഞ്ഞിരുന്നതുകൊണ്ട് എന്നെ ഈജിപ്തിലേക്കയയ്ക്കാൻ ഞാൻ പ്രധാനമന്ത്രിയോട് ആവശ്യ പ്പെട്ടിരുന്നു. ശീതകാലത്തിനുമുമ്പുതന്നെ ഉദ്യോഗമൊഴിഞ്ഞു ഒക്ടോബറിൽ നാട്ടിലേക്കു മടങ്ങുവാൻ എനിക്കനുവാദം കി ട്ടി. പക്ഷേ, മി. നെഹ്രു തന്റെ ആജ്ഞയിൽ മാററം വരുത്തി. ഫെബ്രുവരിയിലൊ മാർച്ചിലൊ ചൈനയിൽ തിരിച്ചുപോ യി ചില കാര്യങ്ങളുടെ തീരുമാനംവരെ നടത്തുവാനും കഴിയു മെങ്കിൽ കൊറിയയിലെ വെടിനിറുത്തൽകാര്യങ്ങൾ ഭംഗി യായി അവസാനിപ്പിക്കുവാനും എന്നോടാവശ്യപ്പെട്ടു. അതു കൊണ്ട് ഒക്ടോബർ ആദ്യം ഞാൻ ഇന്ത്യയിലേക്കു മടങ്ങി. ശീതകാലമാസങ്ങൾ ഇന്ത്യയിൽ ചെലവാക്കുന്നതിനുപകരം, പരിചയങ്ങൾ പുതുക്കുവാനും പാശ്ചാത്യരാഷ്ട്രീയത്തിൻെറ ഗതി നിരീക്ഷിക്കുവാനുംവേണ്ടി യൂറോപ്പിലേക്കു പോകുവാൻ ഞാൻ അനുവാദം ചോദിച്ചു. ഐക്യരാഷ്ട്രസംഘടനയുടെ പൊതുസമ്മേളനം അക്കൊല്ലം കൂടുന്നതു പാരീസിലായിരുന്ന തുകൊണ്ട് ഐക്യരാഷ്ട്രസഭയിലേക്കുള്ള പ്രതിനിധിസംഘ ത്തിൽ ഞാൻ ചേരണമെന്ന് മി. നെഹ്രു നിർദ്ദേശിച്ചു. അ ങ്ങനെ ചെയ്താൽ വളരെ ഊഹാപോഹങ്ങൾക്കിടംകൊടുക്കാ തെ രാഷ്ട്രീയനേതാക്കന്മാരെ കാണാൻ സൗകര്യം ലഭിക്കും. പക്ഷേ, ഇതിനിടയിൽ ഇംഗ്ലണ്ട് സന്ദർശിക്കുവാനും കുറെ സ മയം അവിടെ ചെലവാക്കുവാനും എനിക്കു സ്വാതന്ത്ര്യമുണ്ടാ യിരിക്കുമെന്നതു നേരത്തേതന്നെ ധാരണയുണ്ടായിരുന്നു.

അസംബ്ളിസമ്മേളനം ഔദ്യോഗികമായി ഉൽഘാട നം ചെയ്യപ്പെട്ട് ഏതാനും ദിവസം കഴിഞ്ഞാണു ഞാൻ പാ രീസ്സിലെത്തിയതു്. പ്രതിനിധിസംഘത്തിൻെറ നേതാവായ

ബി. എൻ. റാവു എന്നെ പൊളിററിക്കൽകമ്മിററിയിലേയ്ക്കു നോമിനേറ്റു ചെയ്തുകഴിഞ്ഞിരുന്നു. ഈ കമ്മിററിയുടെ മുമ്പാകെ വരുന്ന പ്രധാന പ്രശ്നങ്ങൾക്കു വേണ്ടത്ര സമയം ചെലവാക്കാൻ എനിക്കു സൗകര്യമുണ്ടാവുകയില്ലെന്നറിയാവുന്നതുകൊണ്ടു് എനിക്കു പകരക്കാരനായി മി. ആർ. കെ. നെഹ്രുവിനെയും, രാഷ്ട്രീയോപദേശകനായി ഹൈക്കമ്മീഷണറാപ്പീസിലെ രാഷ്ട്രീയവകുപ്പിന്റെ തലവനായ പി. എൻ. ഹക്സാറെയും നിയമിച്ചിരുന്നു. കമ്മിററിയുടെ മുമ്പാകെ ആദ്യമായി വന്ന പ്രശ്നം അദ്ധ്യക്ഷപദത്തിന്റേതായിരുന്നു. എന്റെ പാരീസ് സന്ദർശനത്തെപ്പററി ബ്യർഗിനിൽനിന്നു സന്ദേശം ലഭിച്ചതനുസരിച്ചു് പോളണ്ടിന്റെ സ്ഥിരം പ്രതിനിധിയായ കേസ് സൂച്ചി ആദ്യത്തെ ദിവസംതന്നെ എന്നെ സമീപിച്ചു്, അമേരിക്കയും നാറേറാ ശക്തികളും നിർദ്ദേശിച്ച സ്ഥാനാർത്ഥിയായ തുർക്കിപ്രതിനിധിക്കെതിരായി എന്റെ പേരു നിർദ്ദേശിക്കാൻ അനുവാദം കൊടുക്കണമെന്നാവശ്യപ്പെട്ടു. ഈ നിർദ്ദേശം ബി. എൻ. റാവുവിനു വളരെ സന്തോഷകരമായിരുന്നു എങ്കിലും ഈ ചുമതല ഏറെറടുക്കുന്നതിനു് എന്റെ പരിപാടികൾ വിഘാതമായിരുന്നു. മാത്രമല്ല ഈ നിർദ്ദേശത്തിന്റെ രാഷ്ട്രീയമായ വ്യാഖ്യാനവും എനിക്കു മനസ്സിലായി. അതുകൊണ്ടു ഞാൻ പാരീസിൽ മൂന്നുനാലാഴ്ചകളിലധികം ഉണ്ടായിരിക്കയില്ല എന്നു് തുറന്നു പറഞ്ഞു് അതിൽനിന്നു് ഒഴിഞ്ഞുമാറി.

എന്നെ വളരെ രസിപ്പിച്ച അതികൗതുകകരമായ മറെറാരു സംഭവം പാരീസിൽവെച്ചുണ്ടായി. ചൈനയിലെസ്ഥിതിഗതികളെപ്പററി ജിജ്ഞാസയുണ്ടാവുക സ്വാഭാവികമാണല്ലോ. അവിടത്തെ ഭരണത്തെപ്പററി അറിയാൻവേണ്ടി പത്രപ്രതിനിധികൾ എന്നെ നിരന്തരം ബുദ്ധിമുട്ടിച്ചുകൊണ്ടിരുന്നു. ദില്ലിയിൽവെച്ചു ഞാൻ ചെയ്ത ചില പ്രസംഗങ്ങൾ വലിയ കോളിളക്കമുണ്ടാക്കി; പ്രത്യേകിച്ചു് അമേരിക്കയിൽ. അതുകൊണ്ടു് എനിക്കു കിട്ടിയ അവസരങ്ങൾ ഉപയോഗിച്ചു് വിദൂരപൂർവ്വദേശത്തെ സംഭവവികാസങ്ങളുടെ നേരെ ഇന്ത്യയുടെ മനോഭാവവും, ചൈനയും ഇന്ത്യയുംതമ്മിലുള്ള ബന്ധത്തിന്റെ സ്വഭാവവും ഞാൻ വിശദീകരിച്ചു. കോമിന്താങ്ങ് പ്രതിനി

ധികൾക്കു് ഇതു് അത്രയ്ക്കിഷ്ടമായില്ല. അവർ പ്രത്യേകിച്ചു് ഒരു പ്രസ്സ്‌കോൺഫ്രൻസ് നടത്തുകയും എന്റെനേരെ ഭയങ്കരമായ ശകാരം വർഷിക്കുകയും ഞാൻ ഒരു കമ്മ്യൂണിസ്റ്റാണെന്നു കുററപ്പെടുത്തുകയും ചെയ്തു. ആ സമ്മേളനത്തിൽവെച്ചു പറഞ്ഞതൊന്നും യാതൊരു പത്രവും ഗൗനിച്ചില്ലെന്നതു ശ്രദ്ധാർഹമാണു്.

പാരീസിലെ എന്റെ താമസം വളരെ ചുരുങ്ങിയതായിരുന്നെങ്കിലും ഞാൻ അവിടത്തെ പല രാഷ്ട്രീയനായകന്മാരെയും പത്രലേഖകന്മാരെയും കാണുകയുണ്ടായി. ഫ്രഞ്ചുവിദേശകാര്യാലയത്തിനു ചൈനയിലെ സ്ഥിതിഗതികളെപ്പററി ശരിയായ ജ്ഞാനമുണ്ടെന്നു ഞാൻ മനസ്സിലാക്കി. അവർക്കു് ആദർശപരമായ യാതൊരു തെറ്റിദ്ധാരണകളുമില്ലായിരുന്നു. എങ്കിലും വിയററ്നാമിലെ അവസ്ഥ കാരണം അവർക്കു സ്വതന്ത്രമായ ഒരു നയം ചൈനയോടു് എടുക്കുവാൻ കഴിഞ്ഞില്ല. അവരുടെ എല്ലാ ചോദ്യങ്ങളും ഒരു സ്ഥാനത്തുതന്നെ അവസാനിക്കും. ഹോചിമിന്നുമായി കൂടിയാലോചനവഴിക്കുള്ള ഒരു ഒത്തുതീർപ്പിനു വഴിയുണ്ടോ? അമ്പാസിഡർ ഹോവാങ്ങിൽനിന്നു മാത്രമല്ല പെക്കിങ്ങിലെ മററു കേന്ദ്രങ്ങളിൽനിന്നും വിയറ്റ്മിന്റെ മനോഭാവത്തെപ്പററി ഞാൻ മനസ്സിലാക്കിയതു് അവരെ അറിയിച്ചു, ഫ്രഞ്ചു് രാഷ്ട്രീയപ്രമാണിമാരിൽനിന്നും എനിക്കുപിന്നീടു കിട്ടിയ കത്തുകളിൽനിന്നും എന്റെ സംഭാഷണങ്ങൾകൊണ്ടു ചില പ്രയോജനങ്ങളുണ്ടായിയെന്നു് എനിക്കു മനസ്സിലാക്കാൻ കഴിഞ്ഞു—അന്നു് അതു പ്രത്യക്ഷമായില്ലെങ്കിലും.

പാരീസിൽ മൂന്നാഴ്ച കഴിച്ചതിനുശേഷം ഞാൻ ലണ്ടനിലേയ്ക്കു കടന്നു. അവിടെ കൃഷ്ണമേനോൻ അദ്ദേഹത്തിനു സഹജമായ കാര്യശേഷിയോടെ എനിക്കുവേണ്ടി വളരെ ഫലവത്തായ ഒരു പരിപാടി തയ്യാറാക്കിയിട്ടുണ്ടായിരുന്നു. വിദേശകാര്യാലയത്തിലെ പ്രധാനപ്പെട്ട മിക്കയാളുകളെയും ഞാൻ കണ്ടു. ഈഡൻ, സെൽവിൻ ലോയിഡ്, സ്റ്റ്റാങ്ങ്, റീഡിങ്ങ് പ്രഭു മുതലായവരെല്ലാം. കോമൺവെൽത്ത് സെക്രട്ടറിയായ ഇസ്മെപ്രഭുവിനെ എനിക്കു് ഇന്ത്യയിൽവെച്ചുതന്നെ പരിചയമുണ്ടു്. വാൾട്ടർ മോങ്ക്ടനും ഞാനും ഇന്ത്യൻ നാട്ടുരാജാക്ക

ന്മാർക്കുവേണ്ടി ഒരുമിച്ചു ജോലി ചെയ്തിട്ടുണ്ട്. ആർ. എ. ബട്ലറുമായിട്ടും എനിക്കു് അല്പം പരിചയമുണ്ടു്. എന്റെ സന്ദർശനം ഔദ്യോഗികമായി ഗണിക്കണമെന്നു് കൃഷ്ണമേനോനു് നിർബ്ബന്ധമായിരുന്നു. രണ്ടു രാഷ്ട്രീയകക്ഷികളിലുംപെട്ട നേതാക്കന്മാരുമായി അദ്ദേഹം സന്ദർശനം ഏർപ്പാടുചെയ്യുകയും ഞാൻ അവരുമായി വളരെ പ്രയോജനകരമായ സംഭാഷണങ്ങൾ നടത്തുകയും ചെയ്തു. എന്റെ സന്ദർശനത്തെപ്പറ്റി പ്രധാനമന്ത്രി മൗണ്ട്ബാററൻപ്രഭുവിനു് എഴുതിയിരുന്നു. അദ്ദേഹം പ്രഭ്വിയോടുകൂടി ഒരു സ്വകാര്യവിരുന്നു കഴിക്കുവാൻ എന്നെ ക്ഷണിച്ചു. സംഭാഷണം മുഖ്യമായും കാശ്മീരിനെപ്പററിയായിരുന്നു; ഗ്രഹാമിന്റെ റിപ്പോർട്ടു് അപ്പോൾ ചർച്ചാവിഷയമായിരുന്നതുകൊണ്ടു് സെക്യൂറിററികൗൺസിലിൽ എന്തു നിലയാണു് അംഗീകരിക്കേണ്ടതെന്നതിനെപ്പറ്റി. അവർക്കു രണ്ടുപേർക്കും ഇന്ത്യയുടെ ക്ഷേമത്തിലും സൽപ്പേരിലും ആത്മാർത്ഥമായ താല്പര്യമുണ്ടെന്നു് എനിക്കു മനസ്സിലായി. ഇന്ത്യയിലെല്ലായിടത്തും സംഭവിച്ചുകൊണ്ടിരിക്കുന്ന കാര്യങ്ങളെപ്പററി മൗണ്ട്ബാററൻപ്രഭ്വിക്കു് അന്യാദൃശമായ അറിവുണ്ടെന്നു് എനിക്കു തോന്നി. തുടർച്ചയായുള്ള സന്ദർശനങ്ങളുടെ ഫലമായി മററാളുകൾക്കില്ലാത്ത ബോധം ഇന്ത്യൻകാര്യങ്ങളെപ്പററി ഉണ്ടായിരുന്നു. ഇന്ത്യയ്ക്കു് ഇത്തരം രണ്ടു സുഹൃത്തുക്കളുണ്ടായിരിക്കുകയെന്നതു ഞാൻ ഒരു മഹാഭാഗ്യമായിക്കരുതി.

കൃഷ്ണമേനോന്റെ ഏകതാനതയും, രാഷ്ട്രീയലക്ഷ്യങ്ങൾ വ്യക്തമായിക്കാണാനുള്ള കഴിവും, അവയെ തേടിപ്പോകുന്നതിലുള്ള സ്ഥിരോത്സാഹവും ഞാനെപ്പോഴും വിലമതിച്ചിരുന്നു. അദ്ദേഹത്തെ താഴ്ത്തിക്കെട്ടുന്നവർ—പ്രത്യേകിച്ചും ഇന്ത്യയിലെ സിവിൽസർവ്വീസിലെ പഴമക്കാർ—ഉണ്ടെന്നും എനിക്കറിയാമായിരുന്നു. മൂഢന്മാരെ പ്രസന്നനായി പൊറുക്കാൻ അദ്ദേഹത്തിനു കഴിവില്ലാത്തതുകൊണ്ടു് ശത്രുക്കളും കുറെയുണ്ടായിരുന്നു. പക്ഷേ, ഹൈക്കമ്മീഷണർ എന്ന നിലയ്ക്കു് അദ്ദേഹത്തിന്റെ ബഹുവിധ കടമകളെപ്പറ്റി ഞാൻ അറിഞ്ഞിരുന്നില്ല. ലണ്ടനിലെ ഇന്ത്യക്കാരുടെ ക്ഷേമത്തിനുവേണ്ടി അദ്ദേഹം വിദ്യാർത്ഥിഹോസ്റ്റലുകളും, ക്ലബ്ബുകളും മററനേക

സ്ഥാപനങ്ങളും നടത്തിവന്നു. ഒരു രാഷ്ട്രീയപ്രവർത്തകനായി ലണ്ടനിൽ താമസിച്ചിരുന്നകാലത്തു് അദ്ദേഹം ബ്രിട്ടീഷ്‌രാഷ്ട്രീയനേതാക്കന്മാരെ ചേർത്തുണ്ടാക്കിയ ഇന്ത്യാ ലീഗ് എന്ന സംഘടനയുമായുള്ള ബന്ധവും അദ്ദേഹം പുലർത്തിപ്പോന്നു. നയതന്ത്രജോലികൾക്കു പുറമേ അദ്ദേഹത്തിന്റെ സ്ഥിരമായ താല്പര്യം ഉപരിപഠനത്തിനായി ലണ്ടനിലെത്തുന്ന ഇന്ത്യൻ യുവലോകത്തിന്റെ കാര്യങ്ങളിലായിരുന്നു എന്നും ഞാൻ കണ്ടു. അവരുമായി അദ്ദേഹത്തിന്റെ ബന്ധം സൗഹാർദ്ദപരവും ഔദ്യോഗികസ്വഭാവമില്ലാത്തതുമായിരുന്നു. ഞാൻ ഇംഗ്ലണ്ടിൽ താമസിച്ച ചുരുങ്ങിയ കാലഘട്ടത്തിൽ ഒരു ഡസൻ തവണയെങ്കിലും അദ്ദേഹത്തോടൊപ്പം വിദ്യാർത്ഥിസദനങ്ങളിൽ പോയിട്ടുണ്ടു്. അപ്പോഴെല്ലാം അദ്ദേഹം അവരിൽ ഒരാളെന്നപോലെ സ്വതന്ത്രമായി അവരോട്ടുകൂടിക്കഴിയുന്നതു ഞാൻ കണ്ടു.

വർഷാവസാനത്തോടെ ഞാൻ ഇന്ത്യയിലേയ്ക്കു മടങ്ങി. ഞാൻ യൂറോപ്പിൽ കഴിച്ച ആറാഴ്ചകൊണ്ടു് രണ്ടു കാര്യങ്ങൾ എനിക്കു മനസ്സിലായി. ഒന്നു്, സ്വന്തം രാഷ്ട്രീയപ്രശ്നങ്ങളിൽ മുങ്ങിക്കിടക്കുന്ന യൂറോപ്യൻരാഷ്ട്രങ്ങൾക്കു് വിദൂരപൂർവ്വദേശത്തെ അമേരിക്കൻപ്രവർത്തനത്തെ സാരമായി സ്പർശിക്കാൻ കഴിയുകയില്ല. അതുകൊണ്ടു് അമേരിക്ക സ്വയം മറ്റേതെങ്കിലും നയം സ്വീകരിക്കുന്നതുവരെ വിദൂരപൂർവ്വദേശത്തെ സ്തംഭനാവസ്ഥയ്ക്കു പരിഹാരമുണ്ടാവുന്നതല്ല. കൂടാതെ, ഇന്തോ–ചീനയിലെ 'വൃത്തികെട്ട' യുദ്ധം അവസാനിപ്പിക്കണമെന്നു് ഫ്രാൻസിനു മോഹമുണ്ടെങ്കിലും അങ്ങനെ ചെയ്യാൻ അമേരിക്ക അനുവദിക്കയില്ല. ഇതിൻഫലമായി ഫ്രാൻസിലെ സാമൂഹ്യവും സാമ്പത്തികവുമായ പ്രതിസന്ധിഘട്ടം കാലംചെല്ലുന്തോറും കൂടുതൽ ദുർഘടകരമാവും. രണ്ടാമതു്, ശീതസമരത്തിൽ പെടാതെ ഒഴിഞ്ഞുനില്ക്കുകയെന്ന നയമല്ലാതെ ഇന്ത്യ മറ്റേതെങ്കിലും നയം സ്വീകരിക്കുന്നതു് ആത്മഹത്യാപരമായിരിക്കുമെന്ന എന്റെ വിശ്വാസം കുറെക്കൂടി ഉറച്ചു. ശീതസമരത്തിന്റെ ഉത്ഭവം എവിടെയായാലും അതിന്റെ ഗതിനിർണ്ണയിക്കുന്നതു് അമേരിക്കയുടെ അവസരസേവകത്വപരമായ നയങ്ങളാണു്. ഇന്തോ–ചീനയിലെ സമരം തുടരാൻ ഫ്രാൻ

സിനെ നിബ്ബന്ധിക്കുന്നതിൽനിന്നു് അമേരിക്ക സ്വന്തം സഖികളുടെ താല്പര്യത്തിൽ ശ്രദ്ധിക്കുകയില്ലെന്നും തെളിഞ്ഞു.

ഞാൻ ഇന്ത്യയിൽ തിരിച്ചെത്തിയപ്പോൾ പണ്ഡിററ് നെഹ്രു എന്നോടു പറഞ്ഞു, കൊറിയൻപ്രശ്നത്തിനു തൃപ്തികരമായ ഒരു തീരുമാനമുണ്ടാക്കുവാൻവേണ്ടി ഒരു അവസാനപരിശ്രമംകൂടി നടത്തിനോക്കാനായി ഉടൻതന്നെ ചൈനയ്ക്കു പോകണമെന്നു്. പെക്കിങ്ങിലേയ്ക്കു പോകുന്നതിനുമുമ്പു് ബമ്മീസ്പ്രധാനമന്ത്രിയായ താക്കിൻനൂവിനെ കാണണമെന്നും അദ്ദേഹം നിർദ്ദേശിച്ചു. നവമ്പർമാസത്തിൽ താക്കിൻ നൂ ദില്ലിസന്ദർശിച്ചപ്പോൾ ചീനാ—ബമ്മാബന്ധങ്ങളെപ്പററി ഞാനുമായി രഹസ്യസംഭാഷണം നടത്തുകയുണ്ടായി. അദ്ദേഹത്തിൻെറ മന്ത്രിസഭാംഗങ്ങളുമായി സംസാരിക്കുവാൻവേണ്ടി എന്നെ രണ്ടുമൂന്നുദിവസത്തേയ്ക്കു് റംഗൂണിലേയ്ക്കയയ്ക്കണമെന്നു് അദ്ദേഹം മി. നെഹ്രുവിനോടു സൂചിപ്പിച്ചു.

എൻെറ ബമ്മാസന്ദർശനം വളരെ പ്രയോജനകരമായിരുന്നു. തൻെറ സമയത്തിലേറെയും പ്രാർത്ഥനയ്ക്കും നോമ്പിനുമായി ചെലവാക്കുന്ന വിശുദ്ധനായ ബമ്മീസ്പ്രധാനമന്ത്രി എന്നെ വളരെ സന്തോഷത്തോടെ സ്വീകരിച്ചു. മന്ത്രിസഭാംഗങ്ങളോടൊപ്പം ഭക്ഷണം കഴിക്കാൻ അദ്ദേഹമെന്നെ ക്ഷണിച്ചു. ബമ്മയും ചൈനയുമായുള്ള ബന്ധത്തെപ്പററി ഞങ്ങൾ വിശദമായിചച്ചചെയ്തു. ബമ്മീസ് ഗവമ്മെണ്ടിനെ വല്ലാതെ അലട്ടിക്കൊണ്ടിരുന്ന രണ്ടു പ്രശ്നങ്ങളുണ്ടായിരുന്നു. ഒന്നു്, ബമ്മീസ് ഭൂമിയിലേയ്ക്കു കടന്നുവന്ന കോമിന്താങ്ങ് ഒളിപ്പോരുകാരുടെ കാര്യവും, ഈ കൊള്ളക്കാരെ പിന്തുടന്നു് യുന്നാനിലെ കമ്മ്യൂണിസ്റ്റ്സൈന്യങ്ങൾ ബമ്മയിലേയ്ക്കു കടന്നേയ്ക്കുമോ എന്ന ഭയവും ആയിരുന്നു. രണ്ടാമത്തേതു് ബമ്മയും ചൈനയുമായി നിർവ്വചിക്കപ്പെട്ടിട്ടില്ലാത്ത അതിർത്തികളുണ്ടെന്നതു്. ആദ്യത്തെ പ്രശ്നം മി. നെഹ്രുവിന്റെ നിർദ്ദേശപ്രകാരം ഞാൻ ചൈനീസ് അധികാരികളുമായി പലപ്പോഴും ചർച്ചചെയ്തിട്ടുണ്ടായിരുന്നു. ബമ്മീസ് ഗവമ്മെണ്ടു് കോമിന്താങ്ങ് ഭടന്മാരുടെ നേരെ നടവടികളെടുത്തുകൊണ്ടിരിക്കുന്നിടത്തോളം കാലം ബമ്മാഗവമ്മെണ്ടിനു് വിഷമമുണ്ടാക്കുന്ന യാതൊരു പ്രവത്തനവും പെക്കിങ്ങിൽനിന്നുണ്ടാകയില്ലെന്നു ഓരോ പ്രാ

വശ്യവും ചൌഎൻലായ് വാഗ്ദത്തം ചെയ്യാറുണ്ടായിരുന്നു. രണ്ടാമത്തെ പ്രശ്നം, എനിക്കതിനു നിർദ്ദേശമില്ലാതിരുന്നതുകൊണ്ട്, ഞാൻ ഉന്നയിച്ചിട്ടുണ്ടായിരുന്നില്ല. തെക്കുകിഴക്കൻ ഏഷ്യയെ സംബന്ധിച്ചിടത്തോളം ചൈനയുടെ നിലപാട് പൊതുവിൽ എന്താണെന്നും, കോമിന്താങ്ങിന്റെ ബഹിഷ്കരണത്തിനുമുമ്പ് അവർ പലതരം അക്രമങ്ങൾമൂലം അതിർത്തിത്തക്കമുണ്ടാക്കിയതുപോലെ ചൈനക്കാർ ഇനിയും ചെയ്യുമോ എന്നും ആയിരുന്നു ബർമ്മീസ് ഗവമെണ്ടിനു് അറിയേണ്ടതു്. ആദ്യത്തെ പ്രശ്നം ഞാൻ സമഗ്രമായി ചർച്ച ചെയ്തു. രണ്ടാമത്തേതിനു്, പ്രധാനമന്ത്രി എനിക്കനുവാദം തരികയാണെങ്കിൽ ചൈനീസ് മേധാവികളുമായി ഈ പ്രശ്നം അനൗദ്യോഗികമായി ചർച്ചചെയ്യുവാൻ ഞാൻ തയ്യാറാണെന്നും പറഞ്ഞു.

അടുത്തദിവസം വിദേശകാര്യമന്ത്രി എനിക്കൊരു വിരുന്നുതന്നു. അതു രാത്രി വളരെ താമസിച്ചേ അവസാനിച്ചുള്ളു. ബർമ്മക്കാർ സൗഹാർദ്ദമുള്ള വർഗ്ഗമാണു്. എപ്പോഴും പ്രസന്നരായിരിക്കുന്ന അവർക്കു് തികഞ്ഞ നർമ്മബോധവുമുണ്ടു്. അതിരാവിലെതന്നെ എനിക്കു യാത്രതിരിക്കണമെന്നു് ആഗ്രഹമുണ്ടായിരുന്നതുകൊണ്ടു് കുറച്ചുസമയം വിശ്രമിക്കേണ്ടതു് അത്യാവശ്യമായിരുന്നു. പക്ഷേ, അവർ എന്നെ വിട്ടില്ല. രാത്രി രണ്ടുമണിവരെ സരസകഥകൾ പറഞ്ഞു കഴിച്ചു. പതിനൊന്നരവരെ ചൈനീസ് അമ്പാസഡർ ഉണ്ടായിരുന്നതുകൊണ്ടു് അവർ ഔദ്യോഗികഗൗരവം നടിക്കേണ്ടിവന്നുവെന്നും അതുകൊണ്ടു് യഥാർത്ഥത്തിലുള്ള സൽക്കാരം അദ്ദേഹം പോയിക്കഴിഞ്ഞേ തുടങ്ങിയുള്ളുവെന്നുമായിരുന്നു അവർ പറഞ്ഞ സമാധാനം. ഏതായാലും അന്തരീക്ഷത്തിലെ മാററം വ്യക്തമായി കാണാമായിരുന്നു. ചൈനീസ് സംഭവവികാസങ്ങളെപ്പററിയും, അതിർത്തിക്കു തൊട്ടു് അതിഭീമമായ ഒരു കമ്മ്യൂണിസ്റ്റ് രാഷ്ട്രം വളർന്നുവരുന്നതിനെപ്പററിയും ബർമ്മക്കാർക്കു് ആശങ്കകളുണ്ടെന്നു് എനിക്കു മനസ്സിലായി. പൊതുവെ പറഞ്ഞാൽ, ഇങ്ങനെയൊരു ആശങ്ക ഇന്ത്യയിലില്ല.

പതിനെട്ടുമാസങ്ങൾക്കു മുമ്പു് ഞാൻ ബർമ്മ സന്ദർശിച്ചപ്പോഴത്തേതിൽനിന്നു കാര്യങ്ങൾ തിരിച്ചറിയാൻ വയ്യാത്തവ

ല്ലാം മാറിയിട്ടുണ്ടായിരുന്നു. തരണംചെയ്യാനാവില്ലെന്ന് അന്നു തോന്നിയ ദുർഘടങ്ങൾ ഊ നുവിന്റെ വ്യക്തിവൈഭവത്തിനു കീഴടക്കാൻ കഴിഞ്ഞു. ബർമ്മീസ് പുരോഹിതവർഗ്ഗത്തെ പരിഷ്കരിക്കുകയും നിയന്ത്രണാധീനമാക്കുകയും ചെയ്തു. കാരെൻലഹളയെ ഗവമ്മേണ്ടു കാര്യക്ഷമമായി അമത്തി. ഭരണകക്ഷിയിലെ ആന്തരികമത്സരങ്ങൾ മിക്കവാറും പരിഹരിക്കപ്പെട്ടിരിക്കുന്നു. ബർമ്മയുടെ അഭ്യന്തരസ്ഥിതി നന്നാവുന്നതും അവരും ഇന്ത്യയുമായുള്ള സൗഹാർദ്ദബന്ധം സുശക്തമായിത്തീരുകയെന്നതും വളരെയാളുകൾ പ്രതീക്ഷിക്കാത്ത കാര്യങ്ങളായിരുന്നു. ബർമ്മ ഇന്ത്യയോടു പ്രതികൂലമനോഭാവത്തിലേ വർത്തിക്കുകയുള്ളുവെന്നും, ചെട്ടിയാരന്മാരുടെയുംമററും സ്ഥാപിതതാല്പര്യങ്ങൾമൂലം ഇന്ത്യക്കു ബർമ്മയിലെ ദേശീയ ഗവമ്മെണ്ടിനോട് സംശയവും ശത്രുതയും ഉണ്ടായിരിക്കുമെന്നുമാണ് 1947 വരെ ബ്രിട്ടൻ ധരിച്ചിരുന്നത്. പക്ഷേ, രണ്ടു പ്രധാനമന്ത്രിമാരുടെയും ജ്ഞാനവും രണ്ടു രാജ്യങ്ങളുടെ പൊതുപ്രശ്നങ്ങളെപ്പററിയുള്ള ബോധവും അവയെത്തമ്മിൽ സൗഹാർദ്ദത്തിലെത്തിച്ചിരിക്കുന്നു. തെക്കൻ ഏഷ്യയിലെ സ്ഥിതിഗതികൾ നിലവാരപ്പെടുന്നതിന് ഇതു വളരെ സഹായിച്ചിട്ടുണ്ട്.

ഫെബ്രുവരി ആദ്യം ഞാൻ പെക്കിങ്ങിലെത്തി. ഞാനെത്തി അധികം കഴിയുന്നതിനുമുമ്പുതന്നെ ചൗ എൻലായ് എനിക്കു സന്ദർശനമനുവദിച്ചു. യൂറോപ്പിലെ അവസ്ഥയെപ്പററി അദ്ദേഹത്തിനു വളരെ താല്പര്യമുണ്ടായിരുന്നു. ഇംഗ്ലണ്ടിലെയും ഫ്രാൻസിലെയും രാഷ്ട്രീയ–സാമ്പത്തികസ്ഥിതിയെക്കുറിച്ച് അനേകം ചോദ്യങ്ങൾ അദ്ദേഹമെന്നോടു ചോദിച്ചു. ഇംഗ്ലണ്ടിൽ കാര്യങ്ങൾ വളരെ ഭേദപ്പെട്ടിട്ടുണ്ടെന്നും ബ്രിട്ടീഷുകാർ അവരുടെ പ്രശ്നങ്ങളിൽനിന്നു രക്ഷനേടിക്കൊണ്ടിരിക്കുകയാണെന്നും ഞാൻ അദ്ദേഹത്തോടു പറഞ്ഞു. ദൂരവ്യാപകമായ ഫലങ്ങളുള്ള ഒരു സാമൂഹ്യവിപ്ലവം സമാധാനപരമായും പറയത്തക്ക കുഴപ്പങ്ങളില്ലാതെയും അവർ നടത്തിയതായും, ഇംഗ്ലണ്ടിൽ സാമൂഹ്യാസ്വാസ്ഥതയുണ്ടെന്നു മുൻവിധിചെയ്യുന്ന ഏതു തത്വസംഹിതയും തെററായ അനുമാനങ്ങളിലേ എത്തിച്ചേരുകയുള്ളുവെന്നും എനിക്കു തോന്നുന്നുവെന്ന് ഞാൻ പറ

ഞ്ഞു. ഞാൻ പറഞ്ഞതുകേട്ട് അദ്ദേഹം വല്ലാതെ വിസ്മയിച്ചു പോയി എന്നാണ് എനിക്കു തോന്നുന്നത്. സമാധാനപരമായ ഒരു വിപ്ലവമെന്നതു് അംഗീകൃതമായ മാർക്സിസ്റ്റ്തത്വത്തിനു വിരുദ്ധമായതുകൊണ്ട് കമ്മ്യൂണിസ്റ്റല്ലാത്ത രാജ്യങ്ങളെപ്പറ്റി പറയത്തക്ക യാതൊരറിവുമില്ലാത്ത അദ്ദേഹത്തിനു് സോഷ്യലിസ്റ്റ്പ്രശ്നപരിഹാരം കമ്മ്യൂണിസ്റ്റ്വിപ്ലവത്തിനു ഫലപ്രദമായ ഒരു പക്ഷാന്തരമാണെന്നു വിശ്വസിക്കാൻ വിഷമമായിരുന്നു. ചൈനീസ്സാംസ്കാരികസംഘത്തിനു് ഇന്ത്യയിൽ ലഭിച്ച സ്വീകരണം അദ്ദേഹത്തെ വളരെ സന്തോഷിപ്പിച്ചു. ഇന്ത്യയിൽനിന്നുള്ള സൗഹാർദ്ദസംഘം താമസിയാതെ എത്തിച്ചേരുമെന്നും അദ്ദേഹം പ്രതീക്ഷിച്ചു.

രണ്ടുമണിക്കൂറോളം നീണ്ടുനിന്ന സൗഹാർദ്ദപരമായ ഒരു സന്ദർശനത്തിന്റെ അവസാനം, തിബത്തിനെസംബന്ധിച്ച കാര്യങ്ങൾ ചിട്ടപ്പെടുത്തുവാൻ എന്റെ ഗവർമ്മേണ്ടു തയ്യാറാണെന്നു ഞാൻ അദ്ദേഹത്തെ അറിയിച്ചു. ഞാൻ ചൈനവിടുന്നതിനു മുമ്പായി അദ്ദേഹം ഈ വിഷയം ഉന്നയിച്ചിട്ടുണ്ടായിരുന്നു. നേപ്പാളുമായി നേരിട്ടു തന്ത്രബന്ധത്തിലേർപ്പെടുവാൻ ഞങ്ങളുടെ സഹകരണവും സ്വാഗതമായിരിക്കുമെന്നു് അദ്ദേഹം സൂചിപ്പിക്കുകയുംചെയ്തു. നേപ്പാളിലെ സ്ഥിതിഗതികൾ അല്പം കുഴഞ്ഞാണു കിടക്കുന്നതെന്നും കുറേക്കൂടികഴിഞ്ഞു് ആ വിഷയം എടുക്കുകയായിരിക്കും നല്ലതെന്നും ഞാൻ അദ്ദേഹത്തോടു പറഞ്ഞു. താമസിയാതെ ഈ പ്രശ്നത്തെപ്പററി ഞാനുമായി ഒരിക്കൽക്കൂടി ചർച്ചചെയ്യാമെന്നു് ചൗ എൻ ലായ് വാഗ്ദത്തം ചെയ്തു.

ഏപ്രിൽ അവസാനത്തോടെ ഇന്ത്യൻസൗഹാർദ്ദസംഘം പെക്കിങ്ങിലെത്തി. ശ്രീമതി വിജയലക്ഷ്മിപണ്ഡിററായിരുന്നു അതു നയിച്ചിരുന്നതു്. ഇന്ത്യയുടെ സാംസ്കാരികജീവിതത്തെ ശരിക്കും പ്രതിനിധീകരിക്കുന്ന ഒരു സംഘം. വിദ്യാഭ്യാസത്തെയും പാണ്ഡിത്യത്തെയും പ്രതിനിധീകരിച്ചു് ആചാര്യ നരേന്ദ്രദേവും, പണ്ഡിററ് അമർനാഥ്ജായും. ശാസ്ത്രജ്ഞന്മാർ, ധനശാസ്ത്രജ്ഞന്മാർ, എൻജിനീയറന്മാർ, പുരാണവസ്തു ഗവേഷകർ—എല്ലാവരും പ്രതിഭയും പ്രസിദ്ധിയുമുള്ളവർ—അക്കൂട്ടത്തിലുണ്ടായിരുന്നു. ശാന്താറാവു ഇന്ത്യൻക്ലാസിക്കൽ

നൃത്തത്തിന്റെ പ്രതിനിധിയായിരുന്നു. പ്രസിദ്ധനായ ഒരു ചിത്രകാരനാണ് ബെന്ദ്രെ. മിസ്സിസ് പണ്ഡിറ്റിന്റെ അന്താരാഷ്ട്രീയപ്രശസ്തിയും പെരുമാററവശ്യതയും ഡെലിഗേഷനിലെ മററംഗങ്ങളുടെ വിവിധകഴിവുകളും കൊണ്ടു് ഇന്ത്യ ചൈനീസ് ജനതയുടെ ഹൃദയമപഹരിക്കുമെന്നു് എനിക്കു് അറിയാമായിരുന്നതിനാൽ സംഘത്തെപ്പററി എനിക്കു വളരെ സംതൃപ്തിതോന്നി. ഉത്സാഹഭരിതമായ ഒരു സ്വീകരണമാണു് ഡെലിഗേഷനു ലഭിച്ചതു്.

അവരുടെ ആഗമനവേളയിൽ നടക്കത്തക്കരീതിയിൽ ഒരു ഇന്ത്യൻ ചിത്രകലാപ്രദർശനം ഞാനേർപ്പാടുചെയ്തിരുന്നു. 'തൊഴിലാളികളുടെ കൊട്ടാര'ത്തിൽവെച്ചു് ചൗ എൻ ലായ് അതുൽഘാടനംചെയ്തു. ഇന്ത്യൻകലയുടെ മേന്മയും വൈവിദ്ധ്യവും ചൈനക്കാർക്കു് ഒരു അത്ഭുതമായിരുന്നു. ജനങ്ങൾ കൂട്ടംകൂട്ടമായി വന്നു് പ്രദർശനംകണ്ടു. ഉൽഘാടനവേളയിൽ ചൈനീസ്കലയിലെ ഇന്ത്യൻസ്വാധീനത്തെപ്പററി ചൗ എൻ ലായ് എടുത്തുപറഞ്ഞു. അതിനുദാഹരണമായി അദ്ദേഹം തുങ്ഹ്വാങ് ഗുഹകളിലെ ചുമർച്ചിത്രങ്ങളെ ചൂണ്ടിക്കാണിച്ചു. അവ ചീന–ഇന്ത്യാസഹകരണത്തിന്റെ ഉത്തമ മാതൃകയാണെന്നു് അദ്ദേഹം നേരത്തേതന്നെ പറഞ്ഞിട്ടുണ്ടായിരുന്നു. ശാന്താറാവുവിന്റെ നൃത്തങ്ങൾക്കു്— ഭരതനാട്യത്തിനും മോഹിനിയാട്ടത്തിനും പ്രത്യേകിച്ചു്—വളരെയേറെ കരഘോഷമുണ്ടായി.

മിസ്സിസ് പണ്ഡിററിന്റെ സാന്നിദ്ധ്യം ഉപയോഗിച്ചു് കൊറിയൻസമാധാനാലോചനകൾ തുടരുന്നതിനു് അവസരം ലഭിച്ചതു് എനിക്കു വളരെ സന്തോഷമായിരുന്നു. ഡെലിഗേഷൻ വന്നുചേരുന്നതിനു മുമ്പുതന്നെ ഞാൻ ചൗ എൻലായ് യോടു പറഞ്ഞിരുന്നു, കൊറിയക്കാര്യം മിസ്സിസ് പണ്ഡിററുമായി ചർച്ചചെയ്യുന്നതു് എല്ലാപ്രകാരേണയും പ്രയോജനകരമായിരിക്കുമെന്നു്. കൊറിയൻപ്രശ്നത്തിന്റെ കാലമെല്ലാം അവർ വാഷിങ്ടണിൽ അമ്പാസഡറായിരുന്നതുകൊണ്ടു മാത്രമല്ല, സ്വന്തം അനുമാനങ്ങൾ നെഹ്രുവിനെ നേരിട്ടു ധരിപ്പിക്കാൻ അവർക്കു സൗകര്യമുള്ളതുകൊണ്ടുകൂടി. അതുകൊണ്ടു് ഞാൻ എന്റെ വീട്ടിൽവെച്ചു് ഒരു ചെറിയ സല്ക്കാരം

നടത്തി. അവരുടെ പക്ഷത്തുനിന്നു് ചൗ എൻ ലായ്, ചാങ്ങ് ഹാൻ ഫു, ചെൻ ചിയാകാങ്ങ്, ഒരു ദ്വിഭാഷി എന്നിവരും ഞങ്ങളുടെ പക്ഷത്തുനിന്നു് മിസ്സിസ് പണ്ഡിററ്, ഞാൻ, കൗൾ എന്നിവരും മാത്രമേ അതിൽ പങ്കെടുത്തുള്ളു. ഭക്ഷണത്തിനുശേഷം ഞങ്ങൾ മാറിയിരുന്നു്, സമാധാനസന്ധിക്കു പ്രതിബന്ധമായിത്തീൻ യുദ്ധത്തടവുകാരുടെ പ്രശ്നം ചർച്ച ചെയ്തു. സാധാരണനടവടിയനുസരിച്ചു് ഇരുകക്ഷികളും യുദ്ധത്തടവുകാരെ മറുപക്ഷത്തേല്പിക്കേണ്ടതാണെന്നു ചൗ നിർബ്ബന്ധിച്ചു. അമേരിക്കയുടെ നയം ഇതിനു വിപരീതമായിരുന്നതിനാൽ ഞാൻ ഒരു പോംവഴിയും കണ്ടെത്തിയില്ല. പക്ഷേ, നിഷ്പക്ഷകക്ഷികൾ ഈ പ്രശ്നം പരിശോധിക്കണമെന്ന നിർദ്ദേശം ഞങ്ങൾ ആദ്യമായി ഉന്നയിച്ചു. ഞങ്ങളുടെ ചർച്ചകൊണ്ടു് ഒരു പ്രയോജനമുണ്ടായി. ഈ പ്രശ്നത്തിനു ഫലപ്രദമായ ഒരു പരിഹാരം കണ്ടെത്താത്തപക്ഷം സന്ധിസംഭാഷണങ്ങൾ അപ്പാടെ തകൻവീണേയ്ക്കുമെന്നു് മിസ്സിസ് പണ്ഡിററിനു ബോദ്ധ്യമായി.

ഡെലിഗേഷൻ പെക്കിങ്ങ് വിടുന്നതിനുമുമ്പായി മാവോ ത്സെ തുങ്ങ് അതിനെ സ്വീകരിച്ചു. അദ്ദേഹവുമായി മിസ്സിസ് പണ്ഡിററ് രസകരമായ ഒരു സംഭാഷണം നടത്തി. അതിനുശേഷം അദ്ദേഹം ശാന്താറാവുവിൻെറ നൃത്തം കണ്ടു. ഇന്ത്യൻ അതിഥികളെ സ്വീകരിക്കുവാൻവേണ്ടി പ്രത്യേകം രചിച്ച ഒരു നൃത്തം ചൈനീസ്നൃത്തസംഘം പ്രദശിപ്പിച്ചു. രംഗം നിറച്ചു താമരപ്പൂക്കൾ പ്രത്യക്ഷപ്പെട്ടു് അവയിൽ ഓരോന്നിൽനിന്നും നത്തകികൾ ഉയൻവരുന്നതും മദ്ധ്യത്തിലെ പുഷ്പത്തിൽനിന്നു് പ്രധാന നത്തകി എഴുന്നേല്ക്കുന്നതുമായിരുന്നു ആ നൃത്തത്തിലെ മമ്മഭാഗം. ഈ നൃത്തം ലക്ഷ്മിയുടെ ഉത്ഭവത്തെ കാണിക്കുന്ന ഒന്നായിരുന്നോ എന്നെനിക്കു നിശ്ചയമില്ല. (അതു് ഇന്ത്യൻപുരാണത്തിലെ ഒരു പ്രധാനവിഷയമാണു്.)പക്ഷേ, അങ്ങനെയായിരുന്നെങ്കിൽ അതു് മദാം വിജയലക്ഷ്മിക്കും ഇന്ത്യയ്ക്കും ഒരുപോലെയുള്ള ഒരുപഹാരമായിരുന്നു. നൃത്തഅക്കാഡമിയാണു് അദ്ദേഹത്തിനു് ഈ നൃത്തത്തിന്റെ ആശയം കൊടുത്തതെന്നു് ചൗ എൻ ലായ് എന്നോടു പറഞ്ഞു.

പെക്കിങ്ങിലെ പരിപാടികൾ കഴിഞ്ഞതിനുശേഷം അവർ മഞ്ച്യൂറിയയിലേയ്ക്കുപോയി. സോവിയറ്റ്കൈവശത്തിലെ ന്ന് ചൈനീസ് വിരുദ്ധപ്രചരണം അവകാശപ്പെട്ടിരുന്ന സുപ്രധാനമായ ഈ പ്രദേശം കാവോകാങ്ങിന്റെകീഴിൽ സോഷ്യലിസത്തിൻെറ പരീക്ഷണശാലയായി നടത്തപ്പെട്ടുന്നതു് അവർ നേരിട്ടു കണ്ടു. മഞ്ച്യൂറിയയിൽനിന്നു് അവർ പ്രത്യേകതീവണ്ടിമാർഗ്ഗം ഹ്വവായ്നദീപദ്ധതി കാണുവാൻ പോയി. പ്രളയനിയന്ത്രണത്തിനും ജലസേചനത്തിനുമുള്ള ഈ പദ്ധതി ഇത്തരത്തിലുള്ളവയിൽ പുതിയചൈന ആദ്യമായി ഏറ്റെടുത്തതാണു്. അവരെ ഷാങ്ങ്ഹായ്യിൽവെച്ചു സ്വീകരിക്കാനുള്ളസമയത്തു് ഞാൻ അവിടെയെത്തി. ഡെലിഗേഷൻ ഷാങ്ങ്ഹായ്യിലെത്തുമ്പോൾ മദാം സൺയാറ്റ്സെൻ ഇന്ത്യൻ ചിത്രകലാപ്രദർശനം അവിടെ ഉൽഘാടനംചെയ്യുന്നതക്കവണ്ണമായിരുന്നു എൻെറ പദ്ധതി. മദാം സൺയാററ്സെൻ പ്രധാനമന്ത്രിയുടെ ഒരു പഴയ സുഹൃത്തായിരുന്നു. ഞാൻ 1948–ൽ ചൈനയിലെത്തിയതുമുതൽ അവർ എന്നോടു പ്രത്യേകമായ മമത കാണിച്ചിരുന്നു. വിപ്ലവത്തിനുശേഷവും ഞാൻ അവരുമായുള്ള സമ്പർക്കം പുലർത്തിവന്നു. അവർക്കു ബുദ്ധിമുട്ടുണ്ടാകാതിരിക്കുവാൻവേണ്ടി ഞാൻ എൻെറ സന്ദർശനങ്ങൾ ഔദ്യോഗികസന്ദർഭങ്ങളിൽമാത്രമായി കുറച്ചു. പുതിയ ചൈനയിൽ അവരുടെ നില അസാധാരണമായ ഒന്നായിരുന്നു. അവർ കമ്മ്യൂണിസ്റ്റായിരുന്നില്ലെന്നതും സൺയാറ്റ്സെന്നിൻെറ അനുഗാമിയായിരുന്നെന്നതും സ്വാഭാവികമാണല്ലൊ. അവരുടെ വീട്ടിൽ ആകെയുള്ള ഛായാപടം അവരുടെ പരേതനായ ഭർത്താവിൻേറതു മാത്രമാണു്. സംസ്കാരസമ്പന്നയായ ഒരു മഹതിയുടെ ജീവിതം നയിച്ചുവന്ന അവർക്കു്, അവർ സ്വയം സ്ഥാപിച്ചു നടത്തിവന്ന ചൈനാറിലീഫ്സൊസൈററിയുടെ പ്രവർത്തനത്തിൽ മാത്രമായിരുന്നു താല്പര്യം. ഈ സ്ഥാപനം ഇപ്പോൾ ഗവർമ്മേണ്ടു് ഏറെറടുത്തിരിക്കയാണു്. ചൈനീസ്റിപ്പബ്ളിക്കിൻെറ ആറു് ഉപാദ്ധ്യക്ഷരിൽ ഒരാളാണവരെങ്കിലും അവർ ഷാങ്ങ്ഹായ്യിൽതന്നെ താമസിച്ചു് അവരുടെ സ്ഥാപനങ്ങളുടെ മേൽനോട്ടം വഹിച്ചിരുന്നു. ഒക്ടോബർ ഒന്നാംതീയതിപോലുള്ള പ്രധാന അവസ

രങ്ങളിൽ മാത്രമേ അവർ പെക്കിങ്ങിലേയ്ക്കു പോകാറുണ്ടായിരുന്നുള്ളൂ.

മദാംസൺയാററ് സെൻ ഞങ്ങളെ അവരുടെ സ്വന്തം ഗൃഹത്തിൽവെച്ചു സ്വീകരിച്ചു. ഡെലിഗേഷൻ അംഗങ്ങൾ മുഴുവനും അവിടെയുണ്ടായിരുന്നതുകൊണ്ടു് അവർ ഔദ്യോഗികരീതി സ്വീകരിക്കുകയും ദ്വിഭാഷിയുടെ സഹായത്തോടെ ചൈനീസ്ഭാഷയിൽതന്നെ സംസാരിക്കുകയും ചെയ്തു. അവർക്കു് ഇംഗ്ലീഷ്ഭാഷയിലുള്ള പരിചയമോർത്തപ്പോൾ മിസ്സിസ് പണ്ഡിററിനു് ഈ നടപടി ഒരുവക നാട്യമായിത്തോന്നി. വാസ്തവത്തിൽ അവർക്കു് ചൈനീസ്ഭാഷയേക്കാൾ നന്നായിട്ടറിയാവുന്നതു് ഇംഗ്ലീഷാണു്. പക്ഷേ, ഔദ്യോഗിക സന്ദർഭങ്ങളിൽ ദ്വിഭാഷികൾ മുഖാന്തിരം സംസാരിക്കുകയെന്നതു് ചൈനയിൽ കണിശമായി വീക്ഷിക്കപ്പെടുന്ന ഒരു നിയമമാണു്. സ്വകാര്യസംഭാഷണത്തിൽ അതു് കൂടിയേ തീരുന്നില്ല. യാത്രപറയാൻനേരത്തു് മദാം എന്നോടു് രഹസ്യമായി ഇംഗ്ലീഷിൽ സംസാരിച്ചു. പക്ഷേ, പൊതുരംഗത്തു് ചില ആചാരങ്ങളൊക്കെ പാലിക്കണമല്ലൊ.

അടുത്തദിവസംതന്നെ മദാംസൺ പ്രദർശനം ഉൽഘാടനം ചെയ്കയും ഇന്ത്യയെപ്പററി വളരെ ഉദാരമായി സംസാരിക്കുകയും ചെയ്തു. രണ്ടു ദിവസം കഴിഞ്ഞു് ഞാൻ ഡെലിഗേഷനു് കൊടുത്ത ഒരു സല്ക്കാരത്തിൽ അവർ ഹാജരായിരുന്നു. ചെൻ യി മുതലായി ഷാങ്ങ്ഹായിലെ പാർട്ടിനേതാക്കന്മാരും ഗവൺമെണ്ടു് ആളുകളും അതിൽ പങ്കെടുത്തു. മദാംസൺ വിപ്ലവത്തിനുശേഷം ഒരു പൊതുവിരുന്നിൽ ഒരിക്കലും പങ്കെടുത്തിട്ടുണ്ടായിരുന്നില്ല. പ്രദർശനം ഉൽഘാടനം ചെയ്തതു് ഇന്ത്യയെ മാനിക്കുവാനാണെങ്കിലും, വിരുന്നിനു ഹാജരായതു് എന്നോടുള്ള സൗഹാർദ്ദത്തെപ്രതിമാത്രമാണെന്നു് ഞങ്ങളോടു പറയുവാനും അവർക്കു ദയവുണ്ടായി. ബർലിനിൽവെച്ചു് ഉദയശങ്കറുടെ നൃത്തം കണ്ടു് ഇന്ത്യൻനൃത്തത്തെപ്പററി ചിലതെല്ലാം മനസ്സിലാക്കിയിട്ടുള്ള മദാംസണ്ണിനും ജനറൽ ചെൻ യിക്കും ശാന്താറാവുവിൻെറ നൃത്തം വളരെ രസിച്ചു.

ജനറൽ ചെൻ യി പലവിധത്തിലും ഒരപൂർവ്വമനുഷ്യനാണു്. അദ്ദേഹത്തിനു് വയസ്സു് നാല്പതിനും അമ്പതിനുമിട

സ്സാണെന്ന തോന്നുമാണ്ട്. കോമളകളേബരൻ. തിളങ്ങുന്ന കണ്ണുകൾ. ഹൃദ്യമായ പെരുമാറ്റം. അദ്ദേഹത്തിന്റെ സമര വീര്യം ഐതിഹാസികമാണ്. അദ്ദേഹവും, ഒറ്റക്കണ്ണൻ വ്യാളിയായ ലിയുപോചെങ്ങും കൂടിയാണ് മധ്യചൈനയി ലെ ചിയാങ്ങ് കൈഷക്കിന്റെ സൈനികശക്തി നശിപ്പി ച്ച് സുച്ചോയിലെ യുദ്ധം ജയിച്ചത്. ഷാന്റങ്ങ് മുതൽ ഹാം ക്കിയൻ വരെയുള്ള കിഴക്കൻചൈനയുടെ സൈനികഭരണാ ധികാരിയാണ് ചെൻയി. അദ്ദേഹത്തിന്റെ സിവിൽ ഉദ്യോ ഗം ഷാങ്ങ്ഹായ്മേയർ പദമാണ്. അദ്ദേഹം വളരെ അറി വുള്ളവനാണെന്ന് എനിക്ക് സംഭാഷണത്തിൽനിന്ന തോ ന്നി. പിടിവാദമൊന്നും കൂടാതെ രാഷ്ട്രീയപ്രശ്നങ്ങളെപ്പററി സംസാരിക്കാൻ അദ്ദേഹത്തിന കഴിയും. പക്ഷേ, കവിത, സംഗീതം, നൃത്തം എന്നീ വിഷയങ്ങളിൽ അദ്ദേഹത്തിനുള്ള താല്പര്യമാണ് എന്നെ ഏററവും ആകർഷിച്ചത്. ശാന്താറാവു വിന്റെ നൃത്തവും പശ്ചാത്തലസംഗീതവും അദ്ദേഹം മനസ്സി ലാക്കുകയും രസിക്കുകയും ചെയ്യുവെന്ന മാത്രമല്ല അവയിലെ കലാസൗന്ദര്യത്തെക്കുറിച്ചു ചർച്ച ചെയ്യുകയും ചെയ്തു. പ്രസി ദ്ധ കവിയും നിരവധി വിജയങ്ങൾ വരിച്ച യോദ്ധാവുമായ അദ്ദേഹം ചൈനയുടെ പ്രാചീന സംസ്കാരത്തിന്റെയും ആധു നിക ചലനാത്മകതയുടെയും ഒരു സങ്കലനമാണെന്നെനിക്ക തോന്നി.

ചെൻ യി ഞങ്ങൾക്കുവേണ്ടി സംഗീതനൃത്താദിപ്രകടന ങ്ങൾ ഏർപ്പാടുചെയ്തിട്ടുണ്ടായിരുന്നു. ബുദ്ധമതത്തെ അടിസ്ഥാ നമാക്കി മെയ്ലാൻ ഫാങ്ങ് ഞങ്ങൾക്കുവേണ്ടി പ്രത്യേകം ര ചിച്ച ഒരു നൃത്തം ഞങ്ങൾ കണ്ടു. നഗരത്തിലെ പൊതുസ്ഥാ പനങ്ങൾ കാണുവാൻ ഡെലിഗേഷനെ അവർ കൂട്ടിക്കൊണ്ടു പോയി. പുതിയ ചൈനയുടെ വ്യാവസായികമുഖം കാണു വാൻ അനേകം ഫാക്റ്ററികളിലേയ്ക്കും ഞങ്ങൾ പോയി. വള രെ വിജയപ്രദമായ ഒരു സൗഹാർദ്ദസംഘമായിരുന്നു അത്. വിജയത്തിന്റെ മുഖ്യകാരണം മിസ്സിസ് പണ്ഡിററിന്റെ വ്യ ക്തിപ്രഭാവവും ഹൃദ്യതയുമായിരുന്നുവെന്നത് അവിതർക്കിതമാ ണ്. അവർ പെക്കിങ്ങിലെത്തിയ ആദ്യദിവസംതന്നെ അവ രുടെ സൗഹാർദ്ദമനോഭാവം ചൈനക്കാർക്കു ബോദ്ധ്യമായി.

മിഷൻെറ സന്ദർശനം കഴിഞ്ഞാലുടനെ എനിക്കു ജോലിയിൽനിന്നു വിരമിക്കാനുള്ള അനുവാദം പ്രധാനമന്ത്രി തന്നിട്ടുണ്ടായിരുന്നു. അവസാനത്തെ മാസം പതിവുപോലെ സൽക്കാരങ്ങളുടെ ഒരു ബാഹുല്യമായിരുന്നു. പക്ഷേ, തിബത്തൻപ്രശ്നത്തിനു് എന്തെങ്കിലും ഒരു തീരുമാനമുണ്ടാക്കണമെന്നും, പാൻമുൻജോണിലെ കൂടിയാലോചനകൾക്കു വിലങ്ങുതടിയായി കിടന്നിരുന്ന യുദ്ധത്തടവുകാരുടെ കാര്യത്തിൽ വല്ലതും ചെയ്യണമെന്നതുമായിരുന്നു എൻെറ പ്രധാന താല്പര്യം. മിസ്സിസ് പണ്ഡിറ്റിൻെറ സന്ദർശനം കഴിഞ്ഞിട്ടു് അധികം താമസിയാതെ, വളരെ ആശാവഹമായ ചില നിർദ്ദേശങ്ങൾ പ്രധാനമന്ത്രിയിൽനിന്നെനിക്കു ലഭിക്കുകയുണ്ടായി. ചുരുക്കിപ്പറഞ്ഞാൽ ഒരു നിഷ്പക്ഷകമ്മീഷൻ യുദ്ധത്തടവുകാരുടെ ചുമതലയേല്ക്കണമെന്നും വടക്കൻ സഖ്യകക്ഷികൾക്കു തടവുകാരോടു സംസാരിക്കുവാനും വിശദീകരണങ്ങൾ നല്കുവാനും സ്വാതന്ത്ര്യമുണ്ടായിരിക്കുമെന്നുമായിരുന്നു നിർദ്ദേശം. ഈ നിർദ്ദേശങ്ങൾ ഉന്നയിക്കുന്നതിനുള്ള ചുമതല ഞങ്ങളുടെതു മാത്രമായിരുന്നെങ്കിലും അവയെപ്പററി കൃഷ്ണമേനോൻ ബ്രിട്ടീഷ് അധികാരികളുമായി ചർച്ചകൾ നടത്തിയിരുന്നെന്നു ഞങ്ങൾ വെളിവാക്കി. ഞാൻ യാത്രപുറപ്പെടുന്നതിനു രണ്ടുദിവസം മുമ്പു് ചൗ എൻ ലായ് എന്നെ ഒരു സ്വകാര്യവിരുന്നിനു ക്ഷണിച്ചു് ദീർഘമായി ഈ നിർദ്ദേശങ്ങളെപ്പററി സംസാരിച്ചു. വിശദീകരണകാലത്തു തടവുകാരുടെ കാവലിനെപ്പററിയും സന്ദർശനസമ്പ്രദായത്തെപ്പററിയുമെല്ലാം വിശദമായ കൂടിയാലോചനകൾ ആവശ്യമായിരിക്കുമെങ്കിലും തത്വപരമായി ഈ നിർദ്ദേശങ്ങൾ ചൈനക്കാർക്കു സ്വീകാര്യമാണെന്നാണു ചൗ എൻലായ് എന്നെ മനസ്സിലാക്കിയതു്. പൊതുവേ പറഞ്ഞാൽ അദ്ദേഹത്തിൻെറ പ്രത്യാഘാതങ്ങൾ തൃപ്തികരമായിരുന്നു. ഈ നിർദ്ദേശങ്ങൾ അവസാനം വിജയിക്കുമെന്നു് എനിക്കു തോന്നി. ആറുമാസത്തെ കഠിനമായ വിലപേശലിനുശേഷമാണെങ്കിലും അങ്ങനെതന്നെ സംഭവിക്കുകയുംചെയ്തു.

തിബത്തൻപ്രശ്നം ഇതിലും എളുപ്പമായിരുന്നു. ആ പ്രദേശത്തു ഞങ്ങൾക്കു വാണിജ്യപരമായും സാംസ്കാരികമായും ഉള്ള താല്പര്യങ്ങൾ ചൗ എൻ ലായ് അംഗീകരിച്ചു. തി

കച്ചും നിയമാനുസൃതമല്ലാത്ത, ലാസയിലെ പൊളിററിക്കൽ ഏജൻസി ഒരു ഇന്ത്യൻ കോൺസലേററുജനറലായി ഉയർത്തണമെന്നും അതിനുപകരം ചൈനക്കാരുടെ അതുപോലുള്ള ഒരു സ്ഥാപനം ബോംബെയിൽ ആരംഭിക്കാമെന്നുമായിരുന്നു ചൗ എൻ ലായ്‌യുടെ നിർദ്ദേശം. ഈ നിർദ്ദേശം സ്വീകരിക്കാൻ എനിക്ക് അനുവാദം ലഭിച്ചിട്ടുണ്ടായിരുന്നു. തപാൽകമ്പികൾ, യാട്ടുങ്ങിലെ സൈനികഅകമ്പടി മുതലായി ഞങ്ങളുടെ മററു സ്ഥാനങ്ങളെയും സ്ഥാപനങ്ങളെയും സംബന്ധിച്ചിടത്തോളം ക്രമേണ ശാന്തമായി ബഹിഷ്ക്കരിക്കണം. കച്ചവട ഏജൻസികളും മററും സാധാരണ നയതന്ത്രപ്രവർത്തനത്തിന്റെ പരിധിയിൽ കൊണ്ടുവരികയും വേണം. സാഹചര്യങ്ങൾ അനുകൂലമാവുന്നതോടുകൂടി ഈ കാര്യങ്ങൾ ആരംഭിക്കേണ്ടതാണ്. അങ്ങനെ ഞങ്ങളുടെ ലാസാപ്രാതിനിധ്യത്തെപ്പററിയുള്ള പ്രധാനപ്രശ്നം തൃപ്തികരമായി തീരുമാനിക്കപ്പെട്ടു. എന്റെ യാത്രാവേളയിൽ ഇന്ത്യയും ചൈനയുമായി യാതൊരു മുഖ്യപ്രശ്നവും ബാക്കി നില്ക്കുന്നില്ലെന്ന് എനിക്ക് ആഹ്ലാദിക്കാൻ കഴിഞ്ഞു.

പുതിയ ചൈനയെപ്പററി എന്റെ പൊതു അഭിപ്രായമെന്താണ്? സെൻട്രൽ പീപ്പിൾസ് ഗവൺമെണ്ടിന്റെ നേതാക്കന്മാരുമായി വളരെ അടുത്ത സമ്പർക്കം പുലർത്തിക്കൊണ്ടു ഞാൻ പെക്കിങ്ങിൽ രണ്ടുവർഷം കഴിച്ചു. കോമിന്താങ്ങ്ഭരണം അധികാരം വഹിച്ചിരുന്ന കാലത്തു ഞാൻ നാങ്കിങ്ങിൽ താമസിക്കുകയും അതിന്റെ ക്ഷയവും പതനവും കാണുകയുമുണ്ടായിട്ടുണ്ട്. അംഗീകൃതമായ ഉദ്യോഗമില്ലാതെ എനിക്കു കഴിക്കേണ്ടിവന്ന മുഷിപ്പനായ അഞ്ചുമാസക്കാലം ഒരു പുതിയ സമുദായം വളരുന്നതു കാണുവാൻ എനിക്ക് അവസരം ലഭിച്ചു.

അതു ഹൃദയഹാരിയായ ഒരനുഭവമായിരുന്നു. നാടകീയതനിറഞ്ഞ ഒന്ന്. ഒരു കാലഘട്ടത്തിന്റെ അന്ത്യത്തിനും, മറെറാന്നിന്റെ ഉയിരെടുപ്പിനും സാക്ഷിനില്ക്കുക. മഹത്തായ ഒരു പ്രസ്ഥാനത്തിന്റെ ദുരന്തവും അതിനെത്തുടർന്നുണ്ടാവുന്ന ദേശീയശൈഥില്യവും, വ്യക്തികളുടെ ദയനീയദുരന്തവും, നീചമായ വഞ്ചനകളും എമ്പാടും കുഴപ്പവും, എല്ലാം. അതോടൊ

ട്ടംതന്നെ ഒരു പുതിയ കാലഘട്ടത്തിന്റെ ആവേശകരമായ ആരംഭം, പുതിയ ഉൽക്കർഷേച്ഛ, പുതിയആശകൾ, സാർവ്വത്രികമായ ശുഭാപ്തിവിശ്വാസം.

പുതിയ ചൈനയെപ്പററി മൂന്നു കാര്യങ്ങളാണ് എന്റെ മനസ്സിലുറച്ചതു്. ഏഷ്യൻ നവോത്ഥാനത്തിന്റെ അവിതർക്കിതമായ ഔന്നത്യം എന്ന നിലയാണു് ആദ്യത്തേതു്. അതിൻെറ വിപ്ലവത്തിൻെറ കമ്മ്യൂണിസ്റ്റ്സ്വഭാവത്തെപ്പററിയുണ്ടായ വാദപ്രതിവാദങ്ങൾമൂലം, പ്രത്യേകിച്ചു യൂറോപ്പിൽ, കാര്യത്തിൻെറ ഈ അടിസ്ഥാനസത്യം മനുഷ്യർ മറന്നുപോകാൻ ഇടയായിട്ടുണ്ടു്. ഈ നവോത്ഥാനം കോമിന്താങ്ങോടുകൂടിയാണാരംഭിച്ചതു്. അതിൻെറ ആദ്യത്തെ സ്വാതന്ത്ര്യകാലഘട്ടത്തിൽ, രണ്ടു യുദ്ധങ്ങൾക്കിടയ്ക്കു് ഏഷ്യയിൽ നടന്ന ഉയത്തെഴുന്നേല്പിനു് അതു് പ്രാതിനിധ്യം വഹിച്ചു. ഉണരുന്ന ഏഷ്യയുടെ നേതൃത്വത്തിൽനിന്നു ദേശീയചൈനയ്ക്കു സ്ഥാനം നിഷേധിക്കപ്പെട്ടതു കോമിന്താങ്ങിൻെറ ദുഷിപ്പും രാഷ്ട്രീയ-സൈനിക ദൗർബ്ബല്യവും അമേരിക്കയോടുള്ള ആശ്രയമനോഭാവവുംകൊണ്ടു മാത്രമല്ല ഏഷ്യയിലെ പുതിയ ജീവനെ പ്രതിനിധീകരിക്കാൻ അവർക്കു കഴിഞ്ഞില്ലെന്നതുംകൂടിയാണു്. കമ്മ്യൂണിസ്ററുനേതാക്കന്മാരാകട്ടെ, അവരുടെ കമ്മ്യൂണിസംകൊണ്ടല്ല ഏഷ്യൻ ചിന്താഗതിയിലുണ്ടായ മാററം അവർക്കു മനസ്സിലാക്കുവാൻ കഴിഞ്ഞതുകൊണ്ടു്, പാശ്ചാത്യരാജ്യങ്ങളും അമേരിക്കയുമായുള്ള ബന്ധത്തിൻെറ പ്രശ്നങ്ങൾ കുറെക്കൂടി ഭംഗിയായി മനസ്സിലാക്കുകയും അങ്ങനെ അവരുടെ അയൽരാജ്യങ്ങളോടു കൂടുതൽ അനുഭാവം കാണിക്കുകയും ചെയ്തു.

രണ്ടാമതായി, സുശക്തമായ ഒരു കേന്ദ്രഭരണത്തിലേയ്ക്കു് മഞ്ചുപ്രഭുക്കന്മാർ തുടങ്ങിവെച്ച പ്രസ്ഥാനത്തിന്റെ നൂറുവർഷത്തെ പരിണാമഫലമാണു് പുതിയ ചൈന എന്നെനിക്കു തോന്നി. ഈ പ്രസ്ഥാനത്തെ കോമിന്താങ്ങ് കുറെയിട മുന്നോട്ടു കൊണ്ടുപോവുകയും ചൈനയുടെ ഒരു വലിയ ഭാഗത്തു് അധികാരമുള്ള ഒരു കേന്ദ്രഗവമ്മെണ്ടു് സ്ഥാപിക്കുകയും ചെയ്തു. അന്താരാഷ്ട്രീയ സാഹചര്യങ്ങൾ, ജപ്പാൻെറ ഇടപെടൽ, മഹച്ഛക്തികളുടെ മനോഭാവം, വളരെയധികം രാഷ്ട്രീയാധികാരം കൈയടക്കിയ ചൈനീസ് മുതലാളിമാരും

പാശ്ചാത്യമുതലാളിമാത്രമായിട്ടുള്ള സഖ്യം, അതിർത്തിപ്രദേശങ്ങളിലെ സമരപ്രഭുക്കന്മാരുടെ ബലം എന്നീ ഘടകങ്ങൾ ഈ വളച്ച പ്രാപ്യസ്ഥാനത്തെത്തുന്നതിനെ തടഞ്ഞു. കമ്മ്യൂണിസ്റ്റ് അധികാരസ്ഥാപനത്തോടുകൂടി ചരിത്രത്തിലാദ്യമായി, സൈബീരിയൻ അതിർത്തിമുതൽ ഇന്തോച്ചീനവരെയും പസഫിക്ക് മുതൽ പാമീർവരെയുമുള്ള പഴയ 'സ്വർഗ്ഗീയസാമ്രാജ്യ'ത്തിന്മേൽ മുഴുവനും അധികാരമുള്ള ഒരു കേന്ദ്രീകൃതഭരണകൂടം ചൈനയിലുണ്ടായി. ഹാൻ, റാങ്ങ്, യുവാൻ, മിങ്ങ്, മഞ്ചു എന്നീ രാജവംശങ്ങളുടെ കാലത്ത് ചൈനമുഴുവനും ഒരധികാരത്തിൻകീഴിൽ ആയിരുന്നു എന്നത് വാസ്തവമാണ്. പക്ഷേ, ശക്തന്മാരായ സാമന്തന്മാർമൂലം ഭരിക്കുന്ന 'സ്വർഗ്ഗപുത്രന്റെ' ആധ്യാത്മികാധികാരവും, തീവണ്ടി, വിമാനം, കമ്പിത്തപാൽ, കമ്പിയില്ലാക്കമ്പി, ശക്തിയേറിയ ദേശീയ സൈന്യം ഇതിലെല്ലാമുപരിയായി നാടുമുഴുവനും പരന്നുകിടക്കുന്നതും വിശ്വാസശിക്ഷിതവുമായ അച്ചടക്കമുള്ള ഒരു പാർട്ടി എന്നിവയെല്ലാംകൊണ്ടു ഭരിക്കുന്ന സെൻട്രൽ പീപ്പിൾസ് ഗവമ്മെണ്ടിന്റെ സർവ്വാന്തര്യാമിയായ അധികാരവും തമ്മിൽ വളരെ വ്യത്യാസമുണ്ട്. ഈ കേന്ദ്രീകരണം നല്ലതോ ചീത്തയോ ആയിരിക്കാം. പക്ഷേ, അതു് സുപ്രസിദ്ധമായ ഒരു വാസ്തവമാണ്. ചൈനയുടെ ഭീമമായ കഴിവുകളെ സംഘടിപ്പിക്കുവാനും ഉപയോഗിക്കുവാനും കഴിവുള്ള ഒരു ജനതയായി രൂപശൂന്യമായ ഒരു ജനക്കൂട്ടത്തെ മാററിത്തീർക്കുവാനും അതിനു കഴിഞ്ഞിട്ടുണ്ട്. ഈ സംഭവവികാസംകൊണ്ട്, അവരെപ്പോഴും അവകാശപ്പെട്ടിരുന്നതുപോലെ, ചൈന ഒരു മഹച്ഛക്തിയായിത്തീർന്നിട്ടുണ്ട്.

തന്റെ 'യൂറോപ്പിന്റെ വികാസം' എന്ന ഗ്രന്ഥത്തിൽ ആബട്ട് പറയുന്നു: "ഒരു കാലഘട്ടത്തെ ചരിത്രപ്രധാനമാക്കിത്തീർക്കുന്ന വസ്തുതകളിൽ ഒന്നും ഒരു രാഷ്ട്രത്തെ ലോകശക്തികളുടെ സമത്വത്തിലേയ്ക്കോ മുഖ്യസ്ഥാനത്തേയ്ക്കോ ഉയർത്തുന്ന സംഭവത്തോളം പ്രാധാന്യമർഹിക്കുന്നില്ല. സാവധാനത്തിലുള്ള ഒരു ദീർഘപരിണാമത്തിന്റെ ഉപസംഹാരമായി, ഏതെങ്കിലും അസാധാരണപരിതഃസ്ഥിതിയുടെ ഫലമെന്നോണം, അല്ലെങ്കിൽ ഒരു വ്യക്തിയുടെ ഉൽക്കർഷേച്ഛയിൽ

നിന്നോ സാമത്ഥ്യത്തിൽനിന്നോ, ഒട്ടേറെ ജീവനും ധനവും രക്തവും ചെലവാക്കി, പുതിയ ശക്തി ബലാൽ പ്രവേശിക്കുന്ന പ്രദേശത്തെ അധികാരികളുടെ ശക്തി ക്ഷയിക്കുകയും പുനഃസംഘടിക്കുകയും ചെയ്യേണ്ടിവരുന്ന പരിതസ്ഥിതി ഉണ്ടാക്കിത്തീർത്തു് ഒരു മഹാപ്രളയത്തിലും ആയുധംകൊണ്ടുള്ള കണക്കുതീക്കലിലും അവസാനിക്കുന്ന ഈ സംഭവത്തിൻെറ ആവത്തനമാണു് ചരിത്രത്തിലെ പുരോഗതിയുടെ മുഖ്യ ലക്ഷ്യവും രാഷ്ട്രീയനാടകത്തിൻെറ മഹിമയും.'' വാസ്തവത്തിൽ ഈ സംഭവവികാസമാണു് നാം വിദൂരപൂവ്വദേശത്തു കണ്ടുകൊണ്ടിരുന്നതു്. ചൈന ഒരു മഹച്ഛക്തിയായിത്തീന്നിരിക്കുന്നു; അങ്ങനെ അംഗീകരിക്കപ്പെടണമെന്നു് ശഠിക്കുകയും ചെയ്യുന്നു. അങ്ങനെയുള്ള അംഗീകരണത്തിനു വേണ്ടിവരുന്ന മാററങ്ങൾ എളുപ്പമല്ല. ഈ വൈരുദ്ധ്യത്തിൻെറ ഫലമാണു് വിദൂരപൂവ്വദേശത്തെ സംഘട്ടനം. പുതിയ ചൈനയുടെ നിർബ്ബന്ധശീലം, സമരമനോഭാവം, അവകാശങ്ങൾ നിഷേധിക്കുന്നവരോടുള്ള എതിർപ്പു്, എന്നിവയിൽ മാത്രമല്ല, ജനങ്ങളുടെ ഉത്സാഹം, എല്ലായിടത്തും കാണാവുന്ന ഉന്മേഷത്തിൻെറ സ്വതന്ത്രപ്രവാഹം, അധികാരത്തിൽമാത്രമല്ല വ്യാവസായികമായും മററും മററുരാഷ്ട്രങ്ങളുടെ ഒപ്പമെത്തുവാനുള്ള ദൃഢനിശ്ചയം എന്നിങ്ങനെ പുതിയ ചൈനയുടെ ജീവിതത്തിൻെറ എല്ലാമുഖങ്ങളിലും ഇതു കാണാൻ കഴിയും. ചൈനയിൽ നല്ലതും ചീത്തയുമായ എല്ലാററിൻെറയും പ്രേരകശക്തികളിലൊന്നു് ഇതുതന്നെയാണു്.

പുതിയചിന്തയുടെ നേതാക്കന്മാർ, ഹൃദ്യവും പിന്തിരിപ്പനുമായ അഴക്കു്, എന്നു വര്‍ണ്ണിക്കുന്നതെല്ലാം നിർദ്ദയം നശിപ്പിക്കുന്നതോടൊപ്പം ചൈനയുടെ സാംസ്കാരികപാരമ്പര്യം പുലത്താനുള്ള ചൈനക്കാരുടെ ആഗ്രഹമാണു് എന്നെ ആകഷിച്ച മൂന്നാമത്തെ സംഗതി. ചൈനക്കാർക്കു് ചൈനക്കാരല്ലാതെ എന്തെങ്കിലുമായിത്തീരണമെന്ന മോഹം അവർ കാണിച്ചിട്ടില്ല. സോവിയററു് യൂണിയൻെറ നേട്ടങ്ങളോടു് അവർക്കുള്ള ആദരവു്, സ്വന്തം വസ്ത്രധാരണരീതിയും, ഭക്ഷണസമ്പ്രദായവും പെരുമാററമര്യാദകളും ജീവിതരീതിയുമൊന്നും ഉപേക്ഷിക്കുവാൻ പ്രേരകമായിട്ടില്ല. അവർ കൺഫ്യൂ

ഷ്യനിസത്തിന്റെയും അതിന്റെ പഞ്ചശീലങ്ങളുടെയും ആചാരങ്ങളുടെയും സൂക്തങ്ങളുടെയും കൃത്രിമ സംസാരസാഹിത്യരീതികളുടെയുമെല്ലാം പ്രഖ്യാപിത ശത്രുക്കളാണെങ്കിലും ചരിത്രത്തിന്റെ പുനർവ്യാഖ്യാനംകൊണ്ടു് വത്തമാനകാലചൈനയെ പ്രാചീന കാലവുമായി ബന്ധിപ്പിക്കാൻ പുതിയചൈനയുടെ നേതാക്കന്മാർക്കുകഴിഞ്ഞിരിക്കുന്നു. അവരുടെ പ്രാചീനസ്ഥാപനങ്ങളെ സംരക്ഷിക്കുന്നതിൽ കാണുന്ന ആദരവും, പഴയ കലാരൂപങ്ങൾക്കു് അവർ കൊടുത്തിരിക്കുന്ന നവജീവനും പ്രാചീന ചൈനീസ് ചരിത്രത്തിൽ ഗവേഷണം നടത്തുവാനുള്ള വ്യഗ്രതയും എല്ലാം ഈ പുതിയ ജീവൻെറ തെളിവുകളാണു്.

വിദ്യാഭ്യാസത്തിനും എല്ലാരംഗത്തും ഉൽക്കർഷത്തിനും ഉള്ള ആഗ്രഹവും പ്രവത്തനങ്ങൾ ത്വരിതപ്പെടുത്തുന്നതിനുള്ള സ്ഥിരനിശ്ചയവും എല്ലായിടത്തും കാണാനുണ്ടായിരുന്നു. ഇതിനുള്ള പ്രേരകശക്തി കമ്മ്യൂണിസ്റ്റ് പാർട്ടിയിൽനിന്നാണു് വന്നതു്. എങ്കിലും ആ ഉത്സാഹം ജനങ്ങളിൽ ഒരു വലിയ വിഭാഗത്തിലേയ്ക്കു് പകന്നിരിക്കുന്നതായി എനിക്കു കാണാൻകഴിഞ്ഞു. പിന്നോക്കം നിന്നിരുന്നവരോട് യാതൊരു സഹിഷ്ണുതയും അവർ കാണിച്ചില്ല. ഈ പ്രവത്തനത്തെ എതിത്തവരോട് നിർദ്ദയമായിത്തന്നെ പെരുമാറി. പുരോഗതിയിലേയ്ക്കുള്ള ഈ തള്ളിക്കയററത്തിൻെറ വശങ്ങളിൽ ഒന്നുമാത്രമായിരുന്നു, ബ്യൂറോക്രാററിസത്തിനും അലസതയ്ക്കും പിന്നോക്കം പാച്ചിലിനും എതിരായി ദേശവ്യാപകമായതോതിൽ സംഘടിച്ച 'സാൻഫാൻ'പ്രസ്ഥാനം. കമ്മ്യൂണിസ്റ്റ് പ്രവത്തകരുടെയിടയിലും സവ്വകലാശാലകളിലും വ്യവസായരംഗത്തും അടിമുതൽ മുടിവരെ ദേശവ്യാപകവും ഊർജ്ജസ്വലവുമായ ഒരു പ്രവത്തനം ആറുമാസത്തേയ്ക്കു നടന്നു. അതിൻെറ ഘടകങ്ങളായ പരസ്യകുററാരോപണങ്ങൾ, കുററസമ്മതങ്ങൾ, മാനസികമർദ്ദനമെന്നെനിക്കു തോന്നിയ വിചിത്രനടവടികൾ എന്നിവയുടെ ലക്ഷ്യം പൊതുജീവിതത്തിൽ കൂടുതൽ പരിശുദ്ധിയും പ്രവത്തനത്തിൽ കാര്യക്ഷമതയും ഉണ്ടാക്കുക എന്നതു മാത്രമായിരുന്നു. ലക്ഷ്യങ്ങൾ ഉത്തമമെന്നതിനു സംശയമില്ല. പക്ഷേ, അതിനു കൈക്കൊണ്ട മാർഗ്ഗ

ങ്ങൾ, മനുഷ്യമനസ്സിനെ ബലപ്രയോഗംകൊണ്ടു ശുദ്ധീകരിക്കുവാൻ പണ്ടു് ഇൻക്വിസിഷൻപോലെയുള്ള മാർഗ്ഗങ്ങൾ സ്വീകരിച്ച കഥയെ സ്മരിപ്പിക്കുന്നവയായിരുന്നു.

അതിപരിഷ്കൃതമെങ്കിലും അസംഘടിതമായ ഒരു ജനസഞ്ചയത്തെ ഒരു ആധുനികരാഷ്ട്രമാക്കിത്തീർത്ത ഒരു മഹാസംഭവം എന്നാണു പുതിയ ചൈനയെപ്പററി എനിക്കുള്ള അഭിപ്രായത്തിൻെറ സംഗ്രഹം. അതു വളരെ കഴിവുകളെ അഴിച്ചുവിട്ടിരിക്കുന്നു. ചൈനീസ് ജനതയ്ക്കു് ഒരു പുതിയ പ്രത്യാശയും ഒരു പുതിയ ദർശനവും അതു നല്കിയിരിക്കുന്നു. അതു വളരെ ഉന്മേഷത്തെ ജനിപ്പിച്ചിരിക്കുന്നു. മുന്നോട്ടുപോകാനുള്ള അജയ്യമായ ആവേശവും ഉണ്ടായിട്ടുണ്ടു്. പക്ഷേ, ഉത്തമമായ ഈ ലക്ഷ്യങ്ങളിലെത്തിച്ചേരുവാൻ സ്വീകരിച്ചിരിക്കുന്ന മാർഗ്ഗങ്ങളിൽ പലതും സ്വാതന്ത്ര്യചിന്തയെ വെറുപ്പിക്കുന്നവയാണു്. രാഷ്ട്രത്തോടു താരതമ്യപ്പെടുത്തുമ്പോൾ വ്യക്തി തീരെ നിസ്സാരനായിത്തീർന്നിരിക്കുന്നു. ചൈനയെ സംബന്ധിച്ചിടത്തോളം അസാധാരണമായ ഈ വസ്തുത, വിപ്ലവം ചൈനയ്ക്കും പൊതുവെ ഏഷ്യയ്ക്കും ചെയ്ത ഗുണത്തെ ആദരിക്കുകയും അഭിനന്ദിക്കുകയും ചെയ്യുമ്പോൾപോലും, ഒരു ദുഃഖകാരണമാണു്.

★

# സൂചിപത്രം

